1992 (ശക 1914)



ISBN 81-237-0201-9

Original Title: CHIKKAVEERA RAJENDRA (Kannada)

Malayalam Title: CHIKKAVEERA RAJENDRAN

രൂ. 70.00

പ്രസാധനം: ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ
എ-5, ഗ്രീൻപാർക്ക്, ന്യൂദൽഹി 110 016

# അവതാരിക

ആധുനികകന്നഡനോവലിന്ഏതാണ്ട്എഴുപത്തഞ്ചുവർഷത്തെ ചരിത്രമാണുള്ളത്. കെംപുനാരായണ എന്ന കവിയുടെ മുദ്രാമം ജുഷയിൽ (1823) നോവലിൻെറ ഛായയുണ്ടെന്നു പറയാമെങ്കിലും ആദ്യത്തെ സ്വതന്ത്രനോവൽ എന്ന ബഹുമതി ഗുൽവാഡി വെങ്കട്ടരായരുടെ ഇന്ദിരാബായി അഥവാ സദ്ധർമവിജയം എന്ന കൃതിക്കാണ്. സത്യം, ഹൃദയശുദ്ധി എന്നിവയാണ് ഇഹലോകത്തും പരലോകത്തും സാർഥകം എന്ന വസ്തുത വ്യക്തമാക്കുന്ന ഒരു കൃതി രചിച്ചിരിക്കുന്നുഎന്ന്അവതാരികയിൽ ഗ്രന്ഥകർത്താവു പറഞ്ഞിട്ടുണ്ട്. കലാംശം ഈ കൃതിയിൽ വളരെ കുറവാണ് ; സാമൂഹിക ജീവിതമാണ്ഇതിവൃത്തമായി സ്വീകരിച്ചിട്ടുള്ളത്. സമൂഹനവീകരണമായിരുന്നു ലക്ഷ്യം.

അക്കാലത്ത്പരിഭാഷയിലൂടെയാണ്കന്നഡിഗർക്ക്നോവൽ സാഹിത്യവുമായി കൂടുതൽ പരിചയം ലഭിച്ചത്. ശ്രീ. ബി. വെങ്കട്ടാചാര്യർ ബങ്കിംചന്ദ്രൻെറ ദുർഗേശനന്ദിനി കന്നഡയിൽ പരിഭാഷപ്പെടുത്തി (1885). സംസ്കൃതജടിലമായ ക്ലിഷ്ട ശൈലിയായിരുന്നു വെങ്കട്ടാചാര്യരുടേത്. മറാഠിയിൽ നിന്ന് ഹരിനാരായണ ആപ്തേയുടെനോവലുകൾകന്നഡീകരിച്ചഗളനാഥരുടെശൈലി സരളവുംസംസാരഭാഷയോടടുത്തതുമാണ്.എന്നാൽആശൈലി വൈവിധ്യപൂർണമല്ല. നാടിൻെറ പൂർവപ്രഭാവങ്ങളും വീരേതിഹാസങ്ങളും വിവരിച്ച് ദേശാഭിമാനം വളർത്തുകയായിരുന്നു ബംശിമര, ആപ്തെ എന്നിവരുടെ ഉദ്ദേശ്യം. അടുത്ത കാലത്തു ചരിത്രനോവലുകൾ രചിച്ച അ.ന.കൃ, ത.രാ.സു തുടങ്ങിയവരും ഈ ഉദ്ദേശ്യങ്ങളാൽപ്രേരിതരായവരാണ്.

നോവൽ എന്നു വ്യക്തമായി വിളിക്കാവുന്ന ആദ്യത്തെ കൃതി എം.എസ്.പുട്ടണ്ണയുടെ 'മാഡിദ്ദുണ്ണോ മഹാരായ' (1915) ആണ്. ഇതിലും അത്യാദർശത്വം, ഉപദേശം മുതലായവയുണ്ടെങ്കിലും പല സംഭവങ്ങൾ ചേർന്ന് ജടിലമായ ഒരു കഥയാണ് ഈ നോവലിനുള്ളത്. രാജാവിൻെറ ആസ്ഥാനത്തു നിന്നു തുടങ്ങി കള്ളൻമാരുടെയുംറൗഡികളുടെയുംജീവിതംവരെ ചത്രീകരിച്ച്,വൈവിധ്യമയമായ സാമൂഹിക ജീവിതം ഈ നോവലിൽ വരച്ചു കാണി

ച്ചിരിക്കുന്നു. ആധുനിക കന്നഡ നോവലിന്റെ തുടക്കത്തിൽ തന്നെ ഗ്രാമീണ ജീവിതത്തെ ആധാരമാക്കിയുള്ള കൃതികൾ ഉണ്ടായി എന്നത് സന്തോഷകരമായ വസ്തുതയാണ്. 1915 - 47 കാലഘട്ടത്തിൽ കന്നഡത്തിൽ ഏതാണ്ട് നൂറോളം സ്വതന്ത്ര നോവലുകൾ വെളിച്ചം കണ്ടു എന്നു പറയാം.

നവോദയകാലഘട്ടത്തിലെ (1918-45) നോവൽരചയിതാക്കൾ മിക്കവരും മധ്യമവർഗത്തിലെ അഭ്യസ്തവിദ്യരായ നഗരവാസികളായിരുന്നു. മിക്കവാറും, വായനക്കാരും ഇത്തരക്കാർതന്നെയായിരുന്നു. ദിനപ്പത്രങ്ങൾ അന്നു വളരെ കുറവായിരുന്നു. അവതന്നെ നോവലുകൾ തുടർച്ചയായി പ്രസിദ്ധീകരിച്ചിരുന്നില്ല. ഈ കാലഘട്ടത്തിലെ നോവൽരചയിതാക്കൾ ഇംഗ്ലീഷ്-സംസ്കൃതഭാഷകളിലെ വിമർശനങ്ങളും അലങ്കാരശാസ്ത്രങ്ങളും മറ്റും പഠിച്ചിട്ടുള്ളവരായിരുന്നു. മഹാത്മാഗാന്ധിയുടെ കീർത്തിയും പ്രഭാവവും നാട്ടിലുടനീളം വ്യാപിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അത്. എഴുത്തുകാരനും വായനക്കാരനും പൊതുവായ പശ്ചാത്തലമുണ്ടായിരുന്നു. രണ്ടു കൂട്ടരും ഒരുപോലെ സ്വീകരിച്ച ജീവിതാദർശങ്ങൾ എഴുത്തുകാരന്റെ ജോലി എളുപ്പമുള്ളതാക്കി. ജീവിതം എങ്ങനെസാർഥകമാക്കാം,തന്റെവ്യക്തിത്വംനിലനിർത്തിക്കൊണ്ട് സമൂഹത്തിന് ഉപകാരപ്രദമായരീതിയിൽ എങ്ങനെ ഒരു വ്യക്തിക്ക് ജീവിക്കാം എന്നീ പ്രശ്നങ്ങൾ ഈ കാലഘട്ടത്തിലെ നോവലുകളിൽചിത്രീകരിച്ചിരിക്കുന്നു. ഇവയിൽജീവിതംഅർഥപൂർണമാണ്. ഭാരതത്തിന്റെ പരമ്പരാഗതമൂല്യങ്ങളംഗീകരിച്ചുകൊണ്ട് ആർഷഭാരതസംസ്കാരത്തിന്റെചട്ടക്കൂടിലൊതുങ്ങിനിന്നുകൊണ്ട്, സമൂഹത്തിന്റെയും വ്യക്തിയുടെയും ബന്ധവും സാർഥക്യവും മനസ്സിലാക്കിയിട്ടുള്ളവരാണീ എഴുത്തുകാർ. അതുകൊണ്ട് ഈ നോവലുകളിൽ ആവേശമോ വിപ്ലവത്തിന്റെ കോലാഹലമോ ഇല്ല. രചനയുടെ സാങ്കേതികാംശങ്ങൾക്ക് ഇവർ അത്രയേറെ ശ്രദ്ധകൊടുക്കാൻ ശ്രമിച്ചിരുന്നില്ല. മുൻഗാമികളുടെ പ്രഭാവത്തിൽനിന്ന് മോചനം നേടണമെന്ന ആഗ്രഹവും ഇക്കാലഘട്ടത്തിലെ എഴുത്തുകാർക്ക് ഉണ്ടായിരുന്നില്ല.

എന്നാൽ നവോദയ കാലഘട്ടത്തിലെ നോവലുകൾ അദ്ഭുതകരമായ രീതിയിൽ വൈവിധ്യവും മഹത്വവുമുള്ള കൃതികളായിരുന്നു. ആധുനിക കന്നഡ ഗദ്യസാഹിത്യത്തിന്റെ തുടക്കത്തിൽ ശ്രീനിവാസ (ഡോ.മാസ്തി വെംകടേശ അയ്യങ്കാർ) സംസാരഭാഷ

യോടേറ്റവുമടുത്ത,സരളവുംഎന്നാൽഗഹനവുമായശൈലിക്കു രൂപം നൽകി എന്നത് വിസ്മയകരമായ വസ്തുതയാണ്. ശിവരാമ കാറന്തിൻെറ കൃതികൾ കലാകോവിദൻെറ പ്രാമാണികതയുടെ മൂർത്തരൂപങ്ങളാണ്. ദേവുഡു വളരെക്കുറച്ചു മാത്രമേ എഴുതിയിട്ടുള്ളൂ; എങ്കിലും അവ ഒന്നിനൊന്ന് ആകർഷകമായ കൃതികളാണ്. കന്നഡയിലെ ആദ്യത്തെ ചരിത്രനോവലുകളിൽ ഒന്നാണ് 'മയൂര'.

മാനസികാപഗ്രഥനത്തിന് അന്തരംഗ് വഴിതെളിച്ചു. 'മഹാബ്രാഹ്മണ', 'മഹാക്ഷത്രിയ' 'മഹാദർശന' എന്നീ കൃതികളിൽ ദേവുഡു തൻെറ അസാമാന്യപാണ്ഡിത്യം തേജസ്സിയന്ന രൂപത്തിൽ വ്യക്തമാക്കി. പുരാണോപനിഷത്തുകളും ഭാരതവും സ്വന്തം ഭാഷയിൽ അദ്ദേഹം പുന:സൃഷ്ടി നടത്തി.

കാറന്ത്, ദേവുഡു, ശ്രീരംഗ എന്നിവർ അവരവരുടേതായ രീതിയിൽ ബുദ്ധിവൈഭവം പ്രകടിപ്പിച്ചവരാണ്. വിചാരാംശമാണ് ശ്രീരംഗയിൽ പ്രമുഖം. ശ്രദ്ധേയനായ മറ്റൊരു നോവലിസ്റ്റാണ് കു.വെം.പു.(കെ.വി.പുട്ടപ്പ). 'കാനൂരുസുബ്ബമ്മ ഹെഗ്ഗഡത്തി'യിൽ (1936) വാസ്തവികതയും ആദർശവും സംപൂർണമായി ഇഴുകിച്ചേർന്നിട്ടില്ല. നായകൻ ഹൂവയ്യ എന്ന കഥാപാത്രം നിഷ്പ്രയോജനമായി എന്നുതന്നെ പറയാം. ' മലെഗളല്ലി മദുമഗളു' എന്ന നോവൽ (1966), നാനാവിധ അനുഭവങ്ങൾ ഉൾക്കൊണ്ടുകൊണ്ട് ആകർഷകമായ രീതിയിൽ കുവെംപു രചിച്ചിരിക്കുന്നു. ഒരു ഗ്രാമത്തെ നായകനാക്കി, അദ്ഭുതകരമായ കലാവൈഭവത്തോടെ ആ ഗ്രാമത്തിൻെറ ഉയർച്ചതാഴ്ചകൾ ചിത്രീകരിക്കുന്ന ഒരു നോവലാണ് റാവബഹദൂറിൻെറ 'ഗ്രാമായണ'. നവോദയകാലത്തെ നോവൽ രചയിതാക്കളുടെ ചുവടുപിടിച്ച് ഉത്തമകൃതികൾ രചിച്ച പലരും ഇനിയുമുണ്ട്. കഡംഗോഡ്‌ലു ശങ്കരഭട്ട്, എം. ആർ. ശ്രീനിവാസമൂർത്തി, ആനന്ദകന്ദ, രം. ശ്രീ. മുഗളി, എം. ഏ. സീതാരാമയ്യ, നാഡിഗേറ കൃഷ്ണറാവു, മിർജി അണ്ണാറാവു, ഭാരതീസുത (നാരായണറാവു), ഇനാംദാർ മുതലായവർ അക്കൂട്ടത്തിൽപെടുന്നു.

1934 - ൽ തന്നെ രണ്ടു നോവലുകൾ - 'ജീവനയാത്രെ'യും ഉദയരാഗവും - പ്രസിദ്ധീകരിച്ച അ. ന. കൃ (അ. ന. കൃഷ്ണറാവു) 37 വർഷംകൊണ്ട് 112 നോവലുകൾ എഴുതി. 1940 - ഓടുകൂടി ഇംഗ്ലീഷ്ഭാഷയുടെ താക്കോലു കൈവശപ്പെടുത്തി കന്നഡയിലെ എഴുത്തുകാർ പല സാഹിത്യഭണ്ഡാരങ്ങളും തുറന്നു. ഫ്ലോബർ, മൊപ്പാസ്, ഇബ്സൻ തുടങ്ങിയ യൂറോപ്യൻ എഴുത്തുകാരുടെ സ്വാധീനം

മാത്രമല്ല, കമ്മ്യൂണിസ്റ്റ് രാജ്യത്തിലെ മാക്സിം ഗോർക്കിയുടെയും മയകോവ്സ്കിയുടെയും പ്രഭാവവും ഈ എഴുത്തുകാരിൽ കാണാം.ഭാരതത്തിൻെറസ്വാതന്ത്ര്യപ്രാപ്തിയുടെകാലഘട്ടത്തിൽ എഴുത്തുകാരുടെ ശ്രദ്ധ സമൂഹത്തിൻെറ മേൽ പതിച്ചു. കുടുംബ ജീവിതത്തിൻെറ അന്തരീക്ഷവും മാറി. ഭാരതീയ ജീവിത മൂല്യങ്ങൾ മിക്കവാറും ഗാന്ധിയെപ്പോലെയുള്ള മഹാൻമാരുടെ ജീവിതത്തിൽ കണ്ടെത്തി. ഈ കാലഘട്ടത്തിൽ വായനക്കാരുടെ എണ്ണവും കൂടി. ഇവയുടെ എല്ലാം സ്വാധീനം പുരോഗമനസാഹിത്യകാരൻമാരുടെ കൃതികളിൽ പ്രകടമായി. പലപ്പോഴും പുരോഗമന സാഹിത്യകാരൻമാരുടെ കൃതികളിൽ കലാംശം കണ്ടെത്താൻ വിഷമമായി. ശൈലി, വാക്കുകൾകൊണ്ടുള്ള മായാജാലം മാത്രമായി. നോവൽരചയിതാക്കൾ വക്കീലൻമാർ മാത്രമായി തരംതാണു. എങ്കിലും സന്ധ്യാരാഗ (അ. ന. കൃ), ചന്ദനവള്ളിയതോട്ട, ബിഡുഗഡെയബേഡി (ത. രാ. സു), ജ്വാലാമുഖിയ മേലെ (ബസവ രാജകട്ടീമനി), സർവമംഗള (ചദുരംഗ)തുടങ്ങിയ ചില നല്ല കൃതികൾ ഇവരിൽ നിന്നു ലഭിച്ചു.

പുരോഗമനവാദക്കാർ പഴയ എഴുത്തുകാരെ 'സാംപ്രദായകർ', 'പഴഞ്ചൻമാർ' എന്നൊക്കെയധിക്ഷേപിച്ചു; വാസ്തവത്തിൽ അവരും പൂർവികരിൽനിന്നു തികച്ചും ഭിന്നരായിരുന്നില്ല. പുരോഗമനവാദക്കാർ സമുദായപരിഷ്കരണത്തിൽ,സാഹിത്യത്തിനു നേരിട്ടു സാധിക്കുവാനാകുന്ന പരിണാമപരമായ ആശയങ്ങൾക്ക് പ്രാധാന്യം കല്പിച്ചു. നവോദയകാലത്തെ നോവൽരചയിതാക്കളിലാകട്ടെ,പുരോഗമനവാദക്കാരിലാകട്ടെ മൂല്യാന്വേഷണം അത്യാവശ്യമായിരുന്നില്ല. എഴുത്തുകാരുടെയും വായനക്കാരുടെയും മധ്യേ സംവഹനപ്രശ്നം ഉണ്ടായിരുന്നേഇല്ല. ഈ രണ്ടു കാലഘട്ടത്തിലെ നോവൽ രചയിതാക്കളും ചരിത്രനോവലിൻെറ മാധ്യമം മൊത്തത്തിൽ ഭാരതത്തിൻെറ മഹത്വദർശനത്തിനും മഹാൻമാരുടെ ജീവിതചിത്രണത്തിനും വേണ്ടി സ്വീകരിച്ചു എന്നതു ശ്രദ്ധേയമാണ്.

1952-53 ഓടുകൂടി കന്നഡസാഹിത്യം പുതിയൊരു പാതയിലേക്കു തിരിഞ്ഞു. ഭാരതം സ്വതന്ത്രയായി ഏതാനും വർഷങ്ങൾക്കുള്ളിൽ - ഗാന്ധിജിയുടെയും മരണശേഷം - രാജ്യത്തു സംഭവിച്ച നൈതികാധഃപ്പതനം ചിന്തകർക്കു ദിഗ്ഭ്രമംതന്നെ വരുത്തിവച്ചു. വ്യാവസായികനഗരങ്ങളുടെ ഉദയവും വ്യവസായവൽക്കരണത്തിൻെറ പ്രശ്നങ്ങളും ഈ കാലഘട്ടത്തിൻെറ സവിശേഷതയായി.

വിദ്യാഭ്യാസ - ഉദ്യോഗാവശ്യങ്ങൾക്കായി കുടുംബാംഗങ്ങൾ ചിതറിപ്പോകുന്നതുംസർവസാധാരണമായി.ശാസ്ത്രം,ടെക്നോളജി, മനോവിജ്ഞാനം ഇവയുടെ പ്രഭാവമേറി. ടി. എസ്. എലിയട്ട്, സാമുവൽ ബക്കറ്റ്, കാമു തുടങ്ങിയ പാശ്ചാത്യസാഹിത്യകാരൻമാരുടെ പ്രഭാവത്തിൻെറ കാലമാണിത്. ഗതാനുഗതികത്വത്തിൻെറ പാതയിലൂടെ മുന്നോട്ടുപോകാൻ വിചാരശീലർക്കു വിഷമമനുഭവപ്പെട്ടു. മനുഷ്യസ്വഭാവത്തിലും പ്രവൃത്തിയിലും കാമത്തിനുപ്രഥമസ്ഥാനമുള്ളതുകൊണ്ട്പുതിയഎഴുത്തുകാർ കാമം വീണ്ടും വീണ്ടും വിശ്ലേഷണം ചെയ്യുവാൻ തുടങ്ങി. അനുഭവങ്ങളുടെ പ്രത്യേകതകൊണ്ടും ഭാഷയുടെ പരിമിതികൊണ്ടും പുതിയഎഴുത്തുകാരൻ നൂതനസങ്കേതങ്ങൾവികസിപ്പിച്ചെടുക്കുന്നു. തൻമൂലം കഥയ്ക്കല്ല, ടെക്നിക്കുകൾക്കാണ് അവരുടെ നോവലുകളിൽ പ്രമുഖസ്ഥാനം. 'സാഹിത്യകൃതികൾ വായിക്കുന്നതുതന്നെവിഷമമായിരിക്കുന്നു, വായിച്ചാൽഇവയൊന്നും മനസ്സിലാകുന്നില്ല എന്ന പരാതിയും ഉയർന്നുവന്നു. ശാന്തിനാഥദേശായിയുടെ 'മുക്തി,' യശവന്തചിത്താലയുടെ 'മൂരുദാരിഗളു', ലംകേശിൻെറ 'ബിരുകു', അനന്തമൂർത്തിയുടെ 'സംസ്കാര' എന്നീനോവലുകൾനവ്യനോവലുകളിൽശ്രദ്ധേയമാണ്.

പുതിയ എഴുത്തുകാരുടെ കൂട്ടത്തിൽപെടാത്ത പല എഴുത്തുകാരും ഇതേകാലഘട്ടത്തിൽ തന്നെ ഉത്തമനോവലുകൾ രചിച്ചു എന്ന വസ്തുത സ്മരണീയമാണ്. ഉദാഹരണമായി ബല്ലാളയും മൊകാശിയും ഒരു കൂട്ടത്തിലും പെടാത്തവരാണ്. ആധുനികനോവൽരചയിതാക്കളിൽവച്ചുസമാദരണീയനായഭൈരപ്പയുടെ 'വംശവൃക്ഷ', 'നായിനെരളു', 'ഗൃഹഭംഗ' തുടങ്ങിയ നോവലുകളിൽ കാരന്തിൻെറ നോവലുകളിൽ കാണുന്ന ഗഹനതയും അനുഭവവൈവിധ്യവും പ്രാമാണികതയും കാണുന്നു. അന്തരിച്ച 'ത്രിവേണി' നോവലുകളിൽ മനോവിശ്ലേഷണത്തിൻെറ പാത തുറന്നു തന്നു. എം. കെ. ഇന്ദിര, അനുപമാനിരഞ്ജന തുടങ്ങിയ സ്ത്രീകളും പല ഉത്തമ നോവലുകൾ രചിച്ചു.

എല്ലാ അർഥത്തിലും നവോദയക്കാരുടെ മുൻ നിരയിൽ നിൽക്കുന്നത് ഇപ്പോൾ 83- ഓളം വയസ്സുള്ള ശ്രീനിവാസ (മാസ്തി വെങ്കടേശ അയ്യങ്കാർ) ആണ്.* ചെറുകഥ എന്ന മാധ്യമം കന്നഡത്തിൽ ശ്രീനിവാസനു വേണ്ടി കാത്തിരുന്നോ എന്നു തോന്നുമാറ് ചെറുകഥയെ കന്നഡത്തിലേക്ക് കൊണ്ടുവന്ന് വളർത്തിയെടുത്തത്

---

* മാസ്തി 1986-ൽ അന്തരിച്ചു.

ഇദ്ദേഹമാണ്. കന്നഡ ചെറുകഥയുടെ ജനയിതാവ് എന്നാണ് ശ്രീനിവാസ അറിയപ്പെടുന്നത്. മനോഹരമായ കഥാകവിതകളും ശ്രീനിവാസ രചിച്ചു. 'സുനീത്, 'സരളഗ്ഗളെ എന്നീ വൃത്തങ്ങളിൽ ആദ്യമായി കവിതകൾ രചിച്ച കവികളുടെ കൂട്ടത്തിലൊരാളാണു ശ്രീനിവാസ. 'യശോധര്, 'കാകനകോട്ടെ തുടങ്ങിയ മനോഹരനാടകങ്ങളും ശ്രീനിവാസ രചിച്ചു. വിമർശനങ്ങളും ലേഖനങ്ങളും ഇദ്ദേഹത്തിൽ നിന്നു കന്നഡത്തിനു ലഭിച്ചു. കന്നഡ സാഹിത്യസമ്മേളനാധ്യക്ഷനുംകന്നഡസാഹിത്യപരിഷത്തിൻെറഅധ്യക്ഷനുമായിരുന്ന മാസ്തി സാഹിത്യ അക്കാദമിയുടെ ബഹുമതിയും നേടിയിട്ടുണ്ട്.

ഗദ്യസാഹിത്യത്തിൽ ചെറുകഥയെക്കാൾ വലിയ ക്യാൻവാസ് ശ്രീനിവാസ മൂന്നു പ്രാവശ്യമാണുപയോഗിച്ചിട്ടുള്ളത്. 'സുബ്ബണ്ണ് (1926) ചെറു നോവലാണ്. 'ചെന്നബസവനായക് (1949), 'ചിക്കവീരരാജേന്ദ്ര (1956) ഇവ ചരിത്ര നോവലുകളാണ്.

'സുബ്ബണ്ണ്ൻെറ കഥ നടക്കുന്നത് പഴയ മൈസൂർ രാജ്യത്ത് പത്തൊമ്പതാം നൂറ്റാണ്ടിൻെറ പൂർവാർധത്തിലാണ്. ജീവിതത്തിൻെറ അർഥം സംഗീതത്തിൽ കണ്ടെത്തി സ്ഥിതപ്രജ്ഞത സാധിച്ച ആളാണ് സുബ്ബണ്ണ. സുബ്ബണ്ണൻെറ ജീവിതത്തിൻെറ വഴിത്താരയിൽ കണ്ടുമുട്ടിയ ഭാര്യ ലലിതമ്മ കൃതിയുടെ പൂർവാർധത്തിൽ സ്പഷ്ടമായ സംഘർഷത്തോടു കൂടി നോവലിൻെറ ഗതിക്കു വഴിയൊരുക്കുന്നു. മകനു സംഗീതത്തോടു പ്രേമം! ശ്രേഷ്ഠ-സംസ്കൃതപണ്ഡിതനായ പിതാവിന് സംഗീതം എന്നു കേട്ടാൽ അലർജി! ഇത്പിതാവുംപുത്രനുംതമ്മിലുള്ളഅകൽച്ചയ്ക്കുകാരണമാകുന്നു. പാരിജാതത്തെപ്പോലെയുള്ള പെൺകുട്ടി ലലിതമ്മ വീട്ടിൽ കാൽ കുത്തിയ നാൾ മുതൽ അമ്മയുടെയും മകൻെറയും മധ്യെയും അസ്വാസ്ഥതകളുണ്ടാകുന്നു. ജീവിതത്തിലെ പല ബന്ധങ്ങളും സ്വയം കെട്ടു പൊട്ടുന്നത് (മകൻെറ മരണം, മകളുടെ മരണം, ഭാര്യയുടെ മരണം, അച്ഛനമ്മമാരുടെ മരണം), എല്ലാ ബന്ധനങ്ങളിൽ നിന്നും സ്വതന്ത്രനാകണമെന്നു കരുതുമ്പോൾ പുതിയ ബന്ധനങ്ങൾ സൃഷ്ടിക്കപ്പെടുന്നത്, ക്രമേണ സുബ്ബണ്ണൻെറ മനസ്സു സ്ഥിര - പക്വമാകുന്നത് ഇവയൊക്കെ രണ്ടാംഭാഗത്തിൽ വിവരിച്ചിരിക്കുന്നു. നിരാഡംബരമായി ഗഹനത സാധിക്കത്തക്ക ഗദ്യശൈലി 'സുബ്ബണ്ണ് കന്നഡത്തിന് നൽകി.

'ചെന്നബസവനായക്കൻെറ കഥാബീജം 1920 - 21 ൽ തന്നെ ശ്രീനിവാസൻെറ മനസ്സിലുണ്ടായിരുന്നു. ദക്ഷിണഭാരതത്തിൽ,

മൈസൂറിനു സമീപത്തുള്ള ബിദനൂർ എന്ന ചെറിയ രാജ്യത്തിൻെറ സിംഹാസനത്തിനവകാശിയായി വരുന്ന 'ചെന്നബസവനായക' എന്ന യുവാവാണ് ഈ നോവലിലെ കേന്ദ്രവ്യക്തി. പതിനെട്ടാം നൂറ്റാണ്ടിൻെറ മധ്യത്തിലാണ് കഥ നടക്കുന്നത്. വലിയ രാജാവിൻെറ മരണശേഷം ബസവനായകൻെറ മാതാവ് വീരമ്മാജി അരമനയിലെ അധികാരികളിലൊരുത്തനായ നംബയ്യയുമായി അതിരുവിട്ട് അടുപ്പത്തിലായി; അയാൾക്ക് അമിതസ്വാതന്ത്ര്യം അനുവദിച്ചുകൊടുക്കുകയും ചെയ്തു. ആളുകൾ പലതും പറയുന്നു. നായകൻ അസ്വസ്ഥനാകുന്നു. നാട്ടുപ്രമാണി നേമയ്യൻെറ അനുജൻെറ മകൾ ശാന്തവ്വയാണ് നായകൻെറ ഭാര്യ. രാജ്യഭരണത്തിലുംസ്വാഭാവികമായിചിലഅസ്വാസ്ഥ്യങ്ങളുണ്ടാകുന്നു.ഗർഭിണിയെ ഭൈരവദേവനു ബലി കൊടുത്താൽ എല്ലാം ശുഭമായിത്തീരുമെന്നു പറഞ്ഞ് ശാന്തവ്വ സ്വയം ബലിയാകുന്നു. നായകൻ മരിക്കുന്നു. മൈസൂർ സർവാധികാരി ഹൈദരാലിയുടെ കൈകളിൽ ബിദരെ വന്നു ചേരുന്നു. നായകൻ ഇനിയും വരും എന്ന വിശ്വാസം, ഇന്നും ആളുകൾ പാടുന്ന പാട്ടിൽ വ്യക്തമായി കേൾക്കാം എന്ന പ്രസ്താവനയോടെ നോവൽ അവസാനിക്കുന്നു.

ഈ നോവലിൽ വീരമ്മാജി, ചെന്നബസവനായക, ഹൈദരാലി, മുമ്മഡികൃഷ്ണരാജ, നംബയ്യതുടങ്ങിയവർ ചരിത്രവ്യക്തികളാണ്. നേമയ്യ, ശാന്തവ്വ തുടങ്ങിയവർ ഭാവനാസൃഷ്ടികളും. ബിദനൂർ - മൈസൂർ രാജ്യങ്ങളുടെ ഉയർച്ചതാഴ്ചയുടെ ചിത്രം മിക്കവാറും ചരിത്രത്തെ ആധാരമാക്കിയുള്ളതാണ്. വാമൊഴിയായി പ്രചരിച്ചിരുന്ന ചില കഥകളും ഈ നോവലിൻെറ രചനയിൽ ശ്രീനിവാസഉപയോഗിക്കുകയുണ്ടായി.

'ചിക്കവീരരാജേന്ദ്ര (ഇളയവീരരാജേന്ദ്ര),ദക്ഷിണഭാരതത്തിൽ മൈസൂർ രാജ്യത്തിന് സമീപം സ്ഥിതിചെയ്തിരുന്ന ചെറിയ ഭൂപ്രദേശമായ കുടകിൻെറ ചരിത്രത്തെ സംബന്ധിക്കുന്നതാണ്. (1956 - ൽ കുടക് ഇന്നത്തെ കർണാടകത്തിൻെറ ഭാഗമായിത്തീർന്നു ). വീരരാജേന്ദ്രൻെറ കാലത്ത് ഇംഗ്ലീഷുകാർ കുടകു കൈവശപ്പെടുത്തുന്നതിനു മുൻപ് നടന്ന ചരിത്രസംഭവങ്ങളാണ് ശ്രീനിവാസയുടെഈ നോവലിനാധാരം. റാണി ഗൗരമ്മാജി, രാജാവിൻെറ അനുജത്തി ദേവമ്മാജി, രാജാവിൻെറ മകൾ, മന്ത്രി ബോപ്പണ്ണ, അളിയൻ ചെന്നബസവ, സുഹൃത്തും മന്ത്രിയുമായ മുടന്തൻ ബസവ ഇവരെല്ലാം ചരിത്രവ്യക്തികളാണ്. (രാജാവിൻെറസ്വഭാവത്തെക്കുറിച്ച് ചരിത്രകാരൻമാർക്കു ഭിന്നാഭിപ്രായമാണുള്ളത്).

രാജാവിന്റെ അനുജത്തിയും അവരുടെ ഭർത്താവും ഇംഗ്ലീഷ് കമ്പനിയുടെ ആശ്രയത്തിനപേക്ഷിച്ചത്, രാജാവ് ആവശ്യപ്പെട്ടിട്ടും കമ്പനി അവരെ വിട്ടുകൊടുക്കാതെ ബാംഗളൂരിൽ തന്നെ താമസിപ്പിച്ചത്, വീരരാജേന്ദ്രന്റെ ക്രൂര സ്വഭാവത്തെക്കുറിച്ചും അന്യായങ്ങളെക്കുറിച്ചും പരാതി ലഭിച്ചിട്ടുണ്ടെന്ന് മദ്രാസ് ഗവർണരുടെ കത്തുവന്നത്,കമ്പനിയുടെ പ്രതിനിധിയായ കരുണാകരമേനോനെ രാജാവു തടവിലാക്കിയത്, ഇംഗ്ലീഷ് സൈന്യം കുടകിലെത്താറായപ്പോൾ മന്ത്രി ബോപ്പണ്ണ, കേണൽ ഫ്രേസറോടു ചേർന്നത്,രാജാവു ബന്ധനസ്ഥനായത്, ഇംഗ്ലണ്ടിലേക്കുപോയത്, രാജാവിന്റെ മകൾ ക്രിസ്തുമതം സ്വീകരിച്ചത് - ഇവയെല്ലാം ചരിത്രവസ്തുതകളാണ്. ചരിത്രത്തിൽ നിഴൽ മാത്രമായിരുന്ന ഗൗരമ്മാജിക്കും ലക്ഷ്മീനാരായണയ്യർക്കും ഇവിടെ വ്യക്തിത്വം ലഭിക്കുന്നു. ശ്രീനിവാസ ഇവിടെ സൃഷ്ടിച്ച കഥാപാത്രങ്ങളിൽ മുഖ്യം ഭഗവതിയുംദീക്ഷിതരുമാണ്.

മറ്റു കന്നഡനോവൽ രചയിതാക്കൾ രാജ്യത്തിന്റെ മഹത്വവുംമഹാൻമാരുടെഅപദാനങ്ങളുംചിത്രീകരിക്കുവാൻചരിത്രവസ്തുതകൾ ഉപയോഗിച്ചു. എന്നാൽ ശ്രീനിവാസ അവനതി ബാധിച്ച രാജ്യങ്ങളുടെ കഥ ചിത്രീകരിക്കുവാൻ ശ്രമിച്ചു എന്നത് ശ്രദ്ധേയമാണ്. 'ചെന്നബസവനായക് ദു:ഖത്തിന്റെ മുകിൽ നിറഞ്ഞ ഭൂമി ചിത്രീകരിക്കുന്നു. ഈ നോവലിലെ മല്ലിക എന്ന സേവിക ഒരു മിന്നൽകൊടിതന്നെയാണ്. അവളുള്ളിടത്തൊക്കെ ചിരിയാണ്, ആനന്ദമാണ്. ഈ ഉല്ലാസം 'ചിക്കവീരരാജേന്ദ്രനിൽ ഇല്ല. കഥ തുടങ്ങുന്നതുതന്നെ ബന്ധനഗൃഹത്തിലാണ്. നോവലിലുടനീളം എല്ലാവരും ബന്ധനസ്ഥരാണ്. കുടകു മുഴുവൻ ജയിലാണ്. അരമനയും രാജ്യവും ജയിലാക്കിത്തീർത്ത രാജാവിനു ചുറ്റും, അദ്ദേഹത്തിന്റെ പാപകർമങ്ങൾ തന്നെ ജയിൽ നിർമിച്ച ദുരന്തമാണ്നോവലിൽകാണുന്നത്.

എന്നാൽ ചരിത്രനോവലുകളിൽ ശ്രീനിവാസന്റെ താല്പര്യം രാജ്യങ്ങളുടെ ഉയർച്ചതാഴ്ചകളിലാണ്. ശ്രീനിവാസന് സ്വഭാവചിത്രീകരണത്തിലുള്ള ശ്രദ്ധകൊണ്ട്കഥാപാത്രങ്ങൾനിഴലുകളാവാതെ ജീവനുള്ള വ്യക്തികളായിത്തീരുന്നു. ഒപ്പം ചരിത്രസംഭവങ്ങൾക്ക്വേണ്ടത്ര ശ്രദ്ധനൽകുന്നതുകൊണ്ട്കഥാപാത്രങ്ങൾസാങ്കേതികമായി പരിപൂർണതയുള്ളവരാകുന്നു. മുടന്തൻ ബസവൻ വീരരാജേന്ദ്രന്റെ ആത്മമിത്രമായെന്നു പറയുന്ന ഭാഗം ശ്രദ്ധിക്കുക. ഇതെങ്ങനെ സംഭവിച്ചു, വീരരാജേന്ദ്രന്റെ പിതാവ്

ഇതിനെങ്ങനെ അവസരം കൊടുത്തു എന്നൊന്നും വ്യക്തമായി പറയുന്നില്ല.ഈനോവലിൽസദാവീരരാജനോടൊപ്പംകാണുന്ന മുടന്തൻ ബസവൻ രാജകുടുംബത്തിന്റെ പാപകർമത്തിന്റെ ഫലമായി അദ്ദേഹത്തെ പിൻതുടരുന്നു. തനിക്കുശേഷം ഭഗവതിയുടെ മകൻ രാജാവാകും എന്ന് അവർക്ക് വാക്കുകൊടുത്ത് അവരെ വഞ്ചിച്ച ശേഷം, ലിംഗരാജൻ തന്റെ മകന്റെ കാൽ പിടിച്ചു തിരിച്ചപ്പോൾ തന്നെ വിഷബീജങ്ങൾ പാകപ്പെട്ടു. പാപത്തിന്റെ ബലിയാടാണ് ഭഗവതി. പാപത്തിന്റെ ഫലമായ ബസവൻ വീരരാജനെ പാപത്തിന്റെ മഞ്ചത്തിൽ തന്നെ കൊണ്ടെത്തിക്കുന്നു.

മനസ്സിന്റെ ആഴത്തിൽ തങ്ങിനിൽക്കുന്ന മഹാദൃശ്യങ്ങൾ ശ്രീനിവാസന്റെ നോവലുകളിൽ കുറവാണ്. എന്നാൽ ഓരോ സംഭാഷണത്തിലൂടെയും കഥാപാത്രങ്ങളുടെ മനോ വ്യാപാരം, അതു രൂപം കൊടുക്കുന്ന വാക്കുകൾ, ആ വാക്കുകൾ മറ്റുള്ളവരിലുളവാക്കുന്ന പ്രതികരണം ഇവയൊക്കെ ശ്രീനിവാസ വ്യക്തമാക്കിത്തരുന്നു. മനുഷ്യരുടെ ദൗർബല്യങ്ങൾ, അവർപോലും പ്രതീക്ഷിക്കാത്ത രീതിയിൽ അവരുടെ ജീവിതവും രാജ്യത്തിന്റെ സമാധാനവും താറുമാറാക്കുന്നു. ദുരന്തത്തിലേക്കുനയിക്കുന്നു. അവരുടെ ദൗർബല്യങ്ങൾ ചെയ്യിച്ച കൃത്യങ്ങളും പറയിച്ചവാക്കുകളുമാണ് പാപപാശമായി അവരുടെ കാലിൽതന്നെ ചുറ്റുന്നത്. എല്ലാറ്റിലും മീതെ ഒരു പരമശക്തിയുണ്ട് എന്ന് ഈ കഥയിൽ സൂചിതമായിരിക്കുന്നു. സുഖദു:ഖങ്ങളാലും ഇഷ്ടാനിഷ്ടങ്ങളാലും ഉദ്വിഗ്നരാകുന്ന കഥാപാത്രങ്ങളുടെ നടുവിൽ സ്ഥിരമായി നിൽക്കുന്ന ചെന്നബസവനായകനിലെ അയ്യ, ചിക്കവീരരാജേന്ദ്രനിലെ ദീക്ഷിതർ ഇവർ ഇതിന്റെ പ്രതിനിധികളാണ്. രാജ്യങ്ങളുടെ ഉയർച്ചതാഴ്ചകൾ ; രാജാവ്, രാജ്ഞി എന്നിവർമുതൽസാധാരണക്കാർവരെയുള്ള നിരവധി ആളുകളുടെ ജീവിതത്തിന്റെ ഉയർച്ചതാഴ്ചകൾ; ഇവയോടൊപ്പം ആത്മാവിന്റെ മഹായാത്രയിൽ പല പടവുകളേറിയ പല കഥാപാത്രങ്ങളുടെ ചിത്രണം ഒക്കെ ചേർന്ന് ഈ കൃതിക്ക് ഒരു വിശേഷ ഭംഗി വന്നു ചേർന്നിരിക്കുന്നു. കഥാപാത്രത്തിൽനിന്നകന്നുനിന്ന് അവരെ മനസ്സിലാക്കാനും അവരോടൊപ്പം അനുകമ്പ പങ്കുവെക്കുവാനുംകഴിവുള്ളഎഴുത്തുകാരനാണ്ശ്രീനിവാസ.വീരമ്മാജിയും വീരരാജേന്ദ്രനും ഈ അനുകമ്പക്ക് പുറത്തല്ല. ചരിത്രനോവലുകളുടെരചനയിൽശ്രീനിവാസന്റെവിശേഷസിദ്ധിയാണിത്. കഥാപാത്രങ്ങൾ തങ്ങളുടെ കാലഘട്ടത്തിന്റെ രീതി-മൂല്യങ്ങൾ

വിട്ടു ജീവിക്കുന്നില്ല. സംസാരിക്കുന്നില്ല. എന്നാൽ ഈ കഥാപാത്രങ്ങൾ കാലഘട്ടത്തിന്റെ പ്രതിനിധികളായി പുരാവസ്തു നിലയത്തിലൊതുക്കിനിർത്തിയവയല്ലാതാകാൻകാരണം, ജീവിതത്തിന്റെ നൻമതിൻമകളിലേക്ക് മനമോടുന്ന ജീവനുള്ള കഥാപാത്രങ്ങളാണിവ എന്നതാണ്.

എൽ.എസ്.ശേഷഗിരിറാവു

# 1 പ്രസ്താവന

## 1

ഒരു ദേശത്തിന്റെ ഒതുക്കത്തോടൊപ്പം ഒരു ഭൂഖണ്ഡത്തിന്റെ വിസ്തൃതിയും വൈവിധ്യവും ഉണ്ടെന്നത് ഭാരതത്തിന്റെ പലവിധ സൗഭാഗ്യങ്ങളിൽ പ്രധാനമായ ഒന്നാണ്. "ഗംഗേ ച യമുനേ ചൈവ ഗോദാവരി സരസ്വതി നർമദേ സിന്ധു കാവേരി ജലേസ്മിൻ സന്നിധിം കുരു" എന്ന് നമ്മുടെ പൂർവികർ സ്നാനവേളയിൽ തങ്ങളുടെ ഏഴു പുണ്യനദികളെ ദിവസവും ഒരു പ്രാവശ്യമെങ്കിലും സ്മരിച്ചിരുന്നു. എന്നാൽ അങ്ങനെയുള്ളവരിൽ ഗംഗാനദി കണ്ടിട്ടുള്ളവർ അതിന്റെ ആയിരത്തിലൊരു തവണപോലും കാവേരിനദി കണ്ടിരുന്നില്ല. അതുപോലെ കാവേരിനദി ആയിരം പ്രാവശ്യം കണ്ടിട്ടുള്ളവർ ഗംഗാനദി ഒരിക്കൽപോലും കണ്ടിരുന്നില്ല. ഇത്രവിശാലമായ ഈ നാട് ധർമം, നീതി, സംസ്കാരം ഇവയാൽ എത്രയോ കാലമായി ഒന്നായിരുന്നുവെങ്കിലും വളരെ അടുത്തകാലത്തുമാത്രമാണ് ഭരണകാര്യങ്ങളിൽ ഒന്നായിത്തീർന്നത്. ഓരോദേശവും അതിന്റേതായ രീതിയിൽ വളർന്നുവന്നിരുന്നു. ഓരോ ദേശത്തിലും, പലപ്പോഴും ഒരു ദേശത്തിന്റെതന്നെ വിവിധ ഭാഗങ്ങളിലും, വിഭിന്ന രാജകൊട്ടാരങ്ങളുണ്ടായി. ഓരോദേശത്തിന്റെ ഇതിഹാസവും ഒരു രാജ്യത്തിന്റെ ഇതിഹാസത്തെപ്പോലെ വിപുലമായിത്തീർന്നു. ഇതിന്റെ അത്യുത്തമനിദർശനം രാജപുത്രസ്ഥാനമാണ്. രാജപുത്രരുടെ ആസ്ഥാനം ഭാരതഭൂമിയുടെ ചെറിയൊരംശമാണെങ്കിലും അതിൽ തന്നെ ഇരുപതു ഭാഗങ്ങളുണ്ട്. ഓരോഭാഗത്തിന്റെ ചരിത്രവും ഒരു രാഷ്ട്രത്തിന്റെ ചരിത്രത്തെപ്പോലെ വിപുലവും പ്രശസ്തവുമായി കാണുന്നു. ശൗര്യം, ധർമനിഷ്ഠ, തേജസ്സ്, ശ്രദ്ധ മുതലായ ഗുണങ്ങൾ ആ ഭൂമിയിൽ വർധമാനമായി വിളഞ്ഞു നിന്നിരുന്നു. ഒപ്പം തിൻമ, അവിവേകം, സ്വാർഥം, ലോഭം ഇവയും. "ബഹുരത്നാ വസുന്ധരാ"എന്ന ചൊല്ല് എത്രയോ സത്യമാണ്. ഭാരതത്തെ സംബന്ധിച്ചിടത്തോളം ഇതു തികച്ചും ശരിയാണ്. ഓരോരോ ദേശമായി കഴിഞ്ഞിരുന്ന ഭാരതത്തിന്റെ ഏതു ഭാഗം നോക്കിയാലും അതിന്റെ ചരിത്രം പ്രശസ്തവും മാർഗദർശകവുമായിരുന്നെന്നു കാണാം.

ഈ വിധത്തിൽ മഹത്തരമെന്നു പറയാവുന്ന ചരിത്രം വിരചിച്ചിട്ടുള്ള ഒരു ചെറിയ ഭൂപ്രദേശമാണ് കുടക്. ബോംബെയിൽ നിന്നാരംഭിക്കുന്ന സഹ്യപർവത നിരകൾ ദക്ഷിണാഭിമുഖമായി നീണ്ട്, അങ്ങുനിന്നിങ്ങോളം പശ്ചിമ സമുദ്രത്തെ നോക്കിക്കൊണ്ട്, ഉയരത്തിൽ നിന്നുമുയരത്തിലേക്കുയർന്ന്, നീലഗിരിയിലവസാനിക്കുന്നതിനു മുൻപ് കുടകിൽ വടക്കു പടിഞ്ഞാറൻ പുഷ്പഗിരിയിൽ നിന്ന് താവളമേറി മൂരു നാട്ടിലെ ബ്രഹ്മഗിരി വരെ അഞ്ചു യോജന ഗിരി ശിഖരങ്ങളുടെ നിരകളാണ്. ഇവിടെ ദൈർഘ്യമേറി രണ്ടുമൂന്നു യോജന വീതിയിൽ ഭൂമിയിൽ പരന്ന് ഏറിയുമിറങ്ങിയും പർവതങ്ങളുടെ ഒരു ശ്രേണിതന്നെ സൃഷ്ടിച്ചിരിക്കുന്നു. ഇവയിൽ പേരു കേട്ട പല മലകളുമുണ്ട്. പുഷ്പഗിരിയിൽ രണ്ടെണ്ണം, മടക്കേറിക്കു സമീപം കോട്ടെമല, എല്ലാറ്റിനേക്കാളും ഉയരമുള്ള തഡിയംഡമോളു, ബ്രഹ്മഗിരിയിലെ ഹുയ്യാലെമല, ദേവസിമല, നാൽക്കുനാട്ടിലെ തുംബെമല, ഇഗ്ഗുതപ്പനമല, കഡിയത്തു നാട്ടിലെ സോമനമല - ഇവയെല്ലാം വളരെയേറെ ഉയരമുള്ളവയാണ്. മത്സരത്തിലെന്നോണം ഒന്നിനെ നോക്കി മറ്റൊന്ന് മുകളിലേക്ക് ഉയർന്നുപോകുന്നതായി തോന്നും.

കാവേരിയുടെ ജൻമനാടാണ് കുടക്. കാവേരിനദി ബ്രഹ്മഗിരിയിൽ ജൻമം കൊണ്ട് ശിദ്ദാപുരം വരെ തെക്കുകിഴക്കോട്ടും, അവിടെ നിന്നു സിരിയംഗളം വരെ വടക്കുകിഴക്കോട്ടും കുടകിലൂടെ ഒഴുകുന്നു. ഇടയിൽ തഡിയംഡമോളിൽ നിന്നൊഴുകിവരുന്ന കക്കബെ, സോമനമലയിൽനിന്നു വരുന്ന കരഡ, ഹെഗ്ഗളത്തു നിന്നുവരുന്ന കദനൂറുനദി, ബെപ്പുനാട്ടിൽ മഗ്ഗലത്തുനിന്നു വരുന്ന കുമ്മെനദി, യെഡനാല്കുനാട്ടിൽ കഗ്ഗോഡിൽ നിന്നു വരുന്ന മുത്താരമുടി, ഹൊരൂരു നൂരൊക്കലിൽ നിന്നുള്ള ചികലി, കുശാല നഗരത്തിനു വടക്ക് കക്കെചോരത്തിലെ പുഴകളും മാദാപുരഹട്ടെയിലെ പുഴകളും ചേർന്നു ശക്തിയാർജിച്ച ഹാരംഗി, ഇങ്ങനെ പല സ്ഥലങ്ങളിൽ നിന്ന് അനേകം ചെറുനദികളൊഴുകിച്ചേർന്ന്, കാവേരിയെ പോഷിപ്പിക്കുന്നു. ഹേമാവതീ നദി ഈ നാട്ടിലെ നീരിൽ നിന്നു വളർന്ന്, നാടിൻെറ വടക്കൻ അതിരായി ഒഴുകി, ഇതേ മലകളിൽ തന്നെ ജനിച്ച ലക്ഷ്മണതീർഥത്തിനു വടക്കുപടിഞ്ഞാറ് കാടു മലകളുടെ ഭാഗത്തേക്കൊഴുകി നാടിൻെറ അതിരിനപ്പുറം കാവേരിയിൽ വന്നു ചേരുന്നു.

അഞ്ചു യോജന നീളം, മൂന്നു യോജന വീതിയുള്ള ഈ മലപ്രദേശം ഒരു വിശിഷ്ട സമുദായത്തിൻെറ നിവാസകേന്ദ്രമായിരു

ന്നു. ഇവിടുത്തെ ജനങ്ങളാണ് കുടകർ. ഇവർ ഒരൊറ്റ സമൂഹമായി ജീവിച്ചു. ഇവരുടെ നിവാസ ഭൂമി തന്നെ ഒരു പ്രത്യേക നാടായി മാറി. നാടിന്റെ അഭിമാനഭാജനങ്ങളായിരുന്നുവെങ്കിലും കുടകർ ഈ ദേശം ഒരിക്കലും ഭരിച്ചിരുന്നതായി കാണുന്നില്ല. കുടകരല്ലാത്ത അനേകം രാജവംശങ്ങൾ ഇവിടം ഭരിച്ചിരുന്നു. കദംബർ, ഗംഗർ, ചോളർ, ചാലൂക്യർ, ഹൊയ്സളർ ഇവരെല്ലാം കുടകരുടെ മേൽ തങ്ങളുടെ പ്രഭാവം കാണിച്ചിട്ടുണ്ട്. ഒടുവിൽ ഇക്കേറി രാജവംശത്തിലെ ഒരു പ്രമുഖൻ ഇവിടെയെത്തി പഴയ രാജവംശങ്ങളെയെല്ലാം തുടച്ചുനീക്കി ജനങ്ങളുടെ അപേക്ഷയനുസരിച്ചു തന്നെ ഇവിടുത്തെ രാജാവായി. ഈ രാജവംശം ഇരുന്നൂറു വർഷത്തിലധികം കാലം ഭരിച്ചിരുന്നു.

ഒരു ഭാഗത്തു മൈസൂറിന്റെയും, ഒരു വശത്തു കേരളത്തിന്റെയും, ഒരു വശത്തു മംഗ്ലൂരിന്റെയും ഭരണം നടക്കുമ്പോൾ, ഈ നാടുക്ളുടെ നടുവിൽ സ്ഥിതി ചെയ്തിരുന്ന കുടകിലെ രാജാക്കൻമാർ തങ്ങളുടെ നാടിന്റെ സ്വാതന്ത്ര്യം കാത്തു സൂക്ഷിക്കുവാൻ സദാ യുദ്ധം ചെയ്യേണ്ടി വന്നിരുന്നു. ഇവിടം മലമ്പ്രദേശമായിരുന്നതിനാൽ പുറനാട്ടുകാർക്ക് ഇവരെ തോല്പിക്കുവാൻ കഴിഞ്ഞിരുന്നില്ല. ഈ വംശത്തിൽ പിറന്ന വലിയവീരരാജേന്ദ്രൻ എന്ന രാജാവ് വളരെയേറെ ശ്രദ്ധയോടു കൂടി ഭരണം നടത്തി തന്റെ കാലത്തെ മറ്റെല്ലാ രാജാക്കൻമാരുടെയും ബഹുമാനം സമ്പാദിച്ചു.

വലിയവീരരാജേന്ദ്രന് തന്റെ മകൾ ദേവമ്മാജി രാജ്യം ഭരിക്കണമെന്നായിരുന്നു ആഗ്രഹം. ദേവമ്മാജി സിംഹാസനത്തിലേറി. എന്നാൽ വീരരാജേന്ദ്രന്റെ അനുജൻ ലിംഗരാജന് ഇതനുവദിക്കരുതെന്ന് നിർബന്ധമുണ്ടായിരുന്നു. അദ്ദേഹം ആദ്യം ദിവാനായി. തുടർന്ന് ദേവമ്മാജിയെ സിംഹാസനഭ്രഷ്ടയാക്കി അവിടത്തെ രാജാവായി; ഒൻപതു വർഷം രാജ്യം ഭരിച്ചതിനു ശേഷം ദിവംഗതനായി. അതിനു ശേഷം ലിംഗരാജന്റെ ഇരുപതു വയസ്സുള്ള മകൻ ചിക്കവീരരാജൻ രാജാവായി.

കുടകിലെ ഈ രാജവംശത്തിലെ ഒടുവിലത്തെ രാജാവാണ് ചിക്ക(ഇളയ)വീരരാജൻ. ചിക്കവീരരാജന്റെ ഭരണത്തിന്റെ പതിനാലാം വർഷം കുടക് ഇംഗ്ലീഷുകാരുടെ അധീനത്തിലായി. ചിക്കവീരരാജേന്ദ്രൻ വംശത്തിനു കീർത്തി നേടിക്കൊടുത്തില്ല. അദ്ദേഹത്തിന്റെ ഭരണത്തിന്റെ അവസാനവർഷത്തെ ചരിത്രമാണ് നമ്മുടെ കഥയ്ക്കാധാരം.

# 2 കഥാമുഖം

## 2

ശകവത്സരം ആയിരത്തി എഴുന്നൂറ്റി അമ്പത്തഞ്ചു വിജയിക്കട്ടെ! മടക്കേറി അരമനയുടെ നടുമുറ്റത്തൊരു കോണിൽ മൂന്നുമുറികൾ. അവയ്ക്ക് പുറത്തേക്ക് ഒരു വാതിൽ. ആ വാതിൽ പൂട്ടിയിരുന്നു. മധ്യാഹ്നസമയത്ത് ഒരു സേവകൻ ഊൺതട്ടവുമെടുത്തുകൊണ്ട് ആ വാതിലിനു സമീപം വന്നു നിന്നു. അപ്പോൾ കൈയിലൊരു താക്കോൽ കൂട്ടവും പിടിച്ചു കൊണ്ടൊരു മുടന്തൻ അവിടേക്ക് വന്നു. കൂട്ടത്തിൽ നിന്നൊരു താക്കോലെടുത്ത് അയാൾ വാതിൽ തുറന്നു.

മുടന്തൻ മുറിയിലേക്ക് പോയി. വാതില്ക്കൽ നിന്നിരുന്ന സേവകന് സൂചന നൽകി അവനെ ഉള്ളിലേക്ക് വിളിച്ചു. സേവകൻ ഊൺതട്ടവുമായി ഉള്ളിൽ കടന്നു നിന്നു.

മുടന്തൻ ഒരുതരം പരുക്കൻ ശബ്ദത്തിൽ പറഞ്ഞു "ഊണു വന്നു അമ്മേ."

മൂലയിലിരുന്ന യുവതി : "നീയും നിൻെറ ഊണും തുലഞ്ഞു പോ. ദൂരെപ്പോ. നീ ഇവിടെ വരണ്ട. "

" അങ്ങനെയാണെങ്കിൽ ഇപ്പോൾ ഉണ്ണുന്നേ ഇല്ലേ? "

"നാം ഉണ്ണുന്നോ ഇല്ലയോ എന്നറിഞ്ഞിട്ടു നിനക്കെന്തു വേണം ? നീ നിൻെറ ജോലി നോക്കിക്കോ."

"വീണ്ടും ഊണു വേണമെന്നു പറഞ്ഞാൽ കിട്ടാതെ വന്നേക്കും."

"നീ പോടാ. എന്നോടു സംസാരിക്കേണ്ട. ഇവനോടാണ് ഊണ് ആവശ്യപ്പെടുന്നത്!"

ഇത്രയുമായപ്പോഴേക്കും ഏകദേശം പതിനാലു വയസ്സുള്ള ഒരു പെൺകുട്ടി വാതില്ക്കലെത്തി. ഇവരുടെ സംഭാഷണം കേട്ടു മുഖം വാടി പെട്ടെന്ന് അകത്ത് പ്രവേശിച്ചു.

മുടന്തൻ ആ കുട്ടിയെ അവിടെ പ്രതീക്ഷിച്ചിരുന്നില്ലെന്നു തോന്നുന്നു. "അയ്യോ കുഞ്ഞേ നിങ്ങളെ ആരിങ്ങോട്ടു വിട്ടു ? അപ്പാജി നമ്മളെ എല്ലാരേം കൊന്നുകളേം."

പെൺകുട്ടി : " കൊന്നോട്ടെ, ഞാൻ അത്തേ(അപ്പച്ചി)ടടുത്തേ ഇരിക്കൂ."

മുടന്തൻ, സേവകനെ "അകത്തു വരുമ്പോൾ വാതിലടച്ചിട്ടു വരാൻ ഞാൻ പറഞ്ഞില്ലേ? തൊറന്നിട്ടോണ്ടു തന്നെ വന്നു. തല പോകും പിശാചേ" എന്നു ശകാരിച്ചു. പെൺകുട്ടിയോട് "കുഞ്ഞേ, നിങ്ങളെ ഞാൻ തൊഴാം. ഇനി നടക്ക്. വേണമെങ്കിൽ കുഞ്ഞ് അത്തയോടൊരു വാക്കു സംസാരിച്ചോ. അധികനേരം വേണ്ടാ. അപ്പാജി കണ്ടാൽ കുഴപ്പമാകും" എന്നു പറഞ്ഞു.

മുടന്തന്റെ സംസാരത്തിൽ ബന്ധനസ്ഥയെക്കുറിച്ച് ബഹുമാനം കലർന്ന ദാക്ഷിണ്യവും പെൺകുട്ടിയെപ്പറ്റി പരിചയം കലർന്ന വാത്സല്യവും, സേവകനെപ്പറ്റി അഹംഭാവജടിലമായ ഔദ്ധത്യവും ക്രൗര്യവും നിഴലിച്ചിരുന്നു.

പെൺകുട്ടി : " അപ്പാജി വരട്ടെ. അതുകൊണ്ടു തന്നാ ഞാനിവിടെ വന്നത്. അപ്പാജീം വരണം അമ്മയും വരണം. ഞാൻ അത്തേ വിട്ടു പോവൂല്ല."

മുടന്തൻ ആകെ കോപാകുലനായി. അയാൾ സേവകനെ വീണ്ടും ശകാരിച്ച് അവന്റെ കപോലത്തിൽ പ്രഹരിച്ചു. "പിശാചേ, വാതിലു പൂട്ടിക്കൊണ്ടുവരാൻ പറഞ്ഞപ്പോൾ അങ്ങനെതന്നെ വന്നോ? കഴുതേ, നിന്നെ ഞാൻ കാണിച്ചു തരുന്നുണ്ട്". പെൺകുട്ടിയെ പകുതി പേടിപ്പിക്കുന്ന മട്ടിൽ "അങ്ങനെയാണെങ്കിൽ അപ്പാജിയെ വിളിച്ചുകൊണ്ടു വരട്ടെ?" എന്നു ചോദിച്ചു.

സേവകൻ :"നിങ്ങൾ ചെയ്തത് എന്താണെന്ന് നോക്കൂ, കുമാരീ, വാതിലടയ്ക്കാൻ നിങ്ങൾ സമ്മതിച്ചില്ല. നിങ്ങളുടെ വാക്കു കേട്ടു ഞാൻ ശവമാകേണ്ടി വന്നു".

കുമാരി : "നീ അവിടെത്തന്നെ നിന്നോ. വീണ്ടും മുടന്തന്റെ കൈയിൽ കിട്ടണ്ടാ. അവനിനിയും നിന്നെ തൊടാതെ ഞാൻ നോക്കിക്കോളാം". മുടന്തനോട് :"പോ, അപ്പാജിയെ വിളിച്ചോണ്ടു വാ."

മുടന്തന് സംഭാഷണമധ്യേ കുമാരി അയാളെ 'മുടന്തൻ' എന്നു വിളിച്ചതിൽ അമർഷം തോന്നി. അയാൾ അവളെ തുറിച്ചു നോക്കി, അങ്ങോട്ടുമിങ്ങോട്ടും നോക്കി ഒരു നിമിഷം എന്തോ ചിന്തിച്ചു.

എന്നിട്ട് ഇഷ്ടമില്ലാത്തൊരു ജോലി ചെയ്യുന്ന മട്ടിൽ പുറത്തേക്കു നടന്നു.

അപ്പോൾ അയാളുടെ മുമ്പിൽ മറ്റൊരു സ്ത്രീ പ്രത്യക്ഷപ്പെട്ടു. അവരെ കണ്ടപ്പോൾ മുടന്തൻ തല കുനിച്ച് കൈകൂപ്പി. "ഇവിടേക്കാരേം വിടരുതെന്ന് യജമാനൻ ഉത്തരവിട്ടിട്ടുണ്ട്. കുമാരി വന്നതു തന്നെ അപകടമായി. ഇനി അമ്മ കൂടി അകത്തു വന്നാൽ പിന്നെ എന്താ ഗതി? "

"അരമനയിൽ നാം എവിടൊക്കെ പോകണം എന്നു പറയാനാണോ നീ ബസവയ്യാ?" എന്ന് അവർ സൗമ്യമായ മുഖഭാവത്തോടെ ഗംഭീരമായ ശബ്ദത്തിൽ ചോദിച്ചു.

കുടകിലെ റാണി ഗൗരമ്മാജി ആണ് അവർ. അവരുടെ മുഖഭാവത്തിൻെറയും ശബ്ദത്തിൻെറയും മുമ്പിൽ മുടന്തൻെറ ശിരസ്സു കുനിഞ്ഞു.

"യജമാനൻെറ ഉത്തരവാണമ്മേ. അദ്ദേഹം കോപിച്ചാൽ ആരു തടുക്കും?"

"അദ്ദേഹത്തോടു സമാധാനം പറയണം. നമുക്കു പറയാം. ഇപ്പോൾ ഇതു നോക്കണം."

"ഉത്തരവ്, അമ്മേ."

ഗൗരമ്മാജി മുറിയിൽ പ്രവേശിച്ചു. അവരുടെ പുറകെ ബസവയ്യനും അകത്തുകടന്ന് വാതിലിനു സമീപം നിന്നു.

റാണി അകത്തു പ്രവേശിച്ചപ്പോൾ തന്നെ കുമാരി ഓടി വന്ന് അവരുടെ കൈയിൽ പിടിച്ചുകൊണ്ട് "അമ്മേ, അത്ത ഉണ്ണില്ലെന്നു പറയുന്നു. അമ്മ പറയിൻ. അത്ത ഉണ്ണട്ടെ."

മൂലയിലിരുന്ന യുവതി കരഞ്ഞു കൊണ്ട്, മുഖം മറച്ച് ഇരിക്കുകയായിരുന്നു. റാണി അടുത്തു ചെന്നു ചോദിച്ചു. "ഇതെന്തുപറ്റി ഇപ്പോൾ? ബസവയ്യൻ എന്തെങ്കിലും ചെയ്തോ?"

യുവതി കരഞ്ഞുകൊണ്ടു തന്നെ : "നീ ആരിൽ നിന്നാണു ഗർഭം ധരിച്ചതെന്നു ചോദിച്ച് അണ്ണൻ പറയരുതാത്തതൊക്കെ പറഞ്ഞു. എന്നെ ഈ മുടന്തൻെറ മടിയിൽ പിടിച്ചിരുത്തുമെന്നും പറഞ്ഞു. ഞാനെന്തിന് ജീവിക്കണം? മാസങ്ങൾ ജയിലിലായിരുന്നു. മരിച്ചാലെല്ലാർക്കും സമാധാനമായി. ഞാനിന്നുണ്ണുല്ല."

കുമാരി : "ഉണ്ണുന്നില്ലെങ്കിൽ വയറ്റിലിരിക്കുന്ന പാവം കുഞ്ഞ് എന്താകും?"

റാണി : "എന്തു പറഞ്ഞാലും കുടുംബം നിലനിൽക്കണമല്ലോ. കുറെയൊക്കെ സഹിക്കുക തന്നെവേണം. ഇവിടെ നിന്നു സൂത്രത്തിൽ രക്ഷപ്പെടണം. അദ്ദേഹം തെറ്റു ചെയ്ത പോലെ നമ്മളും ചെയ്താൽ കുടുംബത്തിനല്ലയോ മകളെ തിന്ന പാപം?"

യുവതി : "മകളെ തിന്നുന്നത് തറവാടിനു പുത്തനൊന്നുമല്ലല്ലോ. കുറെപ്പേർ ഇങ്ങനെ തന്നെയായി. അടുത്തതു ഞാനാണ്."

കുമാരി : "അമ്മേ ഇപ്പോൾ തന്നെ അത്തയെ അവരുടെ വീട്ടിലേക്കയയ്ക്കണം. ഇല്ലെങ്കിൽ ഞാനുണ്ണുല്ല."

ബസവയ്യൻ സേവകനെ 'അനുജത്തിയുടെ മുറിയിൽ റാണിയും കുമാരിയും എന്തോ തർക്കം നടത്തുന്നു, ഉടനെ എഴുന്നള്ളണം' എന്നുണർത്തിക്കാൻ രാജാവിന്റെ സമീപത്തേക്കയച്ചു. വാർത്ത കേട്ടപ്പോൾ തന്നെ വീരരാജൻ കോപിഷ്ഠനായി നീണ്ടനീണ്ട ചുവടുകൾ വച്ച് അവിടേക്ക് വന്നു.

3

വീരരാജൻ ഇപ്പോഴും യുവാവാണ്. അദ്ദേഹത്തിന് മുപ്പത്തഞ്ചു വയസ്സു തികഞ്ഞിട്ടില്ല. എന്നാൽ അദ്ദേഹത്തിന്റെ ജീവിതാനുഭവങ്ങളുടെ ഫലമായി ആ മുഖത്ത് അനാരോഗ്യത്തിന്റെ അടയാളം നിറഞ്ഞ് വാർധക്യത്തിന്റെ ലക്ഷണം കാണാമായിരുന്നു. പ്രായം കുറഞ്ഞ ശരീരത്തിൽ വാർധക്യത്തിന്റെ കണ്ണുകൾ. ക്രൂരമായ നോട്ടം.

പിതാവു വരുന്നതു ദൂരെ നിന്നു തന്നെ കണ്ട കുമാരി അദ്ദേഹം കോപിഷ്ഠനാണെന്ന് മനസ്സിലാക്കി. എന്നിട്ടും അതു കാര്യമാക്കാതെ അദ്ദേഹത്തിന്റെ സമീപത്തേക്കോടിച്ചെന്ന് കൈയിൽ പിടിച്ചു.

"അപ്പാജി, ബസവയ്യൻ എന്തു പറഞ്ഞിട്ടും അത്ത ഉണ്ണില്ലെന്നും പറഞ്ഞിരിക്കുന്നു. അത്തയെ വീട്ടിലേക്കു പറഞ്ഞു വിടണം."

വീരരാജൻ കുമാരിയുടെ വാക്കുകൾക്ക് ചെവി കൊടുത്തതായി കണ്ടില്ല. അദ്ദേഹത്തിന് ഒരേ കോപം. തന്റെ ഉത്തരവില്ലാതെ ഇവർ എങ്ങനെ ഇവിടെ വന്നു?

"നീ എന്തിനിവിടെ വന്നു? നിന്നോട് ഇവിടെ വരാൻ ആരു പറഞ്ഞു? പറഞ്ഞിടത്തിരുന്നുകൊണ്ട് മര്യാദയ്ക്ക് ജീവിക്കണം.

നമ്മോടു ചോദിക്കാതെ ആരും ഇവിടെ കാലുകുത്താൻ പാടില്ല" എന്നു ഗർജിച്ചു.

ഗൗരമ്മാജി മറുപടി പറഞ്ഞില്ല. ബസവനോടും സേവകനോടും വാതിലിനു പുറത്തിരിക്കാൻ പറഞ്ഞു.

വീരരാജൻ "നിങ്ങളിവിടെത്തന്നെ ഇരിക്കിൻ" എന്ന് അവരോട് ആജ്ഞാപിച്ചതിനു ശേഷം "വാതിലിന് പുറത്ത് നിങ്ങൾ പോകണം" എന്നു റാണിയോടു കല്പിച്ചു. "എന്റെ ഭർത്താവിന് എന്നോട് എന്തു വേണമെങ്കിലും പറയാം. അതു കേൾക്കാൻ ഭൃത്യർ മുമ്പിൽ വേണോ?"

"അതെ വേണം. എന്നെ അനുസരിക്കാത്ത ഭാര്യ എനിക്കു ഭാര്യ അല്ല, ഭൃത്യയാണ്."

"കൈപിടിച്ച പെണ്ണു ഭൃത്യയായി. വയറ്റിൽ പിറന്ന മകളെന്തായി? അവളെയും ഭൃത്യരുടെ മുമ്പിൽ വച്ച് ശിക്ഷിക്കുമോ?"

"നാമെന്തു ചെയ്യുന്നു, അതു ചോദിക്കേണ്ടവൾ നീയല്ല. നടക്ക് പുറത്തേക്ക്."

റാണി ബസവന്റെയും സേവകന്റെയും നേർക്ക് ശക്തിയേറിയ ദൃഷ്ടി പായിച്ചു. അപ്പോൾ തന്നെ സേവകൻ മെല്ലെ വാതിലിനു സമീപം പോയി മറു ഭാഗത്തേക്ക് മുഖം തിരിച്ചു നിന്നു.

റാണി : "ജാതകോം യോഗോം നന്നല്ല. കംസദേവകി കഥയാണ്. സൂക്ഷിക്കണം എന്നു ദീക്ഷിതർ പറഞ്ഞു. അതുകൊണ്ടാണ് ഞാനിവിടെ വന്നത്. അല്ലെങ്കിലെനിക്കെന്താ ജോലി. ചേട്ടനായി, അനിയത്തിയായി."

"കുറെ അറിയാവുന്ന നിന്റെ ദീക്ഷിതർ ! ആ മുതുക്കൻ പറഞ്ഞു, നീ കേട്ടു. ഞാൻ പറയാതെ ആ കളി കളിക്കണ്ട."

"ഞാൻ വന്നതു തെറ്റായിരിക്കാം. എന്നാലും രാജാവിനും മകൾക്കും നല്ലതു വരട്ടെ എന്നു വിചാരിച്ചു. എന്റെ തെറ്റു ക്ഷമിക്കണം. നിങ്ങളുടെ അനുജത്തിയെ അവരുടെ വീട്ടിലേക്കയയ്ക്കണം."

ഗൗരമ്മാജിയെ പല പ്രാവശ്യം വീരരാജൻ ശകാരിച്ചു. പ്രജ്ഞയില്ലാതെ, ബോധഹീനനായി കുടിയനും കോപിഷ്ഠനുമായ ഈ ഭർത്താവ് ഒന്നു രണ്ടു പ്രാവശ്യം അവരെ പ്രഹരിക്കുകയും ചെയ്തു. എന്നാലും രാജ്ഞിത്വത്തിന്റെ മഹിമ അവർ മറന്നില്ല. സഹജമായ ധൈര്യത്തോടു കൂടി തന്നെ അപ്പോഴും ഭർത്താവിനെ എതിരിട്ടു.

വീരരാജൻ പല്ലു കടിച്ചുകൊണ്ട് പറഞ്ഞു, "നിങ്ങളുടെ ജല്പനം കുറെ കൂടുന്നു. വേണം, വേണ്ട എന്നു പറയുന്നവർ നാം. ഒരു വർഷം ഇവിടെ ബന്ധനത്തിലിരുന്ന നിങ്ങളുടെ അനുജത്തി ആരിൽ നിന്നു ഗർഭം ധരിച്ചു? പറയിൻ. ആരിൽ നിന്നെങ്കിലും ഗർഭം ധരിപ്പിച്ച് അവരെ ഭർത്താവിൻെറ വീട്ടിലേക്കു പറഞ്ഞയയ്ക്കണോ?"

കരഞ്ഞു കൊണ്ട് മൂലയിലിരുന്നിരുന്ന ദേവമ്മാജി അപ്പോൾ എഴുന്നേറ്റു നിന്നു. തീ പാറുന്ന കണ്ണു കൊണ്ട് അണ്ണനെ നോക്കി, "എന്നെ ചീത്തവാക്കു പറയുന്ന നാക്കു പുഴുത്തുപോകും. തോന്നുന്ന പോലെ ജീവിക്കാൻ ഞാൻ അണ്ണനല്ല."

"അണ്ണൻെറ കാര്യം ഇവിടെ പറയേണ്ട വേശ്യേ, നായേ. ആരിൽ നിന്നു ഗർഭം ധരിച്ചു? പറ. പറയാതിരുന്നാൽ നിന്നെ പുലയർക്ക് പിടിച്ചു കൊടുക്കുന്നുണ്ട്."

റാണി ഭർത്താവിനോട് : "ചീത്തവാക്കു പറയരുത്. മകളാര്? അനുജത്തിയാര് ? വീട്ടുമകളായതിനു ശേഷം അഭിമാനം നമ്മുടേതാണ്. ഒരു വർഷം ഒറ്റയ്ക്ക് കരഞ്ഞോണ്ടിരുന്നല്ലോ എന്നു കരുതി നാം തന്നെ ഒരു ദിവസം അവളുടെ ഭർത്താവിനെ ഇവിടെ വിളിച്ചു കൊണ്ടുവന്നു. അതിലെന്താണ് തെറ്റ് ? പൂർവികർ ഈ വീട്ടിൽ ശോഭനം നടത്തിയിട്ടില്ലേ? അപ്പോൾ കൊടുത്ത ആശീർവാദം ഇപ്പോൾ ഫലിച്ചു. ജയിലെന്നെന്തിനു പറയണം. ഗർഭഗൃഹം എന്നു പറഞ്ഞാൽ മതി. നല്ല വാക്കു പറഞ്ഞ് അനുജത്തിയെ അവരുടെ ഭർത്താവിൻെറ വീട്ടിലേക്ക് പറഞ്ഞയയ്ക്കണം."

തൻെറ ആജ്ഞയുടെ ലംഘനം ഇത്ര ദൂരം പോയെന്നറിഞ്ഞ് വീരരാജൻ കോപാകുലനായി. "എടീ വിഡ്ഢി, എന്നോടു ചോദിക്കാതെ ആ മുണ്ടയെ നീ അകത്തു വിട്ടോ? നിന്നെ ഞാൻ കാണിച്ചു തരുന്നുണ്ട് " എന്നു പറഞ്ഞ് പ്രഹരിക്കുവാനായി കൈ ഉയർത്തിക്കൊണ്ട് റാണിയുടെ സമീപത്തേക്കു പാഞ്ഞു.

വീരരാജൻെറ ഉദ്ദേശ്യത്തിനു തടസ്സം വരാതിരുന്നെങ്കിൽ അദ്ദേഹം റാണിയെ എന്തു ചെയ്യുമായിരുന്നെന്നു പറയാനാവില്ല; കൊന്നാൽ പോലും അതിശയമില്ല. എന്നാൽ അദ്ദേഹത്തിൻെറ പുണ്യത്തിന് കുമാരി താഴെ മുട്ടുകാലിലിരുന്നു അദ്ദേഹത്തെ കെട്ടിപ്പിടിച്ചു. അദ്ദേഹത്തിൻെറ തുടയിൽ മുഖമമർത്തി "അപ്പാജി, വേണ്ടാ, വേണ്ടാ, അദ്ദേഹത്തെ അകത്തു വിട്ടത് ഞാനാണ്" എന്ന് ഉറക്കെപ്പറഞ്ഞു.

ആ തടസ്സം പ്രതീക്ഷിക്കാതിരുന്ന വീരരാജൻ വീഴാനെന്ന പോലെ സ്വല്പം കുനിഞ്ഞു. റാണി മുന്നോട്ടു വന്ന് അദ്ദേഹത്തെ പിടിച്ചു. അദ്ദേഹം നിലയുറപ്പിച്ചശേഷം മാറി നിന്നു.

വീരരാജന് മകളോട് വളരെയേറെ കോപം തോന്നി. എന്നാലും അയാൾ അവളെ ഒന്നും ചെയ്തില്ല. വീരരാജൻെറ അതി കഠിനവും ക്രൂരവും നിർദാക്ഷിണ്യവുമായ സ്വഭാവത്തിൽ മൃദുവായ ഒരൊറ്റ ഇഴ മാത്രമുണ്ടായിരുന്നു; അത് ആ മകളോടുള്ള സ്നേഹമായിരുന്നു. അയാൾ മുട്ടുകാലിലിരുന്ന മകളെ തോളിൽ പിടിച്ചെഴുന്നേല്പിച്ചു നിർത്തി. "നിൻെറ കാര്യം നോക്കാതെ നീയെന്തിനീ കാര്യത്തിലിടപെടുന്നു?"

കുമാരി : "അത്തയെ അവരുടെ വീട്ടിലേക്കയച്ചാൽ ഞാനുണ്ണാം. ഇല്ലെങ്കിൽ ഞാനുണ്ണൂല്ല."

"എന്തു സംസാരമാണ് മോളെ നിൻേറത് ? നിനക്കിവളെങ്ങനെ അത്തയായി? ആ മൂങ്ങ ഏതു വഴിക്കാണ് ചെറിയച്ഛൻ? വേണമെങ്കിൽ ആയിക്കോ. നിൻെറ ഈ അത്ത എന്നെ കൊന്ന് നിന്നേം തിന്ന് നാളെ റാണിയാകും എന്നു പറയുന്നോളാ. ആ പാമ്പിനെ രക്ഷിക്കുമെന്നാണോ നീ പറയുന്നത് ? "

മൂലയിലിരുന്ന ദേവമ്മാജി "അങ്ങനെ അല്ലാത്തതെന്താ? നിങ്ങൾക്കു രാജ്യം ഭരിക്കാം, എനിക്കു പാടില്ല. നാട്ടിൻപുറത്തെ പുലയരുടെ മക്കൾ പോലും നിങ്ങളെക്കാൾ നല്ല രാജാവായിരിക്കും. ഞാൻ റാണിയായാൽ അതിൽ തകരാറെന്താ?" എന്നു ചോദിച്ചു.

സംസാരം ഒന്നിനൊന്നു വഷളായി. അനുജത്തിയെ പ്രഹരിക്കാനായി വീരരാജൻ പാഞ്ഞടുത്തു. റാണിയും കുമാരിയും ചേർന്ന് അദ്ദേഹത്തെ കടന്നു പിടിച്ചു. റാണി "ഗർഭിണി വീട്ടുമകളാണ്. അവളെന്തു വേണമെങ്കിലും പറയട്ടെ. നാം കേൾക്കാം. നമ്മുടെ വിധി നാം തന്നെ അനുഭവിക്കാം. ഈ വീട്ടിൽവെച്ച് അവൾക്കെന്തെങ്കിലും സംഭവിച്ചു എന്ന ദുഷ്പേരൊന്നും വേണ്ടാ" എന്ന് അപേക്ഷിച്ചു.

കുമാരി "അത്തേ നിങ്ങൾ ചുമ്മാതിരി. അതുമിതുമൊന്നും പറയേണ്ടാ" എന്നു പറഞ്ഞു.

ദേവമ്മാജി: "വീണ്ടുമെന്തിനിങ്ങനെ ചീത്ത പറയുന്നു? അണ്ണനെ തിന്ന് മോളെ കൊന്ന് റാണിയാവുമെന്നു ഞാനെന്നു

പറഞ്ഞു? അണ്ണൻ ആളുകളെ എല്ലാം വിരോധിപ്പിച്ചു. അവരുടെ മകളെയെങ്കിലും സിംഹാസനത്തിലിരുത്തണമെന്നു നാടെല്ലാം പറഞ്ഞു. ഞങ്ങളും പറഞ്ഞു. ആൾപ്പക ഉണ്ടോ ഇല്ലയോ ?"

വീരരാജൻ : " ആൾപ്പക അറിഞ്ഞോളെപ്പോലെ നീ പറയുന്നല്ലോ. മൂങ്ങാ രാജാവും മൂങ്ങാ റാണിയും. കുമാരിക്കു പട്ടം കൊടുപ്പിക്കണമെന്നാണെങ്കിൽ എന്തിന് ബാംഗളൂരിലേക്ക് എഴുത്തയപ്പിച്ചു? "

ആ സംസാരം അവസാനിക്കുന്ന ലക്ഷണം കണ്ടില്ല. രാജാവിനെ എങ്ങനെയെങ്കിലും വിളിച്ചുകൊണ്ടു പോയാൽ മതി എന്നു റാണി കരുതി. വേണ്ടത്ര അറിവില്ലാതിരുന്ന കുമാരിക്കും ഇതേ വിചാരം തന്നെയായിരുന്നു. അവൾ പിതാവിനെ പിടിച്ചുകൊണ്ട് പറഞ്ഞു "അപ്പാജി ഇപ്പോൾ മതി. എന്നോടൊന്നിച്ചു വന്നേ. ഈ കാര്യം പിന്നീടു സംസാരിക്കാം."

രാജാവ് എന്തു വിചാരിച്ചോ എന്തോ, എതിരൊന്നും പറയാതെ കുമാരിയോടൊപ്പം പുറത്തു കടന്നു.

4

റാണി ഗൗരമ്മാജി, സേവകനെ തണുത്ത ഭക്ഷണത്തിനു പകരം ചൂടു ചോറു കൊണ്ടു വരാനയച്ചു. ദേവമ്മാജിയെ സമാധാനപ്പെടുത്തി. "ഇനി ഇതു മറക്ക്. ഇപ്പോൾ തന്നെ നിങ്ങളെ നിങ്ങളുടെ വീട്ടിലേക്കയക്കുന്നുണ്ട്. നിങ്ങടെ പാടിനു സുഖമായി ജീവിക്കിൻ."

ദേവമ്മാജി : "ഇന്നലെ കേട്ട വാക്കു മതി ഇനി ഒരു ജൻമത്തിലേക്ക്. ഇനി മരിക്കുന്നതുതന്നെയാണു നല്ലത്."

"കൂടെപ്പിറപ്പിന്റെ സംസാരം. ഒരു ദിവസം ചീത്തയായാലെന്താ? മറ്റൊരു ദിവസം നന്നാകും"

"ഇനീം ഇതു നന്നാകുമോ? അപ്പാജി മരിച്ചു. വീടിന്റെ നൻമ കാടു കയറി. പതിന്നാലു വർഷത്തിലൊരിക്കൽ പോലും നല്ല വാക്കു കേട്ടിട്ടില്ല."

"ഇപ്പോഴങ്ങനെ തോന്നുന്നു. എന്നാൽ നല്ലതുമുണ്ടായിട്ടുണ്ടല്ലോ. അപ്പാജി മരിച്ച ശേഷം നിങ്ങളും നിങ്ങളുടെ ഭർത്താവും സ്വന്തം അരമനയിലേക്കു പോകുമെന്നു പറഞ്ഞപ്പോൾ ഇതു നിങ്ങളുടെ തന്നെ വീടാണ്, ഇവിടെത്തന്നെ കഴിയണം എന്ന് അണ്ണൻ പറഞ്ഞില്ലേ ?"

"അപ്പാജി കൊടുത്ത ആഭരണങ്ങൾ അരമനയിൽ നിന്നു പോകുന്നല്ലോ എന്നു കരുതി അണ്ണൻ തടഞ്ഞു. ഞങ്ങൾ പോകുന്നതിന്റെ ദുഃഖം കൊണ്ടല്ല.. "

"അന്നങ്ങനെ പറഞ്ഞതിനെപ്പറ്റി നിങ്ങളിപ്പോഴിങ്ങനെ പറയുന്നു. നിങ്ങടെ സ്നേഹം നമുക്കറിയില്ലേ? അപ്പാജിയുടെ മടിയിലിരുന്ന പോലെ നിങ്ങൾ അണ്ണന്റെ മടിയിലുമിരുന്നിട്ടുണ്ട്.."

"അതു നിങ്ങൾക്കിഷ്ടമല്ലായിരുന്നല്ലോ. നിങ്ങളന്നു കോപിച്ചിട്ടുണ്ട്."

"അറിയാത്ത കോപം. ഇപ്പോഴതിന്റെ കഥയെന്താ?നമുക്കൊരു മകൻ പിറന്നിരുന്നെങ്കിൽ, കുമാരി അവന്റെ മടിയിലിരുന്നാൽ അരുതെന്നു പറയുമോ? അതവളുടെയും അവളുടെ അണ്ണന്റെയും കാര്യമെന്നു വിചാരിക്കും. നിങ്ങളുടെ കാര്യവും അത്ര തന്നെ."

"നിങ്ങൾ നല്ലവർ. നിങ്ങൾക്കിതു മനസ്സിലാകും . അണ്ണൻ നിങ്ങളെപ്പോലല്ല. അദ്ദേഹത്തിന്റെ സ്നേഹമെല്ലാം വറ്റിപ്പോയി. എന്നെ ജീവിക്കുവാൻ സമ്മതിക്കുകയില്ല."

"ജീവിക്കുവാൻ സമ്മതിക്കുകയില്ലെന്നു കരുതി വെറുതെയിരിക്കരുത്. അദ്ദേഹത്തെ നേർവഴിയിലാക്കാൻ ശ്രമിക്കണം."

"മുടന്തന്റെ മടിയിലിരുത്തിയാലും സമ്മതിക്കണോ?"

റാണി എന്തെങ്കിലും പറയുന്നതിനു മുൻപ് സേവകൻ ഊൺ തട്ടവും കൊണ്ടു വന്നു. റാണി അവനോട് അതെടുത്തു കൊണ്ടു വരാൻ പറഞ്ഞു. ഇരിപ്പിടമൊരുക്കി. ദേവമ്മാജിയോട് "എഴുന്നേൽക്കൂ ഊണു വീണ്ടും തണുക്കേണ്ടാ" എന്നു പറഞ്ഞു.

"നിങ്ങൾ യജമാനത്തി. നിങ്ങളുടെ വാക്കു ഞാൻ കേൾക്കാതിരിക്കില്ല. പക്ഷേ നിങ്ങൾ മുടന്തനെ ശിക്ഷിക്കണം."

റാണി സമ്മതിച്ചു. അവളെ എഴുന്നേൽപ്പിച്ചു. കൈ കഴുകാൻ വെള്ളം കൊടുപ്പിച്ച് ഊണിനു മുന്നിലിരുത്തി. ദേവമ്മാജി ഊണു കഴിഞ്ഞപ്പോൾ സേവകൻ തട്ടവുമെടുത്തു പോയി.

ദേവമ്മാജി റാണിയോടു പറഞ്ഞു : "മുടന്തനോടു വേണ്ടതു പറയണം. അല്ലെങ്കിലവനീ രാത്രിയിലും ശല്യം ചെയ്യും."

റാണി ആംഗ്യം കൊണ്ടതു സമ്മതിച്ച് ബസവയ്യനെ അകത്തു വിളിച്ചു. അതുവരെ പുറത്തു നിന്നിരുന്ന മുടന്തൻ അകത്തു വന്ന്

വാതിലിനു സമീപം നിന്നു. റാണി അവനോട് "ഇന്നലെ രാത്രി ചേച്ചിയെ നീ ഉപദ്രവിച്ചു. അതിനി ആവർത്തിക്കരുത്. സൂക്ഷിച്ചോ" എന്നു പറഞ്ഞു.

മുടന്തൻ : "യജമാനനിന്നലെ സ്വല്പം കുശാലിലായിരുന്നു അമ്മേ. അനിയത്തിയമ്മേടെ നടത്ത തെറ്റാണെന്നറിഞ്ഞു. അതു കൊണ്ടാ അങ്ങനെ ചെയ്തത് ."

ദേവമ്മാജി : "നിനക്കെന്തു പറ്റി? അദ്ദേഹം പറഞ്ഞപ്പോൾ തന്നെ മടീലിരുന്നോ എന്നു പറഞ്ഞ് എന്നെ വിളിച്ചതെന്തിനാ?"

മുടന്തൻ : "എനിക്കും ബുദ്ധി വിട്ടു അമ്മേ. ഞാൻ ചെയ്തതെന്താണെന്നു ഞാൻ തന്നെ അറിഞ്ഞില്ല."

ദേവമ്മാജി : "നീയും കുടിച്ചിട്ടുണ്ടായിരുന്നെന്നതു സത്യം. പക്ഷേ നിനക്കു ബുദ്ധി കെട്ടിരുന്നില്ല. അണ്ണന്റെ വാക്കും കേട്ട് എന്നോടു സ്നേഹോം കാണിച്ചോണ്ടു വന്നു."

ദേവമ്മാജി റാണിയുടെ ചെവിയിൽ എന്തോ പറഞ്ഞു. റാണിയുടെ മുഖം ചുവന്നു. "യജമാനൻ തങ്ങളുടെ ഇഷ്ടം പോലെ ചെയ്യും. വേലക്കാരൻ അവരോട് ഇങ്ങനെ സംസാരിക്കരുത്. ബസവയ്യാ വീണ്ടും ഇമ്മാതിരി കേട്ടാൽ നിനക്കു നല്ലതു വരില്ല. സൂക്ഷിച്ചോ."

മുടന്തൻ : "ഉത്തരവ് അമ്മേ."

അല്പ സമയം കഴിഞ്ഞ് റാണി ദേവമ്മാജിയോട് "നിങ്ങളിപ്പോൾ തന്നെ നിങ്ങളുടെ നാട്ടിലേക്കു പോകുന്നുണ്ട്. കൂടുതൽ ആലോചനയൊന്നും വേണ്ടാ" എന്നു പറഞ്ഞ് തന്റെ മുറിയിലേക്കു പോയി അവർ പോയപ്പോൾ മുടന്തൻ ദേവമ്മാജിയോട് "യജമാനന്റെ ഉത്തരവാണമ്മേ വാതിലടയ്ക്കുകയാണ്. അങ്ങനെ ചെയ്തില്ലെങ്കിലെന്റെ ജീവൻ പോകും" എന്നു പറഞ്ഞ് മുറിയുടെ വാതിൽ മുന്നിലേക്കു വലിച്ച് പുറത്തുനിന്നു പൂട്ടി. ഒരു സേവകനെ വിളിച്ച് വാതിലിനു സമീപം കാവൽ നിർത്തി. മറ്റു ജോലികൾ നോക്കുവാനായി പോയി.

## 5

അരമനയിൽ ഈ സംഗതികളൊക്കെ നടന്നു കൊണ്ടിരുന്ന സമയത്ത് സോമവാരപേട്ടയിൽ നിന്ന് മടക്കേറിയിലേക്കുള്ള വഴിയിലൂടെ രണ്ടു യാത്രക്കാർ സാവധാനത്തിൽ വരികയായിരുന്നു.

അവരിൽ പ്രായമേറിയ ആളിന് സുമാർ അറുപതു വയസ്സു കാണും. ഇളയ ആളിന് മുപ്പതിൽ കുറയില്ല. പ്രായമേറിയ ആളിന്റെ താടിരോമങ്ങൾ മിക്കവാറും നരച്ചിരുന്നതിനാൽ അയാളുടെ വയസ്സ് ഊഹിക്കാൻ കഴിഞ്ഞു. മറ്റു രീതിയിൽ ആ മുഖം പ്രായമേറിയതെന്നു തോന്നിച്ചിരുന്നില്ല. എന്നാൽ അയാളുടെ കണ്ണുകൾ ജീവിതത്തിൽ വേണ്ടത്ര ദു:ഖമനുഭവിച്ചിട്ടുണ്ടെന്ന് വ്യക്തമാക്കിയിരുന്നു. മൂത്ത ആളിന്റെ മുഖലക്ഷണങ്ങളൊക്കെത്തന്നെയായിരുന്നു ഇളയവന്റെ മുഖത്തും. ഇവരെ കണ്ടാലുടൻ തന്നെ അച്ഛനും മകനുമായിരിക്കുമെന്ന് ആർക്കായാലും തോന്നും.

ഇനിയുമൊരു മല കൂടി കടന്നാൽ മടക്കേറിയായി. ഇളയവൻ മൂത്ത ആളിനോട് "ഈ മല കേറിയാൽ മടക്കേറിയാണപ്പാജീ" എന്നു പറഞ്ഞു.

മൂത്ത ആൾ: " അതെ ഓർമയുണ്ട്."

"മടക്കേറിക്കു സമീപമെത്തിയപ്പോൾ, നിങ്ങളിതിലേ വരണ്ടാ എന്നു പറയുന്നതുപോലെ തോന്നുന്നുണ്ടല്ലോ."

"എനിക്കും അങ്ങനെ തോന്നുന്നു. പക്ഷേ നമ്മുടെ ചെന്നവീരനെന്തു പറ്റിയെന്നറിയണം. ഈ സ്ഥലം നമ്മുടേതായിട്ടു തന്നെ നില നിർത്തണം. അതിനു വേണ്ടിയാണിതെല്ലാം."

"നമ്മുടേതല്ലാതാവാനെന്ത്, അപ്പാജീ? അദ്ദേഹം അല്ലെങ്കിൽ അദ്ദേഹത്തിന്റെ അനുജത്തിയുടേത്; അല്ലെങ്കിൽ അദ്ദേഹത്തിന്റെ മകളുടേത്. അല്ലാതെന്താവും ?"

"മൈസൂർ എന്തായി? വെള്ളക്കാരുടേതായില്ലേ?"

"ജനങ്ങളെ സമാധാനിപ്പിച്ച് ഒഡെയർക്കു തന്നെ തിരിച്ചു കൊടുക്കുമെന്നു പറയുന്നല്ലോ."

"മൂന്നു വർഷമായി. കൊടുത്തില്ല. എപ്പഴാ കൊടുക്കുന്നത്? കൊടുക്കുമെന്നൊരുത്തൻ, കൊടുത്താൽ ജനങ്ങൾക്കു കഷ്ടമാകുമെന്ന് പിന്നൊരുത്തൻ. ഇവരിലാരുടെ വാക്കു വിശ്വസിക്കണം? രാജാവിന്റെ സ്വത്ത് വെള്ളക്കാരുടെ കൈയിലായി. തിരിച്ചു കിട്ടിയാലാണല്ലോ അത് അദ്ദേഹത്തിന്റേതാണെന്നു പറയേണ്ടത്?"

"ഒഡെയർക്ക് മക്കളില്ലല്ലോ അപ്പാജീ."

"ഉണ്ടെങ്കിൽത്തന്നെ കൊടുക്കുമോ? കൊടുത്താൽ പേരിനു മാത്രം കൊടുക്കും. ഫലത്തിൽ അവരുടെ കൈയിൽ തന്നെ ഇരി

ക്കും. വേലക്കാരൻെറ ചോറു നായുടെ വായിൽ. അതവൻേറതാ ണെന്നു പറഞ്ഞാലെന്താ, നായുടേതാണെന്ന് പറഞ്ഞാലെന്താ?"

"ഈ വെള്ളക്കാരുടേതു വല്ലാത്ത സൂത്രമാണപ്പാജീ. "

"അതു ശരി. സൂത്രം എന്നു പറഞ്ഞാലതവരുടേതാണ്. സൂത്രം പഠിക്കുന്നെങ്കിൽ അവരുടേതു തന്നെ പഠിക്കണം."

ഇളയവൻ അതിനു പെട്ടെന്ന് മറുപടി നല്കിയില്ല. നാവിൻ തുമ്പോളമെത്തിയ ഏതോ വാക്കു തടഞ്ഞുനിർത്തി ചിന്തിച്ചുകൊ ണ്ടേ നടന്നു.

സംഭാഷണത്തിൽ നിന്ന് ഈ അച്ഛനും മകനും കുടകിലെ രാജ കൊട്ടാരത്തിലെ ആളുകളാണെന്ന് സ്പഷ്ടമായിക്കാണുമല്ലോ. ഇം ഗ്ലീഷുകാർ ഇതിനു രണ്ടുവർഷം മുമ്പ് മൈസൂറിലെ രാജാവായിരു ന്ന മുമ്മഡി കൃഷ്ണരാജ ഒഡയരിൽ നിന്ന് ആ രാജ്യത്തിൻെറ ഭരണം കൈവശപ്പെടുത്തി. കൃഷ്ണരാജനോടു ചെയ്ത ചതി ഇവർ വീരരാജനോടും ചെയ്തേക്കും എന്നാണ് മൂത്ത ആളിൻെറ ഭയം.

ഏതാനും ചുവടു നടന്നതിനു ശേഷം ഇളയവൻ ചോദിച്ചു, "വീണ്ടും ഇവരെ നമ്മളായാലും എങ്ങനെ വിശ്വസിക്കും?"

"പാമ്പും പാമ്പാട്ടിയും തമ്മിലുള്ള ബന്ധമാണ് നമ്മളും അവരും തമ്മിലുള്ളത്. സൂക്ഷിച്ചിരിക്കണം."

"നമ്മൾ അവരെ പാമ്പ് ആക്കുന്നതു പോലെ അവർ നമ്മളെ പാമ്പ് ആക്കിയാലോ അപ്പാജീ?"

"പാമ്പാക്കിയാലെന്നെന്തിന് പറയണം? ആക്കിക്കൊണ്ട് തന്നിരി ക്കുന്നു. നമ്മളേം രാജാവിനേം ശത്രുക്കളാക്കി കാര്യം കാണാൻ നോക്കിയിരിക്കുകയാണവർ. അവരുടെ കുരുക്കിൽ നമ്മൾ വീഴ രുത്. നാട് അവർക്ക് കൊടുക്കരുത്. "

"അവർ ശത്രു ആക്കണോ അപ്പാജീ? നമ്മൾ അവരുടെ ശത്രു തന്നെ ആണല്ലോ."

"നമ്മൾ ശത്രു അല്ല. അവരാണ് ശത്രു. അണ്ണൻ മരിക്കുന്നതിനു മുമ്പ് എന്നേം ലിംഗപ്പാജിയേം വിളിച്ച് കൈയിൽ കൈവച്ച് ആണ ഇടുവിച്ചു. ദേവമ്മാജി റാണി, നിങ്ങൾ പ്രധാനിയായിരിക്കണം എ ന്നു സത്യം ചെയ്യാൻ പറഞ്ഞു. അണ്ണൻ ഞാൻ അനിയൻ ലിംഗപ്പൻ, രണ്ടുപേരും സത്യം ചെയ്തു. സത്യം ചെയ്തദിവസം തന്നെ

എൻെറ അനിയൻ അതു പാലിക്കില്ലെന്ന് പറഞ്ഞു. സത്യം മറന്നില്ലെങ്കിൽ ആരു രാജാവാകണം, അണ്ണനോ അനിയനോ? ലിംഗപ്പാജി, രാജാവാകണമെന്ന് പറഞ്ഞു. അതു ശരിയാണോ എന്നു ഞാൻ ചോദിച്ചു. കൊടുത്തവാക്കു തെറ്റിക്കില്ല എന്നു പറയുന്നോൻ എങ്ങനെ രാജ്യം ഭരിക്കുമെന്നവൻ ചോദിച്ചു. സത്യവാൻമാർക്കു രാജ്യം വർജ്യമോ? എന്നു ഞാൻ ചോദിച്ചു. ഒടുവിൽ നിങ്ങൾ തന്നെ രാജാവാകെന്നവൻ പറഞ്ഞു. എനിക്കതു സമ്മതമല്ലാതെ പോയി. അണ്ണൻ ഞങ്ങളെ രണ്ടുപേരേം വളർത്തി വലിയവരാക്കി. സത്യം ചെയ്യാൻ പറയരുതായിരുന്നു. പറഞ്ഞാൽ ഇഷ്ടമല്ലെന്ന് പറയണമായിരുന്നു. സത്യം ചെയ്തില്ലേ? പറഞ്ഞപ്പോൾ തന്നെ സത്യം ചെയ്തു, അദ്ദേഹം മരിച്ചുകഴിഞ്ഞ് സത്യം മറന്ന് കൊതിയൂറുകയാണെങ്കിൽ പെറ്റവർക്ക് കീർത്തിയുണ്ടാവുമോ? മക്കൾക്ക് മംഗളം ഭവിക്കുമോ? ഇവൻെറ ആഗ്രഹത്തിന് ഞാൻ തടസ്സമായെന്ന് കരുതി എൻെറ അനുജൻ അണ്ണൻെറ പേരിൽ എന്നെ കൊല്ലിപ്പിക്കാൻ നോക്കി. അതിൽ നിന്നൊരുവിധം രക്ഷപെട്ടു. എന്നാൽ മേലിൽ നിന്നിൽ നിന്നു ശല്യം വന്നേക്കുമെന്ന് കരുതി നിൻെറ മേലും കണ്ണു വച്ചു. വംശച്ഛേദം വരുത്തിയേക്കുമെന്നു കരുതി ഊരു വിട്ടു പരദേശിയായി. ഇവനൊരുത്തൻ നാട്ടിൽതന്നെ നിന്നു. അത്രയും സന്തോഷമെന്നു കരുതി സിംഹാസനത്തിലേറി. എന്നാൽ എത്രനാൾ അനുഭവിച്ചു? കുറെ ദിവസം പാറിക്കളിച്ചു. ചിറകുകൊഴിഞ്ഞു വീണു. ഈ മകൻ രാജാവായി. മകനേക്കാൾ നല്ല രാജാവ് പിതാവാണെന്ന് ആളുകളെക്കൊണ്ടു പറയിച്ചു. വലിയച്ഛൻെറ മകളെ കൊന്നു. അച്ഛൻെറ മകളെ ജയിലിലിട്ടു. ഇദ്ദേഹം ജീവിച്ച് നാട്ടുകാരെ ജീവിക്കാനനുവദിച്ചിരുന്നെങ്കിൽ നമ്മളിവിടെ വരേണ്ടി വരുമായിരുന്നില്ല. അതു പോകട്ടെ, അഭിമാനത്തോടെ ജീവിച്ച് പൂർവികരുടെ സൽപ്പേരിൽ ശോഭിക്കാമായിരുന്നു. ഇദ്ദേഹം ജീവിച്ചുമില്ല ജനങ്ങളെ ജീവിക്കാനനുവദിച്ചുമില്ല. തറവാടിൻെറ ഉത്തരവാദിത്വമായല്ലോ; നമുക്ക് നട്ടെല്ലുള്ളപ്പോൾ മറ്റുള്ളവരുടെ ചുമലിൽ അതു വച്ചു കൊടുക്കരുതല്ലോ. ചെന്നവീരൻ വന്ന് ഇങ്ങനൊക്കെ പറഞ്ഞു; എനിക്ക് ശരിയാണെന്നു തോന്നി. അതു കൊണ്ടാണ് എട്ടുമാസത്തിന് മുമ്പ് നിന്നെ ഇവിടേക്കയച്ചത്."

"അങ്ങേയ്ക്കു വേണ്ടാത്ത കിരീടം എനിക്കെന്തിനാണ് അപ്പാജീ?"

"ഞാൻ അണ്ണനു വാക്കു കൊടുത്തു; എനിക്കതു വേണ്ടാതായി. തറവാട്ടുമകനായ നിനക്ക് ആ വാക്കു ബാധകമല്ല."

"എന്നാൽ ചെന്നവീരയ്യൻ വരുന്നതിനു മുമ്പ് അങ്ങേക്കിതു തോന്നിയില്ലേ?"

"തോന്നി; ഇപ്പോഴീ വിചാരം എന്തിനെന്ന് കരുതി വെറുതെയിരുന്നു. ചെന്നവീരൻ വന്ന്, ജനങ്ങളാകെ കഷ്ടപ്പെടുന്നെന്നും വെള്ളക്കാരുടെ ഗൂഢാലോചന എന്തോ നടക്കുന്നുണ്ടെന്നും പറഞ്ഞപ്പോൾ ഇനിയും വെറുതെയിരിക്കരുതെന്നു കരുതി."

"അതെയോ ?"

"അതെ. ജനങ്ങളെ സംഘടിപ്പിക്കാനെന്നു പറഞ്ഞു പോയി ചെന്നവീരൻ അബദ്ധത്തിൽ രാജാവിൻെറ കയ്യിൽപെട്ടു. ബാംഗളൂരിലേക്കു വന്ന ചെന്നവീരനെ രാജാവിൻെറ നിർബന്ധപ്രകാരം തിരിച്ചു കൊണ്ടു വരുവിച്ചു. അതിനുശേഷം അദ്ദേഹത്തിൻെറ വിവരമേ ഇല്ലല്ലോ. എന്തു സംഭവിച്ചെന്നറിയാതെ മനസ്സിനൊരു സുഖവുമില്ല."

"അതു ശരിയാണപ്പാജീ."

"നമുക്കുവേണ്ടി പാവം പ്രാണൻ കൊടുത്തിട്ടുണ്ടായിരിക്കാം. നമ്മുടെ ഭാഗ്യദോഷം അദ്ദേഹത്തിൻെറ മേലും വീണിരിക്കണം."

"കഷ്ടം ! "

"അദ്ദേഹത്തിനെന്തു സംഭവിച്ചെന്ന് വെള്ളക്കാർ പല പ്രാവശ്യം ചോദിച്ചു. രാജാവ് ഒരു വാക്കുപോലും മറുപടി കൊടുത്തില്ല. ഇവരദ്ദേഹത്തെ എന്തും ചെയ്തിരിക്കും." ഇത്രയും പറഞ്ഞപ്പോൾ മൂത്ത ആളിൻെറ ശബ്ദം ഗംഭീരമായി. അത് ഇളയവൻെറ മനസ്സിലും ഏതോ ഗംഭീരഭാവം പകർന്നു. എന്തെങ്കിലും പറയണം, സംഭാഷണം നീട്ടിക്കൊണ്ടുപോകണം എന്ന് തോന്നിയില്ല; നടന്നുകൊണ്ടു തന്നെ ഇളയവൻ സഞ്ചിയിൽ നിന്നു രണ്ട് കാവിവസ്ത്രങ്ങളെടുത്തു. ഒരിടത്തു നിന്ന് കഫിനി ധരിച്ച് തലപ്പാവു ചുറ്റി. ശിവാചാരസ്വാമിയായി മാറി. പിതാവും പുത്രനും മൗനമായി വഴി നടന്നു.

## 6

അതേ ദിവസം ഏതാണ്ട് ഈ സമയത്ത് തന്നെ മടക്കേറിയിലെ ബ്രാഹ്മണരുടെ അഗ്രഹാരത്തിൽ മന്ത്രി ലക്ഷ്മീനാരായണയ്യൻെറ വീടിനുമുമ്പിൽ ഒരു ബ്രാഹ്മണയുവാവ് വന്നു നിന്നു. അയാളെ കണ്ട ഒരു സേവകൻ അകത്ത് നിന്നു വന്ന് "അന്യദേശക്കാരനാണോ? ഉണ്ണാൻ വരുന്നോ? " എന്നു ചോദിച്ചു.

പുറത്തു നിന്നു വന്നയാൾ ആലോചിച്ചുകൊണ്ട് "ഇല്ല, യജമാനനെ കാണണമായിരുന്നു" എന്നറിയിച്ചു.

"യജമാനൻ കുളിക്കാൻ പോയി: ഉണ്ണുമ്പോൾ ഒന്നിച്ചിരുന്നോളൂ".

പുറത്തു നിന്നു വന്നയാൾ ഒരുനിമിഷം ചിന്തിച്ച് "ആകട്ടെ, അങ്ങനെ ചെയ്യാം" എന്നു പറഞ്ഞ് സേവകനുമൊത്ത് അകത്തേക്ക് കടന്നു.

മന്ത്രിയുടെ ഭവനമായിരുന്നിട്ടും അതത്ര അഭിജാത ഭവനമാണെന്നു തോന്നിയിരുന്നില്ല. വീട് വലുതായിരുന്നു. വരാന്ത കഴിഞ്ഞാൽ അകത്ത് വലിയ മുറി. അതിന്റെ ഒരു വശത്തുള്ള വേദിയിൽ അഞ്ചാറു ബ്രാഹ്മണർ ഇരിപ്പുണ്ടായിരുന്നു. ഒരാൾ ഇല തച്ചുകൊണ്ടിരുന്നു. ഒരുത്തൻ പൂണൂൽ കെട്ടിക്കൊണ്ടിരുന്നു. മറ്റൊരാൾ ജപിച്ചു കൊണ്ടിരുന്നു. മറ്റുള്ളവർ പതുക്കെ സംസാരിച്ചു കൊണ്ടിരുന്നു.

പുതിയ ആൾ വന്നപ്പോൾ സംസാരിച്ചിരുന്നവരിൽ ഒരുത്തൻ "വന്നാലും" എന്നു പറഞ്ഞ് എഴുന്നേറ്റ് സ്വാഗതം ചെയ്തു കൊണ്ട് അടുത്തു വന്നു.

ആഗതൻ : " യജമാനനെ ചില കാര്യങ്ങൾ അറിയിക്കണമായിരുന്നു. അതിനാണു വന്നത്. ഭക്ഷണസമയത്തുണർത്തിക്കാമെന്നിദ്ദേഹം പറഞ്ഞു. അങ്ങനെയാകട്ടെ എന്നു കരുതി."

"അതിനു തടസ്സമൊന്നുമില്ല. എന്തെങ്കിലും അറിയിക്കാൻ പറ്റിയ സമയം അതുതന്നെയാണ്. കുളികഴിഞ്ഞോ? കുളിക്കുന്നോ? "

"കുളികഴിഞ്ഞാണു വന്നിരിക്കുന്നത്. ജപമെല്ലാം കഴിഞ്ഞു".

സേവകൻ, അവിടെയുണ്ടായിരുന്ന ഒരു വലിയ പാത്രത്തിൽ നിന്ന് ചെറിയൊരു പാത്രത്തിൽ വെള്ളം നിറച്ച് അയാളുടെ സമീപം കൊണ്ടുവന്നു. അയാൾ അതുമെടുത്തു കൊണ്ട് നടുമുറ്റത്തിറങ്ങി കാൽ കഴുകി പാത്രം തിരിച്ചുകൊടുത്തു. അതിനുശേഷം മറ്റുള്ളവരുടെ സമീപം വന്ന് ഇരുന്നു.

കുറെ സമയം കഴിഞ്ഞു. ജപവും ജനിവാരവും എല്ലാം പൂർത്തിയായി. അപ്പോൾ "രാമകൃഷ്ണാ, ബ്രാഹ്മണർക്ക് ഇല ഇട്ടോ?" എന്നു ചോദിച്ചുകൊണ്ട് മധ്യവയസ്കനായ ഒരാൾ അകത്തു നിന്നിറങ്ങിവന്നു. മന്ത്രി ലക്ഷ്മീനാരായണയ്യരാണദ്ദേഹം. ലക്ഷ്മീനാരായണയ്യർ ഹവ്യകബ്രാഹ്മണനാണ്. തേജസ്വിയായ ഒരു

മനുഷ്യൻ. അദ്ദേഹം വന്നപ്പോൾ അവിടെയുണ്ടായിരുന്നവരെല്ലാം എഴുന്നേറ്റു നിന്ന് കൈകൂപ്പി.

പരദേശിയുവാവിനെ മുമ്പു സ്വാഗതം ചെയ്ത മനുഷ്യനാണ് രാമകൃഷ്ണയ്യൻ. അയാൾ യജമാനനോട് " ഇടുവിപ്പിച്ചുസ്വാമീ" എന്നു പറഞ്ഞ് ബ്രാഹ്മണരെ അകത്തേക്കു ക്ഷണിച്ചു.

എല്ലാവരും ഉള്ളിലേക്കു പോയി. മറ്റാരെങ്കിലും അവിടെ ഉണ്ടോ എന്ന് ലക്ഷ്മീനാരായണയ്യർ അന്വേഷിച്ചു.

അകത്ത് ഊൺതളം. അതു വിശാലമായിരുന്നു. വ്യത്യസ്ത വരികളിലായി സുമാർ നാല്പതാളുകൾക്കിരിക്കാവുന്നത്ര വലുതായിരുന്നു. അതിനകം തന്നെ രണ്ടു പംക്തി ഊണു കഴിഞ്ഞിരുന്നു. മൂന്നാം നിര വീട്ടുയജമാനൻേറതാണ്. സ്വല്പം താമസിച്ച് വന്നവർക്ക് അതിൽ ചേരാം.

ഇല ഇട്ടിരുന്നതിന് നടുവിൽ ഒരു വൃദ്ധ നിന്നിരുന്നു. അവർ ലക്ഷ്മീനാരായണയ്യരോട് "പുറത്ത് ആരും ഇല്ലയോ?" എന്നു തിരക്കി.

അയാൾ ഉത്തരം പറയുന്നതിനു മുമ്പേ രാമകൃഷ്ണൻ "ആരുമില്ലമ്മാ, ഞാൻ നോക്കി" എന്നറിയിച്ചു.

വൃദ്ധ "നോക്കിയോ, നന്നായി ! " എന്നു പറഞ്ഞ് അകത്തിരുന്ന ഒരുത്തിയെ വിളിച്ച് "ലക്ഷ്മീ, വഴിയിൽ വരെ നോക്കി വാ. ഊണിന് ആരെങ്കിലും കണ്ടേക്കും" എന്നു പറഞ്ഞു.

അകത്തു നിന്ന് സുമംഗലിയൊരുത്തി വന്ന് "നോക്കാം" എന്നു പറഞ്ഞു. പുറത്തു പോയി മടങ്ങിവന്ന് "ആരുമില്ല" എന്ന് അറിയിച്ചു.

ലക്ഷ്മീനാരായണയ്യൻെറ മാതാവാണ് വൃദ്ധ. ലക്ഷ്മമ്മ അദ്ദേഹത്തിൻെറ പത്നി. ഊണിന് മറ്റാരും കാത്തിരിപ്പില്ലേയെന്നു നോക്കുന്നത് ഇവരുടെ പതിവാണ്.

എല്ലാവരും ഊണിനിരുന്നു. രാമകൃഷ്ണയ്യൻ, മന്ത്രിയെ എന്തോ അറിയിക്കാനുണ്ടെന്നു പറഞ്ഞ യുവാവിനോട് "നിങ്ങളുടെ കാര്യമെന്തോ പറയാനുണ്ടെന്നു പറഞ്ഞല്ലോ. പറഞ്ഞോളൂ"എന്നു പറഞ്ഞു.

യുവാവ് : "ഊണിനു ശേഷമുണർത്തിക്കാം."

രാമകൃഷ്ണയ്യൻ: "നമ്മളിവിടൊരു വീടു പോലാണ്. ആര് എന്തു കാര്യം പറയുന്നതിനും സങ്കോചപ്പെടേണ്ടതില്ല. വളരെ

രഹസ്യമായ സംഗതിയാണെങ്കിൽ നിങ്ങളുടെ ഇഷ്ടം. അങ്ങനെയി ല്ലെങ്കിൽ ഇപ്പോൾ തന്നെ പറയാം."

വൃദ്ധ അവിടെത്തന്നെ ചുറ്റി നടന്നു കൊണ്ട് "ഇവർക്കു പഴം കൊടുക്ക്, ഇവർക്ക് കോസുംബരി കൊടുക്ക്" എന്നൊക്കെ പറഞ്ഞുകൊണ്ടിരുന്നു. രാമകൃഷ്ണയ്യൻ പറയുന്നതു കേട്ട് അവർ യുവാവിനോട് "എന്തോ ആലോചിച്ചിരിക്കുകയാണല്ലോ. ഏതാ ണു നിങ്ങളുടെ നാട് ?" എന്നു ചോദിച്ചു.

യുവാവ് : "എൻെറ നാട് പാണെ ആണമ്മാ. ഞാൻ അവിടുത്തെ പുരോഹിതൻെറ രണ്ടാമത്തെ മകനാണ്. സൂര്യനാരായണൻ എന്നാണു പേര്."

വൃദ്ധ : "പാണേലെ പുരോഹിതൻെറ രണ്ടാമത്തെ മകനോ? ഞാനെന്തോ വാർത്ത കേട്ടല്ലോ?"

സൂര്യനാരായണൻ: "ശരിയാണമ്മേ. ഇന്നു കൃത്യം ആറു ദിവസ മായി. എൻെറ ഭാര്യ വെള്ളം കോരാൻ പോയിട്ടു തിരിച്ചു വന്നില്ല. കാൽ തെറ്റി വെള്ളത്തിൽ വീണിട്ടുണ്ടോ എന്നു നോക്കി. അതില്ല. എല്ലാ സ്ഥലത്തേക്കും ആളയച്ചു. ഇവിടെ നോക്കാനായി ഞാൻ വന്നു. വഴിയിൽ അന്വേഷിച്ചു കൊണ്ടാണു വന്നത്. അത് ആരെ ങ്കിലും അമ്മയോടു പറഞ്ഞിരിക്കണം."

വൃദ്ധ : "അതെ. ഭർത്താവ് ഭാര്യയെ അന്വേഷിച്ചു കൊണ്ടിരി ക്കുകയാണ്. ബസവൻ ചതിച്ചിരിക്കണം എന്ന് ആളുകൾ പറയു ന്നു."

സൂര്യ : "അതേ അമ്മേ. ആളുകളെന്നോടും പറഞ്ഞു. ഞാനുമാ ലോചിച്ചു. യജമാനനോടു പറഞ്ഞാൽ എല്ലാം ശരിയാകുമെന്നു പറഞ്ഞു. അതിന് ഇവിടുത്തെ കാലു പിടിക്കാനാണു വന്നത്."

"നന്നായി കുഞ്ഞേ, നന്നായി. തീർച്ചയായും ശരിയാക്കിത്തരും. ഒരു കുടുംബം രക്ഷപ്പെടുത്തുന്നതിനേക്കാൾ നല്ല ജോലി ഒരു മന്ത്രിക്കു മറ്റെന്താണ്? സമാധാനമായി ഉണ്ണുക. അതിനു ശേഷം സംഗതികളൊക്കെ പറയൂ. അധികം ആലോചിച്ചു വിഷമിക്കേ ണ്ടാ" എന്നു പറഞ്ഞ് വൃദ്ധ പരിചാരകനോടു കല്പിച്ചു "നോക്കൂ ശംഭു, ഇവർക്കു പച്ചടി വിളമ്പു."

ദു:ഖകരവും അപമാനകരവുമായ ഈ സംഗതി എല്ലാവരു ടെയും മനസ്സിൽ കയ്പു നിറച്ചു. ആരും സംസാരിച്ചില്ല. ഊണ് മൗനമായി നടന്നു.

7

പാണേ സൂര്യനാരായണൻ മന്ത്രി ലക്ഷ്മീനാരായണന്റെ വീടിനു മുൻപിൽ വന്ന അതേ സമയം മന്ത്രി ബോപ്പണ്ണന്റെ വീടിനു മുന്നിൽ വന്ന് കുടകിലെ ഒരു വൃദ്ധൻ സേവകനോട് "എടാ അദ്ദേഹമുണ്ടോ" എന്നു ചോദിച്ചു. ബോപ്പണ്ണൻ അകത്തുണ്ടായിരുന്നു. വൃദ്ധന്റെ ശബ്ദം കേട്ടു. അയാൾ വാതിലിനു സമീപം വന്നു : "വരൂ മുത്തച്ഛാ, അകത്തു വരൂ, എപ്പോൾ വന്നു? സുഖമല്ലേ?"

വൃദ്ധൻ: "നമസ്കാരം ബോപ്പണ്ണനവരേ, നിങ്ങൾക്കെല്ലാം സുഖം തന്നെയോ?" എന്നു ചോദിച്ചുകൊണ്ട് ബോപ്പണ്ണനോടൊത്ത് അകത്തേക്കു പോയി.

വൃദ്ധന്റെ പേര് ഉത്തയ്യതക്കൻ എന്നാണ്. ഇദ്ദേഹത്തെ കുടകുനാട്ടിലെല്ലാവർക്കുമറിയാം. ഈ പ്രസിദ്ധിക്കു പ്രധാന കാരണം, ടിപ്പുവിന്റെ നാട്ടിലെ മുസൽമാൻമാർ ഭാഗമണ്ഡല പ്രദേശം ആക്രമിച്ച നാളുകളിൽ ഇദ്ദേഹം ഒരു ബ്രാഹ്മണ ബാലനെ ദിവസവും കൊണ്ടു വന്ന് ഭാഗമണ്ഡല ദേവന് മുടങ്ങാതെ പൂജ ചെയ്യിച്ചുവെന്നതാണ്. നാൽപതു വർഷങ്ങൾക്കു മുമ്പ്, വലിയ വീരരാജന്റെ കാലത്താണിതു നടന്നത്. ശത്രു മടങ്ങിപ്പോയതിനു ശേഷം വിവരമറിഞ്ഞ വീരരാജൻ ബഹുമാനാർഥം ഇദ്ദേഹത്തിന് അരമനയിൽ നിന്ന് അടുത്തൂൺ നൽകാൻ വേണ്ട ഏർപ്പാടു ചെയ്തു.

വലിയ വീരരാജൻ നവരാത്രി ഉൽസവദിവസം പൊതു സഭയിൽ ഇദ്ദേഹത്തെ പുകഴ്ത്തിയപ്പോൾ ഇദ്ദേഹം അഭിമാന വിജൃംഭിതനായി. കുടകരുടെ സന്തോഷത്തിന് അതിരില്ലായിരുന്നു. അന്ന് ലിംഗരാജന് ഇദ്ദേഹത്തോടിഷ്ടമായിരുന്നു. സ്നേഹപൂർവം പെരുമാറിയിരുന്നു. ഉത്തയ്യൻ തന്റെ നല്ല കാലത്ത് മൂന്നു പുലിയെ കൊന്ന ധീരനാണ്. കുടകരുടെ ഇടയിൽ പുലിയെ കൊന്നിട്ടുള്ളവർ പ്രത്യേകമായ ഒരു രീതിയിൽ മീശ വളർത്തുക പതിവുണ്ട്; മറ്റുള്ളവർ അപ്രകാരം വളർത്താൻ പാടില്ല.വലിയ രാജാവിന്റെ കാലത്ത് നവരാത്രി ദിവസങ്ങളിൽ ഇങ്ങനെ മീശ വളർത്തിയിരുന്ന നാലുപേരിൽ ഒരാളാണ് ഉത്തയ്യതക്കൻ. ഒന്നു രണ്ടു പ്രാവശ്യം ലിംഗരാജൻ ഇദ്ദേഹത്തോടൊത്ത് വേട്ടയ്ക്കു പോയിട്ടുമുണ്ട്. ഇദ്ദേഹം മറ്റു കാര്യങ്ങളിലും ലിംഗരാജനുമായി വലിയ അടുപ്പത്തിലാണെന്ന് അന്ന് ജനങ്ങൾ പറഞ്ഞിരുന്നു. അതിനാൽ ഇദ്ദേഹം ലിംഗരാജന്റെ മകനെ ചെറുപ്പം മുതലേ_ നോക്കിയിരുന്നു.

സ്നേഹത്തിൽ 'പുട്ടപ്പാജി'എന്നു വിളിച്ചിരുന്നു. ലിംഗരാജൻ രാജാവാകാൻ ഇദ്ദേഹം പിന്തുണ നൽകി. ലിംഗരാജന്റെ മകൻ രാജാവായതും ഇദ്ദേഹത്തിനു സമ്മതമായിരുന്നു. ബോപ്പണ്ണന് ഇദ്ദേഹത്തോടു വളരെയേറെ ബഹുമാനമുണ്ടായിരുന്നു.

അകത്തേക്കു പോയപ്പോൾ ബോപ്പണ്ണൻ "ഊണു കഴിഞ്ഞോ, ഉണ്ണുന്നോ? ഞാനിതുവരെ ഉണ്ടില്ല" എന്നു പറഞ്ഞു.

വൃദ്ധൻ: "ഇവിടെ വരുമ്പോൾ ഞാൻ ഉണ്ടിട്ടു വരുമോ? ഉണ്ണാം."

ലക്ഷ്മീനാരായണയ്യന്റെ വീടുപോലുള്ളതാണ് ഈ വീടും. അകത്തു വലിയ മുറി, അവിടുത്തെപ്പോലെ നാലുപേർ ഇവിടെയുമിരിപ്പുണ്ടായിരുന്നു. ബോപ്പണ്ണൻ ഭൃത്യനെ വിളിച്ച് "മുത്തഛനു കൈ കഴുകാൻ വെള്ളം കൊണ്ടു വാ" എന്നു പറഞ്ഞു.

ഉത്തയ്യൻ കൈ കാൽ ശുദ്ധി വരുത്തി. എല്ലാവരും അകത്തു പോയി ഉണ്ണാനിരുന്നു. ഭക്ഷണസമയത്ത് ബോപ്പണ്ണൻ ചോദിച്ചു "നാട്ടിൽ നിന്നിപ്പോൾ വന്നതേയുള്ളോ? എന്താ വിശേഷം? "

"അരമനയിൽ നിന്ന് എനിക്ക് അടുത്തൂൺ തരുന്നുണ്ടല്ലോ. അതു വാങ്ങിക്കൊണ്ടു വരാൻ ഞാൻ വേലക്കാരനെ അയച്ചു. പക്ഷേ മേലിൽ അതു തരില്ലെന്നാണ് ബസവൻ പറഞ്ഞയച്ചത്."

"അമ്പടാ ! "

"ഉം അങ്ങനവൻ പറഞ്ഞു. രാജാവിനെതിരാണ്‌നിങ്ങളുടെ തക്കൻ, അവന് ഇനി ഏതരി കൊടുക്കും? മുഖം ഇവിടെ കാണിക്കേണ്ടാ. കാണിച്ചാൽ മീശ പിഴുതെടുക്കും എന്നു പറഞ്ഞയച്ചു."

"എന്തൊരഹങ്കാരം !! എന്തൊരു ധൈര്യം !!"

"അവന്റെ ധൈര്യം നോക്കൂ. വലിയ രാജാവു കല്പിച്ചു കൊടുത്തതു നിറുത്തുന്നതാരാ എന്നു നമ്മുടെ വേലക്കാരൻ ചോദിച്ചു. ബസവയ്യൻ പറഞ്ഞത് ഒരു രാജാവു ചെയ്തത് മറ്റൊരു രാജാവു നിർത്തി' എന്നാണ്. അതെന്താണെന്നു ചോദിച്ചപ്പോൾ രാജാവിനെതിരായി എന്നു പറഞ്ഞു."

"എന്തെതിര് ?"

"അതു ചോദിക്കണമെന്നു വിചാരിച്ചാണു വന്നത്. നാട് മുസൽമാൻമാരുടെ കൈയിലായി. ഭാഗമണ്ഡലത്തിലെ ബ്രാഹ്മണർ ഊരുവിട്ടോടി. ദേവരുടെ മേൽ വെള്ളം തളിക്കാനാളില്ലായിരുന്നു. മറ്റുള്ളോരു യുദ്ധം ചെയ്തോണ്ടിരുന്നപ്പോൾ ഒരു

ദിവസോം മുടങ്ങാതെ നാലു മാസം കാഡപാള്യത്തുനിന്ന് ബ്രാഹ്മണ ബാലനെ ഇത്ര ദൂരം ചുമലിലെടുത്തു കൊണ്ടുവന്ന് അവന്റെ കൈ കൊണ്ട് പൂജ നടത്തിച്ച് തേവരുടെ ദീപം കെടാതെ നോക്കി. വലിയ രാജാവ് - അവരുടെ ആത്മാവ് എവിടെയായാലും സുഖമായിരിക്കട്ടെ - ഈ സാഹസത്തിന്റെ കഥ കേട്ട് അദ്ഭുതപ്പെട്ടു. പടനിലത്തിൽ യുദ്ധം ചെയ്തത് കൂടുതലല്ല. അമ്പലം സൂക്ഷിച്ചതു കുറച്ചുമല്ല, എന്നു പറഞ്ഞു തന്ന ബഹുമതിയാണ്. അതു നിറുത്താനിവരാരാണ് ?"

"രാജാവ് കൊടുത്തത് രാജാവു നിർത്തിച്ചെന്നു പറഞ്ഞല്ലോ. എന്നാൽ എന്തു കൊണ്ടാണെന്നറിയിക്കണം."

"അങ്ങനെ ഒന്നുമില്ല".

"ഞങ്ങളുടെ സൊസെ മകൾക്കു കല്യാണപ്രായമായി. കാണാൻ സുന്ദരി. അവളെ അപ്പോൾ അനന്തിരവനു കൊടുക്കണം. വിവാഹം നടത്തണം. അതിനിടക്ക് അരമന കാവൽക്കാരൻ വന്നു. റാണിയുടെ അന്ത:പുരത്തിലേക്കയയ്ക്കാൻ പറഞ്ഞു. വിവാഹം നിർത്താൻ പറഞ്ഞു. പെങ്കൊച്ചിനു വിഷമമായി. എങ്ങനെയാമാവാ? എന്നു ചോദിച്ചു. ഞാൻ പോയി കാവൽക്കാരനോടു പറഞ്ഞു വിവാഹം ഞങ്ങൾ നടത്തുന്നു. മകളെയും, ഭർത്താവിനെയും യാത്രയയയ്ക്കുന്നു, വിളിച്ചോണ്ടു പോ എന്ന്. അതൊന്നും പറ്റില്ല എന്നവൻ പറഞ്ഞു. ഞങ്ങളിതും പറ്റില്ലെന്നറിയിച്ചു. ഇതു രാജകല്പനയാണെന്നു പറഞ്ഞു. പറയട്ടെ, നമുക്കു കാണാം."

"ശരി തന്നെ. ഇത് ആരുടെ പ്രേരണകൊണ്ടാണെന്നു നോക്കണം. രാജാവറിയാതെയാണു ബസവനിതു ചെയ്തതെങ്കിൽ അവന്റെ മറ്റേ കാലും ഒടിക്കണം. രാജാവു പറഞ്ഞതനുസരിച്ചാണ് ബസവൻ ഇതു ചെയ്തതെങ്കിൽ അദ്ദേഹത്തെ നമ്മൾ തിരുത്തണം. റാണിയുടെ അന്ത:പുരത്തിനെന്ന പേരും പറഞ്ഞ് കൊടകിലെ പെൺകിടാങ്ങളെ ഇവരു വേട്ടയാടുന്നുണ്ട്."

ബോപ്പണ്ണൻ കോപാകുലനായി. അയാളുടെ ശബ്ദവും കർക്കശമായി. വൃദ്ധൻ ഉത്തരം പറഞ്ഞില്ല. പറയേണ്ട കാര്യവും ഇല്ലായിരുന്നു. മൗനമായി മുന്നുപിടിച്ചോറ് വാരി ഉണ്ട ശേഷം ബോപ്പണ്ണൻ സേവകരെ വിളിച്ചു "എടാ ബിദ്ദയ്യാ, ഊണു കഴിഞ്ഞ് അയ്യരുടെ വീട്ടിൽ പോയി, സന്ധ്യയ്ക്ക് ഞാനവിടെ വരുന്നുണ്ടെന്നറിയിക്ക് " എന്നു പറഞ്ഞു.

സേവകൻ ബിദ്ദയ്യൻ "ആകട്ടെ പ്രഭോ" എന്നു പറഞ്ഞു.

8

ഇതെല്ലാം നടന്ന ദിവസം സന്ധ്യയ്ക്ക് മടക്കേറിയിലെ ഓംകാരേശ്വര ദേവാലയത്തിനു സമീപമുള്ള അഗ്രഹാരത്തിന്റെ നടുവിലൊരു ഭവനത്തിന്റെ മുൻവശത്ത് വരാന്തയിൽ വീട്ടുയജമാനൻ ദീക്ഷിതൻ ഇരിക്കുകയായിരുന്നു. അദ്ദേഹം ഒരോലഗ്രന്ഥം നോക്കിക്കൊണ്ടിരുന്നു. ഓംകാരേശ്വര ദേവാലയത്തിലെ സ്ഥാനികനും മുഖ്യ പൂജാരിയും അരമനയിലെ ജ്യോത്സ്യനുമാണദ്ദേഹം. രാജാവിന്റെ ജാതകത്തിൽ രാജാവും അനുജത്തിയും തമ്മിൽ വിരോധം വളരുമെന്ന സൂചനയുണ്ടെന്ന് റാണിയോടു പറഞ്ഞത് ഇദ്ദേഹമാണ്. വൃദ്ധൻ കുറെനേരം ഓലഗ്രന്ഥം വായിക്കുകയും തുടർന്ന് ഒന്നു രണ്ടു നിമിഷം അതേപ്പറ്റി ചിന്തിച്ച് വെറുതെയിരിക്കുകയും ചെയ്യും. അതിനുശേഷം വീണ്ടും പുസ്തകത്തിൽ നോക്കും. വായനയിലും ചിന്തയിലും മുഴുകിയിരുന്നതുകൊണ്ട് പുറത്തുള്ള കാര്യങ്ങൾ അത്രയൊന്നും അദ്ദേഹത്തിന്റെ ശ്രദ്ധയിൽ പെട്ടിരുന്നില്ല.

ഇപ്രകാരം വായനയിൽ മുഴുകിയിരുന്ന വൃദ്ധന്റെ മുന്നിൽ ശുഭ്രമായ വസ്ത്രം മലയാളരീതിയിൽ ധരിച്ച ഒരു സ്ത്രീ വന്നുനിന്നു. ആ സ്ത്രീ മുന്നിൽ നില്ക്കുന്നതുവരെയും ദീക്ഷിതന് വായനയല്ലാതെ വേറെ വിചാരമേ ഉണ്ടായിരുന്നില്ല. അപരിചിത വ്യക്തി, അസാധാരണവേഷം, ഇവകണ്ട് ദീക്ഷിതർ അല്പം പരിഭ്രമിച്ചു; വായന നിർത്തി അവരെ നോക്കി.

ഭാവിഫലമറിയാൻ വന്ന ഏതോ സ്ത്രീ ആയിരിക്കുമെന്നാണ് അദ്ദേഹം ആദ്യം കരുതിയത്.

ആ സ്ത്രീ ദീക്ഷിതരെ തൊഴുതുകൊണ്ട് "മുത്തച്ഛാ, മനസ്സിലായോ?" എന്നു ചോദിച്ചു.

തന്നെ മുത്തച്ഛൻ എന്നു വിളിച്ച ഈ സ്ത്രീ ആരായിരിക്കുമെന്ന് ദീക്ഷിതന് മനസ്സിലായില്ല. അദ്ദേഹം ആ സ്ത്രീയെ സൂക്ഷിച്ചു നോക്കി. യൗവനം കടന്നിരിക്കുന്നു. മുഖത്ത് വാർധക്യത്തിന്റെ ചിഹ്നങ്ങളില്ല. എങ്കിലും ലാളിത്യമില്ല. ഗൗരവഭാവം. സൂക്ഷിച്ചു നോക്കിയപ്പോൾ ആ മുഖം പരിചയമുള്ളതുപോലെ ദീക്ഷിതർക്കു തോന്നി. 'മനസ്സിലായില്ല എന്നു പറയാൻ മടി തോന്നി. "എന്ത് നമ്മുടെ പാപ്പാ അല്ലേ" എന്നു ചോദിച്ചു.

"ഊഹം ശരി തന്നെ. മുത്തച്ഛന്റെ പാപ്പ. ഞാൻ മുത്തച്ഛന്റെ പാപ്പ ആയാലെന്താ, അങ്ങെന്റെ പുണ്യമായി" എന്നു പറഞ്ഞ് അവർ ചിരിച്ചു. ദീക്ഷിതരും ചിരിച്ചു.

"ഇതെന്തു പാപ്പാ? എപ്പോൾ വന്നു? എവിടെ നിന്നു വരുന്നു? കണ്ടിട്ടു മുപ്പതു വർഷമായി. പെട്ടെന്നാണല്ലോ വന്നത്. വരുന്നെന്ന് അറിയിക്കരുതായിരുന്നോ? ഇങ്ങനെ വന്നവൾ, ഇന്നലെ വീട്ടിൽപോയി ഇന്നു തിരിച്ചു വന്നവളെപ്പോലെ, ഞാൻ പാപ്പാ എന്നു വിളിച്ചപ്പോൾ എന്നെ കളിയാക്കുകയാണല്ലോ. എപ്പോഴും നിങ്ങളിങ്ങനെതന്നെയോ?"

"പരദേശിയായിരുന്ന മകൾ തിരിച്ചുവന്നു. തമ്പേറടിച്ചു കൊണ്ടു വരണമായിരുന്നോ? അങ്ങല്ലാതെ വേറൊരാളെനിക്കില്ല. ആരൊ വിളിച്ച് എന്തു പറഞ്ഞയയ്ക്കും? അതുകൊണ്ടാണു ഞാൻ തന്നെ വന്നത്."

"സന്തോഷം. വരൂ. ഇരിക്ക്. മടക്കേറിയിലെപ്പോൾ വന്നു?" അവർ വരാന്തയുടെ ഒരു മൂലയിലിരുന്നു.

"ഇന്നു വന്നതിപ്പോഴാണ്. നാട്ടിൽ വന്നിട്ട് ആറുമാസമായി. അങ്ങയെ കാണേണ്ട സമയമാകട്ടെ എന്നു കരുതി വെറുതെ ഇരുന്നു"

"ഈ നാട്ടിൽ വന്നിട്ടാറുമാസമായോ?"

"മടങ്ങിവന്നിട്ട്ആറുമാസമായി. നാട്ടിൽഭഗവതിപൂജചെയ്യുന്ന സ്ത്രീ എന്ന് ആളുകൾ പറയുന്നു. അരമനയിലും പോയി. അത് അങ്ങു കേട്ടില്ലേ?"

"ഓ നീ ഭഗവതിയാണോ? കേൾക്കാത്തതെന്ത്? വേണ്ടത്ര പ്രാവശ്യം കേട്ടു. റാണി ശാന്തി പൂജ ചെയ്യിപ്പിച്ചില്ലേ?"

"ഇനിം കുറേ പൂജ ചെയ്യിപ്പിക്കുന്നോ എന്നു ചോദിച്ചു. അങ്ങു വേണ്ടെന്നു പറഞ്ഞു എന്ന് റാണി അറിയിച്ചു."

"ദേവിപൂജവേണമെന്നു പറഞ്ഞാൽവേണ്ടെന്നെന്തിനു ഞാൻ പറയണം? കുറച്ചു കഴിയട്ടെ എന്നു പറഞ്ഞിരിക്കണം".

"ശരി. അരമന ജ്യോൽസ്യർ അരമന സൂക്ഷിക്കുന്നു. ആ കാര്യം ഞാനെന്തിനന്വേഷിക്കണം? ഇപ്പോൾ മുത്തച്ഛൻ എന്റെ കാര്യം നോക്കണമെന്നു പറയാനാണു ഞാൻ വന്നത്."

"എന്താണു വേണ്ടത്?"

"പറയാം. എന്നാലിതെല്ലാം ഇവിടെ പരസ്യമായി സംസാരിക്കേണ്ട. ദേവാലയത്തിൽ പൂജയ്ക്കുമുമ്പോ പൂജ കഴിഞ്ഞോ ഇരുന്നാൽ കുറേനേരം സംസാരിക്കാം".

"അതെന്തു കാര്യം? നീ ആര്, എന്ത് എന്നൊന്നും ഈ നാട്ടിൽ ആർക്കും അറിയില്ല. പഴയ ആളുകൾ എന്നെപ്പോലെ അങ്ങിങ്ങ് ഓരോരുത്തർ കാണും. എന്തിനാ ഭയക്കുന്നത്?"

"എനിക്കെന്തു ഭയം? മലയാളി ഭഗവതി എന്ന് ആളുകൾ എന്നെ ഭയപ്പെടുന്നു. ഞാൻ അങ്ങയോടു പറയണം എന്നു വിചാരിച്ചത് എന്റെ അഭിമാനം രക്ഷിക്കുന്ന കാര്യമാണ്. എന്റെ മകന്റെ രക്ഷയുടെ കാര്യം".

"നിന്റെ മകൻ ! ഇപ്പോഴും അവനുണ്ടോ? എവിടെ അവൻ?"

"അതെല്ലാം സന്ധ്യക്ക് ദേവാലയത്തിൽ വച്ചു പറയാം".

"ഇന്നോ ? "

"ഇന്നു വരണോ ഇനി എന്നെങ്കിലും വരണോ? പറഞ്ഞാലും".

"ഇനിയൊരു ദിവസം വരാൻ പറഞ്ഞാൽ നിനക്ക് മന്ദിരത്തിലേക്കു പോകണ്ടേ?"

"വേണം".

"ഇനി ഇതിനുവേണ്ടി വീണ്ടും എന്തിനു വരുന്നു? ഇന്നു തന്നെ വരൂ നമുക്കു സംസാരിക്കാം".

സ്ത്രീ എഴുന്നേറ്റു "ആകട്ടെ. മക്കൾക്കൊക്കെ സുഖംതന്നല്ലേ? ഇനിയൊരു ദിവസം വരുമ്പോൾ കാണാം" എന്നു പറഞ്ഞ് പുറത്തേക്കു നടന്നു.

## 9

പാപ്പാ പോയപ്പോൾ ദീക്ഷിതർ അവളെത്തന്നെ നോക്കിക്കൊണ്ടിരുന്നു. അവൾ മറഞ്ഞപ്പോൾ വീണ്ടും ഗ്രന്ഥത്തിലേക്കു തിരിഞ്ഞു. എങ്കിലും വായനയിൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം ഗ്രന്ഥം കെട്ടിവച്ചു. തന്നെ മുത്തച്ഛൻ എന്നു വിളിച്ച ഈ സ്ത്രീയുടെ കഥ ഓർമയിൽ വന്നു.

അമ്പതു വർഷങ്ങൾക്കുമുമ്പത്തെ കഥയാണ്. ദീക്ഷിതർക്ക് ഒരനുജനുണ്ടായിരുന്നു. അതിസുന്ദരൻ. അവൻ ജ്യേഷ്ഠനെക്കാൾ ബുദ്ധിമാനാണെന്ന് ആളുകൾ പറഞ്ഞിരുന്നു. അവനു സംഗീത

മറിയാം. വൈദ്യമറിയാം. ജ്യോതിഷമറിയാം. പിതാവിൻെറ പ്രിയപുത്രനായിരുന്നു അവൻ. യഥാസമയം വിവാഹം കഴിച്ചു. ഭാര്യ ആദ്യ ഗർഭത്തിൽ പ്രസവസമയത്തു മരിച്ചു. ശിഷ്ടജീവിതം അവിവാഹിതനായി കഴിയാൻ തീരുമാനിച്ചു.

വലിയരാജൻെറ കാലത്ത് അരമനയിൽ സംഗീതസദസ്സുകൾ കൂടാറുണ്ടായിരുന്നു. മധുരമായിപാടുന്ന ഒരുപാട്ടുകാരി അവിടെയുണ്ടായിരുന്നു. കാഴ്ചയിലും മോശമല്ല. ഗായികയുമായി ഈ യുവാവു പരിചയത്തിലായി.

വിവാഹം കഴിച്ചില്ലെങ്കിലും ഈ ബന്ധം വിവാഹബന്ധത്തെക്കാൾ ദൃഢമായിരുന്നു. ആ ഗായിക ഒരു മകളെ പ്രസവിച്ചു. അവളെ അച്ഛൻ 'പാപ്പാ' എന്നു വിളിച്ചു. ആ പേരുതന്നെ അവൾക്കു കിട്ടി. അമ്മയും മകളും കൂടെക്കൂടെ ഈ വീട്ടിൽ വരും. കുളിച്ചു ശുദ്ധിയായിരിക്കാത്ത സമയത്തു വന്നാൽ ദീക്ഷിതർ കുട്ടിയെ എടുക്കും. ഉമ്മ വയ്ക്കും. വീട്ടിൽ ജനിച്ചില്ലെന്ന കാരണത്താൽ ഇദ്ദേഹം കുട്ടിയെ നിരാകരിച്ചില്ല. അച്ഛൻെറ ഈ അണ്ണനും കുട്ടി 'പാപ്പാ' ആയി. കുട്ടിയുടെ അച്ഛൻ അണ്ണനെ 'അണ്ണാ' എന്നു വിളിച്ചിരുന്നു. പാപ്പായും അയാളെ 'അണ്ണാ' എന്നു വിളിച്ചു.

പെൺകിടാവിന് പതിനാറു വയസ്സായി. അവൾ അതീവസുന്ദരിയായിരുന്നു. അച്ഛനിൽനിന്ന് സംസ്കൃതം പഠിച്ചു. അച്ഛനിൽ നിന്നും അമ്മയിൽനിന്നും സംഗീതം അഭ്യസിച്ചു. അരമനയിലെ പരിവാരത്തിൽപെട്ട ഒരുത്തിയായി വളർന്നു. ലിംഗരാജൻെറ യൗവനകാലമായിരുന്നു അത്. ലിംഗരാജൻ ഈ പെൺകിടാവിനെ കണ്ടുമോഹിച്ചു. ലിംഗരാജനു ഭാര്യയുണ്ടെങ്കിലും കുട്ടികളില്ല. ഒരുകുട്ടി പിറന്നപ്പോൾ തന്നെ മരിച്ചുപോയി. ആ കാലത്ത് ലിംഗരാജന് ആ ചെറുപ്പക്കാരിയിൽ വളരെയേറെ മമതതോന്നി. മോഹം വളർന്നു. അവളെ തൻെറതാക്കിത്തീർക്കുകയും ചെയ്തു.

ഇങ്ങനെയൊക്കെ സംഭവിക്കാമെന്ന സംശയം ഇവർക്കെല്ലാമുണ്ടായിരുന്നു. എന്നാൽ ഇതു മനസ്സിലായത് പെൺകുട്ടി ഗർഭിണിയായപ്പോഴാണ്. ദീക്ഷിതരുടെ അനുജന് തൻെറ ഭാര്യ ദേവദാസിയാണെന്നതിൽ അപമാനം തോന്നിയില്ല. എന്നാൽ തൻെറ മകൾ ദേവദാസിയാകാൻ ഇഷ്ടമില്ലായിരുന്നു. അയാൾ ലിംഗരാജനെ നിർബന്ധിച്ച് ഈ പെൺകുട്ടിയെ അദ്ദേഹത്തിൻെറ രണ്ടാമത്തെ ഭാര്യയാക്കാൻ ശ്രമിച്ചു. ലിംഗരാജൻ സമ്മതിച്ചില്ല. വലിയരാജനു പരാതി കൊടുക്കുമെന്നു ഭയപ്പെടുത്തി. ലിംഗരാജൻ എന്തോ

സൂത്രമുപയോഗിച്ച് ഇതിൽനിന്ന് അദ്ദേഹത്തെ തടഞ്ഞു. ഒന്നു രണ്ടു മാസങ്ങൾക്കുള്ളിൽ ദീക്ഷിതരുടെ അനുജൻ അസുഖം വന്ന് മരിക്കുകയും ചെയ്തു. ലിംഗരാജൻ വിഷംകൊടുത്ത് കൊല്ലിച്ച താണെന്ന് അടുത്ത ആളുകൾ പറഞ്ഞിരുന്നു. പെൺകുട്ടി ഒരു മകനെ പ്രസവിച്ചു.

ഈ സംഭവങ്ങൾ നടന്നിട്ട് ഒരുവർഷമായില്ല. തുടർന്നുള്ള കാര്യങ്ങൾ ദീക്ഷിതർ അറിഞ്ഞിരുന്നില്ല. ഈ പെൺകുട്ടിയും അവ ളുടെ അമ്മയും കുഞ്ഞും വിസ്മരിക്കപ്പെട്ടിരുന്നു. ഇവർക്കെന്തു സംഭവിച്ചു, എവിടെ പോയി എന്ന് അന്വേഷിക്കാനുള്ള സാഹച ര്യം ദീക്ഷിതർക്കില്ലായിരുന്നു. ഇവളുടെ ഒരു ചേച്ചി അരമനയിലു ണ്ടായിരുന്നു. അന്വേഷിക്കണമെങ്കിൽത്തന്നെ അവളോടു ചോദി ക്കണം. എന്തന്വേഷിക്കാൻ? അന്വേഷിച്ച് എന്തു ചെയ്യാൻ? ആ അ നുജൻ പോയി. അവൻെറ കുടുംബത്തിനുവേണ്ടി തനിക്കെന്തു ചെയ്യാൻ കഴിയും? കുറേ നാളുകൾ കഴിഞ്ഞപ്പോൾ ദീക്ഷിതർ ഈ കാര്യം തന്നെ മറന്നു. പാപ്പായ്ക്ക് എന്തു സംഭവിച്ചു, അവളുടെ മകന് എന്തു സംഭവിച്ചു എന്നൊന്നും ദീക്ഷിതർക്കറിയാമായിരു ന്നില്ല.

വലിയരാജൻ മരിച്ചു, അദ്ദേഹത്തിൻെറ മകൾ റാണിയായി. ലിംഗരാജൻ അവരെ സിംഹാസനഭ്രഷ്ടയാക്കി, രാജാവായി. കുട കിൻെറ ഭരണം അങ്ങനെയങ്ങനെ നാല്പതു വർഷം നടന്നു. അവി ടെ ദീക്ഷിതരുടെ അനുജൻെറ മകളുടെ രൂപം ഒരിക്കൽപോലും കണ്ടിരുന്നില്ല.

ഇപ്പോൾ ആ പെൺകുട്ടി പ്രൗഢയുവതിയായി തിരിച്ചെത്തിയി രിക്കുന്നു; തൻെറ മകനെ രക്ഷിക്കുന്ന ഉത്തരവാദിത്വത്തിൻെറ കാ ര്യം പറയാൻ. ഇവളീക്കാര്യം എവിടെക്കൊണ്ടെത്തിക്കും? എന്തു സംഭവിക്കും?

അന്ന് അരമനയിലെ ജീവിതത്തിൽ നിന്നു മറഞ്ഞ പാപ്പാ ഇന്ന് ഈ ഭഗവതിയായി വന്നിരിക്കുന്നതു സത്യം. അതേമുഖം തന്നെ; അനുജൻെറ മുഖം. എന്നാൽ ആ മുഖം ഗൗരവമാർന്നിരുന്നു. അന്ന് ലിംഗരാജൻ എന്തു ചെയ്തിട്ടാണ് ഇവൾ ഭയന്നു രാജ്യം വിട്ടത്? ഇന്നു തിരിച്ചുവന്ന ഈസ്ത്രീ ആരെയും ഭയപ്പെടുന്നവളല്ല.

ഇവൾ തന്നിൽ നിന്നെന്താണു പ്രതീക്ഷിക്കുന്നത്? ഇവൾ രാജാ വിനു നല്ലതു ചെയ്യുകയില്ല. ദോഷം ചെയ്യാനാണു ഭാവമെങ്കിൽ

താനതു തടയണം. തടയാനാകും. എന്നാലും ഇതെന്താണീ വംശത്തിൻെറ കർമം? പിതാവുചെയ്ത തെറ്റ് വലുതായി വളർന്ന് പ്രൗഢസ്ത്രീയായി, ഇന്ന് അദ്ദേഹത്തിൻെറ മകൻെറ ജീവനുവേണ്ടി വന്നിരിക്കുന്നല്ലോ? താൻ ചതിച്ച പെൺകുട്ടിയെ നാല്പതു വർഷങ്ങൾക്കു മുൻപ് നാട്ടിൽ നിന്നോടിച്ചപ്പോൾ നാല്പതു വർഷങ്ങൾക്കുശേഷം താൻചെയ്ത തെറ്റ് തൻെറ മകനെ ഇങ്ങനെ അപകടത്തിലാക്കുമെന്ന് ലിംഗരാജൻ അറിഞ്ഞിരുന്നോ? അറിഞ്ഞിരുന്നെങ്കിൽ അങ്ങനെ സംഭവിക്കുമായിരുന്നോ?

എങ്ങനെ പറയാൻ കഴിയും? തെറ്റു ചെയ്താൽ ദോഷം വരുമെന്ന് മനുഷ്യർക്കറിയില്ലേ? "അഥകേന പ്രയുക്തേന പാപം ചരതി പൂരുഷഃ അനിച്ഛന്നിവ വാർഷ്ണേയ ബലാദിവ നിയോജിതഃ" എന്ന് അർജുനൻ കേട്ടില്ലേ? മനുഷ്യൻ എന്തിന് എപ്പോൾ വഴി തെറ്റുന്നു. ഇത് അവനു തന്നെ പറയാനാവില്ല.

ഇങ്ങനെയൊക്കെ ചിന്തിച്ച് ദീക്ഷിതർ ഗീതാചാര്യൻെറ ഉപദേശത്തെക്കുറിച്ച് ആലോചിക്കുവാൻ തുടങ്ങി. ആ വിചാരത്തിനിടയിൽ അനുജൻെറ മുഖം കണ്ടു. അതു മാറി അദ്ദേഹത്തിൻെറ മകളുടെ മുഖമായി. അനുജനെ ഓർത്ത് അനുജൻെറ മകളെ ഓർത്ത് ദീക്ഷിതർ ദുഃഖിച്ചു.

## 10

അതേ ദിവസം മധ്യാഹ്നത്തിൽ വീരരാജന് മംഗളൂരിൽ നിന്നൊരു കത്തു വന്നു. അതെഴുതിയത് മംഗളൂരിൽ ആംഗ്ളസാർവഭൗമരുടെ ഈസ്റ്റിൻഡ്യാ കമ്പനിയുടെ പ്രധാനിയായിരുന്ന കളക്ടർ ഏജൻറ് ആയിരുന്നു. കത്തിൽ ഇപ്രകാരം എഴുതിയിരുന്നു: "കുടകിലെ പ്രഭു ശ്രീ. ചിക്കവീരരാജേന്ദ്രൻ അവർകളുടെ സന്നിധാനത്തിൽ മംഗളൂരിലെ ഈസ്റ്റ് ഇൻഡ്യാ കമ്പനി ഏജൻറ് നൽകുന്ന ബഹുമാനപൂർവമായ പ്രണാമം. സന്നിധാനത്തിലേക്ക് ഉടൻതന്നെ അറിയിക്കേണ്ട ഒരു പ്രധാന സംഗതി നടന്നിരിക്കുന്നതുകൊണ്ട് ഈ കത്തെഴുതുവാനുള്ള സ്വാതന്ത്ര്യം ഞാൻ തന്നെ ഏറ്റെടുത്തിരിക്കുന്നു. ഈ കാര്യം ബഹുമാന്യ മദിരാശി ഗവർണർ മഹോന്നതരുടെ കൂടി അനുമതിയോടെ അറിയിക്കുന്നു. അദ്ദേഹത്തിൽ നിന്നും താങ്കൾക്ക് യഥാകാലം കത്തു വരാവുന്നതാണ്. മംഗളൂരിലെ പാണേ ഗ്രാമത്തിലെ, നമ്മുടെ പ്രജകളിലൊരാളിൻെറ വീട്ടിലെ പെൺകുട്ടിയെ ആരോ മോഷ്ടിച്ചു കൊണ്ടുപോയെന്ന് പരാതി വന്നിരിക്കു

ന്നു. അന്വേഷിച്ചപ്പോൾ ഇതുചെയ്തത് കുടകിലെ ആളുകളാണെന്നു മനസ്സിലായി; മോഷ്ടിച്ച പെണ്ണിനെ മടക്കേറിയിലേക്കു കൊണ്ടുപോയെന്ന് അറിയാൻ കഴിഞ്ഞു. ഇതറിയിച്ചവർ മറ്റു ചില കാര്യങ്ങളും പറഞ്ഞിട്ടുണ്ട്. അതിന്റെ നിജാംശങ്ങൾ വ്യക്തമായതിനു ശേഷം സന്നിധാനത്തിലേക്ക് വീണ്ടും കത്തെഴുതുന്നതാണ്. ഇപ്പോൾ സന്നിധാനത്തിലറിയിക്കുന്ന വിജ്ഞാപനമെന്തെന്നാൽ, ഈ വഞ്ചനചെയ്ത താങ്കളുടെ ദേശത്തെ ജനങ്ങൾ, താങ്കളുടെ മന്ത്രിയായ ബസവയ്യരുടെ പേർ പറഞ്ഞു എന്നു അറിഞ്ഞിരിക്കുന്നു. ഇതു ഞങ്ങൾ വിശ്വസിക്കുന്നില്ല. എന്നാൽ ഇങ്ങനെയുള്ള കാര്യം കേട്ടുകഴിഞ്ഞാൽ ഇംഗ്ലീഷ് പ്രഭുക്കളൊന്നിച്ച് ഏകദേഹന്യായമായിരിക്കുന്ന കമ്പനിയെ സംബന്ധിച്ചിടത്തോളം ആ ചന്ദ്രാർക്കമിത്രമായ താങ്കളെ അറിയിക്കാതിരിക്കുന്നതു ശരിയല്ല. അതുകൊണ്ട് ഇത് സന്നിധാനത്തിൽ സമർപ്പിക്കുന്നു. മദിരാശിയിൽ നിന്ന് കത്തുവരുന്നതിനു മുമ്പുതന്നെ ഈ വിഷയമെല്ലാം പരിശോധിച്ച് ഇതിൽ നിങ്ങളുടെ മന്ത്രിയുടെ പങ്കൊന്നുമില്ലെന്ന് തെളിയിക്കുമെന്ന് കരുതുന്നു. ഇതു താങ്കളുടെയും ഞങ്ങളുടെ പ്രഭുക്കളുടെയും സ്നേഹത്തിന് സാധകമായിരിക്കും എന്നു കരുതുന്നു. ഈ കാരണങ്ങളാൽ ഇതിൽ ആവശ്യമായ നടപടികൾ താങ്കൾ കൈക്കൊള്ളുമെന്ന് ഞങ്ങൾക്കുറപ്പുണ്ട്. വിശ്വാസം ഒരേ രീതിയായിരിക്കണം. എന്ന്, സന്നിധാനത്തിലെ വിനീതസേവകൻ".

എഴുത്തിന്റെ ഒടുവിൽ ഏജന്റിന്റെ ഒപ്പുണ്ടായിരുന്നു.

## 3 പൂർവകഥ

### 11

സന്ധ്യാവേളയിൽ ചുറ്റും ഇരുൾ നിറഞ്ഞു വരുന്നതുപോലെ എല്ലാ വശത്തുനിന്നും വീരരാജനെ പൊതിഞ്ഞുവന്നിരുന്ന അപകടങ്ങളുടെ സ്വരൂപം വിശദമാക്കുന്നതിന്, പൂർവകഥ കുറെ അറിയേണ്ടതുണ്ട്.

വീരരാജൻ ജനനം മുതലേ ദുഷ്ടനായിരുന്നില്ല. എന്നാൽ അദ്ദേഹം ജീവിച്ച മുപ്പത്തിമൂന്നോളം വർഷങ്ങൾ കൊണ്ട് ബഹുജനങ്ങളിൽ, തന്നെപ്പോലെ ദുഷ്ടനായ മറ്റൊരുത്തനുണ്ടാവില്ല എന്ന അഭിപ്രായത്തിന് അവസരമുണ്ടാക്കിക്കൊടുത്തു. അഥവാ ഒരാളുണ്ടെങ്കിൽ തന്നെ അയാൾ വീരരാജന് എല്ലാ ദുഷ്പ്രവൃത്തികളിലും മന്ത്രിയായി സഹായം ചെയ്തിരുന്ന മുടന്തൻ ബസവൻ മാത്രമാണ്.

പ്രധാനമായും വീരരാജൻെറ വിധി നന്നല്ല. രാജ വംശത്തിൽ പിറന്ന ബാലൻ മഹദ്വ്യക്തികളുടെ മകനായി പിറന്നതിനാൽ രാജാവാകണമെന്ന പ്രതീക്ഷയിൽ വളർന്നു വന്നിരുന്നു.

വീരരാജൻെറ ഭരണകാലം: അദ്ദേഹത്തിൻെറ അനുജൻ ലിംഗരാജൻ അണ്ണൻെറ ദയയാൽ ഒരു മനുഷ്യനായിത്തീർന്നു. ചിക്കവീരരാജൻ, അനുജൻെറ മകനായി പിറന്നു. ജ്യേഷ്ഠൻ ഈ മകനെ ദത്തെടുക്കണമെന്ന് ലിംഗരാജനാഗ്രഹിച്ചിരുന്നു. എന്നാൽ ജ്യേഷ്ഠൻ അങ്ങനെ ഒന്നും ചെയ്തില്ല. അന്ന് വീരരാജൻ പ്രഭാവശാലിയായ രാജാവായിരുന്നു. അദ്ദേഹത്തിൻെറ പരാക്രമവും ധർമനീതിയും സദ്ഭരണവും ജനങ്ങളുടെ സ്നേഹബഹുമാനങ്ങൾക്കു കാരണമായി. മറ്റു രാജാക്കന്മാരുടെ ബഹുമാനവും അദ്ദേഹം നേടി. ഇംഗ്ലീഷ് കമ്പനിയുടെ ആദരം സമ്പാദിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. വലിയ രാജാവിന് അപ്പോൾ ഒരു പുത്രി ഉണ്ടായിരുന്നു. ഇനി ഒരു മകൻ ജനിക്കില്ല എന്നു പറയത്തക്ക പ്രായമായിരുന്നില്ല. അദ്ദേഹം എന്തിനു ദത്തെടുക്കണം? അഥവാ ദത്തെടുത്താൽ തന്നെ അദ്ദേഹത്തിനു ലിംഗരാജനെക്കാൾ പ്രായമുള്ള മറ്റൊരനുജനുമുണ്ടായിരുന്നു. അദ്ദേഹത്തിനൊരു മകനുണ്ടാ

യിരുന്നു, ആ കുട്ടിയെ ദത്തെടുക്കാമായിരുന്നു. അഞ്ചാറു വയസ്സു പ്രായമുള്ള ഈ കുമാരൻ കേട്ടിരുന്നതെല്ലാം വലിയച്ഛനെക്കുറിച്ച് ലിംഗരാജൻ പറഞ്ഞുകൊണ്ടിരുന്ന പരസ്പരസ്പർധയും വിരോധവും നിറഞ്ഞ വാക്കുകളായിരുന്നു. ഇങ്ങനെ രാജകുമാരന്റെ മനസ്സ് സങ്കുചിതമായി വളരേണ്ട സ്ഥിതി വന്നു.

ആറുവയസ്സിൽ മറ്റു കുട്ടികളോടൊപ്പം കളികളിലേർപ്പെട്ടിരുന്ന ദിവസങ്ങളിൽ വീരരാജന് ലായത്തിലെ ബസവൻ കൂട്ടുകാരനായി. ബസവൻ ആരെന്നോ എവിടെയുള്ളവനെന്നോ ആർക്കുമറിയാമായിരുന്നില്ല. അവന് വീരരാജനേക്കാൾ ഏതാനും വർഷം പ്രായം കൂടുതലുണ്ടായിരുന്നു. അതി ബുദ്ധിശാലി, തിളക്കമേറിയ കണ്ണുകൾ. ചുറുചുറുക്കു കുറച്ചൊന്നുമല്ല. ചെറുപ്പത്തിൽ അവന്റെ ഒരു കാലിന് മുറിവു പറ്റി. വലതുകാൽ സ്വല്പം തിരിഞ്ഞിരുന്നു. അതു സംഭവിച്ചതെന്നാണെന്ന് അവനുപോലും ഓർമയുണ്ടായിരുന്നില്ല. അവൻ തെല്ലു മുടന്തിയാണ് നടന്നിരുന്നത്. അനാഥ ബാലൻ മുടന്തി നടന്നാൽ നാടെല്ലാം അവനെ മുടന്തൻ എന്നേ വിളിക്കൂ. ഇങ്ങനെ ബസവന്റെ പേരു തന്നെ മുടന്തൻ എന്നായിത്തീർന്നു. വലിയവർ "എടാ മുടന്താ" എന്നു വിളിച്ചാൽ ഇവൻ എതിരുപറയുമായിരുന്നില്ല. എന്നാൽ മറ്റുള്ളവർ അങ്ങനെ വിളിച്ചാൽ ഇവൻ കോപിക്കും; " നിന്റെച്ഛൻ എനിക്കു പേരിട്ടോ നീ എന്നെ അങ്ങനെ വിളിക്കാൻ?" എന്നു ചോദിക്കും. ലായപ്പയ്യന്റെ കോപം ആരു പേടിക്കണം? അങ്ങനെ ബസവന് ഇഷ്ടമില്ലാതെ തന്നെ അവന്റെ പേര് മുടന്തൻ എന്നായി. പേര് അറിയാത്ത സജ്ജനങ്ങൾ പോലും അവന്റെ പേര് ഇതുതന്നെ എന്ന വിചാരത്തിൽ ബഹുമാനത്തോടുകൂടിപ്പോലും "മുടന്താ" എന്നു വിളിച്ചിരുന്നു. മറ്റു ചിലർ നന്നോ ചീത്തയോ എന്നറിയാത്ത മട്ടിൽ "മുടന്താ" എന്നു വിളിക്കും. ഇതിന്റെയെല്ലാം ഫലമായി ചെറുപ്പം മുതല്ക്കേ ബസവന്റെ മനസ്സ് മുരടിച്ചുപോയിരുന്നു.

ഈ ബാലൻ ഏകദേശം എട്ടുവയസ്സു പ്രായമുള്ളപ്പോൾ വീരരാജനുമായി അടുപ്പത്തിലായി. സ്വാഭാവികമായും കൊച്ചുകുട്ടിക്ക് നായയെയും, കുതിരയെയും, ആനയെയും മറ്റും കാണണമെന്ന ആഗ്രഹമുണ്ടാകും. ബസവൻ രാജപുത്രനെ ലായത്തിലേക്കും ഗോശാലയിലേക്കും വിളിച്ചുകൊണ്ടുപോകും. താൻ സ്നേഹിക്കുന്ന ജന്തുക്കളെ രാജാവിന്റെ മകനു പരിചയപ്പെടുത്തിക്കൊടുക്കും. ഇങ്ങനെ വീരരാജനു ബസവൻ പ്രിയപ്പെട്ടവനും അപകടമില്ലാത്തവനുമായ സുഹൃത്തായിത്തീർന്നു. വീരരാജന്റെ മാതാവ്

ആരോഗ്യവതിയല്ലായിരുന്നു. തന്മൂലം അവന് ആയമാരുടെ കൈകളിൽ വളരേണ്ടിവന്നു. അദ്ദേഹത്തിൻെറ പിതാവ് ലിംഗരാജൻ മറ്റുകാര്യങ്ങളിൽ മുഴുകിയിരുന്നു. മറിച്ചായിരുന്നെങ്കിൽപോലും അദ്ദേഹം വീരരാജനെ കാര്യമായി നോക്കിക്കൊള്ളുമായിരുന്നു എന്നു കരുതേണ്ടതില്ല. ജോലിത്തിരക്കിനിടയിൽ പിതാവിന് മകൻെറ കാര്യത്തിൽ അല്പം പോലും ശ്രദ്ധിക്കാൻ കഴിഞ്ഞിരുന്നില്ല. ബസവൻ ചെറുപ്പം മുതലേ പശുക്കളുടെ കൂടെയും നായ്ക്കളുടെ കൂടെയും വളർന്നു വന്നവനാണ്. ആ ജന്തുക്കളുടെ ജീവിതം കണ്ടു കണ്ടു വളരുമ്പോൾ ചില പ്രത്യേക അഭിരുചികൾ വളർന്നു വരും; ലജ്ജ തീരെ ഇല്ലാതാകും. ഇവനോടൊത്ത് കളിച്ചു വളർന്ന ചിക്കവീരരാജന് പശുക്കളുടെയും നായ്കളുടെയും ജീവിത സുഖാവലോകനം വിനോദമായിത്തീർന്നു. അപ്പോഴേക്കും വലിയവീരരാജൻ ദിവംഗതനായി. ദേവമ്മാജി റാണിയായി. അധികം താമസിയാതെ ദേവമ്മാജി സിംഹാസനഭ്രഷ്ടയായി, ലിംഗരാജൻ രാജാവായി. വീരരാജൻ യുവരാജാവുമായി. അരമനയിലെ സമൃദ്ധമായ പുതു ജീവിതത്തിൽ മഹത്വത്തിൻെറ സൗകര്യങ്ങൾക്കൊപ്പം അതിൻെറ അപകടങ്ങൾക്കും യുവരാജൻ ഇരയായിത്തീർന്നു.

ലിംഗരാജന് തൻെറ മകൻെറ കാര്യത്തിൽ ശ്രദ്ധിക്കുവാൻ അവസരം കിട്ടി. ഇവനല്ലേ നാളെ രാജാവാകേണ്ടവൻ ? ഇവനുവേണ്ടിയല്ലേ താൻ ന്യായാന്യായ വിചാരം ഉപേക്ഷിച്ച് സിംഹാസനം നേടിയെടുത്തത് ? ഇവനെയും ഇവൻെറ അനുജത്തിയെയും ലിംഗരാജൻ ഇതുവരെ ശ്രദ്ധിക്കാതിരുന്നത് പ്രീതിക്കുറവുകൊണ്ടൊന്നുമല്ല. ചീട്ടുകളിക്കാർ അമ്മ മരിച്ച വാർത്ത കേട്ടാൽ പോലും കളി വിട്ടെഴുന്നേൽക്കുകയില്ലല്ലോ. സിംഹാസനം നേടുവാനുള്ള ശ്രമത്തിൻെറ കളി ചീട്ടുകളിയേക്കാളധികം ബോധം കെടുത്തുന്നതാണ്. ചീട്ടുകളിയിൽ പണം മാത്രം പോയെക്കും. എന്നാൽ ഈ കളിയിൽ ജീവനാണു നാശം. ഒരു നിമിഷം സൂക്ഷ്മത കൈവിട്ടാൽമതി വംശം നശിച്ചുപോകാൻ. മറ്റുള്ളവർക്കുവേണ്ടി തയ്യാറാക്കിയ കുരുക്കിൽ താൻ തന്നെ വീണെന്നു വരും. സിംഹാസനം നേടിയ ശേഷം മകൻെറ കാര്യത്തിൽ ശ്രദ്ധതിരിച്ചപ്പോൾ അവൻ മുടന്തൻ ബസവൻെറ കൂട്ടത്തിലകപ്പെട്ടിരുന്നതായി കണ്ടു. ഇതു നന്നല്ലെന്ന്, ആർക്കും കാണാവുന്നതുപോലെ, പിതാവിനും മനസ്സിലായി. എന്നാൽ അദ്ദേഹം ഈ സൗഹൃദത്തിന് തടസ്സമായിരുന്നില്ല. ഒരിക്കൽ മകനും ഒരിക്കൽ മുടന്തനും "കളിയേറിപ്പോകുന്നു

സൂക്ഷിച്ചോ" എന്നു താക്കീതു നൽകി. മറ്റു കാര്യങ്ങളിൽ അവരെ അവരുടെ വഴിക്കു വിട്ടു.

ഇത്തരം സന്ദർഭങ്ങളിൽ ലിംഗരാജൻ തന്നോട് ദയാപൂർവം പെരുമാറുന്നു എന്ന് മുടന്തനു മനസ്സിലായി.

ഇതിനു മുൻപും അദ്ദേഹം തന്നെ ദയയോടുകൂടിയാണ് വീക്ഷിച്ചിരുന്നത് എന്നും തോന്നി. ഈ കാരണം കൊണ്ട് അവൻ കഴിയുന്നത്ര ലിംഗരാജന് ഇഷ്ടമാകത്തക്ക മട്ടിൽ ജീവിക്കാൻ പരിശ്രമിച്ചിരുന്നു. എന്നാൽ സ്വഭാവമനുസരിച്ച് ഈ അതിരു സൂക്ഷിക്കുക എപ്പോഴും സാധ്യമായിരുന്നില്ല. വീരരാജന്റെ സ്വഭാവവും വളർന്ന രീതിയുമനുസരിച്ച് ഓരോ പ്രവൃത്തിയുടെയും അനന്തരഫലങ്ങൾ എങ്ങനെ ആയിരിക്കും എന്നു പരിശോധിക്കുന്ന പതിവ് പ്രബലമായിരുന്നു. നായ കൊച്ചുകുട്ടികളെ ഓടിക്കുമ്പോൾ കുട്ടികൾ ഭയപ്പെടുന്നതെങ്ങനെ എന്നു നോക്കുന്നത് ഇവനു സന്തോഷമായിരുന്നു. പെൺകുട്ടികൾ കളിച്ചുകൊണ്ടിരിക്കുമ്പോൾ ദൂരെനിന്ന് അവരുടെ നടുവിലേക്കൊരു പാമ്പിനെ എറിഞ്ഞ് അവരുടെ കരച്ചിൽ കേൾക്കാനിഷ്ടമായിരുന്നു. തോട്ടത്തിൽ നിന്ന് നാട്ടിലേക്കു വരുന്നവരുടെ മുന്നിൽ മുഖത്തു ചായം തേച്ചുകൊണ്ട് പിശാചിനെപ്പോലെ പ്രത്യക്ഷപ്പെട്ട് അവരെ ഭയപ്പെടുത്തുന്നതും കൗതുകകരമായിരുന്നു. ഇത്തരം സമയങ്ങളിൽ ഭയപ്പെടുന്ന പലരിലൊരാൾ "പിശാചാണെങ്കിലാകട്ടെ" എന്നു കരുതി ഇവന്റെ മേൽ ചാടി വീഴും. ഉത്തയ്യതക്കൻ ഒരിക്കൽ ഇങ്ങനെ പ്രവർത്തിച്ചു. ലിംഗരാജന്റെ മുന്നിൽ പരാതി വന്നു. അദ്ദേഹം മകനെയും മകന്റെ സ്നേഹിതനെയും ശിക്ഷിച്ചു. രാത്രിയിലിവരൊന്നിച്ച് സ്ത്രീകളുറങ്ങുന്നിടത്തു പോയി ശല്യം ചെയ്യുമായിരുന്നു. അല്ലെങ്കിൽ പെൺകുട്ടികളെ തങ്ങളുടെ സമീപത്തേക്കു പിടിച്ചു കൊണ്ടുവന്ന് ഉപദ്രവിച്ചിരുന്നു. ഇത്തരം സംഗതികളെപ്പറ്റി എപ്പോഴും പരാതി വന്നിരുന്നില്ല. രാജകുമാരൻ നാട്ടിലെ ചട്ടമ്പികളുമൊത്ത് ചൂതാടുമായിരുന്നു. രാജാവിന്റെ മകനായിരുന്നതിനാൽ ഇവന് മറ്റുള്ളവർക്കില്ലാത്ത അധികാരങ്ങൾ ഉണ്ടായിരുന്നു. മറ്റുള്ളവർക്കുള്ള നഷ്ടങ്ങളില്ലതാനും. ഇത് എല്ലാ റൗഡികളും എപ്പോഴും അംഗീകരിച്ചെന്നു വരില്ല. ഇതിന്റെ ഫലമായി ലഹളകളും കൂക്കി വിളികളും അടികലശലും പലപ്പോഴുമുണ്ടായി. ഇങ്ങനെ പിതാവിന്റെയും മാതാവിന്റെയും മരണശേഷം സിംഹാസനസ്ഥനായപ്പോൾ തന്നെ വീരരാജൻ റൗഡികളുടെ കൂട്ടത്തിൽപെട്ട ഒരുവനായിത്തീർന്നു.

## 12

വീരരാജനെ നാശത്തിൽ നിന്നു രക്ഷിക്കാനുണ്ടായിരുന്ന ഏക വ്യക്തി, വീരരാജൻ വിവാഹം ചെയ്ത ഗൗരമ്മാജി ആയിരുന്നു.

കുടകിലാണ് ഗൗരമ്മ ജനിച്ചത്. ബെപ്പുനാട്ടിലെ കുംജലിഗേറി ഗ്രാമത്തിലെ മുക്കാട്ടീര പുട്ടയ്യ ആണ് അവരുടെ പിതാവ്. നാട്ടിൽ പ്രസിദ്ധനായിരുന്നു പുട്ടയ്യ. അക്കാരണത്താൽ അദ്ദേഹം രാജാവിൻെറ ശ്രദ്ധയിൽപ്പെട്ടിരുന്നു. അദ്ദേഹം വലിയ വീരരാജേന്ദ്രൻെറ സഹായിയായി. ലിംഗരാജൻ രാജാവാകുന്ന കാര്യത്തിലും അദ്ദേഹം അനുകൂലിയായിരുന്നു. അങ്ങനെ അദ്ദേഹം ലിംഗരാജനും പ്രിയപ്പെട്ടവനായി. ലിംഗരാജൻെറ മകനെ രാജാവാക്കുന്നതിലും അദ്ദേഹത്തിൻെറ സമ്മതമുണ്ടായിരുന്നു. ലിംഗരാജൻ മകനുവേണ്ടി ഒരു പെൺകുട്ടിയെ അന്വേഷിച്ചപ്പോൾ പുട്ടയ്യൻെറ മകളെ സ്വീകരിച്ചത്, തൻമൂലം സ്വാഭാവികമായിരുന്നു.

ഗൗരമ്മക്ക് റാണിത്വം വേണ്ടുവോളമുണ്ടായിരുന്നു. ഗൗരമ്മയും അവരുടെ ഭർത്താവും ഏതാണ്ട് ഒരേ പ്രായക്കാരായിരുന്നു. അവർ സുന്ദരിയുമായിരുന്നു. എന്നാൽ രൂപത്തിലും മീതെ അവരെ കാണുന്നവരുടെ ശ്രദ്ധ ആകർഷിച്ചിരുന്നത് അവരുടെ ഗാംഭീര്യമായിരുന്നു. സാധാരണ യുവതികളെക്കാൾ പൊക്കമുണ്ടായിരുന്നു. വളരെക്കുറച്ചേ സംസാരിക്കൂ. ആ മനസ്സിൽ എന്തു ഭാവമാണെന്നറിയുക എളുപ്പമായിരുന്നില്ല. ചില പ്രത്യേക സന്ദർഭങ്ങളിൽ മാത്രം അവരുടെ കണ്ണുകൾ ഒരു പുതിയ പ്രകാശത്താൽ സന്തോഷത്തെയോ അസ്വാസ്ഥതയെയോ കോപത്തെയോ പുറത്തു കാട്ടും. ഉടൻ തന്നെ ഗൗരവം ആ ഭാവത്തെ വീണ്ടും മറയ്ക്കും. ഗൗരമ്മയുടെ സ്വഭാവം സഹജമായും "ഭരിക്കുന്ന" ഒന്നായിരുന്നു.

വിവാഹസമയത്ത് ഗൗരമ്മ പതിനാറു വയസ്സുള്ള പെൺകിടാവായിരുന്നു. അമ്മവീട്ടിൽ വേണ്ടുവോളം ഓടിക്കളിച്ചിരുന്ന പെൺകുട്ടി അരമനയിൽ വന്നു. ഏതാണ്ട് സമപ്രായക്കാരനായ പുരുഷനുമായി ചേർന്നു. ഭർത്താവിൻെറ പേര് അപ്പോൾ തന്നെ മോശമായി കഴിഞ്ഞിരുന്നത് അവർക്കു മനസ്സിലായി. മുൻകൂട്ടി അറിഞ്ഞിരുന്നെങ്കിൽ തന്നെ അവർക്ക് എന്തു ചെയ്യാൻ കഴിയുമായിരുന്നു? ഇയാൾ നല്ലവനല്ല, ഇയാളെ ഞാൻ വിവാഹം കഴിക്കുകയില്ല, എന്നു പറയാൻ കഴിയുമായിരുന്നോ? കുടകിലെ അന്നത്തെ ജീവിതരീതി അനുസരിച്ച് അങ്ങനെയുള്ള വാക്കുകൾ സാധാരണമായിരുന്നില്ല. ലിംഗരാജൻ നിർബന്ധബുദ്ധിക്കാരനാണ്; കർക്കശസ്വഭാവ

മുള്ള മനുഷ്യനാണ്. അണ്ണന്റെ ആഗ്രഹത്തിനെതിരായി അണ്ണന്റെ മകളെ സിംഹാസനത്തിൽ നിന്നു താഴെയിറക്കി രാജാവായവനാണ്. രാജപദവി നിലനില്ക്കണമെങ്കിൽത്തന്നെ എതിരാളികളെ വധിക്കുന്നതാണ് തികച്ചും ശരിയായ മാർഗമെന്നു വിശ്വസിച്ചിരുന്ന ക്രൂരനാണദ്ദേഹം. "നിന്റെ മകൾ എന്റെ മകന്റെ റാണിയാകണം" എന്ന് അദ്ദേഹം ആവശ്യപ്പെടുമ്പോൾ, സമ്മതമല്ലെന്ന് ആ മകൾ പറഞ്ഞാലവൾക്കും പിതാവു പറഞ്ഞാൽ അയാൾക്കും ഇഷ്ടമുള്ള ശിക്ഷ വിധിക്കാൻ മടിക്കുന്നവനല്ല അദ്ദേഹം. ഭാര്യയായി ജീവിക്കുന്നത് എല്ലാ സ്ത്രീകളുടെയും തലയിലെഴുത്താണ്. കുടുംബം നന്നായാൽ അതു പുണ്യമുള്ള കാര്യം. നന്നായില്ലെങ്കിൽ വിധി അങ്ങനെയായിരുന്നു എന്നു കരുതി സമാധാനിക്കാം. അതും സഹിക്കുക തന്നെ വേണം.

പുതുമോടിയിൽ കുറേനാൾ വീരരാജൻ ഭാര്യയെ ഒരു പ്രത്യേക സ്നേഹത്തോടെ വീക്ഷിച്ചു. വീരരാജന് പെണ്ണ് പുതിയതൊന്നുമല്ല. എന്നാൽ ഗാംഭീര്യമാർന്ന നില്പും നോട്ടവും സംസാരവുമുള്ള ആ പെണ്ണ് അതിനു മുമ്പു കണ്ടിട്ടുള്ളവരേപ്പോലെയായിരുന്നില്ല. അരമനയിലെ പെൺകുട്ടികൾ ഒന്നുരണ്ടുപേർ തന്റെ ഭാര്യയെപ്പോലെ പെരുമാറിയിട്ടുണ്ട്. എന്നാൽ അവരിൽ കാണാൻ കഴിയാത്ത ഏതോ ഒരു പ്രസാദം ഗൗരമ്മയിൽ കണ്ടിരുന്നു. ഇതിന്റെ കാരണമെന്തെന്ന് വീരരാജൻ ഇഴവിടർത്തി ആലോചിച്ചിരുന്നില്ല; ആലോചിക്കേണ്ട കാര്യവുമില്ലായിരുന്നു. എന്നാൽ ഭാര്യയൊന്നിച്ചു ജീവിക്കുന്നതിൽ ഒരു പ്രത്യേകസുഖം വീരരാജന് അനുഭവപ്പെട്ടു. തൻമൂലം അദ്ദേഹത്തിന് ഭാര്യയോട് പ്രത്യേക സ്നേഹമുണ്ടായിരുന്നു.

എന്നാൽ ഈ അവസ്ഥ ഏറെക്കാലം നീണ്ടുനിന്നില്ല. നിയന്ത്രണം വിട്ട് ജീവിച്ച് ജീവിതത്തിന്റെ അഭിരുചികൾ നശിപ്പിച്ച വീരരാജന്റെ മനസ്സിന് ഗൗരമ്മയുടെ ശുദ്ധിയിലും, ചിട്ടയിലും, ശുചിയിലും, രുചിയിലും നിന്ന് തൃപ്തി ലഭിക്കുവാനായില്ല. ചെണ്ടയുടെയും കാഹളത്തിന്റെയും ശബ്ദം കേട്ടു സന്തോഷിച്ച ചെവിക്ക് വേണുവീണകളുടെ നനുത്ത ശബ്ദത്തിന്റെ മധുരിമയിൽ കുളിർക്കുന്ന സ്വഭാവം നഷ്ടപ്പെടുന്നു. സേറുകണക്കിന് അരി ചവയ്ക്കുന്ന ആന ഒരു ഉറുമ്പ് പഞ്ചസാര തിന്നുന്ന രീതിയിൽ തീറ്റതിന്നുകയില്ല. ബസവന്റെ സഹവാസം കൊണ്ട് സ്വഭാവം മോശമാകുന്നതിനു മുമ്പ് വീരരാജൻ ഈ യുവതിയെ കണ്ടിരുന്നെങ്കിൽ രാജകുമാരന്റെ ജീവിതം ഏതുനിലയിലേക്കുയരുമായിരുന്നു എന്നു പറയു

വാനാവില്ല. എന്നാൽ വീരരാജൻെറ ദൗർഭാഗ്യത്തിന് ഈ രണ്ടു ജീവിതവും ചേർന്ന് ഒന്നാകുന്ന ദിവസം തന്നെ, ചെളിയിൽ കിടക്കുന്നതേ സുഖം എന്നു കരുതുന്ന എരുമയെപ്പോലെ വീരരാജൻ വഴി പിഴച്ചിരുന്നു, അഭിരുചികൾ നശിപ്പിച്ചിരുന്നു.

രാത്രിയിൽ വളരെ താമസിച്ചു മാത്രം വീട്ടിലെത്താനും വരുമ്പോൾ മദ്യത്തിൻെറ പ്രഭാവത്തിൽ അർധബോധാവസ്ഥയിൽ പെരുമാറാനും, ഈ രീതി സമ്മതിക്കാത്ത ഭാര്യയെ ശകാരിക്കാനും പ്രഹരിക്കാനും വീരരാജന് അധികനാൾ വേണ്ടിവന്നില്ല. ഗൗരമ്മ ആദ്യം ഇത്തരം പെരുമാറ്റം കണ്ടപ്പോൾ വളരെയേറെ അസ്വസ്ഥയായി. അവർ ഭർത്താവിനോട് വഴക്കുണ്ടാക്കിയില്ല : ഭർത്താവിൻെറ മുറിയിൽ നിന്നുമാറി അടുത്ത മുറിയിൽ പോയി വാതിലടച്ചു കിടന്നു. ഭർത്താവ് വാതിലിൽ തട്ടി, ഒച്ചയുണ്ടാക്കി വിളിച്ചു. പരിവാരങ്ങളെല്ലാം സമീപം വന്നു; ഇതെന്തു സംഗതി എന്ന വിചാരത്താൽ ലിംഗരാജൻ പോലും വന്നു. ഗൗരമ്മ അസ്വസ്ഥയായി മുറിക്കുള്ളിൽ കടന്ന് വാതിലടച്ചു എന്നു മനസ്സിലാക്കി മകനെ വിളിച്ച് "എന്തു സംഗതിയുണ്ടെങ്കിലും നേരംവെളുത്തിട്ടു സംസാരിക്കൂ, ഇപ്പോൾ പോയി കിടക്കുക : ബഹളമുണ്ടാക്കേണ്ട " എന്നു പറഞ്ഞു.

അടുത്ത ദിവസം ലിംഗരാജൻ ഗൗരമ്മയുടെ സമീപം വന്ന് "നീ വീടിൻെറ ഐശ്വര്യമായിരിക്കണമെന്നു കരുതി ഞാൻ തന്നെയാണു നിന്നെ അന്വേഷിച്ചു കണ്ടുപിടിച്ച് വിളിച്ചുകൊണ്ട് വന്നിട്ടുള്ളത്. നിൻെറ ഭർത്താവിനു ബുദ്ധിയില്ല. രണ്ടുപേർക്കുണ്ടായിരിക്കേണ്ട ബുദ്ധി നീ ഒരുത്തി തന്നെ കാണിക്കണം. നീ ജീവിക്കണം, അവനെ ജീവിപ്പിക്കുകയും വേണം. ഭർത്താവു നല്ലവനല്ല, ഒപ്പം ഭാര്യ കൂടി നല്ലവളല്ലാതെപോയാൽ അരമനയെന്നല്ല വെറും വീടുപോലും നിലനില്ക്കില്ല. അരമനയുടെ രാജപദവി നിൻേറതാണെന്നു മനസ്സിലാക്കണം. അതു നിൻേറതായിരിക്കുന്നതിനുവേണ്ടി ഇവനെ ഭർത്താവായിട്ടു ജീവിപ്പിക്കുക : മരം നിറുത്തി പഴം തിന്നുന്നതു ബുദ്ധി" എന്നു പറഞ്ഞു.

ദേവക്കയും ഗൗരമ്മയെ സമാധാനിപ്പിച്ചു "അരമനയിൽ വന്ന പെണ്ണിന് ഈ അപമാനം പറഞ്ഞിട്ടുള്ളതാണ്. ഞാനറിഞ്ഞിട്ടുള്ളതല്ലേ ഇതെല്ലാം! നിങ്ങളുടെ മാവൻ എൻെറ കൺമുമ്പിൽ വച്ചുതന്നെ അന്യരുമായി ശൃംഗരിച്ചിട്ടുണ്ട്. അദ്ദേഹത്തെക്കാൾ ഈ മകനാണു ഭേദം. വേറെ സ്ഥലത്തു പോയാണല്ലോ ഇതെല്ലാം ചെയ്യുന്നത്. ഇതൊക്കെ സഹിക്കണം, കുട്ടീ. കുട്ടികളെ പ്രസവിച്ച് അതാ

ണ് ലോകം എന്നു വിചാരിച്ചോ. പെണ്ണായിപിറന്നാൽ ഇതിനു മേൽ വേറെ സുഖമില്ല. ഇദ്ദേഹം ഇനി ഒരുത്തിയെയോ രണ്ടുപേരെയോ റാണിയായി അരമനയിൽ കൊണ്ടുവരരുതെന്ന് ആജ്ഞാപിച്ചിട്ടുണ്ട് ; കൊണ്ടുവരാതിരുന്നാൽ അതുമതി എന്നു വിചാരിക്കും".

ഗൗരമ്മ ധൈര്യവതിയായിരുന്നതുപോലെ ബുദ്ധിമതിയുമായിരുന്നു. അവർ മാവന്റെ വാക്കുകൾ കേട്ടു; അത്തയുടെ വാക്കുകൾക്കും ചെവികൊടുത്തു. അവർ എന്താണു ചെയ്തിരുന്നതെന്നു മനസ്സിലാക്കി. കഴിഞ്ഞ രാത്രിയിലെ സംഗതികളൊക്കെ മറന്ന് ഭർത്താവൊന്നിച്ച് സമാധാനത്തോടെ ജീവിച്ചു. കഴിയുമെങ്കിൽ ഇദ്ദേഹത്തെ തെറ്റായ വഴിയിൽ നിന്നു വിടുവിച്ച് രക്ഷിക്കണമെന്നു നിശ്ചയിച്ചു.

മൂന്നു വർഷമായപ്പോൾ ഇവർക്ക് ഒരു പെൺകുട്ടി ജനിച്ചു. സാധാരണ എല്ലാ കുട്ടികളെയും പോലെ ആ കുട്ടിയുടെ മുഖത്തും മാതാപിതാക്കളുടെ രീതികളുടെ പറയാനാവാത്ത എന്തോ ഛായ കാണാൻ കഴിഞ്ഞിരുന്നു. ലിംഗരാജൻ, ആൺകുട്ടിയായിരുന്നെങ്കിൽ നന്നായിരുന്നെന്ന് ആഗ്രഹിച്ചു. എന്നാലും പെണ്ണിനെ ഇഷ്ടപ്പെട്ടു. അരുമയായി വളർത്തി. വീരരാജനും കുട്ടിയുടെ അടുക്കൽ വന്നാൽ നല്ലവനാകും. ഏതു കോപത്തിലും കുട്ടിയെ കണ്ടാൽ മനസ്സിലാക്കും, സഹിക്കുകയും ചെയ്യും. ആ കുട്ടിയെ പ്രസവിച്ചവളെന്ന ഉൾവിചാരത്താലായിരിക്കണം, ഗൗരമ്മയുടെ കാര്യത്തിലും അദ്ദേഹം സ്വല്പം ദാക്ഷിണ്യം കാട്ടി.

ലിംഗരാജൻ അധികനാൾ ജീവിച്ചിരുന്നെങ്കിൽ വീരരാജൻ റൗഡികളുടെ ഹീനജീവിതമനുഭവിച്ചറിഞ്ഞ് ഒടുവിൽ നല്ലവനായിത്തീരുമായിരുന്നോ? എന്നാൽ ഗൗരമ്മക്ക് ഈ പുണ്യമനുഭവിക്കാൻ കഴിഞ്ഞില്ല. ആ വർഷം പിതാവു മരിച്ചു. മകൻ രാജാവായി. പറഞ്ഞതേ വാക്ക്, പോയതേ വഴി എന്ന മട്ടിൽ എന്നത്തേക്കാളുമേറെ ദുഷ്ടനായിത്തീർന്നു.

## 13

ലിംഗരാജന്റെ കാലത്ത് കുറെയൊക്കെഭയത്തോടു കൂടി ജീവിച്ചിരുന്ന മുടന്തൻ തന്റെ സുഹൃത്തു തന്നെ രാജാവായതിനു ശേഷം തികഞ്ഞ ധൈര്യത്തോടെ ജീവിക്കുവാൻ തുടങ്ങി. നാലു വർഷ

ങ്ങൾക്കുള്ളിൽ ബസവൻ അരമനഭരണത്തിലെ ഒരു പ്രധാനിയായി മാറി. തുടർന്നു മൂന്നു വർഷങ്ങൾക്കുള്ളിൽ വീരരാജൻ അവനെ മന്ത്രിയായി നിയമിക്കുകയും ചെയ്തു.

വീരരാജൻ രാജാവായപ്പോൾ ബോപ്പണ്ണൻ, ലക്ഷ്മീനാരായണയ്യർ, ഇവരോടൊപ്പം നാഡതക്ക പൊന്നപ്പൻ എന്ന ആൾ മൂന്നാമത്തെ മന്ത്രിയായിരുന്നു. രാജാവിന്റെ അവിവേകം കണ്ട് സഹിക്കാവുന്നത്ര സഹിച്ച പൊന്നപ്പൻ മൂന്നു വർഷത്തിനു ശേഷം തന്റെ സ്ഥാനത്തുനിന്ന് ഒഴിഞ്ഞു നിന്നു. തന്റെ ദേഹസ്ഥിതി നന്നല്ല, മറ്റ് ആരെയെങ്കിലും നിയമിക്കണം എന്നു പറഞ്ഞു. മൂന്നാമത്തെ മന്ത്രിയുടെ സ്ഥാനം ഇങ്ങനെ ഒഴിഞ്ഞു കിടന്നിരുന്നു. അതിനാൽ ബസവനെ മന്ത്രി എന്നു വിളിക്കുവാൻ രാജാവിനു പെട്ടെന്നു കഴിഞ്ഞു. ഇങ്ങനെ ഒരവസരം വന്നിരുന്നില്ലെങ്കിലും അയാൾ നാലാമത്തെ മന്ത്രിയാകുമായിരുന്നോ? പൊന്നപ്പൻ ഇങ്ങനെ ഒരു മന്ത്രിയാകാൻ ഇഷ്ടപ്പെടാത്തതുകൊണ്ട് പുതിയ സ്ഥാനം സൃഷ്ടിക്കേണ്ടി വന്നില്ല.

നായ്ക്കളുടെ നായകനായിരുന്നവൻ തങ്ങളോടൊപ്പം മന്ത്രിയായിവന്നത് മറ്റു മന്ത്രിമാർക്ക് ഇഷ്ടമായില്ല. എന്നാൽ എന്തു ചെയ്യണമെന്ന് അവർക്കു നിശ്ചയമില്ലായിരുന്നു. ബോപ്പണ്ണനും, ലക്ഷ്മീനാരായണയ്യരും തമ്മിൽ തമ്മിൽ ഇതേപ്പറ്റി സംസാരിച്ചിരുന്നു. ബോപ്പണ്ണൻ യഥാസമയം, രാജാവിനെ തങ്ങളുടെ അതൃപ്തി അറിയിക്കണമെന്ന് നിശ്ചയിച്ചു.

ബസവനെ മന്ത്രിയാക്കുവാൻ മറ്റു മന്ത്രിമാർ സമ്മതിക്കുകയില്ലെന്ന് വീരരാജന് അറിയാമായിരുന്നു. ബസവൻപോലും ഇതു മനസ്സിലാക്കിയിരുന്നു. എന്നാൽ ഇയാൾ ഒരു മന്ത്രിയുടെ അധികാരത്തോടെ നടക്കുന്നത് അദ്ദേഹത്തിന്റെ മിക്ക ജോലികൾക്കും ആവശ്യമായിരുന്നു. തൻമൂലം ബസവനും ഒരു മന്ത്രിയാണെന്നും നാട്ടധികാരികൾ ബസവന്റെ വാക്കുകൾ അനുസരിക്കണമെന്നും, തന്നെ കാണാൻ വന്നവരെ രാജാവപ്പപ്പോൾ അറിയിച്ച് ബസവന്റെ മന്ത്രിസ്ഥാനം സ്ഥാപിച്ചു. സഭയിൽ ബസവൻ മറ്റു മന്ത്രിമാരോടൊപ്പമിരിക്കുന്നതിൽ മാത്രം ധൃതി കാണിച്ചില്ല. ബസവൻ മന്ത്രി ആജ്ഞാപിച്ചെന്ന് ബോപ്പണ്ണ മന്ത്രി പറയാതെ ഞങ്ങൾ ഇതു ചെയ്യുകയില്ല എന്ന മട്ടിൽ സംഘർഷാവസ്ഥ പല ഘട്ടങ്ങളിലുമുണ്ടായി.

ഒരു വർഷം കഴിഞ്ഞു. നവരാത്രി ഉത്സവ ദിവസം വന്നു. അന്ന് അരമനയിൽ സഭ നടന്നപ്പോൾ മന്ത്രിമാരുടെ സ്ഥാനത്ത്

പുതുതായി ഒരു പീഠം കൂടി സ്ഥാപിക്കപ്പെട്ടു. ഈ ഏർപ്പാടെല്ലാം ബസവൻെറതു തന്നെ ആയിരുന്നതിനാൽ ലക്ഷ്മീനാരായണ യ്യരും ബോപ്പണ്ണനും ഇതു കണ്ടത് സഭയിൽ വന്നപ്പോൾ മാത്രമാണ്. കുറച്ചു മുൻപു വന്ന ബോപ്പണ്ണൻ ഇതു കണ്ടപ്പോൾ തന്നെ ഉദ്ദേശ്യമെന്തെന്നു മനസ്സിലാക്കി. അതിനു ശേഷം ലക്ഷ്മീനാരായണയ്യർ വന്നപ്പോൾ ഇതേപ്പറ്റി അദ്ദേഹവുമായി സംസാരിച്ചു. "ഇന്നു തന്നെ ഈ സംഗതി തീർക്കണം" എന്നു പറഞ്ഞു. "എല്ലാവരുടെയും മുന്നിൽ വച്ചു വേണോ?" എന്നു ലക്ഷ്മീനാരായണയ്യർ സംശയിച്ചു. ബോപ്പണ്ണൻ, ഇതെല്ലാവരുടെയും അഭിമാനത്തിൻെറ കാര്യമാണ്, എല്ലാവരുടെയും മുന്നിൽ വച്ചു സംസാരിക്കാം, അതിൽ തെറ്റില്ല എന്നു പറഞ്ഞു.

ഒരു നിമിഷത്തിനു ശേഷം ബോപ്പണ്ണൻ ലക്ഷ്മീനാരായണനോട് "അതേ, ഇതിനു വേറെ ഉപായം ഞാൻ ചെയ്യുന്നുണ്ട്"എന്നു പറഞ്ഞൊരു സേവകനെ വിളിച്ച് "എടാ ഇവിടെ ആരാണിരിക്കുന്നത്" എന്ന് മൂന്നാമത്തെ പീഠം ചൂണ്ടിക്കാണിച്ചു ചോദിച്ചു. സേവകൻ "അറിയില്ല യജമാനനേ കാര്യസ്ഥൻ ഉത്തരവിട്ടു, ഞങ്ങൾ പീഠം ഇവിടെ കൊണ്ടിട്ടു" എന്നു പറഞ്ഞു. ബോപ്പണ്ണൻ "തലവനോട് ഇവിടെ വരെ വരണമെന്നു പറ" എന്നു പറഞ്ഞു.

ഗുരിക്കാരൻ (തലവൻ) വന്നു. കൈ കൂപ്പി ഒതുങ്ങി നിന്നു. "ഈ പീഠം പുതുതാണു ഗുരിക്കാരയ്യാ, ഇതെടുത്തു മാറ്റൂ" എന്നു ബോപ്പണ്ണൻ പറഞ്ഞു. ഗുരിക്കാരൻ "ആകാം യജമാനനേ " എന്നു പറഞ്ഞ് അരമനയ്ക്കുള്ളിലേക്കു പോയി. ആരും പീഠം എടുത്തു മാറ്റിയില്ല. രണ്ടു നിമിഷങ്ങൾക്കുള്ളിൽ അകത്തുനിന്നു മുടന്തൻ ഇറങ്ങി വന്നു. കൈ കൂപ്പി ധൈര്യത്തോടെ "ഈ പീഠം ഇവിടെയിടാൻ യജമാനൻ പറഞ്ഞു. അതെടുത്തു മാറ്റുക സാധ്യമല്ല" എന്നറിയിച്ചു.

ബോപ്പണ്ണൻ കോപിച്ചു പറഞ്ഞു. "ഈ പീഠം ഇവിടെ നിന്നു മാറ്റിയില്ലെങ്കിൽ ഞങ്ങൾ ഞങ്ങളുടെ പീഠങ്ങളിലിരിക്കുകയില്ല. രാജാവെഴുന്നള്ളിയതിനു ശേഷം ബഹളമുണ്ടാകണ്ടാ. ഞങ്ങളിങ്ങനെ പറയുന്നതായി മുമ്പേ തന്നെ രാജാവിനോടുണർത്തിക്കൂ." മുടന്തൻ അകത്തുപോയി പെട്ടെന്നു തിരിച്ചു വന്ന് മൂന്നാമത്തെ പീഠം എടുപ്പിച്ചു മാറ്റി.

സഭ എന്നത്തെയും പോലെ നടന്നു. സഭയിൽ നിന്നകത്തേക്കു പോയപ്പോൾ, മന്ത്രിമാർ അകത്തുവന്ന് തന്നോടു സംസാരിക്കണം എന്ന് വീരരാജൻ ആജ്ഞാപിച്ചു. ലക്ഷ്മീനാരായണയ്യരും ബോപ്പണ്ണനും അകത്തേക്കു പോയി.

## 14

വീരരാജൻ അങ്കണത്തിൽ തന്നെ നിന്നു; മന്ത്രിമാർ വന്നപ്പോൾ അവരെ അവിടെത്തന്നെ നിർത്തി. കോപം കൊണ്ടു കർക്കശമായ ശബ്ദത്തിൽ ബോപ്പണ്ണനോടു ചോദിച്ചു" നമ്മുടെ സഭയിൽ ആര് എവിടെ ഇരിക്കണമെന്ന് തീരുമാനിക്കുന്നത് നിങ്ങളാണോ ബോപ്പണ്ണ മന്ത്രികളേ?"

ബോപ്പണ്ണൻ എന്തോ പറയുവാൻ വായ് തുറന്നു. അയാളെ സംസാരിക്കുവാൻ അനുവദിക്കാതെ ലക്ഷ്മീനാരായണയ്യർ "തിരുമനസ്സിൽ തോന്നിയാൽ ഇതേപ്പറ്റി സന്ധ്യക്കു സംസാരിക്കാം. ഇപ്പോൾ അങ്ങേക്കു ക്ഷീണമുണ്ട്" എന്നു പറഞ്ഞു.

വീരരാജൻ: "നമ്മുടെ ക്ഷീണോം കീണോമൊന്നും നോക്കേണ്ട ആവശ്യം മറ്റാർക്കുമില്ല. നിങ്ങളുടെ കാര്യം നിങ്ങൾക്ക്. ഇപ്പോൾ തന്നെ പറയിൻ കുടകിലെ രാജാവാര്? നിങ്ങളോ നാമോ?"

ലക്ഷ്മീനാരായണയ്യർ : "ഇതു ബോപ്പണ്ണനും ഞാനും മാത്രം സംസാരിക്കേണ്ട സംഗതി അല്ല. നാട്ടുകാരെല്ലാം സമ്മതിക്കേണ്ട കാര്യമാണ്. അവരുടെ വിരോധം സമ്പാദിക്കേണ്ട എന്നു കരുതിയാണ് ബോപ്പണ്ണൻ ഇങ്ങനെ ചെയ്തത്."

വീരരാജൻ : " നിങ്ങൾ? വേണ്ടെന്നു പറഞ്ഞോ?"

ലക്ഷ്മീ : "ബോപ്പണ്ണൻ ഇങ്ങനെയുള്ള എല്ലാ കാര്യങ്ങളിലും എന്റെ മനസ്സറിഞ്ഞു തന്നെ പ്രവർത്തിക്കും. നാട്ടുകാരുടെ വിരോധം സമ്പാദിക്കേണ്ടാ എന്നു കരുതി ഞാനും സമ്മതിച്ചു."

ബോപ്പണ്ണൻ വീരരാജന് സംസാരിക്കുവാനവസരം കൊടുക്കാതെ "ക്ഷുരകനെ ഞങ്ങളോടൊപ്പമിരുത്തുന്ന കാര്യത്തിൽ കുടകുനാട്ടിലെ ഒരൊറ്റ കുഞ്ഞുപോലും സമ്മതിക്കുകയില്ല" എന്നു പറഞ്ഞു.

വീരരാജൻ: "നിങ്ങളുടെ വീട്ടിൽ സമ്മതിക്കേണ്ട. അരമനയിൽ? അതാരുടേതാണ്?"

ലക്ഷ്മീനാരായണയ്യർ എന്തോ ഉത്തരം പറയുവാനൊരുങ്ങി, ബോപ്പണ്ണൻ അയാളെ തടഞ്ഞു,"ഞാൻ തന്നെ പറയാം അയ്യനവരേ " എന്നു പറഞ്ഞ് രാജാവിനോട് "സഭ ഒടയരുടെ വീടല്ല. ആർക്കിവിടെ ഇരിക്കാമെന്ന് പഴയ ആൾക്കാർ തീരുമാനിച്ചിട്ടുണ്ട്. അത്

നാട്ടുകാരുടെയെല്ലാം കാര്യമാണ്. രാജാവിനതു മാറ്റണമെന്നുണ്ടെങ്കിൽ ഒരു വാക്കു ജനങ്ങളേക്കൂടി അറിയിക്കണം "എന്നു പറഞ്ഞു.

വീരരാജൻ: "അറിയിക്കണം!എന്തു തരമാ ഈ 'അറിയിക്കണം'. ആര് എവിടെ നില്കണമെന്നു രാജാവ് നിങ്ങളോടു ചോദിക്കണോ?"

ബോപ്പണ്ണൻ: "സ്വന്തം സേവകനും കാര്യസ്ഥനും രാജാവിന്റെ വീടിനു സ്വന്തം. മുടന്തൻ നിങ്ങളുടെ സ്വന്തം വേലക്കാരനായിരിക്കാം. രഹസ്യമന്ത്രി ആയിരിക്കാം. നാടിന്റെ മന്ത്രിയാകുന്നത് ഞങ്ങൾക്ക് സമ്മതമുള്ള കാര്യമല്ല. യജമാനന് എന്തു നന്നെന്നു തോന്നുന്നുവോ അതു ചെയ്യാം. മുടന്തൻ മന്ത്രിയായാൽ ഞങ്ങൾ മന്ത്രിമാരല്ല. ഞങ്ങൾ മന്ത്രിമാരാകണമെന്നുണ്ടെങ്കിൽ മുടന്തൻ ഞങ്ങളോടൊപ്പമില്ല. രാജാവവനെ കിടക്കമുറിയിലേക്കു വിളിച്ചു കൊണ്ടുപോകട്ടെ - ഞങ്ങൾക്കെതിർപ്പില്ല. എന്നാൽ സഭാ മന്ദിരത്തിൽ അവൻ ഞങ്ങളോടൊത്തു നില്കുന്നത് ജനങ്ങൾ സമ്മതിക്കുകയില്ല."

സംഭാഷണം അതിരു കടന്നിരിക്കുന്നെന്ന് രാജാവും ലക്ഷ്മീനാരായണയ്യനും ബോപ്പണ്ണനും മനസ്സിൽ വിചാരിച്ചു. ലക്ഷ്മീനാരായണയ്യൻ ബോപ്പണ്ണനോട് "ബോപ്പണ്ണാ ഈ വർത്തമാനം ഇവിടെ നിർത്താം" എന്നു പറഞ്ഞു രാജാവിനോട് "ഈ കാര്യങ്ങളെല്ലാം വൈകിട്ടാലോചിക്കാമെന്ന് ഞാൻ ആദ്യമേ ഉണർത്തിച്ചതാണ്. വീണ്ടും ഞാൻ അതു തന്നെ ഉണർത്തിക്കുന്നു. ഇനിയാരും സംഭാഷണം തുടരരുത്. രാജാവിനോടും ഇതെന്റെ അപേക്ഷയാണ് " എന്നു പറഞ്ഞു.

വീരരാജൻ: "ആകട്ടെ നിങ്ങൾ വലിയ ആളുകൾ, മന്ത്രിമാർ, എല്ലാം ശരി, എന്നാൽ നമ്മെ ഭരിക്കുന്ന യജമാനനൊന്നും അല്ല. സന്ധ്യയ്ക്കു വരിക. സംസാരിക്കാം."

ലക്ഷ്മീനാരായണയ്യർ: "ഉത്തരവ്" എന്നു പറഞ്ഞ് കുനിഞ്ഞ് കൈ കൂപ്പി, വീരരാജൻ പ്രതി നമസ്കാരം ചെയ്തു. ബോപ്പണ്ണൻ അർധമനസ്സോടെ കൈ കൂപ്പുന്നതുപോലെ കാണിച്ച് കോപിച്ച മട്ടിൽ തന്നെ പിന്തിരിഞ്ഞു

അകത്തു നിന്ന് സഭാമന്ദിരത്തിന്റെ വാതിലിന്നടുത്തേക്ക് ഇവർ വരുമ്പോൾ ബസവൻ സമീപം വന്ന് " എന്തു ബോപ്പണ്ണ മന്ത്രി,

എന്നെ ക്ഷുരകനാക്കി വിട്ടത്?" എന്ന് കോപത്തോടെ ചോദിച്ചു. ബോപ്പണ്ണൻ അത്ര തന്നെ കോപത്തോടെ "എടാ മുടന്താ. താനാരെന്നുള്ളത് മറന്ന് വെറുതേ നീ പടികേറുന്നോ? പടി അവസാനിക്കും. മുകളിൽ സ്ഥലം ഇല്ല. സൂക്ഷിച്ചോ. നീ ക്ഷുരകനല്ലേ? നിൻെറ അമ്മ ക്ഷുരകത്തി. നീ വേറെ ആരാ? " എന്നു ചോദിച്ചു.

"ശരി, എന്നെയും എൻെറ അമ്മയെയും പറഞ്ഞു. നാക്കിനു കടിഞ്ഞാണില്ലാതെ എന്തൊക്കെ വേണമെങ്കിലും നിങ്ങൾക്കു പറയാം. എന്നാൽ ഞാൻ നിങ്ങളുടെ അഹങ്കാരം കണ്ട് ഭയപ്പെടുന്നവനാണെന്നു വിചാരിക്കണ്ട. എൻെറ കാലിനു മുടന്തുണ്ട്. എൻെറ ബുദ്ധിക്കു മുടന്തില്ല".

"പോ നായ സൂക്ഷിപ്പുകാരാ. എന്നെക്കൊണ്ടു പറയിപ്പിക്കാതെ പോ. നിൻെറ നായേ നോക്കിക്കോ. സഭയിലിരിക്കാൻ നീ ആര്? നിൻെറ നായേ സൂക്ഷിക്കാൻ പോ" എന്നു പറഞ്ഞു ബോപ്പണ്ണൻ അരമനക്കുള്ളിലേക്ക് ചൂണ്ടി കാണിച്ചതിനു ശേഷം ലക്ഷ്മീ നാരായണയ്യരോടൊത്തു നടന്നു.

അവിടെയുണ്ടായിരുന്ന സേവകർ ചിലർ ഇവരെ കൈ കൂപ്പി. ഇവർ എല്ലാവരെയും തൊഴുത് സഭയിൽനിന്നു പുറത്തേക്കു നടന്നു.

## 15

വീരരാജന് ഒരൊറ്റ അനുജത്തിയേ ഉള്ളൂ. ലിംഗരാജൻ, മരിക്കുന്നതിനു മുൻപ് കുടകിലെ ഒരു യുവാവിന് ഈ മകളെ വിവാഹം കഴിച്ചുകൊടുത്തു. വിവാഹത്തിനു മുൻപ് മകളുടെ ഭർത്താവാകേണ്ടവന് "ചെന്ന ബസവൻ" എന്നു പേരിട്ടു. പിതാവ് മകൾക്കായി അപ്പംഗൊളത്തെ അരമന കരുതി വച്ചു. അതിൽ വേണ്ടത്ര അലങ്കരണങ്ങളും മറ്റു സന്നാഹങ്ങളും നിറച്ചു. മകളെയും ഭർത്താവിനെയും ആ അരമനയിലാക്കി, അവരുടെ സുഖകാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നു. ആഴ്ചയിൽ മൂന്നു പ്രാവശ്യം അവിടെ പോകുകയോ അല്ലെങ്കിൽ അവരെ സ്വന്തം അരമനയിൽ വരുത്തുകയോ ചെയ്ത് സന്തോഷിച്ചിരുന്നു. മരണസമയത്ത് മകനോട് "അനുജത്തിയെ സ്നേഹത്തോടെ നോക്കിക്കൊള്ളണം" എന്നുപറഞ്ഞു, സൊസെറാണിയെ സമീപത്തുവിളിച്ച് "ഞാൻ നിന്നോട് കടമയൊന്നും ചെയ്തില്ല. നിൻെറ അത്തയ്ക്കുകൊടുത്തിരിക്കുന്ന വസ്തു വകകളൊന്നും നീ തൊടണ്ടാ. അവൾക്കു കൊടുത്തത് അവളുടേതായിത്തന്നെ ഇരുന്നോട്ടെ" എന്നു പറഞ്ഞു. സൊസെയാകട്ടെ "നിങ്ങൾ വിഷമിക്ക

ണ്ടാ. നിങ്ങളുടെ മകൾ സുഖമായിരിക്കുന്നതിൽ എനിക്കസൂയയില്ല" എന്നു പറഞ്ഞു.

അരമനയിലെ മരുമകനായിരുന്നില്ലെങ്കിൽ ചെന്നബസവൻ ഒരു സാമാന്യ ഗൃഹസ്ഥനായി ജീവിതം നയിക്കുമായിരുന്നോ? ചെന്നബസവൻെറ ദൗർഭാഗ്യത്തിന് ലിംഗരാജൻെറ കണ്ണ് അയാളുടെ മേൽ വീണു. തൻമൂലം താനേതോ പ്രമുഖ വ്യക്തിയാണെന്ന മിഥ്യാഭബോധം ചെന്നബസവനിൽ വേരൂന്നി. മറ്റുള്ളവരോടെല്ലാം ക്രൂരമായി പെരുമാറിയിരുന്ന ലിംഗരാജൻ മകൾക്കുവേണ്ടി മരുമകനെ സ്നേഹത്തോടുകൂടി വീക്ഷിച്ചിരുന്നു. അതേ സമയം അയാൾ വീരരാജനെ അയോഗ്യൻ, ദുഷ്ടൻ, മൂഢൻ എന്നൊക്കെ ശകാരിക്കുമായിരുന്നു. ഒരിക്കൽ ലിംഗരാജൻ വീരരാജനോട് "നോക്ക് അരമനയിൽ പിറക്കാഞ്ഞിട്ടും മരുമകൻ എത്ര മഹാനായി നടക്കുന്നു! അവരുടെ കാൽക്കീഴിലൂടെ നൂഴ്ന്നോ. സ്വല്പം ബുദ്ധി വരുമോ എന്നു നോക്ക് " എന്നു പറഞ്ഞു. ഇത്തരം വാക്കുകൾ ചെന്നബസവയ്യന് തൻെറ ഗുണങ്ങളെക്കുറിച്ച് വളരെ വലിയ ധാരണയുണ്ടാക്കാൻ കാരണമായി. ചിലപ്പോഴെല്ലാം ലിംഗരാജൻ മകനു പകരം താൻ തന്നെ രാജാവാകാൻ ആവശ്യപ്പെടുമോ എന്നുപോലും ഭ്രമിച്ചു.

എന്നാൽ അങ്ങനെ ഒന്നും സംഭവിച്ചില്ല. വീരരാജൻ തന്നെ സിംഹാസനത്തിലേറി. സിംഹാസനത്തിലേറുവാൻ വീരരാജനേക്കാൾ തനിക്ക് യോഗ്യത കൂടുതലുണ്ട്, അധികാരവും അത്രയൊന്നും കുറവല്ല എന്ന വിചാരത്തിൽ ജീവിച്ച ചെന്നബസവയ്യൻ രാജദ്രോഹത്തിൻെറ വിഷവായു ശ്വസിച്ചുകൊണ്ട് ഇന്നല്ലെങ്കിൽ നാളെ താൻ തന്നെ രാജാവാകണമെന്നു തീർത്തും തീരുമാനിച്ചിരുന്നു. ഈ കണക്കുകൂട്ടലിൻെറ സൂചന പെരുമാറ്റത്തിലും വാക്കിലും പ്രകടിപ്പിച്ചിരുന്നു. ലിംഗരാജൻ മരിച്ച് ഒരു വർഷത്തിനുള്ളിൽ തന്നെ രാജാവും ചെന്നബസവയ്യനും തമ്മിലുള്ള സൗഹൃദം നശിച്ചു. കാലം ചെല്ലുംതോറും അകൽച്ച കൂടി വന്നു. നാലു വർഷത്തിനുശേഷം വീരരാജൻ അനുജത്തിയെ അരമനയിലേക്കു വിളിച്ചുകൊണ്ടു വന്നു. തിരികെ അയയ്ക്കാതെ അവിടെത്തന്നെ നിർത്തി. മരുമകൻ ചെന്നബസവൻ വന്ന് കാലിൽ വീണ് അപേക്ഷിച്ചു. റാണി വളരെയേറെ യാചിച്ചു. മകളും അത്തയുടെ കാര്യത്തിൽ വളരെ .യാചിച്ചു. അതുകൊണ്ട് അവളെ തിരിച്ചയച്ചു. മൈസൂർ ഇംഗ്ലീഷുകാരുടേതായതിനു ശേഷം ബാംഗളൂരിൽ

ഇംഗ്ലീഷ് അധികാരി വാസമുറപ്പിച്ചപ്പോൾ ചെന്നബസവൻ അളിയനെക്കുറിച്ച് അനേകം ആരോപണങ്ങൾ തയ്യാറാക്കി. മൈസൂർ രാജാവിനെ സിംഹാസനത്തിൽ നിന്നു പിഴുതെറിഞ്ഞപോലെ ഇദ്ദേഹത്തെയും പിഴുതെറിഞ്ഞ് രാജ്യം തൻെറ ഭാര്യ ദേവമ്മാജിയുടെ കൈയിൽകൊടുക്കണമെന്ന് ചെന്നബസവൻ കത്തെഴുതിയെന്ന് വീരരാജനു മനസ്സിലായി. അതറിഞ്ഞപ്പോൾ വീരരാജൻ അപ്പംഗൊളത്തിനു പോയി ചെന്നബസവനെ പ്രഹരിച്ചു. വളരെ ശല്യം ചെയ്തു. അനുജത്തിയെ ബലാൽക്കാരമായി പിടിച്ച് അരമനയിൽ കൊണ്ടു വന്ന് ജയിലിലിട്ടു. ഇതു സംഭവിച്ചിട്ട് ഇപ്പോൾ ഏകദേശം രണ്ടു വർഷമായി. റാണിയും മകളും എത്രയോ അപേക്ഷിച്ചു. രാജാവ് അവരുടെ പ്രാർഥനയ്ക്ക് ചെവി കൊടുത്തില്ല. ചെന്നബസവൻ വീണ്ടും ഇംഗ്ലീഷുകാർക്ക് പരാതി അയച്ചു. ഇത് രാജാവിൻെറ മനസ്സിനെ വീണ്ടും കല്ലാക്കി മാറ്റി. ദേവമ്മാജിയുടെ ബന്ധനത്തിന് അവസാനമില്ലാത്തതുപോലെ തോന്നി.

## 16

ബസവന് മാന്യസ്ഥാനം നൽകുന്നതിൽ മന്ത്രിമാരുമായി ശണ്ഠകൂടിയതുപോലെ വീരരാജൻ കാമാസക്തി കൊണ്ടും പണത്തിനോടുള്ള ദുരാഗ്രഹം കൊണ്ടും ജനങ്ങളുടെ വിദ്വേഷം സമ്പാദിച്ചു. സ്ത്രീതൽപരനായ ആ യുവാവിന് ഗുഹ്യരോഗം പിടിപെട്ടതിൽ ആശ്ചര്യമില്ല. രോഗം വന്നു, ഒപ്പം വൈദ്യനും വരേണ്ടി വന്നു. പൊടിച്ച മരുന്നുകൊണ്ടും കലക്കിയ ഭസ്മം കൊണ്ടും വയർ നിറയ്ക്കേണ്ടി വന്നു. ശാസ്ത്രീയമായ വൈദ്യം പോരെന്നു കണ്ടപ്പോൾ കുണ്ടണി വൈദ്യവും പരീക്ഷിച്ചു നോക്കി. പുരുഷ ശരീരത്തിൻെറ ബലക്ഷയത്തിന് ഇളയ സ്ത്രീ ശരീരത്തിൻെറ സ്പർശനമാണു ചികിൽസ എന്ന് ഈ സമ്പ്രദായക്കാർ വിശ്വസിക്കുന്നു. രാജാവിന് ഇതു ലഭിക്കാൻ വിഷമമില്ല, വേണ്ടത്ര ലഭിക്കുക തന്നെ ചെയ്തു. വൈദ്യത്തോടൊപ്പം ശാരീരികാവശ്യങ്ങളും മതിയാവോളം നടന്നു. ഇതിൻെറ ഒക്കെ ഫലമായി രാജാവിൻെറ മുപ്പതു വയസ്സുള്ള ശരീരം പ്രായമേറിയതുപോലെയായി, ശക്തി നശിക്കുകയും ചെയ്തു.

ആദ്യമാദ്യം മദ്യവും മാംസവും സ്ത്രീയുമെല്ലാം സമർപ്പിച്ച് രാജാവിൻെറ പ്രീതി സമ്പാദിച്ച മുടന്തനു തന്നെ നാളുകൾക്കു ശേഷം രാജാവിനു മുന്നറിയിപ്പു കൊടുക്കേണ്ടതായും വന്നു. ഏ

ന്നാൽ നാശത്തിൽ ഈ സുഹൃത്തിന്റെ സഹായം സ്വീകരിച്ച വീര രാജൻ രക്ഷയുടെ കാര്യത്തിൽ കൊടുത്ത മുന്നറിയിപ്പൊന്നും പരിഗണിച്ചില്ല.

രാജാവ് തെന്നുന്ന പാറയിൽ നിന്ന് താഴേക്കു വീഴുന്നെന്നും തന്റെ സ്ഥാനം വ്യർഥമാക്കുന്നു എന്നും ബസവനു തോന്നി. എന്നാൽ അതേ പാറയുടെ മുകളിൽ രാജാവിന്റെ കാൽ തന്റെ അരയ്ക്കു കെട്ടിക്കൊണ്ട് താനും താഴേക്കു വീഴുന്നത് അയാൾക്കു കാണാൻ കഴിഞ്ഞു. ഒരിടത്തു മാത്രമേ ഇതവസാനിക്കൂ, പാറയുടെ അടിയറ്റത്ത്. നടുവിൽ തടഞ്ഞു നിൽക്കാനാവില്ലെന്ന് 'അയാൾ പല പ്രാവശ്യം നിരാശപ്പെട്ടു.

## 17

ഭരണത്തിലെ അവ്യവസ്ഥകൾ വർധിച്ചുവന്നതോടെ സ്വാഭാവികമായും നാട്ടുകാരിൽ പലരും വീരരാജന്റെ കാര്യത്തിൽ അസ്വസ്ഥരായി. കൊടുത്ത നികുതി വീണ്ടും കൊടുക്കേണ്ടി വന്നവരും, ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ രാജാവിൽ നിന്നോ ബസവനിൽ നിന്നോ ശകാരം കേൾക്കേണ്ടി വന്നവരുമെല്ലാം ഇക്കൂട്ടത്തിൽപ്പെടുന്നു. ഇത്തരക്കാർ നാട്ടിലെല്ലാ ഭാഗത്തുമുണ്ടായിരുന്നു.

ബസവൻ മന്ത്രിയായപ്പോൾ ഇങ്ങനെ ഉള്ളവർ വളരെയധികമുണ്ടായിരുന്നു. മന്ത്രിമാരോ മറ്റു പ്രായമുള്ളവരോ ആരെങ്കിലും രാജാവിനോടു സംസാരിച്ച് സംഗതികൾ ശരിയാക്കിയേക്കും എന്ന് പൊതുജനങ്ങൾ പ്രതീക്ഷിച്ചിരുന്നു. അതൊന്നും സംഭവിച്ചില്ല. ബസവൻ മന്ത്രിയായപ്പോൾ, ജനങ്ങളിൽ ആരെങ്കിലും ഈ കൃത്യം സ്വയം ഏറ്റെടുക്കണമെന്ന് അഭിലഷിച്ചു.

ഭാഗമണ്ഡലത്തിലെ ചെന്നവീരയ്യൻ ഇക്കൂട്ടത്തിൽ പെട്ട ഒരാളായിരുന്നു. ഇയാളുടെ പൂർവികർ അരമനയിലെ ജോലിക്കാരായിരുന്നു. അപ്പാജി രാജാവാകണമായിരുന്നു. അപ്പാജിയെ ചതിച്ച് ലിംഗരാജൻ രാജാവായത് ഇയാളുടെ തറവാട്ടുകാർക്കിഷ്ടപ്പെട്ടില്ല. വലിയ വീരരാജൻ അപ്പാജിയെ വധിച്ചു എന്നതാണ് നാട്ടിലെ വിശ്വാസം. അപ്പാജിയും മകനും നാട്ടിലുണ്ട്, കുടകിന്റെ രാജപദവി അവരുടേതാണ്, ഇന്നല്ലെങ്കിൽ നാളെ ജനം ഈ ദുഷ്ടരാജാവിനെ പിഴുതെറിഞ്ഞ് അപ്പാജിയുടെ മകനെ വിളിച്ചുകൊണ്ടു വരണം, അല്ലാതെ നാടിനു ക്ഷേമമില്ല എന്നൊക്കെയുള്ള ധാരണ ഇയാളുടെ തറവാട്ടിൽ ശക്തമായി വളർന്നു വന്നു. ചെന്നവീരൻ ഇതി

നു സമയമായി എന്നു വിചാരിച്ചു. ബാംഗളൂരിൽ പോയി അപ്പാജി മറ്റൊരു പേരിൽ അവിടെ ജീവിക്കുന്നു എന്നുറപ്പുവരുത്തി രഹസ്യ മായി അദ്ദേഹത്തിൻെറ മകനു സ്ഥാനം കൊടുക്കാനുള്ള ഉത്തര വു നേടി നാട്ടിൽ വന്നു. വളരെ രഹസ്യമായി തൻെറ ഏറ്റവുമടു ത്ത ചിലരോടുമാത്രം ഈ കാര്യം സംസാരിച്ചു.

ഇങ്ങനെയുള്ളവരെല്ലാം ഇതിനു പിന്തുണ നൽകി. രഹസ്യമാ യി കുറെക്കൂടി ശ്രമിച്ചിരുന്നെങ്കിൽ ചെന്നവീരൻ തൻെറ ഉദ്ദേശ്യം സാധിക്കുമായിരുന്നോ എന്നു പറയാനാവില്ല. എന്നാൽ ഇതിനിട യിൽ ആരുടെയോ ശ്രദ്ധക്കുറവു മൂലം രഹസ്യം ഭാഗമണ്ഡലത്തി ലെ തക്കൻെറ ചെവിയിൽ ചെന്നു വീണു. "ഇത്തരം കാര്യങ്ങൾ സംസാരിക്കണമെങ്കിൽ ഈ നാട്ടിൽ പ്രായമുള്ളവരില്ലേ? കുട്ടി കൾക്ക് അധികപ്രസംഗമോ?" എന്നദ്ദേഹം കോപിച്ചു.

രഹസ്യം പുറത്തറിഞ്ഞത് ചെന്നവീരൻെറ ഏർപ്പാടുകൾക്കു തടസ്സമായി. മാത്രമല്ല, അവൻെറ പ്രയത്നത്തിൻെറ വിവരം ബസ വൻെറ ചെവിയിലുമെത്തി. അത് അയാൾ രാജാവിനെ അറിയി ക്കുകയും ചെയ്തു.

രാജാവ്: "ഈ കള്ളൻമാരെ പിടിച്ചു കൊണ്ടു വാ" എന്നു കല്പി ച്ചു. ഈ വാർത്തയറിഞ്ഞ ചെന്നവീരൻ മൈസൂർ നാട്ടിലേക്കൊളി ച്ചോടി.

ചെന്നവീരൻ കൺമറഞ്ഞു പോകാതിരിക്കാൻ ബസവൻ സേവ കരെ ചുമതലപ്പെടുത്തി. രാജാവിൻെറ ഉത്തരവു നേടി മൈസൂറി ലെ ചീഫ്കമ്മീഷണർക്ക് ഒരു കത്ത് എഴുതി. അതിൽ "നമ്മുടെ നാ ട്ടിൽ ദ്രോഹം ചെയ്ത് അപരാധിയായ ചെന്നവീരൻ എന്നവൻ രക്ഷ പ്പെട്ട് താങ്കളുടെ നാട്ടിലേക്കു വന്നിരിക്കുന്നു. അയാളെ പിടിച്ച് ന മ്മുടെ നാട്ടിലേക്കയച്ചുതരണം "എന്ന് ആ അധികാരിയോടാവശ്യ പ്പെട്ടു.

മൈസൂറിലെ കുറ്റവാളികൾ കുടകിലേക്കും കുടകിലെ കുറ്റ വാളികൾ മൈസൂറിലേക്കും ഒളിച്ചോടുന്നത് പുതിയതൊന്നുമല്ല. അത്തരം സന്ദർഭങ്ങളിൽ കുടകും മൈസൂറും പരസ്പരം സഹായി ക്കും. ചീഫ്കമ്മീഷണർ ചെന്നവീരനെ പിടികൂടി ബസവൻെറ സേ വകരൊന്നിച്ച് കുടകിലേക്കയച്ചു, പതിവുപോലെ "ഇയാളുടെ അപരാധമെന്ത്, എന്തു ശിക്ഷയാണു വിധിച്ചത് എന്ന് ഈ വ്യവ ഹാരം തീർന്നാലുടൻ അറിയിക്കണം" എന്നാവശ്യപ്പെട്ടിരുന്നു.

ബസവൻ ചെന്നവീരനെ രാജാവിൻെറ മുന്നിൽ ഹാജരാക്കി. രാജാവ്: "കുടകിനു വേറെ രാജാവിനെ കൊണ്ടുവരുന്ന ധീരൻ നീ തന്നെയോ? " എന്ന് അയാളോടു ചോദിച്ചു.

ചെന്നവീരൻ: "ഞാൻ ഒരൊറ്റ വാക്കും പറയുകയില്ല."

രാജാവ്: "നിൻെറ അപ്പാജി എവിടുണ്ട്? അവൻെറ മകനെ വിടെ? പറഞ്ഞാൽ നിന്നെ വിടാം."

"ഞാൻ നിങ്ങളോടൊരൊറ്റ വാക്കും സംസാരിക്കുകയില്ല"

"പോകട്ടെ, ഈ ജോലിയിൽ നിന്നെ ആരൊക്കെയാണു സഹായിക്കുന്നത്? അതെങ്കിലും പറയൂ. നിന്നെ നാം വിടാം".

"ഞാനത്തരം നായ അല്ല."

രാജാവ് അടുത്തുണ്ടായിരുന്ന കൈത്തോക്കെടുത്ത് അയാളുടെ നേർക്ക് നിറയൊഴിച്ചു. ചെന്നവീരൻ അവിടെ മരിച്ചുവീണു.

ഇതു നടന്നത് നാല്കുനാട്ടിലെ അരമനയ്ക്കു സമീപമുള്ള വനത്തിലാണ്. ചെന്നവീരൻെറ മരണത്തിൻെറ കഥ ജനങ്ങൾ ഊഹിച്ചു. അല്ലാതെ ഈ സംഗതി അവിടെയുണ്ടായിരുന്ന ആരുടെ വായിൽനിന്നും ആരുടെ ചെവിയിലും വന്നു വീണതല്ല. അവിടെ ഉണ്ടായിരുന്ന രണ്ടു സേവകരെ ബസവൻ, "ഈ കാര്യം ആരെങ്കിലും പുറത്തു പറഞ്ഞാൽ അവർക്കും ഇതേ ഗതി, സൂക്ഷിച്ചോ!" എന്ന് ഭയപ്പെടുത്തി. രാജാവ് "ശവം നായ്ക്കൾക്കു കൊടുക്ക്" എന്ന് കല്പിച്ചു.

കുറെ മാസങ്ങൾക്കു ശേഷം ചീഫ്കമ്മീഷണർ ഒരു കത്തിൽ നാലഞ്ചു സംഗതികളോടൊപ്പം ഈ വിഷയവും പ്രസ്താവിച്ച് "അപരാധി ചെന്നവീരൻെറ വിചാരണ തീർന്നോ? അതിൻെറ പരിണാമം എന്ത്?" എന്നു ചോദിച്ചു. ബസവനെഴുതിയ മറുപടിയിൽ മറ്റെല്ലാ ചോദ്യങ്ങളുടെയും പരാമർശമുണ്ടായിരുന്നു. ഈ ഒരു വിഷയത്തെപ്പറ്റി മാത്രം മറുപടി ഇല്ലായിരുന്നു.

ചീഫ്കമ്മീഷണർ, "ഈ വിഷയത്തിനു മറുപടി ലഭിച്ചില്ല. എഴുതിയപ്പോൾ മറന്നിരിക്കാം. ഇപ്പോഴെങ്കിലും ദയവായി അറിയിക്കണം "എന്ന് കത്തെഴുതി. രാജാവതിനു മറുപടി കൊടുക്കേണ്ടതില്ലെന്നു തീരുമാനിച്ചു. ഓർമപ്പെടുത്തിക്കൊണ്ടുള്ള നാലു കത്തുകൾ വന്നു. അവയ്ക്കും മറുപടി അയച്ചില്ല.

ഒടുവിൽ ചീഫ്കമ്മീഷണർ " ഞങ്ങളുടെ കത്തുകൾ ഇപ്രകാരം അവഗണിച്ചുകൊണ്ടിരിക്കുന്നത് ഞങ്ങളും താങ്കളും തമ്മിലുള്ള അവശ്യ ബഹുമാനത്തിന് കുറവു വരുത്തിയിരിക്കുന്നു. പൂജ്യ

രായ മദിരാശി ഗവർണരും ഈ കാര്യത്തിൽ തികച്ചും അസ്വസ്ഥ നായിരിക്കുന്നു. ഇത്തരം ചെറിയ കാര്യങ്ങളിൽ അഭിപ്രായവ്യത്യാസം വളരുന്നത് താങ്കൾക്കിഷ്ടമല്ലെന്ന് ഞങ്ങൾക്കറിയാം. ഈയൊരവസ്ഥ നന്നാക്കുന്നത് താങ്കളുടെ മനസ്സിനെ ആശ്രയിച്ചിരിക്കുന്നു " എന്ന് എഴുതി.

വീരരാജൻ ഇതിനും മറുപടി കൊടുത്തില്ല. ഇംഗ്ലീഷുകാർക്കും അദ്ദേഹത്തിനുമിടയ്ക്ക് ഇതൊരു കടമായി അവശേഷിച്ചു.

18

ഇപ്രകാരം ചെന്നവീരൻ രാജാവിന്റെ കോപത്തിന് ബലിയായെങ്കിലും അദ്ദേഹം തുടങ്ങി വച്ച ജോലി ഇതുകൊണ്ടവസാനിച്ചില്ല. മുമ്പത്തെ കാവേരി ഉൽസവവേളയിൽ അയാൾ രാജാവിന്റെ പ്രവൃത്തിയിൽ അസ്വസ്ഥരായിരുന്ന പല യുവാക്കളെയും തനിച്ചു കണ്ട് ഇതിനുവേണ്ടി ഒരുങ്ങി നിൽക്കണമെന്ന് അപേക്ഷിച്ചിരുന്നു. അന്നുമുതൽ ഇവരും ഇവരോടൊത്തുണ്ടായിരുന്ന പല യുവാക്കളും നാടിന്റെ സ്ഥിതിയെപ്പറ്റി പര്യാലോചിച്ച് 'കാവേരി മക്കളുടെ' ഒരു സംഘം രൂപീകരിക്കണമെന്നും തങ്ങളുടെ സ്ഥാനത്തിരുന്ന് രഹസ്യമായി സംഗതികളറിഞ്ഞുകൊണ്ട് രാജാവിൽ നിന്നും ബസവനിൽനിന്നും ജനങ്ങളനുഭവിച്ചു കൊണ്ടിരിക്കുന്ന ദുരിതങ്ങൾക്കറുതി വരുത്തണമെന്നും തീരുമാനിച്ചു.ചെന്നവീരന്റെ പ്രയത്നം കൊണ്ട് അതു പ്രവൃത്തിപഥത്തിൽ വന്നു.

ആൾക്കാരെ സംഘടിപ്പിക്കുന്ന ചുമതല ഏറ്റെടുത്തത് ബോപ്പണ്ണന്റെ അനന്തിരവൻ ഉത്തയ്യൻ ആയിരുന്നു. കുടകു സൈന്യത്തിലെ ഒരു പടയാളിയാണയാൾ. ഇതേപ്പറ്റി മുമ്പു തന്നെ അയാൾ ആലോചിച്ചിരുന്നു. എന്നാൽ ധൃതി കാണിക്കേണ്ടതില്ലെന്ന് സുഹൃത്തുക്കൾ അന്നുപദേശിച്ചിരുന്നു. തൻമൂലം അതിൽ നിന്ന് അയാൾ വിട്ടു നിന്നു. ഇനിയും താമസിക്കുന്നത് അപകടമാണെന്നു വിചാരിച്ച് സംഘം രൂപീകരിച്ചു. ഒരു വർഷത്തിനുള്ളിൽ അയാളെ മടക്കേറിയുടെ കാവൽക്കാരനായി നിയമിച്ചു. ഇത് ഉദ്ദേശ്യപൂരണത്തിനു സഹായകമായി. മടക്കേറിയിലെത്തി ഒന്നുരണ്ടു ദിവസങ്ങൾക്കുള്ളിൽ അയാൾ സംഘത്തിൽ ചേരാൻ താല്പര്യമുണ്ടായിരുന്ന യുവാക്കളെ നിശ്ചിത സമയത്ത് നിശ്ചിത സ്ഥലത്തു വരുവാനറിയിച്ചു. ഓരോരുത്തരോടും നാടിന്റെ വിപത്തു മനസ്സിലാക്കുവാൻ പറഞ്ഞു. ഇതിൽനിന്നു രക്ഷനേടാൻ സംഘം ആവശ്യമല്ലേ എന്നു ചോദിച്ചു. എല്ലാവരും സമ്മതിച്ചു."നിങ്ങൾ മുന്നിൽ നിൽ

ക്കുക, ഞാൻ കാവേരീ പുത്രൻ നിങ്ങളുടെ പിന്നിൽ നിൽക്കാം. പറയുന്നതുപോലെ പ്രവർത്തിക്കാം. പ്രാണൻ കൊടുക്കാൻ പറഞ്ഞാൽ കൊടുക്കാം" എന്നോരോരുത്തരും പറഞ്ഞു. "കാവേരി മക്കൾ" " മക്കളുടെ അമ്മ" എന്നത് അടയാളവാക്കും മറുവാക്കുമാണെന്ന് ഉത്തയ്യൻ ഇവർക്ക് പറഞ്ഞു കൊടുത്തു. തുടർന്നു ചെയ്യേണ്ട കാര്യങ്ങൾ പിന്നീടറിയിക്കുന്നതാണെന്നും പറഞ്ഞു.

ഇപ്രകാരം ഉത്തയ്യനോടൊപ്പം സത്യം ചെയ്തവർ വർത്തകപ്പേട്ടയിലെ യജമാനനായ ചിക്കണ്ണ ശെട്ടിയുടെ അണ്ണന്റെ മകൻ രാമശെട്ടി, ദീക്ഷിതന്റെ അനുജന്റെ മകൻ നാരായണൻ, ലക്ഷ്മീനാരായണന്റെ അനുജന്റെ മകൻ സൂരി, ദിവാൻ പൊന്നപ്പന്റെ അളിയൻ മുദ്ദു, വൈദ്യന്റെ മകൻ വിശ്വ, അരമനയിലെ കാവൽക്കാരന്റെ മകൻ മാചൻ എന്നിവരായിരുന്നു. ഓരോരുത്തരും അവരവർക്ക് ഏറ്റവുമടുത്ത ഒരാളെ കൂടെച്ചേർക്കാം. ഒരാളോട് മറ്റൊരാൾ സംസാരിക്കാൻ പാടില്ല. എല്ലാകാര്യങ്ങളും ഉത്തയ്യനെ അറിയിച്ച് എങ്ങനെ പ്രവർത്തിക്കണമെന്നു മനസ്സിലാക്കണം. എല്ലാകാര്യവും ഉത്തയ്യന്റെ അഭിപ്രായപ്രകാരം ചെയ്യണം.

ഇവരിൽ മാചൻ അരമനയിൽ കാവൽക്കാരനായിരുന്നു. മറ്റുള്ളവർക്ക് യാതൊരു ജോലിയുമില്ലായിരുന്നു. ചെന്നവീരൻ അശ്രദ്ധകൊണ്ട് രാജാവിന്റെ ബന്ധനത്തിലകപ്പെട്ടപ്പോൾ സംഘനേതാക്കൾ, അയാൾ എങ്ങനെ പെരുമാറുമെന്നു വ്യാകുലപ്പെട്ടു. ഇവരുടെ പേരുകൾ അയാൾ പറയുകയാണെങ്കിൽ അതിൽ അദ്ഭുതപ്പെടാനുണ്ടായിരുന്നില്ല.

ചെന്നവീരൻ എങ്ങനെയോ അപ്രത്യക്ഷനായി ഏതാനും മാസങ്ങൾക്കുള്ളിൽ ഒരു വീരശൈവസ്വാമി മടക്കേറിയിൽ വന്നു. തന്റെ പേർ അപരംപര എന്നാണെന്നാണ് അദ്ദേഹം പറയുന്നത്. അദ്ദേഹം നാട്ടിൽ രാജാക്കന്മാരുടെ സമാധിസ്ഥലത്തിരുന്ന്, അവിടെ വരുന്നവരോട് ഏതാനും വാക്കുകൾ സംസാരിക്കും. അല്പസ്വല്പം വൈദ്യവും ചെയ്യും. ഇതു മാത്രമായിരുന്നു, അദ്ദേഹത്തിന്റെ പ്രവൃത്തി. ഇവിടെ വന്ന് ഏതാനും നാളുകൾ കഴിഞ്ഞപ്പോൾ സ്വാമി ഭിക്ഷയ്ക്കായി വീടുകൾ തോറും അലയുവാൻ തുടങ്ങി. കാവേരിമക്കളുടെ സംഘനേതാക്കളെ ഓരോരുത്തരെയായി തിരിച്ചറിഞ്ഞു. അവരുമായി സ്നേഹബന്ധത്തിലായി. അതിനുശേഷം നാടിന്റെ അവസ്ഥയെപ്പറ്റി സംസാരിച്ചു. താനും കാവേരിമക്കളിലൊരുവനാണെന്ന വിശ്വാസം അവരിൽ ജനിപ്പിച്ചു. ഉത്തയ്യൻ, ഇളയദീ

ക്ഷിതൻ, സൂരി, രാമശെട്ടി ഇവരെല്ലാം സന്തോഷത്തോടെ ഇദ്ദേഹത്തെ തങ്ങളുടെ നേതാവായി അംഗീകരിച്ചു.

സ്വാമിയുടെ സഹായത്തോടെ സംഘത്തിൻെറ ഉദ്ദേശ്യം ക്രമേണ കൂടുതൽ കൂടുതൽ സ്പഷ്ടമായി രൂപംകൊണ്ടു. പ്രഥമലക്ഷ്യം, രാജാവിൽ നിന്നും ബസവനിൽനിന്നും വിഷമതകളനുഭവിച്ചിരുന്ന ജനങ്ങളെ സൂത്രത്തിൽ അതിൽനിന്നു രക്ഷിക്കുക എന്നതായിരുന്നു. രണ്ടാമത്തേത്, ഭരണകാര്യങ്ങളിൽ അസ്വസ്ഥരായിരുന്ന നേതാക്കളെ കണ്ട് തങ്ങളുടെ ലക്ഷ്യപൂർത്തിക്കായി അവരിൽനിന്നു സാധ്യമായ സഹായങ്ങൾ നേടുകയായിരുന്നു. മൂന്നാമത്തേത്, ഇങ്ങനെ അസ്വസ്ഥരായിരിക്കുന്നവരിൽ പ്രമുഖരെ ചേർത്ത് പറ്റുമെങ്കിൽ രാജാവിനും ബസവനുമെതിരായ ഒരു വിഭാഗത്തെ സംഘടിപ്പിക്കുക എന്നതായിരുന്നു. രാജാവിന് എതിരുണ്ടെന്നറിഞ്ഞ് മൈസൂറിനെപ്പോലെ കുടകും വായ്ക്കുള്ളിലാക്കാൻ ഇംഗ്ലീഷുകാർ അവസരം നോക്കിക്കൊണ്ടിരുന്നു.

ഇതിനിടയിൽ ഉത്തയ്യൻ ഒരിക്കൽ "സ്വാമികളേ, ഞാൻ എൻെറ ജോലി ഉപേക്ഷിക്കുന്നുണ്ട്, സംഘത്തിൻെറ ജോലിക്കു മാത്രമായി ഞാൻ നില്ക്കാം" എന്നു പറഞ്ഞു. സ്വാമി "നീ നിൻെറ ജോലി ഉപേക്ഷിക്കേണ്ട. അതിൽ തുടർന്നാൽ വളരെയേറെ ആളുകൾ നിൻെറ കൈവശമുണ്ടാകും. തൻമൂലം അതു നമ്മുടെ ജോലിക്കു സഹായകമാകും. വരട്ടെ, നോക്കാം" എന്നു പറഞ്ഞു.

## 19

ഏതാണ്ട് ഇതേ സമയത്തുതന്നെ ദൈവേച്ഛകൊണ്ട് ഉത്തയ്യൻെറ ജീവിതം അരമനയുടെ ജീവിതവുമായി ബന്ധപ്പെടേണ്ട അവസരം വന്നു.

മടക്കേറിയിലെ കാവൽപ്പടയാളിക്ക് അരമനയുടെ കാവലിൻെറ ചുമതലയുമുണ്ടായിരുന്നു. തന്മൂലം ഉത്തയ്യന് അരമനയ്ക്കുള്ളിൽ ജോലിചെയ്യേണ്ടിവന്നു.

ഉത്തയ്യൻ സുന്ദരനായ യുവാവാണ്. റാണിയുടെ ബന്ധുകൂടിയാണയാൾ, ബന്ധത്തിൽ അണ്ണൻെറ മകൻ.

റാണിക്കോ രാജകുമാരിക്കോ എവിടെയെങ്കിലും പോകണമെങ്കിൽ കൂട്ടത്തിൽ പോകേണ്ട ആളുകളെ ഏർപ്പാടുചെയ്തും, അല്ലെങ്കിൽ സ്വയം കൂടെപ്പോയും ഇയാൾ റാണിക്കും രാജകുമാരിക്കും യഥാർഥമായ ഭക്തിയോടെ സേവനം ചെയ്തിരുന്നു. കുടകിലെ

യുവാവായതുകൊണ്ടും ബോപ്പണ്ണന്റെ ബന്ധു ആയതു കൊണ്ടും അയാൾക്കു തന്നെപ്പറ്റി തികഞ്ഞ അഭിമാനമുണ്ട്. തറവാട്ടിനു സൽപ്പേരുണ്ടാക്കത്തക്ക പെരുമാറ്റം സഹജമായിരുന്നു.

ഇയാൾ രാജകുമാരിയെ പല പ്രാവശ്യം കണ്ടിട്ടുണ്ട്. രാജപുത്രി അല്ലായിരുന്നെങ്കിൽ അവളെ വിവാഹം ചെയ്യുവാൻ ആഗ്രഹിക്കുമായിരുന്നു. ഇപ്പോൾ അതു ശരിയല്ല. ശരിയല്ലെന്നുപറഞ്ഞാൽ ബന്ധം അസാധ്യമെന്നല്ല. മറ്റു രാജാക്കൻമാർ അവളെ ആവശ്യപ്പെടും. രാജാവല്ലാത്തവർ എത്ര വലിയ തറവാട്ടുകാരായാലും ചോദിക്കുന്നതു തെറ്റ്. ഇതിൽ ആദ്യവാക്ക് അരമനയുടേതാണ്.

ഇതിനുപുറമെ അരമനയിൽ ശിവാചാരമാണുള്ളത്. ഉത്തയ്യൻ രാജകുമാരിയെ വിവാഹം ചെയ്യുന്നുവെങ്കിൽ ആദ്യം ലിംഗംകെട്ടി വീരശൈവനാകണം. ഇക്കാര്യത്തിൽ കുടകു സമുദായത്തിൽ താല്പര്യം വളരെക്കുറവാണ്. " കാവേരിമക്കളിൽ ചേർന്നിരുന്നിട്ടുകൂടി ഇദ്ദേഹത്തിന് ഈ ആലോചന വേണ്ടെന്ന വിചാരമില്ലായിരുന്നു. വിരോധം രാജാവിനോടുള്ളതാണ്, അരമനയോടല്ല. റാണിയോടും രാജകുമാരിയോടും ഇദ്ദേഹത്തിന് പതിവനുസരിച്ചുള്ള ഭക്തി തന്നെയുണ്ടായിരുന്നു.

വിവാഹം അസാധാരണമായിരുന്നാലും, ഇല്ലെങ്കിൽകൂടിയും ഒരാളിന്റെ കാര്യത്തിൽ മറ്റൊരാൾ ഒരു പ്രത്യേക താൽപ്പര്യത്തോടെ പെരുമാറുന്നത് സഹജമാണ്, അനിവാര്യമാണ്. അരമനയുടെ കാവൽപ്പടയാളിയായി വന്ന ഉത്തയ്യനെ ആദ്യപ്രാവശ്യം കണ്ടപ്പോൾ തന്നെ റാണി അയാളുമായുള്ള ബന്ധത്തെപ്പറ്റി ആലോചിച്ചു. ബോപ്പണ്ണന്റെ അനന്തിരവൻ. തന്റെ അകന്ന ബന്ധുകൂടിയാണെന്നു മനസ്സിലാക്കിയപ്പോൾ കുമാരിക്കായി ഇയാളെ കൊണ്ടുവന്നാൽ എന്തെന്നു റാണി വിചാരിച്ചു.

ഉത്തയ്യനുമായി റാണി സംസാരിക്കുമ്പോൾ, മകൾ റാണിയുടെ സമീപത്തുവന്ന് അവരെ ആശ്ലേഷിച്ചു നില്ക്കും. ഉത്തയ്യൻ സുന്ദരനാണെന്നു മുമ്പു സൂചിപ്പിച്ചുവല്ലോ. കുമാരിക്ക് ഇയാളെ കാണുന്നതു സന്തോഷമായിരുന്നു. ഉത്തയ്യനും ഇതു മനസ്സിലായി. ഇതിൽ അയാൾക്കും സന്തോഷമുണ്ടായിരുന്നു.

ആ രാത്രി മകളെ ഉറക്കിക്കൊണ്ട് സമീപത്തിരുന്ന റാണി പതുക്കെ അവളുടെ ചെവിയിൽ "കുഞ്ഞേ ഉത്തയ്യനെ നിനക്കു വിവാഹം കഴിച്ചുതരണോ?" എന്നു ചോദിച്ചു.

മകൾ സന്തോഷത്തോടെ അമ്മയുടെ കഴുത്തിൽ കൈചുറ്റി ആശ്ലേഷിച്ച് "അപ്പാജി സമ്മതിക്കുമോ അമ്മേ, അദ്ദേഹവും സമ്മതിക്കണ്ടേ?" എന്നു ചോദിച്ചു.

അരമനയുടെ മുത്തായി വളർന്ന, പതിനാലുവയസ്സുള്ള പെൺകുട്ടി ഇന്നും ശിശുവിനെപ്പോലെയാണെങ്കിലും പിതാവിന്റെ ജീവിതരീതി, ബസവന്റെ ദാസ്യബുദ്ധി, ബോപ്പണ്ണന്റെ നിർദാക്ഷിണ്യസ്വഭാവം ഇവയുടെ പ്രഭാവം കൊണ്ട് ലോകവ്യവഹാരങ്ങൾ കുറെയൊക്കെ മനസ്സിലാക്കിയിരുന്നു. അവൾക്ക് പിതാവ് ജീവനാണ്. മാതാവുമായല്ലാതെ മറ്റ് ആരുമായും അവളുടെ ജീവിതം അത്രയേറെ ബന്ധപ്പെട്ടിരുന്നില്ല. പിതാവ് അന്യായമായി നാട്ടുകാരെയും മന്ത്രിമാരെയും, ഒടുവിൽ റാണിയെയും ശത്രുവാക്കിയിരിക്കുന്നല്ലോ എന്ന് അവൾക്കു സഹതാപവും ദു:ഖവും ഉണ്ടായിരുന്നു. അതുപോലെ തന്നെ ശ്രേഷ്ഠമാതാവ് വളരെയേറെ കഷ്ടപ്പെടുന്നല്ലോ എന്ന സഹതാപവും ആദരവും അവൾക്ക് അമ്മയോടുണ്ടായിരുന്നു. തന്നോട് പിതാവിനു വളരെയേറെ പ്രീതിയുണ്ടെന്ന് രാജകുമാരിക്കറിയാം. എന്നാൽ റാണി ശക്തമായി എന്തു പറഞ്ഞാലും അതു വേണ്ടാ എന്നു പറയുന്നത് അദ്ദേഹത്തിന്റെ ആദ്യത്തെ പ്രവൃത്തിയാണെന്നും അവൾ മനസ്സിലാക്കിയിരുന്നു.

കൂടാതെ ഉത്തയ്യൻ ബോപ്പണ്ണന്റെ അനന്തിരവനാണ്. ബോപ്പണ്ണൻ, അയാളുടെ വാക്ക്, ബന്ധം ഇവയെല്ലാം രാജാവിനിഷ്ടപ്പെടാത്ത വാക്കുകളാണ്.

കുമാരി അന്നുതന്നെ ഇത്രയെല്ലാം വിശദമായി ആലോചിച്ചിരുന്നു എന്നല്ല ഇതിന്നർഥം. ഈ ഭാവങ്ങളെല്ലാം അവളുടെ മനസ്സിൽ രൂപം കൊണ്ടിരുന്നു. ഈ വിവാഹം എളുപ്പത്തിൽ നടക്കുകയില്ലെന്നവൾക്കറിയാമായിരുന്നു. സംശയലേശമെന്യേ ഇതവൾ മനസ്സിൽ കണ്ടു.

മകൾക്കു തോന്നിയ സംഗതി റാണിക്കും തോന്നാതിരുന്നില്ല. കുമാരി ഉത്തയ്യനെ വളരെയേറെ ഇഷ്ടപ്പെടുന്നുണ്ടെന്നു റാണിക്കു മനസ്സിലായി. ഇത് ഉറപ്പായാൽ ഭാവി കാര്യങ്ങൾ നോക്കണം. ദൈവകൃപകൊണ്ട് ഇവർ ഒന്നായാൽ നന്നായിരുന്നു. മകളുടെ വാക്കുകൾക്ക് റാണി "അതു ശരി" എന്നു മറുപടി പറഞ്ഞു. അവളുടെ മുടിയിൽ തലോടി പുറത്തു തട്ടി "ഉറങ്ങിക്കോളൂ" എന്നു പറഞ്ഞ് അടുത്തുള്ള തന്റെ കിടക്കയിൽ കിടന്നു.

നാലഞ്ചു ദിവസങ്ങൾക്കു ശേഷം ലക്ഷ്മീനാരായണയ്യർ എന്തോ ജോലിക്കായി അരമനയിൽ വന്നു. അപ്പോൾ റാണി

അയാളെ അടുത്തു വരുത്തി. "അരമനക്കു നിങ്ങളിൽ നിന്നൊരുപകാരം വേണ്ടിയിരിക്കുന്നു" എന്നു പറഞ്ഞു. ലക്ഷ്മീനാരായണയ്യർ "ആജ്ഞാപിച്ചാലും അമ്മേ, ശിരസാവഹിക്കാം" എന്നു മറുപടി കൊടുത്തു.

ഉത്തയ്യനെക്കുറിച്ചുള്ള ആഗ്രഹം റാണി അയാളെ അറിയിച്ചു. "ഇത് ധൃതിയിൽ ചെയ്യേണ്ട കാര്യമല്ല. ആദ്യം എല്ലാവരുടെയും മനസ്സറിയണം. ഒടുവിൽ രാജാവിനോടു ചോദിക്കണം. ആദ്യം തന്നെ ബോപ്പണ്ണൻ സമ്മതിക്കണം. നാം ചോദിച്ചെന്നു പറയാതെ, നിങ്ങൾ തന്നെ ചോദിക്കുന്ന രീതിയിൽ അയാളോടു സംസാരിച്ച് അയാളുടെ മനസ്സറിയണം. എന്നിട്ടതു നമ്മോടു പറയണം "എന്നു പറഞ്ഞു.

ലക്ഷ്മീനാരായണയ്യർ: "ഉത്തരവ് അമ്മേ" എന്നു പറഞ്ഞു. പിന്നീട് ബോപ്പണ്ണനെ കണ്ടപ്പോൾ " നിങ്ങളുടെ അനന്തിരവൻ ഉത്തയ്യന് വിവാഹപ്രായമായി. രാജകുമാരിയെ അയാൾക്കു കൊടുത്ത് ബന്ധമാകാമല്ലോ ബോപ്പണ്ണാ" എന്നു പറഞ്ഞു.

"ഇതു നമ്മൾ സംസാരിക്കേണ്ട കാര്യമാണോ?"

"അവരു തന്നെ പറഞ്ഞെന്നു വിചാരിച്ചോ. നിങ്ങളുടെ മനസ്സിൽ എന്തു തോന്നുന്നു?"

ബോപ്പണ്ണന്റെയും ലക്ഷ്മീനാരായണയ്യന്റെയും മനസ്സ് ഒന്നു തന്നെയാണ്. അയാൾ ലക്ഷ്മീനാരായണയ്യന്റെ വാക്കുകൾ മനസ്സിലാക്കി "റാണിയെ അറിയിക്കണമോ?" എന്നു ചോദിച്ചു.

ലക്ഷ്മീനാരായണയ്യർ: "വേണമെന്നു തന്നെ വിചാരിച്ചോ."

'വിചാരിച്ചോ' എന്നത് ഇവരുടെ സംഭാഷണത്തിലെ ഒരടയാളവാക്കാണ്. രഹസ്യം അറിയിക്കണം, എന്നാൽ പ്രത്യക്ഷമായി അറിയിക്കാൻ പാടില്ല. അത്തരം സന്ദർഭങ്ങളിൽ ഇതൊരു ആചാരവാക്കായി ഉപയോഗിക്കുന്നു.

ബോപ്പണ്ണൻ: "ഇതൊന്നും നമ്മുടെ ആളുകൾ ഇഷ്ടപ്പെടില്ല. മകൻ ലിംഗക്കാരനാകുന്നത് അനുജത്തിയും സ്യാലനും സമ്മതിക്കില്ല. മല്ലപ്പന്റെ കാര്യം അങ്ങനെയായി, ചെന്നബസവന്റെ കാര്യം ഇങ്ങനെ ആയി. ഈ മൂന്നാമന്റെ അവസ്ഥ എങ്ങനെയാകും? ആർക്കുവേണം ഈ കഷ്ടപ്പാട്?"

ലക്ഷ്മീനാരായണയ്യർ "അത്രയുമല്ലേ" എന്നു പറഞ്ഞ് സംഭാഷണം അവിടെ നിർത്തി. ഇതെല്ലാം അടുത്ത ദിവസം റാണിയെ

അറിയിച്ചു. റാണി ഈ വിവാഹാലോചന ഉടൻ മുന്നോട്ടു കൊണ്ടുവന്നില്ല.

## 20

മടക്കേറിയിലെ വർത്തകപ്പേട്ട യജമാനൻ ചിക്കണ്ണശെട്ടി അരമനയ്ക്ക് ചോളം മുതൽ രത്നം വരെയുള്ള എല്ലാ സാധനങ്ങളും നൽകുന്ന ചുമതല ഏറ്റെടുത്തിരുന്നു. ഇയാളുടെ പൂർവികർ നാലു തലമുറക്കാലം ഈ ജോലി ചെയ്തു വന്നിരുന്നു. പത്തു വർഷങ്ങൾക്കു മുൻപ് ചിക്കണ്ണശെട്ടി വീട്ടുപ്രമാണിയായി. അരമനയ്ക്കുവേണ്ടി ഈ ജോലി ചെയ്യുന്ന ചുമതല ഏറ്റെടുത്തു.

അരമനയ്ക്കു വേണ്ട സാധനങ്ങൾ ലഭ്യമാക്കുന്ന ജോലി തികച്ചും ആദായകരമായിരുന്നു. പലപ്പോഴും അരമനയിൽ പണം മതിയാകാതെ വരാം. അത്തരം സന്ദർഭങ്ങളിൽ പണം നൽകേണ്ട ചുമതല ശെട്ടിക്കായിരുന്നു. ഈ പണം പലിശയോടുകൂടി തിരിച്ചു കിട്ടുന്നതാണ്. വലിയവീരരാജൻെറ കാലത്തുപോലും വർത്തകപ്പേട്ടയിലെ ശെട്ടിയജമാനൻ ഇപ്രകാരം പണം നൽകിയിട്ടുണ്ട്, അതു പലിശയും ചേർത്ത് തിരിച്ചു കിട്ടിയിട്ടുമുണ്ട്. ലിംഗരാജൻെറ സമയത്ത് ഇത്തരം സന്ദർഭങ്ങൾ അധികമുണ്ടായിട്ടില്ല. എങ്കിലും ഒന്നു രണ്ടു പ്രാവശ്യം വേണ്ടി വന്നു. അരമനയിൽ നിന്നു പണം കിട്ടാൻ വിഷമമായിരുന്നിട്ടു കൂടി അരമനയ്ക്കു വേണ്ട സാമാനങ്ങളെല്ലാം മാസക്കണക്കിന് കണക്കുപറയാതെ തന്നെ ചിക്കണ്ണശെട്ടി എത്തിച്ചിരുന്നു. ചിക്കവീരരാജൻെറ സമയത്ത് ഈ ഇടപാട് അധികമായിത്തീർന്നു.

ഇതിനു കാരണം പലതാണ്. രാജ്യത്തിൻെറയും അരമനയുടെയും ഭണ്ഡാരം വേറെവേറെയായിരുന്നു. ബോപ്പണ്ണനായിരുന്നു, രാജ്യത്തിൻെറ ഭണ്ഡാരത്തിൻെറ ചുമതല വഹിച്ചിരുന്നത്. അയാൾ അരമനയുടെ കാര്യങ്ങൾ നോക്കുകയും അരമനയുടെ ഭണ്ഡാരത്തിലേക്കു വേണ്ട പണം അപ്പപ്പോൾ അയച്ചുകൊടുക്കുകയുമായിരുന്നു പതിവ്. ബസവൻ അരമനയുടെ കാര്യസ്ഥനായതിനു ശേഷം അരമനയ്ക്കു ബോപ്പണ്ണൻ നൽകുന്ന പണം പോരെന്നു പറഞ്ഞു. അയാൾ താലൂക്കുകളിൽ നിന്നു പിരിഞ്ഞു കിട്ടേണ്ട പണം, രാജാവിൻെറ പേരിൽ നേരിട്ടു വരുത്തി. ബോപ്പണ്ണൻെറ കീഴിലുള്ള അധികാരികൾ, താലൂക്കുകളിൽ നിന്നു കിട്ടേണ്ട പണം ആവശ്യപ്പെട്ടപ്പോൾ 'അരമനയ്ക്കു കൊടുത്തു പോയി' എന്ന ഉത്തരമാണു ലഭിച്ചത്. ഇങ്ങനെ അരമനയ്ക്കു നേരിട്ടുകൊടുത്ത പണം

എത്രയെന്ന് അറിയാനായി ബോപ്പണ്ണന്റെ ആൾക്കാർ അരമനയിൽ നിന്ന് കണക്കാവശ്യപ്പെട്ടു. ഫലമുണ്ടായില്ല. വരവു കുറഞ്ഞ് ഭണ്ഡാരം ശുഷ്കിച്ചു. ഈ അവസ്ഥ ശരിപ്പെടുത്തണമെങ്കിൽ ബോപ്പണ്ണൻ രണ്ടുവർഷം കഷ്ടപ്പെടണമായിരുന്നു. ഒടുവിൽ അരമനയിൽ നിന്ന് ഏത് ആവശ്യത്തിനു പണം വേണമെങ്കിലും അത് ബോപ്പണ്ണന്റെ അനുമതിയോടു കൂടി മാത്രമേ വരുത്താവൂ എന്നു തീരുമാനമായി.

അരമനയുടെ ഭരണം പരിധിയറിഞ്ഞ് ചിട്ടയോടുകൂടി നടന്നിരുന്നെങ്കിൽ ഈ സംവിധാനം നന്നായിത്തന്നെ നടക്കുമായിരുന്നു. എന്നാൽ അരമനയിൽ രാജാവിന്റെ ചെലവു തന്നെ പരിധി വിട്ടു വർധിച്ചു. അദ്ദേഹത്തിന്റെ നായ്ക്കളുടെ എണ്ണവും കുതിരകളുടെ എണ്ണവും നാലിരട്ടിയായി. അദ്ദേഹത്തിന്റെ ദുർനടത്തയ്ക്കു സഹായികളായിരുന്ന സ്ത്രീകളുടെയും അവരുടെ പരിവാരങ്ങളുടെയും ചെലവുതന്നെ വളരെയേറെ ആയിരുന്നു. കൂടാതെ സ്ത്രീകളുടെ ഒരു കുതിരപ്പടയും രാജാവ് ഏർപ്പെടുത്തി. ഇതിനും പുറമേ രാജാവ് ഇംഗ്ലീഷുകാരുടെ സഹായം തേടി, ഫ്രഞ്ചുമദ്യങ്ങളുടെ ഉപയോഗവും തുടങ്ങി. ഇംഗ്ലീഷുകാരെ മടക്കേറിയിലേക്കു ക്ഷണിക്കുന്നത്, അവരെ വിരുന്നൂട്ടുന്നത്, അവരൊന്നിച്ചു വിലയേറിയ മദ്യം കഴിക്കുന്നത്, അവരെപ്പോലെ വസ്ത്രം ധരിക്കുന്നത്, അവരുടെ സന്തോഷത്തിനായി സ്ത്രീ പുരുഷൻമാർ ചേർന്നുള്ള നൃത്തങ്ങൾ ഏർപ്പെടുത്തുന്നത് തുടങ്ങിയവ മറ്റു ചെലവുകളുടെ പ്രധാന കാരണമായി. ഇങ്ങനെ വന്ന ഇംഗ്ലീഷുകാരിൽ ചിലർ വലിയവരായിരുന്നു. എന്നാൽ മറ്റുചിലർ അത്ര നല്ലവരായിരുന്നില്ല. അവരിൽ തന്നെ ചില സ്ത്രീകൾ രാജാവിന്റെ ചാപല്യം മനസ്സിലാക്കി അദ്ദേഹത്തോടൊന്നിച്ചു ശൃംഗരിച്ച് മോതിരം, പൊന്നോല, രത്നഹാരം മുതലായ ആഭരണങ്ങൾ തരം പോലെ കൈക്കലാക്കുമായിരുന്നു.

രാജാവിന്റെ അധികച്ചെലവിനു പണം മതിയാകാതെ വരാൻ ഇതിനിടെ മറ്റൊരു കാരണം കൂടിയുണ്ടായി. വലിയവീരരാജൻ തന്റെ മകളുടെ പേരിൽ ഇംഗ്ലീഷ് കമ്പനിയുമായി ചേർന്ന് ഏകദേശം ഏഴുലക്ഷം രൂപാ സൂക്ഷിച്ചു വച്ചിട്ടുണ്ടായിരുന്നു. ദേവമ്മാജിയെ സിംഹാസനത്തിൽ നിന്നിറക്കിയ ലിംഗരാജൻ നിധിയിൽ കൈകടത്തിയില്ല. ചിക്കവീരരാജൻ കുറെനാൾ വെറുതെയിരുന്നു. പിന്നീട് ഇതിന്റെ പലിശ എടുക്കുവാൻ തുടങ്ങി. ദേവമ്മാജി, തടസ്സം ചെയ്യാവുന്ന സ്ഥിതിയിലായിരുന്നില്ല. എങ്കിലും ചെയ്തു.

ഒന്നുരണ്ടു വർഷങ്ങൾക്കുള്ളിൽ മാരകമായ രോഗം പിടിപെട്ടവർ മരിച്ചു. രാജാവ് അവരെ കൊല്ലിച്ചു എന്നു തന്നെ ആളുകൾ മനസ്സിലാക്കി. അങ്ങനെ നിധിയുടെ പലിശ നിരുപാധികമായി രാജാവിനുതന്നെ വന്നുചേർന്നു. ഈ പലിശ രണ്ടു വർഷം രാജാവിനു ലഭിച്ചു. മൂന്നാം വർഷം കമ്പനി അധികാരികൾ എന്തോ തടസ്സമുന്നയിച്ച് രാജാവിന് ആ നിധിയുടെ മേൽ യാതൊരധികാരവുമില്ല എന്നു പ്രഖ്യാപിച്ചു. അവർ രാജാവിന് പലിശ കൊടുക്കുവാൻ വിസമ്മതിച്ചു. രാജാവ് "മൂത്തവൻെറ മകൻെറ പണം ഇളയവൻെറ മകന്. വഴിയിൽ കൂടി പോകുന്ന നിങ്ങൾക്കതു ലഭിക്കുമോ?" എന്നു വാദിച്ചു, പരാതിപ്പെട്ടു, കോപിച്ചു. യാചിച്ചു ക്ഷീണിച്ചു. കമ്പനി അധികാരികൾ അനങ്ങിയില്ല. അവർ "നിങ്ങളുടെ അധികാരം കോർട്ടിൽ സ്ഥാപിച്ച്, നിധി നിങ്ങളുടേതെന്നു സമ്മതിപ്പിക്കണം" എന്നു പറഞ്ഞു. കോർട്ട് കമ്പനിയുടേതാണ്. വാദം ആരംഭിക്കണമോ എന്നാലോചിച്ച് രാജാവു ദിവസം കളഞ്ഞു. ഇതിനിടയിൽ നിധിയുടെ പലിശ കമ്പനിയുടെ കണക്കിൽ തന്നെ നിന്നു. അങ്ങനെ രാജാവിൻെറ വരുമാനം കുറഞ്ഞു.

ചിക്കണ്ണശെട്ടി പല പ്രാവശ്യം രാജാവിൻെറ ആഗ്രഹം പോലെ പണം നൽകിയിരുന്നു.എന്നാൽ കരാറനുസരിച്ച് അതു തിരിച്ചു കിട്ടിയില്ല. തൻമൂലം, ബസവയ്യൻ വീണ്ടും വന്നു പണം ആവശ്യപ്പെട്ടപ്പോൾ " ഇതെങ്ങനെ ബസവയ്യാ പണം തരുന്നത്? എൻെറ പണമെല്ലാം രാജാവിനു കൊടുത്തു. ഞാനിനി എന്തു ചെയ്യണം?" എന്നു ചോദിച്ചു.

"ഇതു നിങ്ങളുടെയും രാജാവിൻെറയും കാര്യമാണ്. ഞാൻ എന്തു പറയട്ടെ?"

"രാജാവിനെ ഞാൻ വിവരമറിയിക്കാം എന്നു പറയുക. ഞാൻ വന്നു സംസാരിക്കാം. എന്തു ചെയ്യണമെന്നാലോചിക്കട്ടെ".

രാജാവു കോപിഷ്ഠനായതല്ലാതെ ചിക്കണ്ണശെട്ടിയോടു വരാൻ പറഞ്ഞില്ല.

ചിക്കണ്ണശെട്ടി കുറെനേരം ആലോചിച്ചു. അരമനയുമായും ഗുരുമനയുമായും വഴക്കുണ്ടാക്കാതിരിക്കണമെന്നതാണ് ഇയാളുടെ തറവാട്ടിലെ ആചാരം. ഇതു ലംഘിക്കേണ്ടിവന്നല്ലോ എന്നോർത്ത് ഇയാൾ അസ്വസ്ഥനായി. ബോപ്പണ്ണനെ വിളിക്കാൻ ആളയച്ചു.

ബോപ്പണ്ണൻ "അരമനയ്ക്കു പതിവനുസരിച്ചു കൊടുക്കേണ്ട പണം ഭണ്ഡാരത്തിൽ നിന്നു കൊടുക്കുക തന്നെ ചെയ്തു. ഞാൻ പണം അയച്ചുകൊടുക്കാഞ്ഞതു കൊണ്ടല്ല അവർ നിങ്ങളോടു പണം വാങ്ങിയത്. നിങ്ങളുടെ പണമെല്ലാം ചെലവാക്കി വീണ്ടും വേണ്ടത്ര പണം നിങ്ങളിൽ നിന്നു തന്നെ വരുത്തി. നിങ്ങൾ ഈ പണം അരമനയിൽ നിന്നു തന്നെ വാങ്ങണം" എന്നു പറഞ്ഞു.

ശെട്ടി, പേട്ടയിലെ പ്രമുഖരായ പാർശണ്ണൻ, രാമപ്പൻ, സൂരപ്പൻ എന്നിവരെ വിളിച്ച് "ഇപ്രാവശ്യം എന്തെങ്കിലും ചെയ്തു പണം നൽകാം. ഇനി ഒരു പ്രാവശ്യം കൂടി നമ്മേക്കൊണ്ടാവില്ല. എന്തു പറയുന്നു ?" എന്നു ചോദിച്ചു.

ഇവരെല്ലാം ആഢ്യൻമാരാണ്. മടക്കേറി ആസ്ഥാനമാക്കി മംഗളൂർ, ഹാസൻ എന്നീ നാടുകളുമായി വ്യാപാരത്തിലേർപ്പെട്ട് ഇവർ പണം സമ്പാദിച്ചിരുന്നു. തലമുറ തലമുറകളായി മടക്കേറിയിൽ ജീവിച്ച് വേരു വിട്ടു നിന്നിരുന്നവരാണിവർ. രാജാവുമായി പിണങ്ങേണ്ടി വന്നോ? എന്തുമാകട്ടെ. പേട്ടയിലെ യജമാനൻെറ വാക്കു നിരാകരിക്കുന്നതെങ്ങനെ? അവർ സമ്മതം മൂളി. പണം നൽകുകയും ചെയ്തു. ചിക്കണ്ണശെട്ടി അത് അരമനയ്ക്കയച്ചു കൊടുത്ത് തൽക്കാലം സമാധാനമായിരുന്നു.

## 21

ശെട്ടിയുടെ ഗ്രഹപ്പിഴയ്ക്ക്, അരമനയുമായുള്ള അയാളുടെ ഇടപാട് സാധനങ്ങളും പണവും നൽകുന്നതിൽ മാത്രമൊതുങ്ങി നിന്നില്ല. ഇപ്രാവശ്യം മറ്റൊരു വിധത്തിലും അയാൾ വിഷമത്തിലകപ്പെട്ടു.

ശെട്ടിയുടെ ജീവിതം വളരെ വലുതാണ്. അയാളുടെ മരിച്ചുപോയ ഒരു അണ്ണൻെറ മകൻ രാമശെട്ടിയുടെ കാര്യം ആദ്യമേ പറഞ്ഞുവല്ലോ. ഈ കുടുംബമെല്ലാം ഒരേ തറവാട്ടിൽ ജീവിച്ചിരുന്നു. ഒരനുജത്തിയുടെ മക്കളെ രാമശെട്ടിക്കുവേണ്ടി ശെട്ടി കൊണ്ടുവന്നു. ഇപ്രാവശ്യം അവർ തലക്കാവേരിക്കു ഗംഗാസ്നാനത്തിനു പോയപ്പോൾ ഈ പെൺകുട്ടിയും പോയിരുന്നു.

രാജാവ് അവളെ അവിടെവച്ചു കണ്ടത്രേ. പെൺകുട്ടിക്കു പതിനെട്ടു വയസ്സു പ്രായമായിരുന്നു. സ്വർണത്തിൽ കടഞ്ഞെടുത്ത വിഗ്രഹം പോലെ ആയിരുന്നു അവൾ. രാജാവിന് അവളിൽ താല്പര്യം ജനിച്ചു. അവൾ ആര് എന്ന് അന്വേഷിക്കുവാൻ അദ്ദേഹം ബ

സവനോടാവശ്യപ്പെട്ടു. ബസവൻ ഇത്തരം കാര്യങ്ങളിൽ മുമ്പു ത ന്നെ ശ്രദ്ധാലുവാണ്. അയാൾ ആ പെൺകുട്ടിയെ രാജാവിനു വേണ്ടി ആദ്യം തന്നെ ശ്രദ്ധിച്ചിരുന്നു. അവൾ രാജാവിന്റെ കണ്ണിൽപ്പെടാതിരുന്നാൽ നന്നായിരുന്നെന്നു കൂടി അയാൾക്കു തോന്നി. ഉപായത്തിൽ ഷെട്ടിക്ക് ഒരു സൂചന നൽകണം എന്നു ചി ന്തിച്ചപ്പോഴേക്ക്, അയാളുടെ ഗ്രഹപ്പിഴയ്ക്ക്, രാജാവ് അവളെ കാ ണുക തന്നെ ചെയ്തു.

രാജാവ് അതേപ്പറ്റി പറഞ്ഞപ്പോൾ ബസവൻ "ആലോചിക്കു ന്നു യജമാനനേ, നാലുദിവസം കിട്ടിയാൽ നന്നായിരുന്നു" എന്നു പറഞ്ഞു.

"നന്നായിരുന്നെന്നോ ചീത്തയായിരുന്നെന്നോ നീ എന്തു കണ്ടു? പറഞ്ഞതുപോലെ ചെയ്യ് . അധികം പൊങ്ങണ്ടാ."

"അവൾ ധനികന്റെ കുട്ടിയാണ്. അയാളുമായുള്ള കടം നിൽ ക്കുന്നു. ഇപ്പോൾതന്നെ അയാൾ ക്ഷീണിതനാണ്. ഇക്കാര്യം കൂടി പ്പറഞ്ഞാൽ കഷ്ടമാകും."

"അരമനയിൽ അന്ത:പുരത്തിലേക്കു പെൺകുട്ടിയെ അയയ് ക്കാൻ പറഞ്ഞാലെന്താണു തെറ്റ്?"

"അന്തപ്പുരോം കുന്തപ്പുരോം എന്തു പറഞ്ഞാലും അവർക്കൊ ന്നു തന്നെ യജമാനനേ. ഈ ആഭരണം രാജാവാഗ്രഹിക്കുന്നു എ ന്നു വിചാരിക്കും. ഷെട്ടി സമ്മതിച്ചാലും മകൻ സമ്മതിക്കില്ല. മ കൻ സമ്മതിച്ചാലും കുട്ടി സമ്മതിക്കില്ല. കഷ്ടമാകും".

"പണം ചോദിച്ചപ്പോൾ ഷെട്ടി അഹംഭാവം കാണിച്ചു. അവ ന്റെ പണത്തിന്റെ ഹുങ്ക് നമ്മോടും കാണിച്ചു. അപ്പോൾ അഹ ങ്കരിച്ചതിന്റെ ഫലം ഇപ്പോൾ അറിയട്ടെ. ഇക്കാര്യം അവനോടു പറയുക. അവനെ ചെറുതാക്ക്."

ബസവൻ അന്നും രാജാവിന് ബുദ്ധിയോ സൂക്ഷ്മതയോ ഉപ ദേശിക്കുന്ന പദവിയിലായിരുന്നില്ല.

"ഉത്തരവ് യജമാനനേ" എന്നു പറഞ്ഞ് ഷെട്ടിയുടെ സമീപത്തേ ക്കു പോയി.

ഇയാൾ വീണ്ടും പണം ആവശ്യപ്പെടാൻ വന്നിരിക്കുന്നു എന്ന് ഷെട്ടി സങ്കടപ്പെട്ടു. ഇപ്രാവശ്യം എങ്ങനെ രക്ഷപ്പെടാം എന്ന് ആ ലോചിക്കാൻ തുടങ്ങി. ഉള്ളിലെ ദു:ഖം മറച്ചുവച്ചുകൊണ്ട്, തൻമൂ ലം കുറഞ്ഞ ശബ്ദത്തിൽ "വന്നാലും ബസവയ്യാ, രാജാവു ക്ഷേ മമായിരിക്കുന്നോ?" എന്നു ചോദിച്ചു.

ബസവയ്യൻ: "ക്ഷേമമായിരിക്കുന്നു. എന്നാൽ ഞാനിപ്പോൾ യജമാനന്റെ സമീപത്തുനിന്നല്ല വരുന്നത്. റാണി പറഞ്ഞയച്ചതു കൊണ്ടു വന്നതാണ് "എന്നു പറഞ്ഞു.

"റാണിയോ? എന്താജ്ഞാപിച്ചിരിക്കുന്നു?"

"നിങ്ങളുടെ പെൺകുട്ടി നാലു ദിവസം അരമനയിൽ വന്ന് രാജകുമാരിക്കു കൂട്ടിരിക്കണം എന്നവർ ആഗ്രഹിക്കുന്നു."

ശെട്ടിയുടെ ഹൃദയം പിടച്ചു. ഈ വാക്കിന്റെ അർഥമെന്തെന്നയാൾക്കറിയാം. രാജാവും രാജാവിന്റെ ദുർമന്ത്രിയും നാട്ടിലും നാട്ടിനുപുറത്തുമുള്ള ഏതു പെണ്ണിന്റെ കാര്യത്തിലും ദുഷ്ടവിചാരം വെച്ചു പുലർത്തുന്നവരാണെന്ന് നാട്ടിലെല്ലാം അറിയാവുന്നതുപോലെ അയാൾക്കുമറിയാമായിരുന്നു. എന്നാൽ ഇതുവരെ അരമനയുമായി വ്യവഹാരത്തിലേർപ്പെട്ടിരുന്ന വലിയ തറവാടുകളെ ശല്യം ചെയ്തിരുന്നില്ല. ശെട്ടിയുടെ തറവാട് ഇത്തരം വലിയ തറവാടുകളിലൊന്നായിരുന്നു. ആ മഹിമ ഇപ്പോൾ തനിക്കു രക്ഷയാകാതെ പോയല്ലോ എന്നോർത്തയാൾ വിഷാദപ്പെട്ടു. ഈ വിപത്ത് തന്നെയും വിടാതെ പിടികൂടി എന്നത് അയാൾക്ക് ആശ്ചര്യമായിത്തോന്നി.

ഭയവും ആശ്ചര്യവും മറച്ചുവെച്ചുകൊണ്ട് അയാൾ വേഗത്തിൽ, "അയ്യോ നല്ലകാര്യമായി. ആകട്ടെ ഞാൻ വന്നറിയാക്കാം" എന്നു പറഞ്ഞു.

"നാളെ അയയ്ക്കുമെന്നു പറയട്ടെ?"

"എന്തുകൊണ്ടു വേണ്ടാ? അറിയിക്കാം."

ബസവൻ യാത്രയായി. ശെട്ടി ഉടൻതന്നെ ഭാര്യയെ വിളിച്ച്, പെൺകുട്ടിയുമൊന്നിച്ച് അരകലഗൂഡിനു പുറപ്പെടണം എന്നറിയിച്ചു. അധികം താമസിയാതെ തന്നെ അവർ രണ്ടു സേവകരോടൊത്ത് ചെറിയൊരു വണ്ടിയിൽ മടക്കേറി വിട്ടു പോയി.

## 22

അന്നു സന്ധ്യയ്ക്കു ചിക്കണ്ണശെട്ടി അരമനയിലെത്തിക്കേണ്ട ചില സാമാനങ്ങളുമായി റാണി ഗൗരമ്മാജിയെ കാണുവാൻ പോയി. റാണിയോടു സംസാരിക്കുവാൻ ചില കാര്യങ്ങളുണ്ട് എന്നു പറഞ്ഞയച്ചു. റാണി അയാളെ വരുത്തി ഇരിക്കുവാൻ പറഞ്ഞ് "എന്തു വിശേഷം ശെട്ടിയവരേ?" എന്നു ചോദിച്ചു.

"ഇപ്പോൾ ബാംഗളൂരിലെ ഇംഗ്ലീഷുകാർക്ക് ഒരു സദ്യനടത്തുന്നുവെന്നും അതിനു സാമാനങ്ങൾ വേണമെന്നും അറിഞ്ഞു. ഇംഗ്ലീഷുകാരുടെ സൽക്കാരത്തിനു വേണ്ട സാധനങ്ങൾ പുറത്തു നിന്നു വരണം. കുറച്ചു മുൻകൂട്ടി അറിയിച്ചിരുന്നുവെങ്കിൽ എത്തിക്കുവാൻ സൗകര്യമായിരിക്കുമെന്ന് ഉണർത്തിക്കാൻ വന്നതാണ്."

ശെട്ടി വന്നത് ഈ ഉദ്ദേശ്യത്തോടുകൂടി അല്ലെന്ന്, അയാളുടെ സംസാരരീതിയിൽ നിന്ന് റാണി മനസ്സിലാക്കി. ഉദ്ദേശ്യം നേരെ അറിയിക്കുന്നത് ശരിയല്ലെന്നാണ് ഈ ആശ്രിത ജനങ്ങളുടെ വിശ്വാസം. ഒരു കാര്യത്തിനു വരുന്നവർ, മറ്റു ചില കാര്യങ്ങൾ പറഞ്ഞോ ഇടയിലോ ഒടുവിലോ തങ്ങളുടെ അപേക്ഷ ലോകപ്രിയമായി അറിയിക്കണം. റാണി "ആകട്ടെ ബസവയ്യനോടു പറഞ്ഞേക്കാം" എന്നു പറഞ്ഞു.

"ആകട്ടെ അമ്മേ അമ്മയുടെ ജോലിക്കായി ഞങ്ങളുടെ പെൺകുട്ടികളിലാരെയെങ്കിലും അയയ്ക്കണമെന്ന് ഉത്തരവിട്ടിരിക്കുന്നതായി അറിഞ്ഞു. എന്തു ജോലിയാണ്, ആരെയാണയയ്ക്കേണ്ടത്? അതു കൂടി ചോദിക്കാനാണു വന്നത്. "

റാണി ഇതിന്റെ അർഥം മനസ്സിലാക്കി. അരമനയ്ക്ക് അശ്രേയസ്സുണ്ടാക്കുന്ന സംഗതിയാണ്. തന്റെ മനസ്സിലെ സംശയം പുറത്തുകാട്ടാതെ ഭർത്താവിന്റെ അഭിമാനം രക്ഷിച്ചുകൊണ്ട് താനിതു പരിഹരിക്കണം.

"കുമാരിയുടെ കൂടെ കളിക്കാൻ ആരെങ്കിലും കുട്ടികൾ വേണമെന്നു വിചാരിച്ചു. അതു നിങ്ങളറിഞ്ഞിരിക്കണം. വീണ്ടും ഞാൻ ആളെ വിടാം. അതുവരെ ആരെയും ഇങ്ങോട്ടയയ്ക്കണ്ടാ".

"ഉത്തരവ് അമ്മാജീ".

ഇപ്രകാരം പറഞ്ഞ് ശെട്ടി എഴുന്നേറ്റ് കൈ തൊഴുത് യാത്രയായി.

അടുത്ത ദിവസം ആരെയും ശെട്ടി അയയ്ക്കാതിരുന്നതിനാൽ ബസവൻ വീണ്ടും അയാളുടെ വീട്ടിലെത്തി. ശെട്ടി അയാളെ സ്വാഗതം ചെയ്ത് കഴിഞ്ഞകാര്യങ്ങളൊന്നും ഓർമയില്ലെന്ന മട്ടിൽ സദ്യയുടെ കാര്യങ്ങൾ സംസാരിക്കാൻ തുടങ്ങി. ബസവയ്യൻ അയാളുടെ ചോദ്യത്തിനുത്തരം നൽകിയതിനു ശേഷം "പെൺകുട്ടിയെ എപ്പോൾ അയയ്ക്കുന്നു?" എന്നു ചോദിച്ചു.

"അവൾ നാട്ടിൽ നിന്നു വന്നാലുടൻ പറഞ്ഞയയ്ക്കാം".

"ഏതു നാട്ടിൽ നിന്ന്? ഇന്നലെ ഇവിടെയുണ്ടായിരുന്നല്ലോ".

"വീട്ടിൽ പെൺമക്കൾ ആരൊക്കെയുണ്ട്, ആരൊക്കെയില്ല എന്ന കാര്യം എല്ലാവരോടും പറയാൻ പറ്റുമോ ബസവയ്യാ? റാണി അയയ്ക്കാൻ പറഞ്ഞു. ഞാനയയ്ക്കാം. എപ്പോഴെന്നു ചോദിച്ചു. നാട്ടിൽ നിന്നു വന്നാലുടൻ എന്നു ഞാൻ പറഞ്ഞു. ഇതവരെ അറിയിക്കൂ."

"അങ്ങനെയെങ്കിൽ ഞാൻ കാര്യം തുറന്നു തന്നെ പറയണോ? പെൺകുട്ടി പരിവാരത്തിൽ ചേരട്ടെ എന്നു രാജാവ് ഉത്തരവിട്ടിരിക്കുന്നു."

"അയ്യോ ഇതു വലിയ ബഹുമതിയായി. അയയ്ക്കാം. അറിയിക്കുക."

"ഇതു റാണിയുടെ ഉത്തരവല്ല എന്നതു നിങ്ങൾ മനസ്സിലാക്കണം ശെട്ടിയവരേ. അവരോട് ഇതേപ്പറ്റി സംസാരിക്കണ്ടാ."

"അയ്യോ ബസവയ്യാ, ഈ കാര്യം ഇന്നലെ പറയരുതായിരുന്നോ? ഞാൻ അമ്മാജിയോട് ഈ സംഗതി സംസാരിച്ചു."

"അങ്ങനെയെങ്കിൽ ഇതു രാജകല്പനയാണെന്ന് നിങ്ങൾ മനസ്സിലാക്കിയില്ലായിരുന്നോ?"

"ബസവയ്യാ, എനിക്കു കുറെ കാര്യങ്ങളറിയാം. കുറെ കാര്യങ്ങളറിയില്ല. എന്തൊക്കെയാണ് എനിക്കറിയാവുന്നതെന്നും അറിയാൻ വയ്യാത്തതെന്നും പറഞ്ഞുകൊണ്ടിരുന്നാൽ കേൾക്കാൻ നിങ്ങൾക്കു സമയമെവിടെ? നിങ്ങൾക്കും ജോലിത്തിരക്കുണ്ട്. രാജസേവ ചെയ്യുന്ന നിങ്ങളെപ്പോലുള്ളവർക്ക് ശരീരം ചൊറിയാൻ പോലും സമയമില്ല. രാജകല്പന നിങ്ങളുടെ തലയ്ക്കു മുകളിലുണ്ട്. അതു നടത്തുന്നതു നിങ്ങളുടെ കടമയാണ്."

ശെട്ടി പെൺകുട്ടിയെ അയയ്ക്കാത്തതുകൊണ്ട് വെളുപ്പിനു രാജാവു സേവകനോട് കോപിച്ചിരുന്നു. "എന്തു മന്ത്രിയാണു നീ മുടന്താ? നിൻെറ മന്ത്രിത്തമേ മുടന്തി നടക്കുന്നു" എന്നു പറഞ്ഞു. ശെട്ടി ഇപ്രകാരം പ്രവർത്തിച്ചതിൽ ബസവൻ ആശ്ചര്യപ്പെടുക തന്നെ ചെയ്തു. എന്തു ധൈര്യമിയാൾക്ക് ! രാജാവിൻെറ ആജ്ഞ നടത്താതെ മടക്കേറിയിലെ പേട്ടയിൽ അങ്ങനെ ഇരിക്കട്ടെ. കുടകിലെ ഒരു മൂലയിൽ രക്ഷപ്പെട്ടിരിക്കാനാവില്ല. അതു ശെട്ടിക്കറിയാം. എന്നാലും അയാളതു ചെയ്തില്ല. ശെട്ടി നിശ്ചയദാർഢ്യമുള്ള മനുഷ്യനാണ്. സംശയമില്ല.

ഒപ്പം ബസവൻ മറിച്ചും ചിന്തിച്ചു. അല്പം പോലും എതിർക്കാത്ത ഈ മനുഷ്യൻ എതിർത്തു കഴിഞ്ഞാൽ അതു തങ്ങളുടെ ദുഷ്ടതയ്ക്ക് അവസാനമുണ്ടാക്കും. ജനം ആവുന്നത്ര സഹിച്ച് ഇനി തങ്ങളെക്കൊണ്ടാവില്ലാ എന്നു പറഞ്ഞാൽ ഇങ്ങനെ ഇരിക്കും. ഇത്തരം സന്ദർഭങ്ങളിൽ സഹിക്കുന്നതു തന്നെ നല്ലത്. അല്ലെങ്കിൽ തുറന്നു യുദ്ധം ചെയ്യാൻ തയ്യാറാകണം. വന്നതുവന്നു എന്നു കരുതി മുന്നോട്ടു പോകണം.

രാജാവ് വന്നതുവന്നു എന്നു പറയുമോ, ഉടൻ തന്നെ തടയുവാൻ പറയുമോ എന്നൊന്നും ബസവനു വ്യക്തമായി മനസ്സിലായില്ല. ഈ സംഗതികളെല്ലാം പറഞ്ഞാൽ രാജാവു കോപിച്ചേക്കുമെന്ന വിചാരത്തോടെ അയാൾ അരമനയ്ക്കു മടങ്ങി.

## 23

ബസവൻ വന്ന് ശെട്ടി പറഞ്ഞ കാര്യങ്ങളെല്ലാം രാജാവിനെ അറിയിച്ചു. ഇതു കേട്ടപ്പോൾ വീരരാജന് അതിരു കടന്ന കോപം വന്നു. അദ്ദേഹം ഉച്ചത്തിൽ ശബ്ദമുണ്ടാക്കി. "എടാ കഴുതേ അരമനയുടെ ജോലിക്കു വേണമെന്നു പറഞ്ഞ പെണ്ണ് നാട്ടിലുണ്ടോ. ഇല്ലയോ എന്നറിയാൻ നിനക്കു കഴിവില്ലേ?" എന്നു ചോദിച്ചു.

"ഉണ്ട് യജമാനനേ.ശെട്ടി പെൺകുട്ടിയെ മറ്റു സ്ഥലത്തയച്ചിരിക്കണം. ഞാൻ ആവശ്യപ്പെട്ടപ്പോൾ തന്നെ വിറച്ചുകൊണ്ട് അവളെ പറഞ്ഞയച്ചു."

"ആ മൂങ്ങാ മോൻ അയച്ചു. നീ എന്തിനയച്ചു മൂങ്ങേ?"

"മൂങ്ങാ ഉണ്ട് യജമാനനേ. ഇവൻ ഇങ്ങനെ ചെയ്യുമെന്നു ഞാൻ കരുതിയില്ല."

"കരുതിയില്ല? ഇനി ഏതു തരം മന്ത്രിയാണു നീ? ശെട്ടി വിളമ്പിയ ചൊള്ളുകാ തിന്നുന്ന മന്ത്രി. പന്നിയെ തിന്നിട്ട് ആനയാണെന്നു പറഞ്ഞാൽ തുമ്പിക്കൈ ആകില്ല എന്നു പറഞ്ഞപോലായി. മന്ത്രിയാക്കിയാൽ ബുദ്ധിയുണ്ടാകുമോ? അരമനയിലെ ചോറു തിന്ന് നിന്റെ ബുദ്ധി മന്ദിച്ചു."

"അതേ യജമാനനേ ശെട്ടിയുടെ വീട്ടിലെ ചോറാ ബുദ്ധി തെളിയിക്കുന്നത്."

"എടാ മുടന്താ. നാം ശകാരിച്ചാൽ നീയും ശകാരിച്ച്, നമ്മെ നീയാണു ഭരിക്കുന്നതെന്നൊന്നും വിചാരിക്കണ്ടാ. ജോലി കളഞ്ഞു. ശരി ചെയ്യാൻ നോക്ക്."

"നോക്കാം യജമാനനേ."

"ആ ശെട്ടി കുറെയേറെ അഹങ്കരിച്ചു. നാളെ അവൻ വരാൻ പറയുക. അവനോടു രണ്ടു വാക്കു സംസാരിക്കണം."

"അതിനു രണ്ടു ദിവസം കഴിയട്ടെ യജമാനനേ. നാളെത്തന്നെ തീർക്കാതിരിക്കുന്നതാണു നല്ലത്."

"പറഞ്ഞതു ചെയ്തോ. എതിരു വാക്കു പറയണ്ടാ. നിൻെറ ബുദ്ധി എത്രയെന്നു മനസ്സിലായി. പെണ്ണു കടന്നു കളഞ്ഞു. മുതുക്കൻ കടന്നു കളഞ്ഞേക്കും. സൂക്ഷിച്ചോ."

"ഉത്തരവ് തമ്പുരാനേ."

ബസവൻ അപ്പോൾ തന്നെ ശെട്ടിക്ക് ആളയച്ചു. "ഇംഗ്ലീഷുകാർക്കു സദ്യകൊടുക്കേണ്ട കാര്യത്തേക്കുറിച്ചു സംസാരിക്കാൻ രാജാവ് നിങ്ങളെ കാണണമെന്നറിയിച്ചു. മറക്കാതെ നാളെത്തന്നെ വരണം" എന്ന് അരമനയിലെ സേവകൻ വന്നറിയിച്ചപ്പോൾ തൻെറ മരുമകളുടെ കാര്യം ഉച്ചാവസ്ഥയിലെത്തി എന്ന് ശെട്ടി മനസ്സിലാക്കി. ഇനി അരമനയുമായി ഉപായത്തിൽ പെരുമാറാനാവില്ല. കാര്യങ്ങൾ സ്പഷ്ടമാക്കണം. അല്ല, സംഗതി ശരിയാക്കണം. ഇതു സാധ്യമല്ലെങ്കിൽ മടക്കേറിയിൽ നിന്നു വേരുപിഴുതു പോകണം എന്ന് അയാൾ നിശ്ചയിച്ചു.

## 24

ശെട്ടി നാടു വിട്ടുപോയേക്കുമെന്നു കരുതി ബസവൻ അയാളറിയാതെ വീടിനു ചുറ്റും കാവൽ നിർത്തി. ഈ മുൻകരുതൽ അനാവശ്യമായിരുന്നു. ശെട്ടി രക്ഷപ്പെടാനാലോചിച്ചല്ല. അന്നു രാത്രി പാർശണ്ണ, രാമപ്പ, സൂരപ്പ എന്നിവരുമായി സംഭവിച്ച ആപത്തിൻെറ സ്വരൂപത്തെപ്പറ്റി ശെട്ടി രഹസ്യമായി സംസാരിച്ചു. തൻെറ ഭാര്യയെയും വിവരം ചുരുക്കത്തിൽ ധരിപ്പിച്ചു. കുടുംബദൈവത്തിൻെറ മുന്നിൽ "നീ ശരിയായി നടത്തി രക്ഷിക്കൂ"എന്നു പ്രാർഥിച്ചു. അടുത്ത പ്രഭാതത്തിൽ രാജാവിൻെറ സമീപത്തേക്കു പോയി.

രാജാവ് പതിവുപോലെ മദ്യപാനത്തിനു ശേഷം അല്പം മന്ദനായി ഇരുന്നിരുന്നു. ശെട്ടി വന്നു കൈ കൂപ്പി " പ്രണാമം തമ്പുരാനേ" എന്നു പറഞ്ഞു. രാജാവു മറുപടിയായി കൈ പോലും കൂപ്പാതെ "ഇരിക്ക് ശെട്ടിയോ?" എന്നു ചോദിച്ചു.

"അതെ തമ്പുരാനേ. ഇംഗ്ലീഷുകാർക്കുള്ള സദ്യയ്ക്ക് എന്തോ വരുത്തണമെന്ന് ഉത്തരവായിരിക്കുന്നതായറിഞ്ഞു. എന്തൊക്കെയാണു വരുത്തേണ്ടതെന്നറിയാൻ വന്നതാണേ."

"ഏ ശെട്ടീ! നീ നമ്മോടു ശെട്ടിബുദ്ധി എടുക്കുന്നോ? നാമെന്തിനു വിളിപ്പിച്ചെന്നു നിനക്കറിയില്ലേ?"

"അറിയാം തമ്പുരാനേ. എന്നാലും പറയാൻ പാടില്ല. വലിയവരുടെ മനസ്സു വലിയവർ തന്നെ പറയണം. മറ്റുള്ളവർ പറയുന്നതു ശരിയല്ല".

"ആകട്ടെ. നിങ്ങളുടെ മരുമകളെവിടെ?"

" അരകലഗൂഡിനു പോയി തമ്പുരാനേ!"

" എപ്പോൾ പോയി? "

"മിനിഞ്ഞാന്ന്."

"നാം ഇവിടേക്കയയ്ക്കാൻ പറഞ്ഞതിനുശേഷം?"

"അതെ."

"എത്രധൈര്യം നിനക്ക്! നാം അയയ്ക്കാൻ പറഞ്ഞതിനുശേഷം ദൂരേക്കു വിടാൻ. "

"അരമനയിൽ എത്രനാളു കഴിയേണ്ടിവരും എന്നറിയില്ല. ബന്ധുക്കളെയൊക്കെ കണ്ടിട്ടുവരാം എന്ന് അവൾ പറഞ്ഞു. കണ്ടിട്ടു വരാൻ അടിയനും പറഞ്ഞു."

"നിന്റെ പൊള്ളവാക്ക് എനിക്കു മനസ്സിലായില്ലെന്നു വിചാരിച്ചോ ശെട്ടീ?"

"തമ്പുരാനു മനസ്സിലാകാത്ത എന്തു വാക്കാണുള്ളത്? വിൽക്കുന്ന ധാന്യത്തിൽ നൂറെണ്ണം നല്ലതും രണ്ടെണ്ണം പതിരും കാണാം. പറയുന്ന കാര്യവും അത്രതന്നെ. പതിരു രണ്ടെണ്ണം കാണും. വാങ്ങുന്ന തമ്പുരാൻ അതു ക്ഷമിക്കണം."

"അങ്ങനെയാണെങ്കിൽ നിന്റെ മരുമകളെ വിളിപ്പിക്കാമെന്നാണോ?"

"എന്തിനു വ്യാജം പറയണം യജമാനനേ? അരമനയിൽ തമ്പുരാന്റെ ഒരൊറ്റ മകളേയുള്ളു. അവരുടെ ചേച്ചി ഒരുത്തി വരുന്നു, അങ്ങയുടെ മകളായിരിക്കുന്നു. കുമാരി അരമനയിലില്ലേ. അവരെന്തുചെയ്യുമെന്നു ഞാനെന്തിനു ഭയപ്പെടണം? കുമാരിയുടെ ചേച്ചിയെ ഇവിടെ വിടാം. ഞാൻ അത്ര ധൈര്യമായിരിക്കുന്നു."

"ഈ വാക്കു സത്യമാണോ?"

"സത്യമാണെങ്കിൽ ഞാൻ ശെട്ടിയും അങ്ങു തമ്പുരാനുമാണ്. സത്യമല്ലെങ്കിൽ ഞാൻ ശെട്ടിയുമല്ല, അങ്ങു തമ്പുരാനുമല്ല."

"എന്ത് ! നാം തമ്പുരാനല്ലേ! "

"അല്ല പ്രഭോ. അരമനയിലേക്കുവന്ന പ്രായം തികയാത്ത പെണ്ണ് രാജാവിന്റെ മകളേപ്പോലെ ജീവിക്കുമെങ്കിൽ നാടു നാട്; അരമന അരമന; ശെട്ടി ശെട്ടി; രാജാവ് രാജാവ്. അങ്ങനെ ആയില്ലെങ്കിൽ ഇതൊന്നും സത്യമല്ല."

"വളരെ കഠിനമായി സംസാരിക്കുന്നുണ്ടല്ലോ ശെട്ടീ. നമ്മോടിങ്ങനെ ലഹളയായാൽ വർത്തകപ്പെട്ട ശെട്ടി രക്ഷപ്പെടാം എന്നു വിചാരിക്കുന്നുണ്ടോ?"

"അമ്മയുടെ കയ്യിലിരിക്കുന്ന കുട്ടിയാണു തമ്പുരാനേ. നെഞ്ചത്തുവച്ചുകൊണ്ട് പാലുകുടിപ്പിച്ചാൽ കുടിക്കുന്നു, വളരുന്നു. കഴുത്തു ഞെരിച്ചു താഴെയെറിഞ്ഞാൽ കരയുന്നു, ചാവുന്നു. എത്രയോ തലമുറ അരമനയുടെ തണലിൽ വളരുകയും ജീവിക്കുകയും ചെയ്തു. ഇന്ന് അരമന തണലുകൊടുത്തില്ല. വെയിലിനു ചൂടേറി. അതിൽ പെട്ടവർ മരിക്കുന്നു. പോകട്ടെ."

"ശരി. അങ്ങനെയാണെങ്കിൽ മരിക്കാൻ തയ്യാറാക്."

"അതെ, തമ്പുരാനേ! തയ്യാറാകുന്നു. ഞാനും തയ്യാറാകുന്നു. മറ്റ് ആളുകളോട് പറയുന്നുമുണ്ട്."

"എന്നുപറഞ്ഞാൽ നമുക്കെതിരായി ജനങ്ങളെ സംഘടിപ്പിക്കുന്നു എന്നാണോ?"

"ഞാനെന്തു സംഘടിപ്പിക്കാൻ തമ്പുരാനേ? തമ്പുരാൻ തന്നെ സംഘടിപ്പിച്ചു കൊണ്ടിരിക്കുന്നു. എന്നേക്കൊണ്ട് ഇങ്ങനെ പറയിച്ചാൽ ജീവിക്കാൻ ആരെ അനുവദിക്കും? നൂറുപേരു മരിച്ചാലും ഞാനൊരുത്തൻ ജീവിച്ചേക്കുമെന്നു കരുതി. "നിന്റെ ശരീരത്തിലേൽക്കാതെ നിനക്കു ചൂടറിയില്ല" എന്നു പറഞ്ഞ ദേവൻ ഇപ്പോൾ ഈ തീ എന്റെ വീട്ടിലും കൊണ്ടുവന്നു. ജീവിപ്പിച്ചാലും അടിയൻ അങ്ങയുടേത്, നശിപ്പിച്ചാലും അങ്ങയുടേത്. വന്നതുവന്നു എന്നു വിചാരിക്കും. വന്നതനുഭവിക്കും".

ബസവൻ രാജാവിന്റെ സമീപം വന്ന് "ഇപ്പോൾ യജമാനനു ക്ഷീണം തോന്നുന്നുണ്ട്" എന്നു പറഞ്ഞു.

വീരരാജനും ഇത്രയും സംസാരിച്ചുമതിയായിരിക്കണം. ശെട്ടിയെപ്പോലെ നല്ല മനുഷ്യൻ എതിരായതു കണ്ട് ധൈര്യവും കുറഞ്ഞുകാണും. ബസവൻ ഇപ്രകാരം പറഞ്ഞപ്പോൾ അദ്ദേഹം നന്നായെന്നു വിചാരിച്ച് " അങ്ങനെയാകട്ടെ" എന്നുപറഞ്ഞു. തന്റെ ഇടത്തുകൈകൊണ്ടു ശിരസ്സുതാങ്ങി വെറുതെയിരുന്നു.

ശെട്ടി പുറപ്പെടുവാൻ ബസവൻ സൂചന നൽകി. ശെട്ടി എഴുന്നേറ്റ് രാജാവിനെ വന്ദിച്ച് വാതിലിനുസമീപത്തേക്കു നീങ്ങി. രാജാവ് അയാളുടെ നേർക്കു നോക്കുകപോലും ചെയ്തില്ല.

## 25

രാജാവുമായി ഇത്രയെല്ലാം സംസാരിക്കുന്ന സമയത്ത് ഇനി രാജാവിനോടൊത്തു ജീവിക്കാം എന്ന ആശ ശെട്ടി കൈവിട്ടിരുന്നു എന്നു പറയാനാവില്ല. കൊടുത്ത പണം കിട്ടുന്നില്ല. കിട്ടുമെന്ന സൂചനയില്ല. വീണ്ടും പണം കൊടുക്കാതെ, സാധനങ്ങൾ അയയ്ക്കാതെ ബന്ധം നിലനിൽക്കുകയില്ല. കഷ്ടതയോ നിഷ്ഠുരതയോ സഹിച്ച് ഇത്രയെല്ലാം ചെയ്താലും തന്റെ അഭിമാനമെങ്കിലും ഭദ്രമായി എന്നു പറയുവാനാവുന്നില്ല. ഈ അരമന ഇനി ഐശ്വര്യസമ്പൂർണമാകുമോ?

ചിക്കണ്ണശെട്ടിയുടെ വലിയച്ഛൻ അരകലഗൂഡിൽനിന്ന് അറുപതു വർഷങ്ങൾക്കുമുമ്പ് മടക്കേറിയിൽ വന്നു വാസമായി. അന്ന് മൈസൂർ അസ്ഥിരമായ സ്ഥിതിയിലായിരുന്നു. മടക്കേറി ഐശ്വര്യപൂർണമായ സ്ഥലമെന്നു പേരുകേട്ടിരുന്നു. ബുദ്ധിമാനായ ആ വലിയച്ഛൻ ജനങ്ങളുമായി നന്നായി ഇടപഴകി പ്രമുഖവ്യക്തിയായി. വിനയത്തോടെ ജീവിച്ച് അരമനയുടെ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടു. മകന്റെ കൈയിൽ കുറച്ച് ആസ്തിയും കൂടുതൽ മഹിമയുംനൽകി അയാൾ പോയി. മകൻ പിതാവിന്റെ വഴിയിലൂടെ വളർന്ന് ലിംഗരാജന്റെ കാലമായപ്പോഴേക്കും പേട്ടയിലെ യജമാനനായിത്തീർന്നു. വ്യവഹാരം അയാളുടെ മകന്റെ കൈയിലായിരുന്നു. വീരരാജൻ മരിച്ചു. ചിക്കണ്ണശെട്ടിയും അയാളുടെ അണ്ണനും പേട്ടയിലെ പ്രമുഖരായിത്തീർന്നു. അടുത്തകാലത്ത് ആ അണ്ണൻ മരിച്ചു. വീടിന്റെ മഹിമ നിലനിർത്തേണ്ട ചുമതല ചിക്കണ്ണശെട്ടിയുടെ ചുമലിലായി.

ശെട്ടിയുടെ തറവാട് മടക്കേറിയിൽ വളർന്നുനിന്നിരുന്നുവെങ്കിലും അരകലഗൂഡുമായുള്ള ബന്ധം നശിച്ചുപോയിരുന്നില്ല. വ്യാ

പാരകാര്യങ്ങൾക്കു മാത്രമല്ലാതെയും തമ്മിൽ കൊടുക്കുകയും വാങ്ങുകയും പോകുകയും വരികയും ചെയ്തിരുന്നു. ഇത്തരം പല ബന്ധങ്ങൾകൊണ്ടും ഈ തറവാട്ടുകാർക്ക് അരകലഗൂഡു മറ്റൊരു വീടുപോലെയായിരുന്നു. താൻ എന്നെങ്കിലും എന്തെങ്കിലും കാരണത്താൽ മടക്കേറി വിടേണ്ടി വന്നേക്കും എന്ന് ശെട്ടിക്കു മൂന്നു ദിവസങ്ങൾക്കുമുമ്പു വരെ തോന്നിയിരുന്നേയില്ല. സൊസെയെയും മകനെയും അരകലഗൂഡിനു പറഞ്ഞയച്ച ദിവസം തനിക്കു മടക്കേറി വിടേണ്ട സമയം വന്നോ എന്ന് അയാൾ സംശയിച്ചു. ഇന്നു രാജാവുമായുണ്ടായ സംഭാഷണത്തിനുശേഷം ആശങ്ക വീണ്ടുമുണ്ടായി; ഒടുവിൽ ഉറപ്പുതന്നെയായി.

എന്നാൽ ഇത്രയെല്ലാം സംസാരമുണ്ടായ സ്ഥിതിക്ക് രാജാവു തന്നെ ജീവനോടെ വിടുമോ? രാജാവിന്റെ മനസ്സ് എങ്ങനെയായാലും അദ്ദേഹത്തിന്റെ കൊള്ളരുതായ്മ ആകാരം പൂണ്ടതുപോലെ സമീപത്തുള്ള ഈ മുടന്തൻ തന്നെ ജീവിക്കാനനുവദിക്കുമോ? സംഭാഷണം ഇടയ്ക്കു നിർത്താനാവുന്ന മട്ടിലായിരുന്നില്ല. അപ്പോൾ സംസാരിക്കേണ്ടതായി വന്നു. സംസാരിച്ചു. ദൈവം പറയിച്ചതുപോലെ താൻ പറഞ്ഞു തീർത്തു. ഇനി അനന്തരഫലത്തിൽ നിന്നു രക്ഷപ്പെടുന്നതെങ്ങനെ? ഇതൊന്നു മാത്രമാണ് ഇപ്പോഴത്തെ വിചാരം. വിഷമത്തിലകപ്പെടുത്തിയ ദൈവം അതിൽ നിന്നു രക്ഷപ്പെടുത്തണം.

ഇപ്രകാരമെല്ലാം ചിന്തിച്ചുകൊണ്ട് ശെട്ടി,ഉടൻതന്നെബോപ്പണ്ണനെ കണ്ട് ഈ സംഗതികളെല്ലാമുണർത്തിച്ച് തന്റെ ഭാവിപരിപാടികൾ നിശ്ചയിക്കണം എന്നു വിചാരിച്ചു. വീട്ടിലേക്കു പുറപ്പെട്ട അയാൾ അങ്ങനെ തന്നെ മുന്നോട്ടു പോയി, വളഞ്ഞ വഴിയേ ബോപ്പണ്ണന്റെ വീട്ടിലേക്കു തിരിച്ചു.

ബോപ്പണ്ണനും ശെട്ടിയും തമ്മിൽ വളരെയേറെ സൗഹൃദത്തിലാണ്. ബോപ്പണ്ണൻ ധനികനാണ്. അയാളുടെ വർധിച്ച വ്യാപാരമെല്ലാം ശെട്ടി മൂലമാണ് നടക്കുന്നത്. ബോപ്പണ്ണനു വളരെയേറെ അടുപ്പമുള്ള തക്കൻ വേറെയുമുണ്ട്. ആ ബന്ധുവിന്റെ ആഭരണ വസ്തുക്കളുടെ എല്ലാ ഇടപാടും നടക്കുന്നതു ശെട്ടി മൂലമാണ്. ബോപ്പണ്ണനും ശെട്ടിയും സത്യം വിടാതെ ജീവിക്കുന്നവരാണ്. സത്യത്തിന്റെ മാർഗത്തിൽ തന്നെ അവർ വേണ്ടത്ര സുഖം കണ്ടിരുന്നു. ഈ കാരണങ്ങൾ കൊണ്ട് ഇവർക്കു പരസ്പരം തികഞ്ഞ ബഹുമാനമുണ്ട്.

ശെട്ടി വന്ന വിവരമറിഞ്ഞ് ബോപ്പണ്ണൻ വാതിൽക്കൽ വന്നു. അയാളെ സസ്നേഹം അകത്തു വിളിച്ചുകൊണ്ടു പോയി സമീപമിരുത്തി ആഗമനോദ്ദേശ്യം ആരാഞ്ഞു.

ശെട്ടി: "വീടു വിട്ട്, തലയിൽ കെട്ടുമെടുത്തുവെച്ചുകൊണ്ട് പുറപ്പെടേണ്ട ദിവസം വന്നു. ആപത്ബന്ധുവിൻെറ സമീപത്തു പോയിപറയാം, അവരുടെ രൂപത്തിൽ ദൈവം എന്നെ രക്ഷിക്കും എന്നു കരുതി ഇങ്ങോട്ടു വന്നു."

"അയ്യോ എന്തു സംഗതി? രാജാവെന്തെങ്കിലും ചെയ്തോ? അതോ മുടന്തനോ?"

"രാജാവു തന്നെ ചെയ്തു. മുടന്തൻ രാജാവിൻെറ ചട്ടുകമാണ്. അസംഖ്യം വീട്ടുകാർക്ക് അപമാനം വരുത്തി. മിനിഞ്ഞാന്ന് എനിക്കും വിളമ്പാൻ വന്നു. ഇതു ഞാൻ ഉണ്ണില്ല എന്നു പറഞ്ഞു. അദ്ദേഹത്തെ ചെന്നു കാണാൻ രാജാവ് ഉത്തരവിട്ടു. കുറെ മുമ്പു പോയിരുന്നു. കുറെയേറെ പറഞ്ഞ് എന്നെ ഒരു നായേക്കാൾ മോശമാക്കി. ഇനി മടക്കേറിയിൽ കഴിയണ്ടാ എന്നു തോന്നി. ജീവനോടെ വിടുമോ ഇല്ലയോ എന്നു ഭയന്ന് ഞാനും ബുദ്ധി കെട്ടു സംസാരിച്ചു."

"നിങ്ങളുടെ കുടുംബത്തിൻെറ അഭിമാനം നശിപ്പിച്ചു എന്നു പറഞ്ഞാൽ?"

ശെട്ടിക്കു എന്തു പറയാനും സങ്കോചം തോന്നിയില്ല. നടന്ന സംഗതികളെല്ലാം ഒരൊറ്റ ഇഴപോലും വിടാതെ അയാൾ പറഞ്ഞു. തൻെറ വാക്ക് കടുപ്പമുള്ളതായിരുന്നുവെന്നും അറിയിച്ചു. "ശരി ചെയ്തോ ഇല്ലയോ എന്നു ഞാൻ തന്നെ പറയാൻ പാടില്ല. ശരി ചെയ്തുവെങ്കിൽ സന്തോഷം. ഇല്ലെങ്കിൽ എൻെറ തെറ്റു മടിയിൽ ഇരിക്കട്ടെ. എൻെറ സ്വന്തം കാര്യം വലുതല്ല. വീട്ടിലെ കുട്ടികൾക്കു കുഴപ്പം വരാൻ പാടില്ല. ജീവിക്കുന്ന സ്ഥലം വിട്ടുപോകേണ്ടി വന്നേക്കും. എന്നാലുമാകട്ടെ എന്നു കരുതി വീട്ടുകാർ അരകലഗൂഡിനു പോകാൻ വേണ്ട ഏർപ്പാടു ചെയ്യട്ടെയോ? ആലോചിച്ചു പറയിൻ".

## 26

ചിക്കണ്ണശെട്ടിയുടെ കഥ കേട്ട് ബോപ്പണ്ണൻെറ മനസ്സു നീറി. രാജാവിൻെറ കാര്യത്തിൽ കുറെ കാലമായി അയാൾക്ക് അസ്വസ്ഥതയുണ്ടായിരുന്നു. ഇദ്ദേഹം രാജാവായതുതന്നെ സത്യത്തിൽ ബോ

പ്പണ്ണന് ഇഷ്ടമായിരുന്നില്ല. എന്നാൽ പന്ത്രണ്ടു വർഷങ്ങൾക്കു മുമ്പ് ലിംഗരാജൻ അദ്ദേഹത്തിന്റെ അന്ത്യദിവസങ്ങളിൽ പ്രമുഖ വ്യക്തികളെയെല്ലാം ചേർത്ത് മകൻ രാജാവാകാൻ ബഹുജനങ്ങളെ കൊണ്ടു സമ്മതിപ്പിച്ചു. ബഹുജനങ്ങളിൽ നിന്ന് എതിരുണ്ടാവാതെ ബോപ്പണ്ണൻ അതിനു വേണ്ട ഏർപ്പാടു ചെയ്തു. രാജാവു തിൻമയിൽ വളർന്ന് ഉപദ്രവമൂർത്തിയായി. ബോപ്പണ്ണൻ അദ്ദേഹത്തെ വീണ്ടും വീണ്ടും എതിർത്ത് രാജാവിന്റെ എതിർ കക്ഷിയായി എന്നു പറയേണ്ട അവസ്ഥ വന്നു. ശെട്ടിയുടെ കഥ കേട്ട്, ഈ രാജാവ് ഇനി രാജാവായിരിക്കുന്നത് ഉചിതമല്ല എന്ന് അയാൾക്കു തോന്നി.

ഒരു നിമിഷത്തെ മൗനത്തിനു ശേഷം അയാൾ ശെട്ടിയോട് പറഞ്ഞു "എനിക്കു പറയാനുള്ള കാര്യം കുറച്ചു കഴിഞ്ഞു പറയാം. നിങ്ങൾക്കെന്തു തോന്നുന്നു? അതു പറയിൻ. തോന്നുന്നതു പറയാൻ മടിക്കേണ്ടാ. ഞാൻ ജീവൻ നൽകാം. നിങ്ങളെ അപകടത്തിൽപ്പെടുത്തുകയില്ല. ഇതു സത്യം" അദ്ദേഹം കൈ നീട്ടി.

ശെട്ടി കൈ നീട്ടി അയാളുടെ കൈയിൽ തന്റെ കൈവച്ചു." ഞാനിങ്ങോട്ടു വന്നപ്പോൾ വിഷമത്തിനിടയിൽ ആലോചിച്ചതെന്താണെന്നു പറയാം. നിങ്ങൾ ധൈര്യം തന്നാൽ ഞാനെന്തിനു മടിക്കുന്നു?"

"പറയിൻ."

"ഞാനേതായാലും നശിച്ചു. പേട്ടയിലെ നാലു പ്രമാണിമാരിൽ നിന്നു പണമെടുത്ത് അരമനയിലെ കാര്യങ്ങളൊക്കെ നിറവേറ്റി. പാർശണ്ണൻ, രാമപ്പൻ, സൂരപ്പൻ ഇവർ ലക്ഷത്തിലേറെ പണം നൽകി. അരമനയ്ക്കുവേണ്ടിയാണെന്നറിയാം. എന്നാലും അത് എന്നോടുള്ള വിശ്വാസത്തിന്റെ പേരിൽ കൊടുത്തതാണ്. അതു ഞാൻ അവർക്കു തിരിച്ചു നൽകണം. വീട്ടിലേക്കു പോകണം. അവരെ വിളിച്ച് സംഗതികളെല്ലാം മനസ്സിലാക്കി കഴിയുന്നത്ര പണം അവർക്കു കൊടുക്കണം. ബാക്കി പിന്നീടു കൊടുത്ത് കടം തീർക്കാമെന്നു പറയണം. വീട്ടുകാർ അരകലഗൂഡിനു പോകാൻ വേണ്ട ഏർപ്പാടു ചെയ്യണം. ഇതാണ് എന്റെ ഇപ്പോഴത്തെ വിചാരം".

"നിങ്ങൾ?"

"ഞാനും പോയേ തീരൂ. പക്ഷേ രാജാവു വിടില്ല. അതുകൊണ്ട് ഞാനിവിടെത്തന്നെ ഉണ്ടാകണം. വരുന്നത് അനുഭവിക്കണം."

"നിങ്ങളുടെ വാക്കു ശരിയോ ശെട്ടിയവരേ? നിങ്ങൾ എങ്ങനെയുമായിത്തീരുന്നു. നിങ്ങളുടെ വീട്ടുകാർ രക്ഷപ്പെടുന്നു. വർത്തകപ്പേട്ടയിലെ ആയിരക്കണക്കിനാളുകളുടെഗതി എന്താണ്? യജമാനൻ അവർക്കൊരു വഴികാണിച്ചു കൊടുക്കേണ്ടേ?"

"എന്തു വഴി ബോപ്പണ്ണനവരേ? വേലിതന്നെ വിളവു തിന്നാൻ പോയാൽ വിളവ് എന്തു ചെയ്തു രക്ഷപ്പെടണം?"

"വേലി വേണ്ടെന്നു വയ്ക്കണം."

"ഇതു നിങ്ങൾക്കു പറയാം. ഞാൻ അങ്ങനെ പറയാമോ ബോപ്പണ്ണാ?"

"പറഞ്ഞില്ലെങ്കിൽ എങ്ങനെ ജീവിക്കും? ശെട്ടിമക്കളും വർത്തകപ്പേട്ടയുമൊക്കെ എന്തു പറയുന്നു എന്ന് ചോദിച്ചറിയിക്കുക. ഈ രാജാവു വേണ്ടെന്നാണെങ്കിൽ അതറിയിക്കുക".

"അറിയിച്ച്? "

"പേട്ട മനസ്സറിയിച്ചാൽ രാജാവിന് ആലോചിക്കേണ്ടി വരും. അപ്പോൾ പേട്ടയ്ക്ക് കോട്ട സഹായകമാകും. ഈ കാര്യങ്ങളെല്ലാം അവസാനിക്കുന്നതിനു മുമ്പ് നിങ്ങൾ അരകലഗൂഡിനു പോകുന്നത് എനിക്കു സമ്മതമല്ല. പാമ്പ് വീട്ടിൽ കയറിയെന്നു കരുതി വേറെ വീട് അന്വേഷിക്കുന്നതു ബുദ്ധിയാണോ? മന്ത്രം ചെയ്യണം, അല്ലെങ്കിൽ മറ്റെന്തെങ്കിലും ചെയ്യണം. പാമ്പിനെ ഓടിച്ചു വിടാൻ നോക്കണം. നിങ്ങൾക്ക് അരകലഗൂഡുണ്ട്. ഞങ്ങൾക്ക് ഏതു നാടുണ്ട് ശെട്ടീ?"

"നിങ്ങളെ തൊടാൻ ആർക്കുണ്ടു ധൈര്യം? എന്നോടു പറഞ്ഞ വാക്കുകൾ രാജാവു നിങ്ങളോടു പറയുമോ? "

"നെഞ്ചു വരെ കേറിയ വിഷം കഴുത്തിൽ കയറരുതോ ശെട്ടീ? അഥവാ കഴുത്തിൽ കയറിയ വിഷം തലയിൽ കയറരുതോ? ബോധമുണ്ടെങ്കിൽ സ്ത്രീകളെ വേറെ വേറെയായി കാണാൻ കഴിയും. ബോധം കെട്ടുപോയാൽ പെറ്റമ്മയും വേശ്യയും വേറെ വേറെയല്ല. ബോധം കെട്ട രാജാവിന് ശെട്ടി ആര്, മന്ത്രി ആര് ? ഇന്നു നിങ്ങൾക്കു വന്നത് നാളെ ഞങ്ങൾക്ക്. എനിക്കു നാടു വിടാൻ പറ്റില്ല. മടക്കേറി രാജാവിന്റെ നാടായതുപോലെ എന്റെയും നാടാണ്. ഞങ്ങളെന്തു ചെയ്യണം? ഞങ്ങളുടെ നാട്ടിൽ തന്നെ ജീവിക്കണം. മറ്റു വഴിയില്ല."

"അങ്ങനെയാണെങ്കിൽ ഈ സംഗതി എല്ലാവരെയും അറിയിക്കാം. അവരെന്തു പറയുന്നു എന്നു നിങ്ങളോടു പറയാം."

"അങ്ങനെ ചെയ്യുക. ഒപ്പമുള്ളവരെ വിളിച്ച് ആലോചിക്കിൻ. അവരുടെ അഭിപ്രായം എന്നോടു പറയിൻ. മുമ്പോട്ടുള്ള വഴി നമുക്കു നോക്കാം."

ശെട്ടി ഒരു നിമിഷം ആലോചിച്ച് "ആകട്ടെ ബോപ്പണ്ണനവരേ അങ്ങനെ തന്നെ ചെയ്യാം. നാളെ ഇതേ സമയം ഞാൻ വരാം" എന്നു പറഞ്ഞു.

ബോപ്പണ്ണന്, ഇതു രാജ്യത്തിൻെറ ഗതിയിൽ ഒരു വഴിത്തിരിവാണെന്നു തോന്നി. അയാൾ ഗൗരവത്തോടെ "നല്ലതു ശെട്ടീ" എന്നു പറഞ്ഞെഴുന്നേറ്റു. ശെട്ടി യാത്രപറഞ്ഞ് വീട്ടിലേക്കു പുറപ്പെട്ടു.

## 27

തിരിച്ചു വീട്ടിലെത്തിയ ശെട്ടി പാർശണ്ണനെ വിളിപ്പിച്ച് അയാളോട് എല്ലാ സംഗതികളും പറഞ്ഞു. "ഇനി എങ്ങനെ?" എന്നു ചോദിച്ചു. രാമപ്പനെയും സൂരപ്പനെയും ഉടൻ വിളിപ്പിച്ച് സംഗതി അറിയിക്കണം എന്നു തീരുമാനിച്ചു.

അവരും വന്നു. നാലു പേരും ഇരുന്ന് നാട്ടിലെ സ്ഥിതി, ജനങ്ങളുടെ മനസ്സ് , രാജാവിൻെറ ബലാബലം, അടുത്ത ചുവടുവെപ്പ്, അതിൻെറ നേട്ടവും അപകടവും തുടങ്ങിയ എല്ലാ കാര്യങ്ങളും വിശദമായി ചർച്ച ചെയ്തു. ഈ നാലു സ്നേഹിതൻമാർ, ഒരാളിൽ നിന്ന് മറ്റൊരാൾ ഒരു കാര്യവും മറച്ചു വെക്കുന്നവരല്ല. നാലു മനസ്സും ഒരു പോലെയാണ്. പരിതസ്ഥിതികൾ ശരിക്കു മനസ്സിലാക്കി കുറെ നേരത്തെ സംഭാഷണത്തിനു ശേഷം പാർശണ്ണൻ പറഞ്ഞു "ബോപ്പണ്ണ മന്ത്രിക്കു രാജാവിനോടെതിർത്തു പ്രവർത്തിക്കുകയല്ലാതെ മറ്റു വഴിയില്ല. പേട്ടയ്ക്ക് ഇതു സമ്മതമാണെങ്കിൽ അവർ മുന്നോട്ടു ചുവടു വെക്കും. നാം നമ്മുടെ ജനങ്ങളെ വിവരമറിയിച്ച് അവരുടെ സമ്മതം വാങ്ങണം. നിങ്ങൾക്കെല്ലാം സമ്മതമാണെങ്കിൽ സന്ധ്യയ്ക്ക് ആരാധനയ്ക്കെന്നു പറഞ്ഞ് എല്ലാവരെയും വിളിപ്പിക്കാം. ആളുകൾ വരുന്നതനുസരിച്ച് അവരോടു വിവരം പറഞ്ഞ് സമ്മതം വാങ്ങിയാൽ കൊള്ളാം. യജമാനശെട്ടി കുറച്ചു നേരത്തേവരണം."

രാമപ്പനും സൂരപ്പനും ഇതു സമ്മതിച്ചു. ചിക്കണ്ണശെട്ടി "ആകട്ടെ" എന്നു മറുപടി നൽകി.

രാജാവിൻെറ പക്ഷക്കാർ എല്ലായ്പോഴും ഇവരെ ശ്രദ്ധിക്കുന്നുണ്ടെന്ന് ഇവർക്കെല്ലാമറിയാം. അരമനയിൽ വച്ചുണ്ടായ സംഭാ

ഷണത്തിനുശേഷം ശെട്ടിയെ കൂടുതൽ ശ്രദ്ധിക്കുന്നുണ്ടെന്നുള്ളതു തീർച്ചയാണ്. അതുകൊണ്ട് ആലോചനയ്ക്കായി ആളുകളെ പാർശണ്ണന്റെ വീട്ടിലേക്കു വിളിക്കുന്നതാണുചിതം. ഇക്കാരണങ്ങൾകൊണ്ടെല്ലാം പാർശണ്ണൻ ജനങ്ങളെ തന്റെ വീട്ടിലേക്കു വിളിക്കുന്നതായി സൂചിപ്പിച്ചു. മറ്റു മൂന്നു പേർക്കും ഇയാളുടെ ഉദ്ദേശ്യമെന്തെന്നറിയാം.

സന്ധ്യയ്ക്ക് പേട്ടയിലെ വർത്തകരും പ്രമുഖരും സാധാരണക്കാരുമെല്ലാം മൂന്നും നാലും ആളുകൾ വീതം പാർശണ്ണന്റെ വീട്ടിൽ വന്നു. സംഗതികളെല്ലാം അറിഞ്ഞു. അവരുടെ തീരുമാനങ്ങൾക്ക് സമ്മതം നൽകി.

പാർശനാഥ പൂജയുടെ പ്രസാദം കൈയിലെടുത്ത് മറ്റു കാര്യങ്ങളൊന്നും സംസാരിക്കാതെ തങ്ങളുടെ സ്ഥലങ്ങളിലേക്കു പോയി. പ്രധാന കാര്യങ്ങളെന്തെങ്കിലും നടക്കുന്നു എന്ന് അവരുടെ പെരുമാറ്റത്തിൽ നിന്നോ സംസാരത്തിൽ നിന്നോ മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. ഒന്നു രണ്ടു പേരുടെ മുഖത്ത് ചിന്തയുടെ നിഴൽ പരന്നിരുന്നു. എന്നാൽ കൂടുതൽ പേരും സമാധാനമായിത്തന്നെ ഇരുന്നു. ചന്തയിൽ വന്നവർ ശബ്ദമുണ്ടാക്കുന്നു എന്നു പരാതിപ്പെട്ടാൽ എന്താണു ഫലം? രാജാവു ദുഷ്ടനായാൽ വർത്തകപ്പേട്ടയിലെ ജീവിതം ഇങ്ങനെ ആയിരിക്കും. വരുന്നത് അനുഭവിക്കണം. വരുന്നതിനു മുമ്പ് ഭയപ്പെടരുത്.

ശെട്ടി രണ്ടു പ്രാവശ്യം ബോപ്പണ്ണന്റെ വീട്ടിൽ പോകേണ്ടെന്നു കരുതി അന്നു രാത്രി പാർശണ്ണനാണ് അവിടെ പോയത്. അയാൾ അറിയിച്ചു : "താങ്കൾ രാവിലെ ഞങ്ങളുടെ യജമാനനോടു പറഞ്ഞ കാര്യം പേട്ട മുഴുവൻ സമ്മതിക്കുന്നു."

"നന്നായി. അവർ എന്തൊക്കെ സമ്മതിച്ചിട്ടുണ്ട്? പറയിൻ."

"രാജാവ് സിംഹാസനത്തിൽ നിന്നിറങ്ങുന്നതാണ് നല്ലത് എന്ന കാര്യം പേട്ടയ്ക്കു സമ്മതമാണ്."

"പിന്നെ ആരു രാജാവാകണം?"

"ആ കാര്യം ഞങ്ങൾ സംസാരിച്ചില്ല. അതു ഞങ്ങൾക്കറിയാവുന്ന സംഗതിയല്ല. നിങ്ങൾ മന്ത്രികൾ എന്തു പറയുന്നോ അതു ഞങ്ങൾക്കു സമ്മതമാണ്."

"നല്ലതു പാർശണ്ണാ. പ്രായമുള്ള മറ്റ് ആളുകളോട് ചോദിക്കേണ്ടതുണ്ട്. പലതും മനസ്സിലാക്കേണ്ടതുണ്ട്. അതിനു ശേഷം അറിയി

ക്കാം."പാർശണ്ണൻ പുറപ്പെട്ടതിനു ശേഷം ബോപ്പണ്ണൻ, ലക്ഷ്മീ നാരായാണനോടു സംസാരാക്കുവാൻ അടുത്തത്തദിവസം രാവി ലെ വരും എന്നറിയിക്കുവാൻ ആളെ അയച്ചു.

28

രാവിലെ ലക്ഷ്മീനാരായണൻ പ്രഭാതപൂജകളെല്ലാം പൂർത്തിയാ ക്കുന്ന സമയത്ത് ബോപ്പണ്ണൻ അദ്ദേഹത്തിൻെറ വീട്ടിൽ വന്നു. കഴിഞ്ഞദിവസം ശെട്ടി പറഞ്ഞ കാര്യങ്ങൾ, ബോപ്പണ്ണൻ ശെട്ടി യോടുപറഞ്ഞ കാര്യങ്ങൾ, അതിനുശേഷം പാർശണ്ണൻ കൊണ്ടുവ ന്ന വാർത്തകൾ ഇവയെല്ലാം അദ്ദേഹത്തെ അറിയിച്ചു.

ഇവർ തമ്മിൽ ഇത്തരം ചർച്ച പുതുതല്ല. ലക്ഷ്മീനാരായണയ്യർ "ഇതെല്ലാം ശരി. ഇതിൽ രാജദ്രോഹത്തിൻെറ ഒരംശമുണ്ട്. അതു വലിയ ദോഷമാണ് " എന്നു പറഞ്ഞു.

"രാജ ദ്രോഹം നല്ലതല്ല. എന്നുപറഞ്ഞാൽ സഹിച്ചു സഹിച്ചു കാലം കളഞ്ഞു. രാജസ്ഥാനം പരാതി പറയാനുള്ള സ്ഥലം എ ന്നാണു ചൊല്ല്. രാജാവു തന്നെ തെറ്റുചെയ്താൽ ആരോട് പരാതി പറയും? ഏതോ പെൺകുട്ടികളെ പിടിച്ചുകൊണ്ടു വരുന്നു, നശി പ്പിക്കുന്നു. ഏതോ പെൺകുട്ടിയെ, അല്ലെങ്കിൽ ആരുടെയെങ്കിലും പെൺകുട്ടിയെ പിടിച്ചുകൊണ്ടു വരുന്നു അഥവാ തനിയെ വരു ന്നു. നാമിതൊക്കെ എന്തിനറിയണം എന്നു കരുതി വെറുതെയിരു ന്നു. ഇപ്പോൾ ശെട്ടിയുടെ സൊസൈയുടെ നേരെയും കൈ നീട്ടി. നാളെ നമ്മുടെ മേലാവാം. മറ്റന്നാൾ നിങ്ങളുടെ ഭവനത്തിൽ. ഇത വസാനിപ്പിക്കുന്നത് ദ്രോഹമാകുമോ?"

"രാജാവ് കുടകിലെ പെൺകുട്ടികളെയും, ബ്രാഹ്മണപ്പെൺ കുട്ടികളെയും ശല്യം ചെയ്യുന്നുണ്ട്. പക്ഷേ ഇതിനെന്തു ചെയ്യാൻ കഴിയുമെന്നാലോചിച്ചിട്ട് ഒരു വഴിയും കാണുന്നില്ല."

"പുരാണത്തിൽ പറഞ്ഞിട്ടില്ലേ? നാട്ടുകാരെ വെള്ളത്തിൽ മു ക്കിയ രാജപുത്രനെ കാട്ടിലയച്ചില്ലേ? നാട്ടുകാരെ ഉപദ്രവിച്ച വേന നരചൻെറ തല കൊയ്തില്ലേ? ശരിയായാൽ കൈതൊഴാം, ശരിയായില്ലെങ്കിൽ ഇവിടെ വാ, അനങ്ങാതിരുന്നോ എന്നു പറയണം."

"സിംഹാസനത്തിൽ?"

"അതേപ്പറ്റി ആലോചിക്കണം."

"രാജാവിൻെറ പേരിൽ റാണി അധികാരം നടത്തട്ടെ".

"അതു കൊണ്ടെന്താകും? ഭർത്താവ് ഉറപ്പിച്ച് ഇതു ചെയ്യൂ എന്നു പറഞ്ഞാൽ ഭാര്യ അതു ചെയ്യേണ്ടതായി വരും. രാജാവു മാറിയ ഫലമാകില്ല."

"അവർ വേണ്ടെങ്കിൽ അവരുടെ മകളെ സിംഹാസനത്തിലിരുത്തണം."

"അതു കൂടുതൽ മോശം."

"ഇതു രണ്ടും പറ്റില്ലെങ്കിൽ രാജാവിൻെറ അനുജത്തി."

"ഇതെന്ത് അയ്യനവരെ? നിങ്ങളുടെ കണ്ണിൽ സ്ത്രീകൾ മാത്രമേ ഉള്ളോ? ഇവരു സത്യത്തിൽ ഭരിക്കുമോ?"

"ഇവരാരും വേണ്ടെന്നാണെങ്കിൽ രാജാവിൻെറ ബന്ധുക്കളെ ആരെയെങ്കിലും രാജാവാക്കണം"

"ബന്ധുക്കൾ തന്നെ വേണമെന്നാണെങ്കിൽ അപ്പാജി എവിടെയോ ഒളിച്ചിരിക്കുന്നുണ്ടല്ലോ. അദ്ദേഹത്തെയോ, അദ്ദേഹത്തിൻെറ മകൻ അവിടെത്തന്നെ കാണണം, ആ മകനെയോ ക്ഷണിക്കാം."

"എവിടെയോ ഉണ്ട് എന്നു പറയുന്നു. ഉണ്ടോ എന്നന്വേഷിക്കണം. വരാമോ എന്നു ചോദിക്കണം. സമ്മതമാണെങ്കിൽ നാട്ടുകാരെ അറിയിക്കണം. ഇതെല്ലാം എന്തേർപ്പാട്? ഇതെല്ലാം അത്ര രഹസ്യമായി നടത്താൻ കഴിയുമോ? പുറത്തറിഞ്ഞേക്കും. നമ്മുടെ തല കാണുമോ? എല്ലാം നോക്കണമല്ലോ."

"വേണം."

ഈ സംഭാഷണത്തിനു ശേഷം, സംഗതിയെല്ലാം റാണിയോടു വിവരിച്ചു പറഞ്ഞ് ഉടൻ തന്നെ രാജ്യഭാരമേറ്റെടുക്കാൻ ആവശ്യപ്പെടണമെന്നും അവർ സമ്മതിച്ചില്ലെങ്കിൽ എന്തു ചെയ്യണമെന്ന് വീണ്ടും ആലോചിക്കണമെന്നും നിശ്ചയിച്ചു. ഈ സംഗതി ലക്ഷ്മീനാരായണയ്യരും ചിക്കണ്ണശെട്ടിയും റാണിയുടെ സന്നിധാനത്തിലുണർത്തിക്കണമെന്നും തീരുമാനിച്ചു. "അരമനയിൽ നിന്നു പേട്ടയ്ക്കു ചെല്ലേണ്ട കടം വർധിച്ചിരിക്കുന്നു. രാജ്യത്തിൻെറ ഭണ്ഡാരത്തിൽ നിന്ന് അരമനയ്ക്കു ചെല്ലേണ്ട പണമെല്ലാം നൽകിയിട്ടുണ്ട്. ഇനി പണം കൊടുക്കുവാൻ സാധിക്കുകയില്ല. ഭരണം മാറാതെ മറ്റു മാർഗമില്ല" എന്ന് അറിയിക്കണമെന്ന് രണ്ടുപേരും ഉറപ്പിച്ചു.

## 29

ഇക്കാര്യം റാണിയോടു സംസാരിക്കുന്നത് ലക്ഷ്മീനാരായണയ്യന് തീരെ ഇഷ്ടമുള്ള കാര്യമല്ല. എന്നാൽ ബോപ്പണ്ണൻ ഏതു വിഷയവും റാണിയോടു സംസാരിക്കുവാൻ സമ്മതിച്ചിരുന്നില്ല. ബോപ്പണ്ണനും, റാണിയും കുടകരാണെന്നതാണ് ഇതിനു കാരണം. ബോപ്പണ്ണനും ഗൗരമ്മയും സംസാരിക്കുകയാണെങ്കിൽ ഇവർ തനിക്കെതിരെ എന്തോ വഞ്ചന നടത്തുന്നു എന്നു തന്നെ രാജാവു കരുതുമെന്നാണ് ബോപ്പണ്ണന്റെ സംശയം. കുറെനാൾ മുമ്പു നടന്ന ഒരു സംഭവത്തിൽ നിന്ന് താൻ റാണിയെ കാണുന്നത് രാജാവിന് ഇഷ്ടമല്ല എന്ന് അയാൾ മനസ്സിലാക്കിയിരുന്നു. ഇതിനുശേഷം റാണിക്ക് ബോപ്പണ്ണനോട് ഒരുതരം അവിശ്വാസമാണെന്നാണ് അയാളുടെ ധാരണ. വീരരാജനു വേണ്ടി പെണ്ണിനെ അന്വേഷിച്ചപ്പോൾ ബോപ്പണ്ണന്റെ ഇളയ അനുജത്തിയെ സ്വീകരിക്കുന്ന പ്രശ്നം വന്നെന്നും, അവളെ വിട്ട് ഗൗരമ്മയെ വീരരാജൻ സ്വീകരിച്ചെന്നും, ഈ പെൺകുട്ടി തന്റെ അനുജത്തി റാണിയാകുന്നതു തടഞ്ഞവളാണെന്ന് ബോപ്പണ്ണനു പരിഭവമാണെന്നും ഇവരുടെ വിവാഹസമയത്ത് സംസാരമുണ്ടായിരുന്നു.

ഒന്നല്ലെങ്കിൽ മറ്റൊരു കാര്യം പറഞ്ഞ് ലക്ഷ്മീനാരായണയ്യനും റാണിയോട് ഇതേപ്പറ്റി സംസാരിക്കുവാൻ കുറെ താമസിച്ചു. ഇനിയും താമസിക്കേണ്ടതില്ലെന്നു കണ്ടപ്പോൾ അരമനയിലെ ചെലവുകളെപ്പറ്റി സംസാരിക്കാൻ റാണിയെ കാണേണ്ടതുണ്ടെന്ന് അവരെ അറിയിച്ചു. ഒരു ദിവസം മധ്യാഹ്നത്തിൽ ലക്ഷ്മീനാരായണയ്യർ ചിക്കണ്ണശെട്ടിയുമൊത്ത് അവരെ കാണുവാൻ പോയി.

"അരമനയുടെ ചെലവിന്റെ കാര്യം എന്താണ് അയ്യനവരേ സംസാരിക്കുവാനുള്ളത്? അന്തഃപുരത്തിലെ ചെലവു കൂടുതലായോ?"

"അന്തഃപുരത്തിലെ കാര്യം മാത്രമല്ല, അമ്മാജീ. അരമനയുടെ ചെലവിന്റെ കാര്യം മുഴുവനുമാണ്. ഇത് യജമാനനോടു പറയുന്നതിനേക്കാൾ റാണിയോടു പറയുന്നതാണു നല്ലതെന്നു കണ്ടു ബോപ്പണ്ണ മന്ത്രിയും ഞാനും കൂടി ആലോചിച്ചതിനു ശേഷമാണ് സന്നിധാനത്തിലേക്ക് ആളെ പറഞ്ഞയച്ചത്."

"നല്ലത്. ഞാൻ എന്തു ചെയ്യണം? പറയിൻ."

"അരമന പേട്ടയ്ക്ക് ഇപ്പോൾ തന്നെ ലക്ഷത്തിലേറെ പണം കൊടുക്കുവാനുണ്ട്. എല്ലായിടത്തുനിന്നും വന്ന പണം മുഴുവൻ

ഇങ്ങനെയായി. പേട്ടയിലെ കച്ചവടക്കരുടെ കൈ കെട്ടിയതുപോലെയായി. രാജ്യത്തിന്റെ ഭണ്ഡാരത്തിൽ നിന്ന് ഈ പണം കൊടുത്താൽ അവർ രക്ഷപ്പെടുമെന്ന് ചിക്കണ്ണശെട്ടി പറയുന്നു. രാജ്യത്തിന്റെ ഭണ്ഡാരത്തിന്റെ കണക്കിൽ അരമനയ്ക്കു കൊടുക്കേണ്ട പണം ശേഷിച്ചിട്ടില്ല. ഇപ്പോൾ ഒരു വഴിയേ ഉള്ളു. അരമനയുടെ ചെലവു കുറയത്തക്കമട്ടിൽ വർഷം തോറുമുള്ള രാജാദായത്തിൽ ഇരുപത്തയ്യായിരമെങ്കിലും മിച്ചമുണ്ടാക്കി അതു പേട്ടയുടെ കണക്കിൽ കൊടുത്തു തീർക്കണം. ഈ ഏർപ്പാട് ഉടൻതന്നെ വേണം. ഇത് അമ്മാജി തന്നെ ചെയ്യണം."

"അന്തഃപുരത്തിന്റെ കാര്യമൊക്കെ ഞാൻ നോക്കിക്കൊള്ളാം. അരമനയുടെ മുഴുവൻ കാര്യമാണെങ്കിൽ നിങ്ങൾ രാജസന്നിധിയിൽ ഉണർത്തിക്കുകതന്നെ വേണം".

"രാജസന്നിധിയിൽ ചെലവിന്റെ കാര്യം ഉണർത്തിച്ചതുകൊണ്ടു പ്രയോജനമില്ല അമ്മാജി. വാരിക്കോരിച്ചെലവാക്കുന്ന സ്വഭാവമാണു രാജാവിന്റേത്. വിഷമമാണെന്നു പറഞ്ഞാൽ ചെലവു കുറയ്ക്കാൻ പറയും. ചെലവിന്റെ കാര്യങ്ങൾ വരുമ്പോൾ ആദ്യത്തെപ്പോലെ തന്നെ കാര്യങ്ങൾ നടത്തിക്കും."

"അങ്ങനെ ആയിരിക്കാം. അതിനിപ്പോൾ നമുക്കെന്തു ചെയ്യാൻ കഴിയും?"

"അരമനയുടെ ഭരണം അമ്മാജി തന്നെ വഹിക്കണം."

"നിങ്ങൾ പറയുന്നത് എനിക്കു മനസ്സിലാകുന്നില്ല അയ്യനവരേ. അരമനയുടെ ഭരണം മുഴുവൻ റാണി ഏറ്റെടുക്കണമെന്നു പറഞ്ഞാലെന്താണ്? രാജാവിനെ മാറ്റണം എന്നല്ലേ?"

"മാറ്റുന്ന കാര്യമൊന്നുമല്ല. എന്തു കൊടുക്കണം, എന്തു വിടണം എന്നൊക്കെ ഇപ്പോൾ രാജാവ് ഉത്തരവിട്ടുകൊണ്ടിരിക്കുന്നു. ഇനിമേൽ അതെല്ലാം റാണിചെയ്യുവാൻ വേണ്ട ഏർപ്പാടു ചെയ്യണം."

"അത് ഏർപ്പെടുത്തുന്നതാരാണ് ? നിങ്ങൾ ഏർപ്പെടുത്തുമോ?"

"ഈ ചുമതല അമ്മാജി ഏറ്റെടുക്കാമെന്നു സമ്മതിച്ചാൽ രാജസന്നിധിയിൽ ഞങ്ങൾ മന്ത്രിമാർ തന്നെ ഉണർത്തിക്കാം."

റാണി സ്വല്പനേരം തല കുനിച്ച് ആലോചിച്ചുകൊണ്ടിരുന്നു. അതിനു ശേഷം ചിക്കണ്ണശെട്ടിയെ നോക്കി "ലക്ഷത്തിലേറെ കടം

വരത്തക്കമട്ടിൽ നിങ്ങൾ കടം കൊടുത്തല്ലോ ശെട്ടിയവരേ. എട്ടോ പത്തോ പതിനഞ്ചോ ആയിരമായപ്പോൾ എന്തുകൊണ്ട് നിങ്ങൾ രാജാവിനെ ഈ സംഗതി അറിയിച്ചില്ല? കടം ഇത്ര വലുതായി വർധിക്കാൻ വിട്ട് അരമനയുടെ വഴി അടച്ചല്ലോ?" എന്നു പറഞ്ഞു.

ചിക്കണ്ണശെട്ടി "കടമായെന്ന് ഉണർത്തിച്ചു അമ്മേ. 'എവിടെപോകുന്നു, കുറെ കഴിയട്ടെ' എന്നു പറഞ്ഞു. വീണ്ടും ഉണർത്തിച്ചാൽ ശകാരിക്കുമോ എന്നു ഭയമുണ്ടായി. അതുകൊണ്ടു കൊടുത്തു. ഇപ്പോൾ വഴി കാണുന്നില്ല. അതുകൊണ്ടു മന്ത്രിയോടു ഞങ്ങൾ പറഞ്ഞു."

"നമ്മോട് അപ്പപ്പോൾ പറയാമായിരുന്നല്ലോ? എന്തു കൊണ്ടു പറഞ്ഞില്ല?"

ചിക്കണ്ണശെട്ടിക്കതിന് ശരിയായ മറുപടി കൊടുക്കാൻ കഴിഞ്ഞില്ല.

കുറച്ചു കഴിഞ്ഞ് ഗൗരമ്മാജി "ആകട്ടെ. ഇതു വെറും പണത്തിന്റെ കാര്യം മാത്രമല്ലെന്നു മനസ്സിലാക്കുന്നു. എന്താണു കാര്യമെന്നു കുറെക്കൂടി നോക്കാനുണ്ട്. ബോപ്പണ്ണൻ നാളെ ഇങ്ങോട്ടു വരുമോ അയ്യനവരേ? നിങ്ങൾ രണ്ടുപേരും വരിൻ. സംസാരിക്കാം. ശെട്ടിവരേണ്ടതില്ല" എന്നു പറഞ്ഞു.

രാജാവിനെ മുഴുവൻ ഭരണത്തിൽ നിന്നു മാറ്റി ഭരണം റാണിയെ ഏല്പിക്കണം എന്നതാണ് തങ്ങളുടെ ഉദ്ദേശ്യമെന്ന് റാണി ധരിച്ചിട്ടുണ്ടെന്ന് ലക്ഷ്മീനാരായണയ്യനു മനസ്സിലായി. അയാൾ "ഉത്തരവ് അമ്മാജി, നാളെ ഞാനും ബോപ്പണ്ണ മന്ത്രിയും വരാം "എന്നു പറഞ്ഞ് അവരുടെ അനുമതി വാങ്ങി പുറപ്പെട്ടു.

## 30

അടുത്ത ദിവസം റാണിയുടെ സമയമറിഞ്ഞുകൊണ്ട് ലക്ഷ്മീനാരായണയ്യരും ബോപ്പണ്ണനും അരമനയിലേക്കു പോയി.

താൻ റാണിയോടുപറഞ്ഞ കാര്യങ്ങളും റാണി തന്നോടു പറഞ്ഞ കാര്യങ്ങളുമെല്ലാം ലക്ഷ്മീനാരായണയ്യർ വിശദമായി ബോപ്പണ്ണനെ അറിയിച്ചു. എങ്കിലും റാണി തന്നെ കാണണമെന്നു പറഞ്ഞതിന്റെ ഉദ്ദേശ്യമെന്തായിരിക്കാമെന്നറിയാതെ ബോപ്പണ്ണൻ സ്വല്പം അസ്വസ്ഥനായിരുന്നു. ഗൗരമ്മ അഭിമാനമുള്ളവളാണ്. താനും അഭിമാനമുള്ളവനാണ്. ഇങ്ങനെയുള്ളവർ രണ്ടു വശത്താ

യി എതിർത്തു നിന്നാൽ സ്വാഭാവികമായും സംസാരം അതിരുകടക്കാം. കുമാരിയെ തന്റെ അനന്തിരവൻ ഉത്തയ്യനെ കൊണ്ടു വിവാഹം കഴിപ്പിക്കണമെന്ന റാണിയുടെ അപേക്ഷ അയാൾ നിരാകരിച്ചിരുന്നു. എന്തായാലും സൂക്ഷിച്ചു സംസാരിച്ചാൽ കുഴപ്പം വരില്ല.

ഇവർ അരമനയിലെത്തിയപ്പോൾ റാണി അന്ത:പുരത്തിലെ സ്വീകരണമുറിയിൽ കാത്തിരിക്കുകയായിരുന്നു. ഇവരെ അകത്തു വരുത്തി ആസനസ്ഥരാക്കി. റാണിയും അവർക്കരികെ സ്വല്പമകലെയായി ഇരുന്നു.

ഗൗരമ്മയുടെ രൂപം സുന്ദരമാണെങ്കിലും അല്ലെങ്കിലും അവരുടെ ഗംഭീരമായ രീതി, നില്പ് എല്ലാം അതി സുന്ദരമായി തോന്നത്തക്ക മട്ടിലാണ് എന്ന് ഇതിനു മുമ്പ് പറഞ്ഞുവല്ലോ. സ്വഭാവേന അവർ ആലോചനാ ശീലയാണ്.

എന്തോ പ്രശ്നമുണ്ടായിരിക്കുന്നു എന്ന വിചാരത്താൽ ഇപ്പോൾ അവരുടെ മുഖത്ത് ആലോചന ശരിക്കു നിഴലിച്ചു കാണാമായിരുന്നു. ഇതുമൂലം അവരുടെ ഗാംഭീര്യമാർന്ന സൗന്ദര്യം അല്പം വർധിച്ചതായി തോന്നി.

മന്ത്രിമാർ ഇരുന്നതിനു ശേഷം ബോപ്പണ്ണനോട് " വീട്ടിലെല്ലാവർക്കും സുഖം തന്നെയല്ലേ ബോപ്പണ്ണമാവാ? " എന്നു ചോദിച്ചു.

അവരുടെ ശബ്ദം മധുരമായിരുന്നു; കരുണ യാചിക്കുന്ന മട്ടിലുള്ളതായിരുന്നു.

"അവിടുത്തെ തണലിൽ എല്ലാവർക്കും സുഖം തന്നെ അമ്മാജീ" എന്ന് അയാൾ മറുപടി നൽകി.

" അരമനയിലെ ചെലവ് അതിരു കവിഞ്ഞു; ഇനി പണം നൽകാൻ വിഷമമാണ്, ഭരണം നാമേറ്റെടുക്കണം, എന്ന് നിങ്ങളാഗ്രഹിക്കുന്നതായി ലക്ഷ്മീനാരായണയ്യർ പറഞ്ഞു. ഇതേപ്പറ്റി ശരിയായി മനസ്സിലാക്കാമെന്നു കരുതി നിങ്ങൾ രണ്ടു പേരെയും കാണണമെന്നാഗ്രഹിച്ചു."

"അയ്യർ അങ്ങനെ പറഞ്ഞു. അതു കൊണ്ടാണ് വന്നത്."

"നാം നിങ്ങളുടെ വീട്ടിലെ കുട്ടിയാണെന്നു കരുതി വഴി കാണിച്ചു തരണം. നമ്മുടെ ജീവിതം നിങ്ങൾ കണ്ടിട്ടുള്ളതാണ്. അതിൽ പുതുതായി ഒന്നുമില്ല. നിങ്ങൾ പറയുന്നതു ചെയ്താൽ രാജാവിനെ താഴെയിറക്കി ഭാര്യ സിംഹാസനത്തിലേറി എന്നു ആളുകൾ വിചാരിക്കും. പിന്നെ ജീവിക്കുന്നതെങ്ങനെ? നമുക്ക് ഒരു കുട്ടിയാ

ണുള്ളത്; അവൾക്ക് പ്രായമായി വരുന്നു. കുട്ടിയുടെ അമ്മയെപ്പറ്റി ആളുകൾ എന്തു വിചാരിക്കും? അച്ഛൻെറയും അമ്മയുടെയുമിട യിൽ അത് ആരുടെ കൂടെ നിൽക്കണം? ഇതും ആലോചിക്കണ മല്ലോ?"

"ആലോചിക്കേണ്ട കാര്യമാണ് അമ്മാജീ."

"അരമനയുടെ ഇപ്പോഴത്തെ കടം എങ്ങനെയെങ്കിലും തീർത്ത് ഭാവിയിൽ ചെലവു നിയന്ത്രിച്ചാൽ ഈ വിഷമം ഒഴിവാക്കാം. ജീ വിതത്തിൻെറ അവ്യവസ്ഥ അവസാനിപ്പിക്കാം. അല്ലേ? "

"അതു ശരി അമ്മാജീ. എന്നാൽ ഈ കടം തീർക്കുന്നതു തന്നെ വിഷമമാണ്. അതിനു ശേഷം ചെലവു നിയന്ത്രിക്കുന്ന വഴി കാ ണുന്നില്ല. "

"മാമൻെറ കാലത്ത് അദ്ദേഹം നമുക്കായി പ്രതിവർഷം പതിനാ യിരം പൊൻപണം സൂക്ഷിച്ചിരുന്നു. മുമ്പുണ്ടായിരുന്ന ആഭരണ ത്തിനു പുറമെ വീട്ടുമകൾ എന്നു പറഞ്ഞു പുതുതായി പ്രതിവർ ഷം പതിനയ്യായിരം മുത്ത്, പവിഴം, സ്വർണം ഇതൊക്കെക്കൊണ്ട് ആഭരണമുണ്ടാക്കിച്ചിരുന്നു. നാലഞ്ചു വർഷം ഇതേ മട്ടിൽ പോ യി. അതൊക്കെക്കൂടിച്ചേർന്നാൽ ഈ കടത്തിൻെറ അത്രയുമാക ണം; വീണ്ടും അത്രയും തന്നെ ശേഷിക്കണം. ഈ ആഭരണത്തിന് ഇതിനെക്കാൾ ഉപയോഗം മറ്റെന്താണ് ? നാമൊരു ദിവസവും ഇ തെല്ലാമണിയാറില്ല. ലക്ഷ്മിയെ പൂജിച്ചുകൊണ്ട് കഴിയുന്നു. പൂ ജിച്ച അമ്മ രക്ഷിക്കുന്നു. ആഭരണങ്ങൾ നിങ്ങളുടെ കൈയിൽ ത ന്നുവിടാം. കടം തീർക്കുക. ഭാവിയിൽ ചെലവു നിയന്ത്രിക്കാൻ വേ ണ്ട ഏർപ്പാടു ചെയ്യാം."

ബോപ്പണ്ണന് റാണിയുടെ വാക്കുകേട്ട് ആശ്ചര്യവും പ്രീതിയും വിഷാദവും തോന്നി. അദ്ഭുതം കൊണ്ട് അയാൾ ഒരു നിമിഷം മൂ കനായിരുന്നു; അതിനു ശേഷം ലക്ഷ്മീനാരായണയ്യരോട് "കേട്ടോ അയ്യനവരേ?" എന്നു ചോദിച്ചു.

ലക്ഷ്മീനാരായണയ്യൻെറ മനസ്സും റാണിയുടെ വാക്കുകൾ കേ ട്ടു തരളിതമായി. അയാളുടെ കണ്ണുകളിൽ ജലം പൊടിഞ്ഞു. അ യാൾ പതുക്കെ "കേട്ടു" എന്നു മറുപടി കൊടുത്തു.

"എന്തു പറയുന്നു?"

"രണ്ടുപേരും പറയുന്നത് ഒന്നുതന്നെ ബോപ്പണ്ണാ."

ബോപ്പണ്ണൻ വീണ്ടും കുറെ നിമിഷങ്ങൾക്കു ശേഷം "അവിടു ത്തെ ചിന്ത വളരെ വലുതാണ് അമ്മാജീ. അരമനയിലെ സ്ത്രീക

ളെന്നല്ല, ഏതു മനയിലെ സ്ത്രീകളും തങ്ങളുടെ ആഭരണങ്ങൾ വിട്ടുകൊടുക്കുന്നതിനു മുമ്പ് ജീവൻ വിട്ടു കൊടുത്തേക്കും എന്നാണ് ആളുകൾ പറയുന്നത്. അതു ശരിയാണുതാനും. ഇത്തരക്കാരിൽ നിങ്ങളാകട്ടെ ആഭരണങ്ങളെല്ലാം ഇങ്ങനെ കൊടുക്കാമെന്നു പറയുന്നു. ഇതു വെറും സ്ത്രീയുടെ വാക്കല്ല. ദേവതയുടെ വാക്കാണ്."

"എത്രയായാലും നാം നിങ്ങളേക്കാൾ ചെറിയവളാണ്. ഇങ്ങനെ പുകഴ്ത്തണ്ടാ. മോശമാണ്."

"അതേ അമ്മേ. എന്നാൽ ഉള്ള കാര്യം പറയണമല്ലോ. പുകഴ്ത്തുകയല്ല."

ലക്ഷ്മീനാരായണയ്യർ: "അതെ അമ്മേ. ബോപ്പണ്ണമന്ത്രി പറഞ്ഞതു ശരിയാണ്" എന്നു പറഞ്ഞു.

റാണി: "ആഭരണങ്ങളെല്ലാം നമ്മുടെ ഭണ്ഡാരപ്പുരയിലെ പെട്ടികളിലുണ്ട്. വെളുപ്പിന് അതെല്ലാം നാലു പെട്ടികളിൽ നിറച്ച്, നിങ്ങൾക്ക് സമ്മതമാണെങ്കിൽ ........"

റാണി വാചകം മുഴുമിപ്പിക്കുന്നതിനു മുമ്പ് ബോപ്പണ്ണൻ ലക്ഷ്മീനാരായണയ്യരെ നോക്കി വീണ്ടും റാണിയുടെ നേർക്ക് തിരിഞ്ഞ് "ഈ ഏർപ്പാടിനാണെങ്കിലും രാജാവിന്റെ സമ്മതം വേണമല്ലോ" എന്നു പറഞ്ഞു.

റാണി: "നിങ്ങൾ സമ്മതിച്ചാലുടൻ നാമിക്കാര്യം രാജാവിനെ അറിയിച്ച് ആഭരണങ്ങളെല്ലാം നിങ്ങളുടെ ഭണ്ഡാരത്തിലേക്കയച്ചു തരാം."

ബോപ്പ: "നല്ല കാര്യം അമ്മാജി. പക്ഷേ ഞങ്ങൾ സമ്മതിക്കില്ല."

"സമ്മതിക്കില്ല?"

"പൂർവികർ വീട്ടുമകൾക്കു കൊടുത്ത ആഭരണങ്ങൾ അവളുടെ സ്വന്തമാണ്. നെറ്റിയിലെ കുങ്കുമത്തോടും, കഴുത്തിലെ മാംഗല്യത്തോടുമൊപ്പം അതും ഐശ്വര്യത്തിന്റെ അടയാളമാണ്. അതിൽ കൈവയ്ക്കുന്നത് കുടുംബം നശിപ്പിക്കുന്ന പണിയാണ്. ദേശത്തിന്റെ ലക്ഷ്മിയാണ് അമ്മ. ഇതു ഞങ്ങളെടുക്കുന്നതു ശരിയല്ല."

## 31

ഇവർ സംസാരിച്ചു കൊണ്ടിരുന്നപ്പോൾ വാതിലിനു സമീപം ആരോ നീങ്ങിയ നിഴൽ റാണി കണ്ടു. "വാതിലിന്നടുത്താരാണ്?" എന്ന്

അവർ ചോദിച്ചു. ആരും വന്നില്ല. റാണി വീണ്ടും കോപത്തോടെ "ആരാണു വാതിലിന്നടുത്ത്? ഇവിടെ വാ" എന്നു പറഞ്ഞു. വിളറിയ മുഖത്തോടെ വിഷമിച്ച് ബസവൻ വാതില്ക്കൽ വന്നു.

"വാതിലിനടുത്ത് എന്തു ചെയ്യുകയായിരുന്നു ബസവയ്യാ? ചാരപ്പണി നടത്തുകയായിരുന്നോ?"

"യജമാനൻ 'നോക്കിക്കൊണ്ടു വാ' എന്നു പറഞ്ഞു. അതുകൊണ്ടു വന്നതാണ്. "

നടന്നത് ഇതാണ്: മുമ്പത്തെ ദിവസം ലക്ഷ്മീനാരായണയ്യർ വന്നതും ഇന്ന് ബോപ്പണ്ണനും ലക്ഷ്മീനാരായണയ്യരും വന്നതും ബസവൻെറ ആൾക്കാർ രാജാവിനെ അറിയിച്ചു. ഭാര്യയുടെ കാര്യത്തിൽ രാജാവിനു വ്യക്തമായ അവിശ്വാസമില്ലെങ്കിലും വിശ്വാസം പോരാ. എന്താണു നടക്കുന്നതെന്നു രാജാവ് ആലോചിച്ചു. എന്തായാലും അതു തനിക്കെതിരായിരിക്കണമെന്നു നിശ്ചയിച്ചു. 'അവർ എന്തോ സംസാരിച്ചുകൊണ്ടിരിക്കുന്നു; രഹസ്യമായി കേട്ടുകൊണ്ടു വരൂ' എന്ന് പറഞ്ഞ് ബസവനെ അയച്ചു.

പ്രഭാതം മുതൽ മദ്യപിച്ച് രാജാവിന് അപ്പോൾ നിയന്ത്രണം വിട്ടിരുന്നു. ബസവൻ വരാൻ അല്പം താമസിച്ചു. രാജാവു തന്നെ അവിടേക്കു വന്നു.

ബസവൻെറ മറുപടി കേട്ടു അസ്വസ്ഥയായ റാണി "യജമാനൻ നോക്കിക്കൊണ്ടു വാ എന്നു പറഞ്ഞാൽ നേരെ തന്നെ വരണം; നമ്മെ കാണണം. വാതില്ക്കലെന്തിന് ഒളിച്ചു നിന്നു?" എന്നു ചോദിച്ചു. റാണിയുടെ ഈ ചോദ്യം തീരുന്നതിനു മുമ്പു തന്നെ രാജാവു വാതിലിനു സമീപം വന്നു. "അതേ, എന്തു വ്യഭിചാരം ചെയ്തോണ്ടിരിക്കുന്നെന്നറിഞ്ഞു കൊണ്ടു വരാൻ നാം പറഞ്ഞു. ബന്ധുവിനോടും ബ്രാഹ്മണനോടും ചേർന്നെന്തു ചെയ്തെടീ തേവിടിശ്ശീ" എന്നു ചോദിച്ചു കൊണ്ട് അദ്ദേഹം മുന്നോട്ടു വന്നു.

റാണി മന്ത്രിമാരെ നോക്കി "ഇതൊന്നും നിങ്ങൾ കേൾക്കേണ്ട കാര്യങ്ങളല്ല. ഇതു നമ്മുടെ വീട്ടുകാര്യമാണ്" എന്നു പറഞ്ഞ് രാജാവിൻെറ നേർക്ക് തിരിഞ്ഞ് "എല്ലാ സംഗതിയും ഉണർത്തിക്കാം, തെറ്റൊന്നും ചെയ്തില്ല" എന്നു പറഞ്ഞു.

"തെറ്റൊന്നുമില്ലേ? ഉണർത്തിക്കുമോ? തേവിടിശ്ശീ ! നീ ഉണർത്തിക്കും; അതു നാം കേൾക്കണം. നോക്കിക്കോ, നിന്നെ പിടിച്ച് പുലയർക്ക് കൊടുക്കുന്നുണ്ട്. ബോപ്പണ്ണമാമൻ! ഗൗരമ്മസൊസെ

ആഹ! എന്തൊരടുപ്പം!. എന്തൊരു ശൃംഗാരം! സൊസെയുമൊത്തു ചിരിച്ചു കളിക്കാൻ വന്നതോ നീ ബോപ്പണ്ണമാവാ? നീ ഇവിടെന്തിനു വന്നു?" എന്നു ഗർജ്ജിച്ചുകൊണ്ട് രാജാവ് ബോപ്പണ്ണന്റെ സമീപത്തേക്കു നീങ്ങി.

രാജാവിന് മദ്യപാനം കൊണ്ട് പ്രജ്ഞനശിച്ചിരുന്നു എന്നത് സംസാരത്തിൽ നിന്നു വ്യക്തം. കോപംകൊണ്ട് അദ്ദേഹത്തിന്റെ വായിൽനിന്നു നുര വന്നു. ബോപ്പണ്ണൻ എന്തോ പറയുമായിരുന്നു. "വെറുതെ ഇരിക്ക് വാ തുറക്കണ്ട" എന്ന് ലക്ഷ്മീനാരായണയ്യർ അയാളെ തടഞ്ഞു. ബോപ്പണ്ണൻ കോപത്തോടു കൂടി ലക്ഷ്മീനാരായണയ്യരെ നോക്കി; തന്റെ കോപം അടക്കിക്കൊണ്ടു നിന്നു.

റാണിയുടെ മുഖം നിർവികാരമായിരുന്നു. അവർ ഭർത്താവിന്റെ സമീപം വന്നു. "മന്ത്രിമാരെ നാമാണു വിളിപ്പിച്ചത്, ആവശ്യമുണ്ടായിരുന്നു. അതു പിന്നീടുണർത്തിക്കാം. ഇപ്പോൾ അങ്ങേക്ക് ശരീരസുഖമില്ല. കുറെനേരം വിശ്രമിക്കണം. അതിനുശേഷം സംസാരിക്കാം" എന്നു പറഞ്ഞ് രാജാവിന്റെയും ബോപ്പണ്ണന്റെയും നടുവിൽ നിന്നു.

"എടീ തേവിടശ്ശി, ജാരനെ രക്ഷിക്കുകയാണോ?" എന്നു പറഞ്ഞ് രാജാവ് റാണിയെ പ്രഹരിക്കാനെന്നോണം കൈ ഉയർത്തി. ബോപ്പണ്ണൻ രാജാവിനെ തടുക്കാനായി കൈ നീട്ടി. ലക്ഷ്മീനാരായണയ്യർ അയാളെ പുറകോട്ടു പിടിച്ചുവലിച്ചു.

രാജാവിന്റെ കൈ റാണിയുടെ തലയിൽ വീണു. റാണി തന്റെ രണ്ടു കൈകൾ കൊണ്ടും രാജാവിന്റെ കൈ പിടിച്ചു.

ഇത്രയുമായപ്പോഴേക്കും, കോപം കൊണ്ടാവണം തളർന്ന രാജാവ് ഒരു വശത്തേക്കു വീഴാൻ ഭാവിച്ചു.; വാക്കുകൾ അവ്യക്തമായി "ത്ത ത്ത ത്ത" എന്ന ശബ്ദം മാത്രം കേട്ടു.

റാണി കൈകൊണ്ട് രാജാവിനെ പിടിച്ചു. "ഇവിടെ വാ ബസവയ്യാ. രാജാവിന് ശരീരത്തിനു നല്ല സുഖമില്ല; കൊണ്ടുപോയി അല്പനേരം കിടത്തുക" എന്നു പറഞ്ഞു.

റാണി ഗൗരമ്മാജിയുടെ പ്രവൃത്തിയിൽ ബസവന് അദ്ഭുതം തോന്നി. റാണിയുടെ ആജ്ഞയനുസരിച്ച് ബസവൻ സമീപത്തുവന്ന് രാജാവിനെ തന്റെ കൈകളിൽ താങ്ങി. രാജാവ് ബോധശൂന്യനായി.

റാണി മന്ത്രിമാരുടെ നേരെ നോക്കി "ഒരു നിമിഷമിരിക്കിൻ ഇതാ വന്നു" എന്നു പറഞ്ഞു. ബസവനോട് "ബസവയ്യാ സേവിക

യെ വിളിക്കൂ" എന്ന് ആജ്ഞാപിച്ചു. രാജാവിനെ സമീപത്തുള്ള മഞ്ചത്തിൽ ചാരിയിരുത്തി. ബസവൻ വാതിലിനു സമീപം പോയി സേവികയെ വിളിച്ചു. അവൾ വന്നപ്പോൾ രാജാവിനെ ഇടംകൈകൊണ്ട് താങ്ങുവാൻ പറഞ്ഞു. അവളുടെ സഹായത്തോടെ രാജാവിനെ എടുത്ത് അകത്തുകൊണ്ടുപോയി.

റാണി രാജാവിനെ എടുത്തുകൊണ്ടുപോയപ്പോൾ മുടന്തൻ സഹായത്തിനെന്നോണം വന്നു. റാണി 'വേണ്ട, വേണ്ട'എന്നു പറഞ്ഞു.

അവരുടെ സംസാരത്തിൽ ഈ ജോലി വിഷമമുള്ളതല്ല. യോഗ്യതയ്ക്കു കുറവുവരുത്തുന്നതുമല്ല എന്ന അർഥമുണ്ടായിരുന്നെന്ന് ആർക്കും മനസ്സിലാക്കാമായിരുന്നു.

റാണി രാജാവിനെയും കൊണ്ട് അകത്തേക്കു പോയപ്പോൾ ലക്ഷ്മീനാരായണയ്യരോട് ബോപ്പണ്ണൻ " അമ്മാജിക്ക് വളരെയേറെ വിഷമമുണ്ട്. ഇപ്പോൾ ഈ സംഭാഷണം നിർത്താം. അല്ലേ?" ലക്ഷ്മീനാരായണയ്യർ " നിർത്താമെന്നു തോന്നുന്നു" എന്നു പറഞ്ഞ് ബസവനെ വിളിച്ചു. ബസവനോട് "ബസവയ്യാ, റാണി ഞങ്ങളെ അന്വേഷിച്ചുവന്നാൽ, ഇപ്പോൾ രാജാവിനെ നോക്കട്ടെ, ഞങ്ങൾ നാളെ വീണ്ടും കാണാം എന്നുണർത്തിക്കൂ" എന്നു പറഞ്ഞു.

ബസവയ്യൻ: "ആകട്ടെ അയ്യനവരെ."

ബോപ്പണ്ണനും ലക്ഷ്മീനാരായണയ്യരും അരമനയിൽ നിന്നു യാത്രയായി.

## 32

കോപാധികൃത്താൽ മൂർച്ഛിച്ച വീരരാജൻ പതിനഞ്ചു ദിവസം ശയ്യാവലംബിയായി കഴിഞ്ഞു. ആദ്യത്തെ മൂന്നു ദിവസം അദ്ദേഹം അർധപ്രജ്ഞനായിരുന്നു; ഉറക്കത്തിൽ അവ്യക്തമായ വാക്കുകൾ വിളിച്ചുപറഞ്ഞിരുന്നു. റാണി രാജാവിന്റെ ശുശ്രൂഷയ്ക്കായി, സമീപത്തു തന്നെ കഴിഞ്ഞുകൂടി. ഭിഷഗ്വരനെ വിളിച്ച് എന്തു സംഭവിച്ചെന്നു ശരിയായി നോക്കാൻ പറഞ്ഞു. ഭിഷഗ്വരന്റെ പരീക്ഷണങ്ങൾ ശ്രദ്ധിച്ച് ഏറ്റവും നല്ല ചികിത്സ നൽകാൻ വേണ്ട ഏർപ്പാടുകൾ ചെയ്തു. ദീക്ഷിതരെ വരുത്തി രാജാവിനു സുഖം ലഭിക്കത്തക്കവിധം, ദേവസന്നിധിയിൽ പൂജകൾ നടത്തുവാൻ വേണ്ട ഏർപ്പാടുകളും അവർ ചെയ്തു. ദീക്ഷിതർ ദൈവജ്ഞൻ കൂടിയാണ്. റാണി അയാളോട് "ഗ്രഹസ്ഥിതി എങ്ങനെയുണ്ടെന്നു നോക്കൂ;

ശാന്തികർമമെന്താണു വേണ്ടതെന്നു വച്ചാലതു ചെയ്യൂ" എന്നു പറഞ്ഞു.

രാജാവ് അബോധാവസ്ഥയിൽ ലൂസി എന്ന ഒരു ആംഗലവനിതയെപ്പറ്റിയും ഹാക്കർ എന്ന ഇംഗ്ലീഷധികാരിയെപ്പറ്റിയും സംസാരിച്ചിരുന്നു. അവർക്കു വിരുന്നു കൊടുക്കുന്നതിനു തടസ്സമുണ്ടായി എന്ന അസ്വസ്ഥത രാജാവിനുണ്ടായിരുന്നു. റാണി അവരെ കണ്ടിട്ടുണ്ട്. രാജാവിന്റെ ദേഹസ്ഥിതി നന്നായാൽ ഈ ഇംഗ്ലീഷ് ജനങ്ങളെയെല്ലാംവിളിച്ച് വിരുന്നു നൽകണമെന്ന് റാണി നിശ്ചയിച്ചു.

ഭിഷഗ്വരൻ "മുമ്പ് ഒരു പ്രാവശ്യം രാജാവിന് ഈ രോഗത്തിന്റെ സൂചന കണ്ടപ്പോൾ മേഘലിംഗപാതിരി ഔഷധം കൊടുത്തു. അതുകൊണ്ട് വളരെ സുഖം കിട്ടി"എന്നു പറഞ്ഞു. ഇംഗ്ലീഷിലെ മേഗ്ലിംഗ് എന്ന പേരിന്റെ ദേശീയ രൂപമാണ് മേഘലിംഗ. ഫാദർ മേഗ്ലിംഗ് മംഗളൂരിലെ ക്രൈസ്തവ പാതിരിയാണ്. അദ്ദേഹം ക്രിസ്തുമത പ്രചാരണത്തിനായി വന്ന ക്രൈസ്തവ പാതിരിയാണ്. കുറെയൊക്കെ വൈദ്യമറിയാം. റാണി മംഗളൂരിലേക്ക് ദൂതരെവിട്ട് പാതിരിയെ വരുത്തി.

ഭിഷഗ്വരൻ എന്ത് ഔഷധം കൊടുത്താലും അത് ആദ്യം മറ്റൊരാൾ കുടിക്കുകയോ അല്ലെങ്കിൽ സ്വല്പം ഒരു നായ്ക്കു കൊടുക്കുകയോ ചെയ്തശേഷം മാത്രമേ രാജാവിനു നൽകൂ. പണ്ടു മുതലേ അരമനയിൽ നടന്നുവരുന്ന പതിവാണിത്. ഇപ്രാവശ്യം കീഴ്വഴക്കങ്ങളൊക്കെ റാണി തന്നെ ചെയ്തു. തന്റെ ഔഷധം ആദ്യം റാണി കുടിച്ചു നോക്കുന്നതു കണ്ട പാതിരി "ഈ മുൻകരുതലൊന്നും നമ്മുടെ കാര്യത്തിലാവശ്യമില്ല" എന്നു പറഞ്ഞു. റാണി ചിരിച്ചുകൊണ്ട് "നമ്മുടെ ശരീരവും നന്നാവട്ടെ എന്നു കരുതി" എന്നു മറുപടി നൽകി.

രാജാവ് റാണിയെ അത്രയൊന്നും പരിഗണിക്കുന്നില്ലെന്നത് പാതിരിക്കറിയാം. പാതിരിക്കു മാത്രമല്ല; കുടകിൽ വന്നിട്ടുള്ള എല്ലാ ഇംഗ്ളീഷുകാർക്കും ഇക്കാര്യമറിയാം. ഇങ്ങനെയൊക്കെയാണെങ്കിലും ഈ സ്ത്രീ ഭർത്താവിന്റെ കാര്യത്തിൽ ഇത്രയേറെ ശ്രദ്ധിക്കുന്നുണ്ടല്ലോ എന്ന് പാതിരി അദ്ഭുതപ്പെട്ടു. ഹിന്ദുധർമത്തിൽ സ്ത്രീകൾക്കു മാന്യത നൽകുന്നില്ല. ഭർത്താവ് എങ്ങനെയുള്ളവനാണെങ്കിലും അയാളെ ദേവനെപ്പോലെ കാണണം എന്നു പറഞ്ഞ് സ്ത്രീകളെ അപ്രധാനരാക്കിയിരിക്കുന്നു. റാണിയാണെങ്കിലും ഇവർക്ക് താനൊരു 'വസ്തു' ആണ് എന്ന വിചാരമില്ല.

റാണി പാതിരിയോടു പറഞ്ഞു, രാജാവിന്റെ ദേഹസ്ഥിതി ന ന്നായി ഒന്നു രണ്ടു മാസങ്ങൾക്കകം നിങ്ങളുടെ ഇംഗ്ലീഷ് മിത്ര ങ്ങൾക്ക് നാമിവിടെ ഒരു വിരുന്ന് ഏർപ്പെടുത്തുന്നുണ്ട്. ഹാക്കർ സാഹേബും ലൂസിയും നിങ്ങളുടെ മറ്റു സുഹൃത്തുക്കളും വരണ മെന്ന് നാം അപേക്ഷിക്കുന്നു. മംഗളൂരിലെ നിങ്ങളുടെ സാഹേബു മാരെല്ലാം വരാൻ വേണ്ട ഏർപ്പാടു ചെയ്യുക. എല്ലാവർക്കും സൗക ര്യമുള്ള ഒരു ദിവസം മുൻകൂട്ടിത്തന്നെ ആലോചിച്ചുറപ്പിക്കുക." പാതിരി "വളരെ സന്തോഷം, അങ്ങനെ ചെയ്യാം"എന്നു മറുപടി നൽകി. ഈ കാര്യം അറിയിച്ചു കൊണ്ട് ബാംഗളൂരിലേക്കും മാം ഗളൂരിലേക്കും കത്തുകൾ അയച്ചു.

## 33

രോഗികളുടെ സമീപത്തിരുന്ന് അവരുടെ ആത്മസൗഖ്യത്തെക്കു റിച്ചു സംസാരിക്കുന്നത് ക്രൈസ്തവ പാതിരികളുടെ പതിവാണ്. മറ്റു മതക്കാരുടെ സമീപത്തിരുന്നാൽ ഇത് അവരെ ക്രിസ്തുമത ത്തിൽ ചേർക്കുവാനുള്ള യത്നമാകും. "ക്രിസ്തുമാത്രമാണു രക്ഷ കൻ. ക്രിസ്ത്യാനികളോടു മാത്രം ദൈവം കൃപ കാണിക്കുന്നു" എന്ന ത് ഇവരുടെ ഉറച്ച വിശ്വാസമാണ്. രോഗിയായ മനുഷ്യന്റെ മന സ്സ് നിയന്ത്രണം വിട്ടിരിക്കുന്നു; നരകത്തെക്കുറിച്ചുള്ള വർത്തമാ നം കൊണ്ട് അത്തരം മനസ്സിൽ ഭയം ജനിപ്പിക്കുവാൻ വിഷമമില്ല. ക്രൈസ്തവപാതിരി ഇത്തരം സംഭാഷണങ്ങൾ കൊണ്ട് രോഗികളെ ഭയപ്പെടുത്താൻ മടിക്കുകയില്ല. അവന്റെ ആത്മാവിനെ രക്ഷിച്ച് ക്രിസ്തുവിന്റെ സ്വന്തമാക്കുന്നതിന് അത് ഏറ്റവും നല്ല സമയമാ ണ്. ദൈവം മനുഷ്യർക്ക് രോഗം കൊടുക്കുന്നത്, ഇത്തരം ഭയം ജനിപ്പിച്ച് ജീവൻ ദൈവത്തിന്റെ നേർക്ക് തിരിക്കുന്നതിനു വേണ്ടി യാണെന്നത് ഇവരുടെ വിശ്വാസമാണ്. ഈ വിശ്വാസമുള്ള ക്രിസ് തുസേവകനാണ് മേഗ്ലിംഗ് പാതിരി.

രാജാവിന് ഔഷധം നൽകുന്ന സന്ദർഭങ്ങളിൽ പാതിരി റാണി യോടും രാജാവിനോടും ക്രിസ്തുവിനെപ്പറ്റി വളരെയേറെ സംസാരി ച്ചു. അവർ ക്രിസ്ത്യാനികളായാൽ ദൈവം അവരെ രക്ഷിക്കുമെന്ന് ആശ്വസിപ്പിച്ചു. ഇംഗ്ലീഷ് പ്രഭുക്കൾ ഇവരെ സഹോദരരായും ബ ന്ധുക്കളായും കാണുമെന്നും പറഞ്ഞു

ഒരാഴ്ചയ്ക്കുള്ളിൽ ആരോഗ്യം വീണ്ടെടുത്ത രാജാവ് "നാം ക്രി സ്ത്യാനിയായാൽ നിങ്ങൾ നമുക്ക് എന്തു തരുവിപ്പിക്കും?" എന്നു പരിഹാസമായി ചോദിച്ചു. പാതിരി "നിങ്ങളുടെ ആത്മാവ് ഇ

പ്പോൾ ചെകുത്താന്റെ കൈവശമാണ്. അതു നിങ്ങൾക്കു വിടുവിപ്പിച്ചു തരാം "എന്നു പറഞ്ഞു. രാജാവിനു കോപം വന്ന് "നിങ്ങളുടെ തന്ത ചെകുത്താന്റെ സമീപത്താണ്. പുലയാടിമോനേ അവനെ ആദ്യം വിടുവിപ്പിക്ക്" എന്നു പറഞ്ഞു.

പാതിരി: "ഈ വാക്കുകൾ ചെകുത്താന്റേതാണെന്ന് ഞങ്ങളുടെ മതത്തിൽ പറഞ്ഞിട്ടുണ്ട്. ദൈവം അവനെ അകറ്റി നിങ്ങൾക്കു നല്ലതു വരുത്തട്ടെ എന്നു ഞങ്ങൾ പ്രാർഥിക്കുന്നു."

പാതിരിയുടെ ക്ഷമ കണ്ട് റാണി അദ്ഭുതപ്പെട്ടു. ഈ പാതിരി ഓംകാരദേവ മന്ദിരത്തിലെ ദീക്ഷിതരെപ്പോലെ സഹനശക്തിയുള്ളയാളാണെന്ന് റാണിക്കു തോന്നി. ഇക്കാര്യത്തിൽ പാതിരിയെ റാണി വളരെയേറെ ഇഷ്ടപ്പെട്ടു. റാണിയുടെ ആജ്ഞയനുസരിച്ച് പാതിരി റാണിയെയും മകളെയും ക്രൈസ്തവധർമത്തിന്റെ മഹത്വത്തെപ്പറ്റിവർണിച്ചു കേൾപ്പിച്ചു: "നിങ്ങൾ ക്രിസ്ത്യാനികളാകുന്ന കാര്യത്തെപ്പറ്റി ചിന്തിക്കണം" എന്ന് റാണിയോടു പറഞ്ഞു.

റാണി: "നിങ്ങളുടെ ധർമം നിങ്ങൾക്കു കൊള്ളാം. നിങ്ങൾ ആ വഴിയിലൂടെ മോക്ഷം നേടുക; ഞങ്ങൾ ഞങ്ങളുടെ വഴിയിലൂടെ മോക്ഷം പ്രാപിച്ചു കൊള്ളാം. ഇപ്പോൾ നിങ്ങൾ വന്നിട്ടുള്ളത് ഔഷധം കൊടുക്കാനാണ്. ആ ജോലി ശരിയായി നിർവഹിക്കുക. നാം നിങ്ങൾക്കു വളരെയേറെ സമ്മാനം നൽകുന്നുണ്ട്."

"ക്രൈസ്തവധർമം ഹിന്ദു ധർമത്തെക്കാൾ ശ്രേഷ്ഠമാണെന്ന് ഞാൻ നിങ്ങൾക്കു കാണിച്ചു തരാം. നിങ്ങളുടെ മതത്തിലെ ഗുരുക്കളെ ഒരു ദിവസം വിളിക്കുക; എന്നോടൊന്നിച്ചു ചർച്ച നടത്തട്ടെ; ഞാനവരെ തോല്പിക്കാം."

"ഞങ്ങളുടെ ധർമവിഷയങ്ങൾ ഇങ്ങനെ ചർച്ച ചെയ്യാൻ ഗുരുക്കൻമാർ സമ്മതിക്കുകയില്ല. നിങ്ങൾ ആവശ്യപ്പെട്ടെന്ന് അയ്യരെ അറിയിക്കാം. ദീക്ഷിതർ സമ്മതിച്ചാൽ നിങ്ങൾക്കു രണ്ടുപേർക്കും സൗകര്യമുള്ള ദിവസം ചർച്ച നടക്കട്ടെ".

ഇതിനിടയിൽ ദീക്ഷിതർ ദേവാലയത്തിൽ ഗ്രഹശാന്തി കർമങ്ങളും ദേവപൂജയും നടത്തി. രാജാവിനു സുഖം ലഭിക്കാനായി അന്നദാനം, വസ്ത്രദാനം മുതലായവ ചെയ്യിച്ചു. ഇതിനൊക്കെ വേണ്ട ചെലവുകളെല്ലാം റാണി സ്വയം വഹിച്ചു.

ഒരു മാസമായപ്പോഴേക്കും രാജാവിന്റെ ആരോഗ്യം വളരെയേറെ മെച്ചപ്പെട്ടു. ഭർത്താവു മൂർഛിച്ചു വീണപ്പോൾ തന്റെ

മാംഗല്യത്തിന് അപകടം ഭവിച്ചോ എന്നു റാണി ഭയപ്പെട്ടിരുന്നു. ഇനി ഭയപ്പെടേണ്ടതില്ലെന്ന് ഇപ്പോൾ റാണിക്കു സമാധാനമായി. ഭിഷഗ്വരനും, ദീക്ഷിതർക്കും, പാതിരിക്കും സമ്മാനം നൽകി " നിങ്ങൾ മൂലം ഇപ്രാവശ്യം ദൈവം നമ്മെ രക്ഷിച്ചു" എന്നു പറഞ്ഞു.

## 34

ചിക്കണ്ണശെട്ടിയുടെ അണ്ണൻെറ മകൻ ചിക്കരാമശെട്ടി, ഭാര്യയുമൊത്ത് അരകലഗൂഡിനു പോയതിനുശേഷം തൻെറ ചിറ്റപ്പൻെറ ഗതി എന്തെന്ന് ആലോചിച്ചു. അയാൾ മടങ്ങി വരാനുണ്ടായ സന്ദർഭമെന്തെന്നന്വേഷിച്ച ബന്ധുക്കളോടും മിത്രങ്ങളോടും എല്ലാ സംഗതികളും വിവരിച്ച്, ചിറ്റപ്പനെ രക്ഷിക്കുന്നതെങ്ങനെ എന്നതിനെപ്പറ്റി ആലോചിച്ചു.

രണ്ടുവർഷങ്ങൾക്കു മുൻപ് ശരിയായി രാജ്യഭാരം നടത്തുന്നില്ല എന്ന ആക്ഷേപമുന്നയിച്ച്, ഇംഗ്ളീഷുകാർ മൈസൂർ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കി. ഭരണം അവർതന്നെ ഏറ്റെടുത്തു. "കുടകിലെ രാജാവ് അയോഗ്യനാണ്, അദ്ദേഹത്തെ സിംഹാസനത്തിൽ നിന്നിറക്കി മൈസൂറിനോടൊപ്പം കുടകിൻെറ ഭരണവും ഏറ്റെടുക്കണം" എന്ന് എന്തുകൊണ്ടുപറഞ്ഞു കൂടാ? തങ്ങൾ ഏതായാലും മൈസൂർ നിവാസികളാണ്. ഇപ്പോൾ ഇംഗ്ളീഷുകാരാണ് തങ്ങളുടെ പ്രഭുക്കൾ. ചിക്കണ്ണശെട്ടി മടക്കേറിയിലാണെങ്കിലും അയാളുടെ തറവാടിൻെറ വേരുകൾ അരകലഗൂഡിൽ തന്നെയാണ്. 'കുടകിലെ രാജാവ് മൈസൂറിലെ കച്ചവടക്കാരനെ ഉപദ്രവിച്ചിരിക്കുന്നു; ഇതേപ്പറ്റി അന്വേഷിക്കണം' എന്ന് പ്രഭുക്കളോടു പരാതിപ്പെട്ടാൽ അത് തെറ്റായിരിക്കില്ല. അയാൾ ഇപ്രകാരം തീരുമാനിച്ചു. അരകലഗൂഡിലെ പ്രമുഖവ്യക്തികളിൽ നിന്നും, ചിക്കണ്ണരാമശെട്ടിയിൽ നിന്നു തന്നെ പ്രത്യേകമായും ഓരോ അപേക്ഷ ഒരാഴ്ചയ്ക്കുള്ളിൽ ബാംഗളൂരിലെ ഇംഗ്ളീഷ് അധികാരികൾക്കു ലഭിക്കുകയുണ്ടായി.

അരകലഗൂഡിൽ നിന്ന് ഇങ്ങനെ പരാതി പോയിട്ടുണ്ടെന്ന വിവരം രഹസ്യമായി ചിക്കരാമശെട്ടി ചിക്കണ്ണശെട്ടിയെ അറിയിച്ചു. ചിക്കണ്ണശെട്ടി സ്വയം ഒരു പരാതിയുമയയ്ക്കാൻ തയ്യാറായിരുന്നില്ല. എന്നാൽ മറ്റുള്ളവർ അങ്ങനെ ചെയ്താൽ അയാൾക്കു വിരോധവുമില്ല. അയാൾ "നന്നായി" എന്നു വിചാരിച്ചു. ഈ കാര്യം അരമനയിൽ അറിഞ്ഞ് അവർ തനിക്കു കുഴപ്പമൊന്നും ഉണ്ടാക്കരുത് എന്നു മാത്രം ആഗ്രഹിച്ചു

## 35

അരകലഗൂഡിൽ നിന്നു വന്നവപോലുള്ള അപേക്ഷകൾ ഇംഗ്ലീഷുകാർക്കു വളരെ പ്രിയപ്പെട്ടവയാണ്. അവർ ആ സമയത്ത് ഭാരതഭൂമി മുഴുവൻ വിഴുങ്ങുവാനൊരുങ്ങുന്ന പെരുമ്പാമ്പിനെപ്പോലെയായിരുന്നു.

ഹൈദരുമായി യുദ്ധംചെയ്തിരുന്ന കാലത്ത് മൈസൂറിലൂടെ സഞ്ചരിച്ച ഇംഗ്ലീഷുകാർ വലിയവീരരാജനുമായി സഹകരിച്ചുകൊണ്ട് കുടകിലൂടെയും യാത്രചെയ്തിരുന്നു. "മൈസൂറും കുടകും സ്വർണഭൂമിയാണ്. ഇത്തരം ഭൂമി ലഭിച്ചാൽ അതു വലിയ നേട്ടമായിരിക്കും" എന്ന് അവർ വിചാരിച്ചു.

ടിപ്പു അവസാനമായി തോറ്റശേഷം മൈസൂറിൻെറ പുനർവ്യവസ്ഥയെപ്പറ്റിയുള്ള ചർച്ചാവേളയിൽ ഇംഗ്ലീഷ് അധികാരികളിൽ തന്നെ രണ്ടു വിഭാഗമുണ്ടായി. "രാജ്യം തിരിച്ചുനൽകണം എന്നു പറഞ്ഞ് അക്കാര്യത്തിൽ രാജമാതാവ് നമുക്കു വളരെയേറെ സഹായം നൽകുകയുണ്ടായി. അവരുടെ വിശ്വാസത്തെ നാം വഞ്ചിക്കരുത്. അവരുടെ രാജ്യം അവർക്കു വിട്ടുകൊടുക്കുന്നതു തന്നെയാണു ന്യായം" എന്ന് ഒരു വിഭാഗക്കാർ വാദിച്ചു. "ന്യായം നോക്കിക്കൊണ്ടിരുന്നാൽ എങ്ങനെ രാജ്യം പിടിച്ചെടുക്കാം? ഇക്കൂട്ടർക്കു ഭരിക്കാനുള്ള യോഗ്യത ഉണ്ടോ? ഇവരെ സിംഹാസനത്തിലേറ്റിയാൽ ഇവരുടെ കാര്യങ്ങൾ നാം തന്നെ നോക്കേണ്ടി വരും. ഈ വളഞ്ഞ വഴികൊണ്ടെന്തു പ്രയോജനം? രാജാവായിരുന്നവർ സഹായം തന്നല്ലോ എന്ന ചിന്തയാണെങ്കിൽ കുറെലക്ഷം വർഷാശനം അവർക്കു നൽകണം. രാജ്യം നമ്മുടെ കൈവശമിരിക്കുന്നതു തന്നെയാണു ശരി" എന്നായിരുന്നു മറുപക്ഷത്തിൻെറ അഭിപ്രായം. ഈ തർക്കം അവസാനിക്കുക വിഷമമായിത്തീർന്നു.

ഒടുവിൽ ഈ വാദം അവസാനിച്ചത് ധർമന്യായങ്ങളുടെ അടിസ്ഥാനത്തിലൊന്നുമല്ല. "ടിപ്പുവിനെ തോല്പിക്കുവാൻ നൈസാമും മറാഠികളും ഇംഗ്ലീഷുകാർക്കു സഹായം നൽകി. മൈസൂർ, രാജാവിനു തിരിച്ചുനൽകില്ലെന്നു വയ്ക്കുക. ടിപ്പുവിൻെറ കൈവശമിരുന്ന ഈ വിസ്തൃതമായ ഭൂമി ഇംഗ്ലീഷുകാർക്ക് ഒറ്റയ്ക്കു കൈവശപ്പെടുത്താൻ കഴിയുമായിരുന്നില്ല; നൈസാമിനും മറാഠികൾക്കും പങ്കുകൊടുക്കണം. ടിപ്പുവിനെ തോല്പിക്കാൻ ഞങ്ങൾ നിങ്ങൾക്കു സഹായം നൽകിയിട്ടുണ്ടെന്ന് രണ്ടു കൂട്ടർക്കും അഹങ്കാരമുണ്ട്. ഇപ്പോഴും അവർ പ്രബലരായിരിക്കുന്നു. വീണ്ടുമത്രയും ഭൂമി കൊടുത്താൽ ഇവരെ ആരാണു പിടികൂടുക? ഒരു ടിപ്പുവിനെ തോല്പിച്ച് രണ്ടു ടിപ്പുമാർ ഉയർന്നു വരാൻ ഇടയാക്കിയപോലെയാ

യേക്കും. മൈസൂർ രാജ്യം ഹിന്ദുരാജാക്കന്മാർക്കു കൊടുത്താൽ ഇംഗ്ലീഷുകാർ ഉപകാരംചെയ്തെന്ന കൃതജ്ഞത അവർക്കുണ്ടായിരിക്കും. ആവശ്യമായി വന്നാൽ നൈസാമിനും മറാഠികൾക്കുമെതിരായി മറ്റൊരു ശക്തിയായി അവർ നമ്മുടെ ഭാഗത്തുകാണും". ഈ വിചാരത്താൽ ഇംഗ്ലീഷുകാർ ഹിന്ദുരാജാവിനു മൈസൂർ തിരിച്ചു കൊടുത്തു.

മുപ്പതു വർഷങ്ങൾക്കു മുമ്പ് അവിടെ റസിഡണ്ട് ആയി വന്ന അധികാരിയും അദ്ദേഹത്തിന്റെ സഹായികളിൽ അധികമാളുകളും "അയ്യോ ഇത്തരം സ്ഥലം സ്വന്തമായി ഭരിക്കാതെ തിരിച്ചു കൊടുത്തോ?" എന്നു ദുഃഖിച്ചു. അതിനുശേഷമുള്ള ഇരുപതു വർഷങ്ങളിൽ ടിപ്പുവിനെ തോൽപ്പിക്കാനുണ്ടായിരുന്ന സാഹചര്യത്തിന്റെ ചൂടാറിയപ്പോൾ ഇംഗ്ലീഷുകാരുടെ മനോഭാവത്തിലും മാറ്റമുണ്ടായി. അപ്പോൾ എതിർ കക്ഷിയായിരുന്ന മറാഠികൾ ഇപ്പോൾ ഒരു മൂലയിൽ ഒതുങ്ങി. ഒറ്റപ്പെട്ട നൈസാം മറാഠികൾക്കു വന്ന ഗതി തങ്ങൾക്കും വന്നേക്കുമോ എന്ന് ഭയപ്പെട്ടിരുന്നു. പെരുംപാമ്പിന്റെ മനോഭാവത്തോടെ ഇംഗ്ലീഷുകാർ തക്കം പാർത്തിരുന്നു. മൈസൂർ രാജാധികാരികളുടെ മുട്ടാളത്തത്തിൽ നിന്ന് നാട്ടിൽ അസ്വസ്ഥതയുയർന്നപ്പോൾ ആ കാരണം കൊണ്ട് ഇംഗ്ലീഷുകാർ രാജാവിനെ സിംഹാസനഭ്രഷ്ടനാക്കി, മൈസൂർ കൈവശപ്പെടുത്തി.

ഒരർഥത്തിൽ ഇവർക്ക് മൈസൂറിനെക്കാൾ വിലപ്പെട്ടതായിരുന്നു കുടക്. കുടകിലെ മലകളും വനങ്ങളും താഴ്വരകളും പുഴകളും വയലുകളും തോട്ടങ്ങളുമെല്ലാം അവരുടെ ബൈബിളിൽ വർണിച്ചിരിക്കുന്ന ഏദൻതോട്ടത്തിന് സാമാനമായി അവർ കണ്ടിരുന്നു. തങ്ങളുടെ സ്കോട്ട്ലാൻഡിനു സമീപമുള്ള പർവതപ്രദേശം അതിമനോഹരമാണെന്ന് ഇംഗ്ലീഷുകാർ കരുതുന്നു. കുടകിന്റെ സൗന്ദര്യം സ്കോട്ട്ലാൻഡിലെ പർവതപ്രദേശത്തിന്റേതിനേക്കാൾ ഒരു പടി മുകളിലായിരുന്നു. മൈസൂർ കൈവശപ്പെടുത്തിയതുപോലെ കുടകും കൈവശപ്പെടുത്താൻ ഇംഗ്ലീഷുകാർ പ്രതീക്ഷയോടെ കാത്തിരിക്കുകയായിരുന്നു. രാജാവുമായുള്ള തർക്കങ്ങൾ വളരട്ടെയെന്നവർ ആഗ്രഹിച്ചിരുന്നു. ഇതിനു മുമ്പുണ്ടായ പല തർക്കങ്ങൾ ഭക്ഷണത്തിനു തയ്യാറാക്കിയിരുന്ന മധുര പലഹാരങ്ങളെന്നവണ്ണം ഇവരുടെ ആഗ്രഹത്തെ വർധിപ്പിച്ചു പോന്നു. അരകലഗൂഡിൽ നിന്നു വന്ന പരാതി കണ്ട് ഇവർ വളരെയേറെ സന്തോഷിച്ചു.

ഈ ഘട്ടത്തിൽ മൈസൂറിന്റെ ഭരണം ഇംഗ്ലീഷ് അധികാരസമിതിയിലാണ് നിക്ഷിപ്തമായിരുന്നത്. മാക്ളിയാഡ് എന്ന ആൾ ചീഫ്കമ്മീഷണർ (മുഖ്യാധികാരി) ആയിരുന്നു; ക്യാസാമൈസർ റസിഡണ്ടും (സ്ഥലവാസി) ഹാക്കർ ഇയാളുടെ സഹായിയുമായിരുന്നു. ക്യാസാമൈസർ കുടകു പിടിച്ചെടുക്കണമെന്ന് ആഗ്രഹമുള്ള ആളാണ്. ഈ സ്ഥലത്തെ കാര്യങ്ങളെല്ലാം റസിഡൻറ് നോക്കണമെന്ന വ്യവസ്ഥ അടുത്തകാലത്ത് നടപ്പിൽ വന്നു.

അരകലഗൂഡിൽ നിന്ന് പരാതി വന്ന് ഏതാണ്ട് ഒരാഴ്ചയ്ക്കുള്ളിൽ മടക്കേറിയിൽ നിന്ന് "ഇപ്പോൾ രാജാവിന് ദേഹസുഖമില്ല.സുഖപ്പെട്ടാലുടൻ താങ്കളെല്ലാം ഇവിടെ വന്ന് അതിഥി സൽക്കാരത്തിൽ പങ്കുകൊള്ളണമെന്ന് അദ്ദേഹം ആഗ്രഹിക്കുന്നു" എന്ന് മേഗ്ലിംഗ പാതിരി എഴുതിയ കത്തു വന്നു. ക്യാസാമൈസർ "ക്ഷണം സ്വീകരിച്ചിരിക്കുന്നു. ദൈവകൃപയാൽ രാജാവിനു വേഗം സുഖപ്പെടട്ടെ. അതിനു ശേഷം ഞങ്ങൾക്കവിടെ വരാൻ സൗകര്യമുള്ള സമയം അറിയിക്കാം" എന്നു മറുപടി എഴുതി.

## 36

മന്ത്രിമാരോട് "ഇപ്പോൾ വരാം, ഇരിക്കിൻ" എന്നു പറഞ്ഞ് അകത്തേക്കുപോയ റാണി, രാജാവിനെ കിടക്കയിൽ കിടത്തി സേവികയെ വിളിച്ച് വീശാൻ ആജ്ഞാപിച്ചു. അവർ അദ്ദേഹത്തിന്റെ നെറ്റിയിലും കപോലത്തിലും പനിനീർ തളിച്ച് മെയ്യെങ്ങും മൃദുവായിപുരട്ടി. സേവികയോട് "ഇതാ വന്നു, നോക്കിക്കോ" എന്നു പറഞ്ഞ് മന്ത്രിമാർ ഇരുന്നിടത്തേക്കു വന്നു. അപ്പോഴേക്കും അവർ പുറപ്പെട്ടു കഴിഞ്ഞിരുന്നു. അവിടെ ഉണ്ടായിരുന്ന ബസവൻ "മന്ത്രിമാർ നാളെ വീണ്ടും വരുമെന്നു പറഞ്ഞു , അമ്മേ" എന്നറിയിച്ചു. റാണി വീണ്ടും രാജാവിന്റെ സമീപത്തേക്കു പോയി.

അരമനയിൽ നിന്നു പുറത്തേക്കു കാലുകുത്തിയപ്പോൾ തന്നെ ബോപ്പണ്ണനു കോപം സഹിക്കാനാവാത്ത മട്ടിലായി. "കണ്ടോ അയ്യനവരേ ഈ തെണ്ടിരാജാവിന്റെ തറവാട്ടു മഹിമ? അവന്റെ സംസാരം കേട്ടില്ലേ? കുടകു സ്ത്രീയുടെ വയറ്റിൽ പിറന്ന് കുടകു സ്ത്രീയെത്തന്നെ പരിണയിച്ച ഇവന് ഇനിയും കുടകരുടെ ഗുണം മനസ്സിലായിട്ടില്ല. ഞാൻ ദൈവമല്ല. പോകട്ടെ. എന്നോടു പറഞ്ഞാൽ പോകട്ടെന്നു വയ്ക്കാം. ഭാര്യയായ തറവാട്ടമ്മയെ ഇങ്ങനെയൊക്കെപ്പറഞ്ഞല്ലോ. ഇവൻ രാജാവാണോ? രാജാവായി വാ

ഴണോ? ഇങ്ങനെയൊക്കെ സംസാരിച്ചവന്റെ മന്ത്രിയായി ഞാൻ ഇരിക്കണോ?"

"രാജാവിനു വിവരം പോരാ ബോപ്പണ്ണാ. നിയന്ത്രണമില്ലാതെ വളർന്നവൻ. ജീവിതം തന്നെ നിയന്ത്രണം വിട്ടുപോയി. പറഞ്ഞിട്ടു കാര്യമില്ല. എന്നാൽ ഇതു രാജാവിന്റെയും നമ്മുടെയും കാര്യം മാത്രമായി തീരുന്നതല്ല. അരമനയിലേതെന്നപോലെ നാട്ടിലെയും വീട്ടിലെയുമൊക്കെ കാര്യമാണ്. നാം ഭിന്നിച്ചു നിന്നാൽ നാടിന്റെ ഗതിയെന്താ?"

"നാടിന്റെ ഗതി വേറെ അയ്യനവരേ. ഇവരുടെ കഥ തീർന്നു. തെണ്ടിയുടെ തറവാട്ടു മഹിമ എന്നു പറഞ്ഞതല്ലേ. തെണ്ടി എങ്ങനെ പെരുമാറാനാകും? ആ വിടിന് ആ നാക്ക്."

"നിങ്ങൾക്കു കോപം വന്നതു ന്യായമാണു ബോപ്പണ്ണാ. പക്ഷേ കോപിച്ചു പറയുന്ന വാക്കുകൾ ശരിയായിരിക്കുകയില്ല."

"അതെ അയ്യനവരേ. അക്കാര്യം ഇനി ഞാൻ പറയുകയില്ല. പക്ഷേ ഇന്നു മുതൽ ഞാനും പൊന്നപ്പന്റെ കൂടെയാണ്. ഇവനെന്റെ രാജാവല്ല; ഞാനിവന്റെ മന്ത്രിയുമല്ല. മൂന്നുപേർ ഇവന്റെ കൂടെയുണ്ടായിരുന്നു, രണ്ടുപേരായി. അതിപ്പോൾ നിങ്ങൾ മാത്രമായി."

"നിങ്ങളെ വിട്ട് ഞാൻ ഒറ്റയ്ക്ക് എത്രനാൾ കഴിയും? കഴിയാമെന്നു വിചാരിച്ചാലും പറ്റില്ല".

"അങ്ങനെയാകട്ടെ. പോട്ടെ. തുലുക്കരു വന്നു ശല്യമുണ്ടാക്കിയപ്പോൾ ആരു രാജാവ്, ആരു മന്ത്രി? ഈ തെണ്ടികളുടെ വംശം നശിച്ചു. നാടിനെന്തു കുറവുണ്ടായി? വലിയ രാജാവു ജയിൽ മോചിതനായി വന്ന് പ്രമാണിമാരെ കണ്ട്, ഭരിച്ച് നാട് ഒന്നാക്കി. വീണ്ടും കുടകു രാജാവിന്റേതായി. വലിയവൻ ജനിച്ചു, വലുതായി ഭരിച്ചു. കുടകിലെ മണ്ണു ശ്രേഷ്ഠമെന്നു പറയിച്ചു. പുഴു ജനിച്ചു പുഴുവായിത്തന്നെ ഭരിക്കുന്നു. കുടകു പുറ്റാണെന്നു പറയിക്കുന്നു. പറയിപ്പിക്കട്ടെ. വിട്. ആരെങ്കിലും ഇവന്റെ കാലം അവസാനിപ്പിക്കും. പഴയപോലെ വീണ്ടും നാടും കാണും, പ്രമാണിമാരും കാണും."

വീരരാജൻ ബോപ്പണ്ണനെപ്പറ്റി പറഞ്ഞ വാക്കുകൾ എത്രമാത്രം ദുഃഖിച്ചതായിരുന്നു എന്ന കാര്യത്തിൽ ലക്ഷ്മീനാരായണയ്യനു സംശയമേയില്ല. ആ വാക്കുകൾ കേട്ട് ബോപ്പണ്ണൻ രോഷം കൊണ്ടതു തികച്ചും ന്യായം തന്നെ. എന്നാൽ രാജാവ് എന്തോ കാരണത്താൽ

ഇങ്ങനെ സംസാരിച്ച് മന്ത്രിയുടെ വിരോധിയായി നിന്നാൽ രാജ്യ കാര്യം എങ്ങനെ മുന്നോട്ടു പോകും? സഹമന്ത്രിയായ തൻെറ അവസ്ഥ എന്തായിരിക്കും?

രാജാവിൻെറയും മന്ത്രിയുടെയുമിടയിൽ പക വളർന്നിട്ടുള്ള സന്ദർഭം കുടകിൻെറ ചരിത്രത്തിലുണ്ടായിട്ടുണ്ട്. അപ്പോൾ എന്തു സംഭവിച്ചു എന്നത് ജനങ്ങൾ മറന്നിട്ടില്ല. അത്ര പഴയ കഥയൊന്നുമല്ല. ലിംഗരാജൻ രാജാവാകാനായി, തന്നോടൊപ്പമുണ്ടായിരുന്ന കാരിയപ്പനെ കഴുവിലേറ്റി. വലിയ രാജാവ് അന്തരിച്ച് ദേവമ്മാജി റാണിയായി. 'സോമയ്യനായകൻ' അവരുടെ മന്ത്രിയുമായി. താൻ രാജാവാകാഞ്ഞതോ പോകട്ടെ, മന്ത്രിപോലുമായില്ലല്ലോ എന്ന വിഷമം ലിംഗരാജനുണ്ടായിരുന്നു. അപ്പോൾ അദ്ദേഹത്തെപ്പറ്റിയോർത്തു വാഷാദിച്ച കാരിയപ്പൻ ഒപ്പമുണ്ടായിരുന്ന പ്രമാണിമാരെയെല്ലാം വിളിച്ചുവരുത്തി "പുറത്തുള്ളവർ എത്രവലിയവരോ ആകട്ടെ, എന്തിനു നമ്മുടെ നാട്ടിൽ മന്ത്രിയായിരിക്കുന്നു? നമ്മുടെ ആളുകളില്ലേ? ലിംഗരാജൻ മന്ത്രിയാകുന്നതാണു ശരി. ഇതാണു ഞങ്ങളുടെ ഇഷ്ടം" എന്ന നിശ്ചയമെടുപ്പിച്ചു. സോമയ്യനായകന് മന്ത്രിസ്ഥാനമുപേക്ഷിക്കേണ്ടി വന്നു, ലിംഗരാജൻ മന്ത്രിയായി. മന്ത്രിയായി ഒരു വർഷമായപ്പോൾ തനിക്കു രാജാവാകുക തന്നെ വേണം എന്ന ലിംഗരാജൻെറ ആഗ്രഹത്തെ കാരിയപ്പൻ അനുകൂലിച്ചില്ല. ദേവമ്മാജി റാണിയായിരിക്കുന്നത് വലിയ രാജാവിൻെറ ആഗ്രഹമനുസരിച്ചാണ്. നടക്കട്ടെ എന്നു പറഞ്ഞു. കാരിയപ്പൻ തനിക്കു മന്ത്രി പദവി നേടിത്തന്ന ഉപകാരിയാണെന്നു കൂടി മറന്ന് ലിംഗരാജൻ അയാളുടെ വിരോധിയായി. താൻ ബലാൽക്കാരമായി സിംഹാസനമേറിയപ്പോൾ അയാളെപ്പറ്റി അസത്യമായി പരാതി കൊണ്ടു വന്നു. അയാളും ഭാര്യയും ചേർന്ന് തന്നെ കൊല്ലാൻ ശ്രമിച്ചു എന്ന അപവാദം പറഞ്ഞ് കാരിയപ്പനെ കഴുവിലേറ്റി. അവൻെറ ഭാര്യയെ പുറംചേരിയിലാക്കി. രാജാവിനു വിവേകമില്ലാതിരുന്നാലും പുറംചേരിയിലെ ജനങ്ങൾക്ക് വിവേകമില്ലാതെ വരുമോ? കാരിയപ്പനെപ്പോലെ ഒരു വലിയ ആളുടെ ഭാര്യയെ തങ്ങളുടെ കുടിയിലെ അംഗമാക്കുക എന്ന അഹങ്കാരം അവർ കാണിച്ചില്ല. കാരിയപ്പൻ കഴുവിലേറി മരിച്ചു. അയാളുടെ ഭാര്യ പുറംചേരിക്കു മുന്നിൽ ഏഴു ദിവസം ഭക്ഷണവും വെള്ളവുമില്ലാതെ കിടന്ന് എട്ടാമത്തെ ദിവസം മരിച്ചു. ഇതു നടന്നിട്ട് ഇരുപത്തിയഞ്ചു വർഷം തികഞ്ഞില്ല. അന്ന് കാരിയപ്പൻ ദിവാനായിരുന്നു. ഇപ്പോഴത്തെ രാജാവിൻെറ അവസ്ഥ ലിംഗരാജൻെറ അവസ്ഥയെപ്പോലെ ഭദ്രമല്ല, എന്നാലും രാജാവ് ആജ്ഞാ

പിച്ചാൽ ബോപ്പണ്ണന്റെ ജീവനെടുക്കുവാൻ മടിക്കുന്നവനല്ല, ബസവൻ. അതിനു ശേഷം ജനങ്ങൾ എതിർത്തെന്നു വരാമെന്ന തു ശരി. പക്ഷേ ബോപ്പണ്ണൻ ജീവിക്കുകയില്ല. സ്ഥിതിഗതികൾ ഇങ്ങനെ മോശപ്പെട്ട അവസ്ഥയിലേക്കിറങ്ങുന്നത് ശരിയല്ല എന്ന് ലക്ഷ്മീനാരായണയ്യനു തോന്നി.

ഇങ്ങനെയുള്ള അനർഥം കാത്തിരിക്കുന്നു എന്നു പറഞ്ഞാൽ ഭയക്കുന്നവനല്ല രാജാവ്. ബോപ്പണ്ണനും ഭയക്കുന്നവനല്ല. രണ്ടുപേരുടേതും വരുന്നതുവരട്ടേ എന്ന മട്ടിലുള്ള മുഷ്കരസ്വഭാവമാണ്. ഈ രാജാവിനോട് വിവേകം പറഞ്ഞ് അനർഥങ്ങളൊഴിവാക്കാനാവില്ല. എന്തായാലും ബോപ്പണ്ണന്റെ മനസ്സിനെത്തന്നെ സ്വാധീനിക്കേണ്ടിയിരിക്കുന്നു; കുറെക്കൂടി സഹിക്കാനായി അയാളെ ഒരുക്കേണ്ടിയിരിക്കുന്നു. ഇപ്രകാരം ചിന്തിച്ച് ലക്ഷ്മീനാരായണയ്യർ തല്കാലം വെറുതേയിരുന്നു.

## 37

വീണ്ടും ബോപ്പണ്ണനെ കണ്ടപ്പോൾ ലക്ഷ്മീനാരായണയ്യർ, ചെയ്തുകൊണ്ടിരുന്ന ജോലി തീർത്ത് "രാജാവിന്റെ ദേഹസ്ഥിതി മെച്ചപ്പെടുന്നതുവരെ, അദ്ദേഹം കോപിച്ച കാര്യത്തിൽ നാമൊന്നും ചെയ്യേണ്ട. അല്ലേ ബോപ്പണ്ണാ? " എന്നു ചോദിച്ചു.

"അതു ശരി അയ്യനവരേ. ഞാനൊന്നും ചെയ്യുന്നില്ല. ഇനി എന്തുണ്ടെങ്കിലും രാജാവു തന്നെ ചെയ്യണം. ആരോഗ്യം മെച്ചപ്പെട്ടതിനു ശേഷം, താൻ പറഞ്ഞതു തെറ്റാണെന്ന് രാജാവു പറഞ്ഞാൽ, ഞാൻ "നല്ലതു തമ്പുരാനേ" എന്നു പറയും. മന്ത്രി ഉദ്യോഗം മതി എന്ന് അറിയിക്കും. അദ്ദേഹം രാജാവായി ഭരിക്കട്ടെ. ഞാനെന്റെ പാട്ടിനു ജീവിക്കും. തെറ്റു പറ്റിയെന്നു പറഞ്ഞില്ലെങ്കിൽ, ഞാനവരെക്കൊണ്ട് അങ്ങനെ പറയിപ്പിക്കണം. ഇല്ലെങ്കിൽ എന്റെ അഭിമാനം എന്താകും? ഇദ്ദേഹത്തെ വിവാഹം ചെയ്ത ആ പാവം കുടകസ്ത്രീ ഉണ്ടല്ലോ, അവരുടെ അഭിമാനം എന്താകും? പക്ഷേ ഇതെല്ലാം നിങ്ങൾ പറഞ്ഞതുപോലെ രാജാവിന്റെ ആരോഗ്യം മെച്ചപ്പെട്ടതിനുശേഷം നോക്കേണ്ട കാര്യങ്ങളാണ്."

"അത്രയും ക്ഷമിച്ചാൽ മതി. എന്നാൽ രാജാവ് താൻ ചെയ്തതു തെറ്റാണെന്നു പറയാൻ നാം നിർബന്ധിക്കരുത്. അല്ലേ?"

"ഈ ചീത്ത വാക്ക് രാജത്വത്തിന്റെ വാക്കല്ല. സ്വന്തം വാക്കാണ്. തെറ്റാണെന്നു പറഞ്ഞാൽ രാജത്വത്തിനു കുറവൊന്നുമില്ല."

"അതു ശരി. എങ്ങനെയെങ്കിലും കുറെ ദിവസം സമാധാനമായി കഴിഞ്ഞ് കാര്യങ്ങളൊക്കെ രാജാവിനെ പറഞ്ഞു മനസ്സിലാക്കി, ഇപ്പോഴത്തെ ചുറ്റുപാടിൽ നിന്നു വിടുവിപ്പിക്കുന്നതാണു ശരി. അമ്മാജി ഭരണം ഏറ്റെടുക്കുകയില്ല. അങ്ങനെയായാൽ രാജാവിനെത്തന്നെ നാം വാഴിക്കണം".

"ഇനി ഇദ്ദേഹമെൻെറ രാജാവല്ല, അയ്യനവരേ. ഞാൻ മന്ത്രിയാണ്, രാജാവിതുവരെയും 'പോകൂ' എന്നു പറഞ്ഞിട്ടില്ല, ഞാൻ 'വിടൂ' എന്നും പറഞ്ഞിട്ടില്ല".

"ശരി."

"മറ്റൊരു കാര്യം. തെറ്റു ചെയ്തെന്നു പറയട്ടെ, പറയാതിരിക്കട്ടെ. ഇത്തരം കാര്യം ഇനി മൂന്നു പ്രാവശ്യം കൂടി നമുക്ക് ക്ഷമിക്കാം. വീണ്ടും ആവർത്തിച്ചാൽ രാജാവ് സിംഹാസനത്തിലിരിക്കാൻ സമ്മതിക്കില്ല. നല്ലവാക്കിന് ഇറങ്ങിയാൽ സന്തോഷം. ഇല്ലെങ്കിൽ ശത്രുവായി എതിരിട്ട് സിംഹാസനത്തിൽ നിന്നിറക്കും. ഇറങ്ങിയില്ലെങ്കിൽ ഞാൻ ശേഷിക്കില്ല. ആലോചിച്ചാലോചിച്ച് ഈ പ്രാവശ്യം ഞാനിതുറപ്പിച്ചു."

"ഇതൊന്നും ഇപ്പോൾ ഉറപ്പിക്കേണ്ട ബോപ്പണ്ണാ സാവകാശമായി നമുക്കാലോചിക്കാം. ഈ അവസ്ഥ നമുക്കു ശരിയാക്കാം. ഇങ്ങനെ ഒരപകടമുണ്ടെന്നു പറഞ്ഞാൽ രാജാവിനു തന്നെ മനസ്സിലാവുകയില്ലേ? അദ്ദേഹം ക്ഷമിച്ചില്ലെന്നു കരുതി നാമും ക്ഷമിച്ചില്ലെന്നു പറയിപ്പിക്കേണ്ട."

"നിങ്ങളുടെ വാക്കുകൾ നിങ്ങൾക്കു കൊള്ളാം. ക്ഷമിക്കുന്നതു നിങ്ങളുടെ നൻമ; നിങ്ങൾ ക്ഷമിക്കണം, ക്ഷമിച്ചോളൂ എന്നാൽ നിങ്ങൾക്കു നന്നെന്നു തോന്നുന്നത് എനിക്കു തെറ്റായിരിക്കും. ഈ ബോപ്പണ്ണൻ പേടിത്തൊണ്ടൻ, മാനം കെടുത്തിയിട്ടും അതു സഹിച്ചുകൊണ്ട് ഇന്നും അരമനയിലെ എച്ചിലു തിന്നുന്നു എന്ന് ആളുകൾ പറയും. മറ്റു വല്ലവരും ആണെങ്കിൽ പോകട്ടെ എന്നു വച്ചേനേ. കൂടെയുള്ളവരുണ്ട്. കുടകന് അതു സഹിക്കാനാവുമോ? ഈ സമയത്ത് എൻെറയും നിങ്ങളുടെയും വഴി ഒന്നല്ല".

"നിങ്ങൾ പറയുന്നതെല്ലാം എനിക്കു സമ്മതമാണു ബോപ്പണ്ണാ. എന്നാൽ നിങ്ങൾ മന്ത്രി ഉദ്യോഗം ഉപേക്ഷിച്ചാൽ ഞാൻ മന്ത്രിയായിരിക്കുകയില്ല. രണ്ടുപേരും വിട്ടാൽ രാജാവു ശേഷിക്കുകയില്ല. അതു നാടിനു നല്ലതല്ല. ഇതിനെന്തെങ്കിലും ബദൽ ഏർപ്പാടു നമുക്കു ചെയ്യണം. അങ്ങനെയല്ലാതെ നാടിനു ക്ഷേമമില്ല."

"സമ്മതം അയ്യനവരേ. ആലോചിക്കൂ. എന്തു ചെയ്യണമെന്നു പറയൂ. കഴിയുമെങ്കിൽ അങ്ങനെ ചെയ്യാം."

38

വീരരാജന് ഏതോ പ്രകോപത്തിൻെറ ഫലമായാണ് ഇപ്രാവശ്യം അസുഖം വന്നതെന്ന് ഭിഷഗ്വരൻ പറഞ്ഞു. എന്തിൻെറ പ്രകോപം? പ്രകോപം എന്നു പറഞ്ഞാൽ എന്താണെന്ന് ആരും അത്ര ശ്രദ്ധിച്ചില്ല. എല്ലാവർക്കുമറിയാവുന്ന സത്യം. രോഗിയോടുള്ള ആദരം കാരണം മറച്ചുവെക്കുവാൻ ഭിഷഗ്വരൻമാർ ഇത്തരം ശബ്ദജാലങ്ങൾ പ്രയോഗിക്കും. ഇത് ആളുകൾക്കറിയാം. അരമനവൈദ്യൻെറ ഇപ്രാവശ്യത്തെ ഈ ശബ്ദപ്രയോഗവും ഇതേ ഉദ്ദേശ്യത്തോടു കൂടിയാണെന്നത് എല്ലാവർക്കും അറിയാമായിരുന്നു.

എല്ലാവർക്കുമറിയാവുന്ന ഇക്കാര്യം മനസ്സിൽ പോലും ആരും പറഞ്ഞിരുന്നില്ല. അങ്ങനെ ആരെങ്കിലും പറഞ്ഞെങ്കിൽ തന്നെ അത് അരമനയിലെ സ്ത്രീവാടിയുടെ പ്രധാനി വല്യമ്മ മാത്രമായിരുന്നു. ഇവർ ലിംഗരാജൻെറ കാലം മുതലേ ഈ പ്രദേശത്തിൻെറ യജമാനത്തിയാണ്. രാജാവിനെയും ബസവനെയും ചെറുപ്പം മുതൽക്കുതന്നെ അവർക്കറിയാം. ബസവനെ രക്ഷിച്ചതും ഇവരാണ്. ഈ കാരണങ്ങൾ കൊണ്ട് രാജാവിനോടും ബസവനോടും ഏതു സംഗതിയും സ്വാതന്ത്ര്യത്തോടെ സംസാരിക്കുവാനുള്ള അധികാരം ഇവർക്കുണ്ടായിരുന്നു.

അരമനയിലെ സേവികമാരുടെ താമസത്തിനായി ഏർപ്പെടുത്തിയ ഈ സ്ത്രീവാടി, രാജാവിനുവേണ്ടി പിടിച്ചുകൊണ്ടു വരുന്ന പെൺകുട്ടികളെ സൂക്ഷിക്കുന്ന സ്ഥലമായിരുന്നു. ഇങ്ങനെ പിടിച്ചുകൊണ്ടുവരുന്ന പെൺകുട്ടി പുതിയരീതിയിലുള്ള ജീവിതത്തിനു സമ്മതിച്ചാൽ അവളെ വേറൊരു ഭവനത്തിലാക്കാൻ വേണ്ട ഏർപ്പാടുണ്ടായിരുന്നു. ഇതിനെല്ലാം പ്രധാനി ബസവനായിരുന്നു. അവൻെറ അധീനത്തിൽ, എല്ലാറ്റിൻെറയും മേൽനോട്ടക്കാരി വല്യമ്മയായിരുന്നു.

വീരരാജൻ ബോധശൂന്യനായിക്കിടന്ന ദിവസം വല്യമ്മ അരമനയിൽ വന്ന് രാജാവിനെ കണ്ടു. ബസവനെ പ്രത്യേകം വിളിച്ച് "യജമാനനു ശരീരസുഖമില്ല. സുഖമാകണമെങ്കിൽ ഈ വൈദ്യൻെറ മരുന്നുകൊണ്ടു ഫലമില്ല. മലയാളത്തിലെ മരുന്നാണ് മരുന്ന്. നദിക്കപ്പുറത്തേക്ക് ആളെ അയച്ചാലും മതി. എന്നാൽ

ഭഗവതി ഒരുത്തി അടുത്തകാലത്ത് ഇവിടെ വന്നിട്ടുണ്ട്. മലയുടെ താഴെ പുഴവക്കിൽ അവർ വീടുവെച്ചിരിക്കുന്നെന്ന് ആളുകൾ പറയുന്നു. അവരെ വിളിച്ചുകാണിച്ചാൽ നന്നായിരുന്നു" എന്നു പറഞ്ഞു.

ബസവൻ "നോക്കാം" എന്നു മറുപടി നൽകി. അയാൾക്കും അതേ ആശയവും വിശ്വാസവും ആയിരുന്നു. പക്ഷേ ഇങ്ങനെയുള്ള കാര്യങ്ങൾക്ക് ആദ്യം വൈദ്യരോടു ചോദിക്കണം, പിന്നീട് റാണിയുടെ അനുമതി വാങ്ങണം. ഒന്നു രണ്ടു ദിവസങ്ങൾക്കുള്ളിൽ രാജാവിന്റെ ഓർമ്മ തിരിച്ചു കിട്ടിയ ശേഷം ബസവൻ വൈദ്യരോട് ഇതേപ്പറ്റി സംസാരിച്ചു.

വൈദ്യൻ മലയാള ഭഗവതിയെപ്പറ്റി കേട്ടിട്ടുണ്ട്. അവർ മടക്കേറിയിലെ ഒരു ധനികന്റെ ഭവനത്തിൽ ഔഷധം കൊടുക്കാൻ വന്നപ്പോൾ അവരെ കണ്ടിട്ടുണ്ട്. അവരുമായി സംസാരിച്ചിട്ടുമുണ്ട്. അവരുടെ പെരുമാറ്റത്തിൽ നിന്നും ധൈര്യത്തിൽ നിന്നും അവർ വളരെയേറെ സമർഥയായ ഭിഷഗ്വരയായിരിക്കുമെന്ന് അയാൾക്കു തോന്നിയിരുന്നു. അവരുടെ പ്രിയം സമ്പാദിച്ചാൽ അവരിൽ നിന്ന് അമൂല്യമായ ചില ഔഷധങ്ങൾ പഠിക്കാമെന്ന് വൈദ്യർ ആഗ്രഹിച്ചിരുന്നു. അരമനയിലേക്കുവരുവാൻ ഭഗവതി സമ്മതിച്ചാൽ അവരുമായി പരിചയം വളർത്താൻ അവസരം ലഭിക്കും. വൈദ്യൻ "ഭഗവതി വളരെ അറിവുള്ളവളാണ്. അവരെ വിളിച്ചുകാണിക്കുന്നത് വളരെ നന്നായിരിക്കും "എന്നു പറഞ്ഞു. എന്നാൽ "ഭഗവതിക്ക് ഒരു കാര്യത്തിലും അല്പം പോലും അസമാധാനമുണ്ടാക്കരുത്. ഈ ഉപാസനയുടെയും ഔഷധത്തിന്റെയും കാര്യം ഇത്രമാത്രമേയുള്ളൂ. ഔഷധത്തിന്റെ ഫലം, അങ്ങനെയാണെങ്കിൽ മാത്രമേ ഫലിക്കൂ. അതിന് ഭഗവതിയുടെ ഉപാസനയിൽ നിന്ന് കൂടുതൽ ശക്തി ലഭിക്കുന്നു. ഈ ഉപാസനയ്ക്കുവേണ്ട എല്ലാ സൗകര്യങ്ങളും നാം തയ്യാറാക്കിക്കൊടുക്കണം" എന്ന് മുന്നറിയിപ്പു കൊടുത്തു.

ബസവൻ "അമ്മാജി സമ്മതിച്ചാൽ അതെല്ലാം നമുക്കു ചെയ്യാം" എന്നു മറുപടി നൽകി. ബസവൻ അടുത്തദിവസം റാണിയെ ഇക്കാര്യം അറിയിച്ചു.

അന്ന് ദീക്ഷിതർ ദേവന്റെ പ്രസാദം കൊണ്ടു വന്നപ്പോൾ റാണി ഈ കാര്യം അദ്ദേഹത്തെ അറിയിച്ചു. " ഭഗവതിയെ വിളിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. ഇതിന്റെ ശരിയും തെറ്റും പറഞ്ഞു തരണം" എന്നു പറഞ്ഞു.

ഭഗവതിയെപ്പറ്റി ദീക്ഷിതരും കേട്ടിട്ടുണ്ട്. അവരെ കണ്ടിട്ടില്ല. വന്നിട്ടു കുറച്ചു മാസങ്ങളേ ആയിട്ടുള്ളുവെങ്കിലും മടക്കേറിയിലും പരിസരങ്ങളിലും അവരുടെ പ്രഭാവം വളരെയേറെ ഉണ്ടെന്ന് ദീക്ഷിതർ കേട്ടിട്ടുണ്ട്. ഭഗവതി വളരെയേറെ ഗർവുള്ള സ്ത്രീയാണെന്നും ആളുകൾ പറഞ്ഞിരുന്നു.

റാണിയുടെ ചോദ്യത്തിനു ദീക്ഷിതർ "വിളിപ്പിക്കാം. തടസ്സമില്ല . എന്നാൽ വിളിപ്പിച്ചു കഴിഞ്ഞ് തെറ്റു വരാതെ കാര്യങ്ങളൊക്കെ നടത്തിപ്പിക്കണം" എന്നു പറഞ്ഞു.

"തെറ്റു സംഭവിച്ചാൽ വലിയ ദോഷമാണ് അല്ലേ?"

"അതെല്ലാം ദൈവ ശക്തി. ഇവിടെ ഓംകാരേശ്വരൻ, അവിടെ മഹാകാളി. ഇതും അതും വേറെ വേറെയോ? ദൈവം ഇവിടെ പ്രസന്ന മൂർത്തിയാണ്. അവിടെ ഉഗ്രമൂർത്തിയായിരിക്കുന്നു. ഇവിടെ നാം ദേവനെ ലളിതമായി പൂജിക്കുന്നു. അവിടെ ഉപാസകർ ലോകമാതാവിനെ അതിജാഗ്രതയോടെ പൂജിക്കുന്നു. ഇവിടെ ഭഗവാന്റെ കൃപ വളരെ സാവധാനത്തിൽ അനുഭവപ്പെടുന്നു. ശരീരത്തിനു വിഷമമുണ്ടാകാത്ത മട്ടിൽ ഗുണം ലഭിക്കുന്നു. അവിടെ വളരെ വേഗത്തിലാണ് ഇതനുഭവപ്പെടുന്നത്, ഫലവും തീവ്രമാണ്. ഈശ്വരപ്രസാദം വളരെ സാവധാനത്തിൽ ലഭിക്കുന്നതാണ് നല്ലത്. ഭഗവതിയുടെ പ്രസാദം തീവ്രമാണ്."

"ജനങ്ങൾ ഇവരെത്തന്നെ ഭഗവതി എന്നു വിളിക്കുന്നല്ലോ".

"ഭഗവതി എന്നു പറഞ്ഞാൽ മഹാകാളി. ഈ സ്ത്രീ ദേവിയുടെ ഉപാസികയാണ്. ഫലം സിദ്ധിക്കണമെങ്കിൽ വളരെയേറെ നിഷ്ഠയോടുകൂടി ജീവിക്കണം. പുറത്തുള്ളവർക്ക് ദൈവമാര്, ഉപാസികയാര് ? ഭഗവതിയുടെ ഉപാസിക എന്നു പറയാതെ ഭഗവതി എന്നു പറയുന്നു ."

"അപകടമെന്നു പറഞ്ഞപ്പോൾ വിളിക്കണ്ടാ എന്നു തോന്നുന്നു."

"രാജാവിന് ഓർമ വീണ്ടുകിട്ടി. സുഖം കാണുന്നുണ്ട്. രണ്ടുമൂന്നു ദിവസം ക്ഷമിക്കുന്നതിൽ തെറ്റില്ല. അതിനുശേഷം വീണ്ടും ആലോചിക്കാം."

റാണി ഈ വിഷയത്തെപ്പറ്റി വീണ്ടും ചിന്തിച്ചു. രാജാവിന്റെ ക്ഷീണം ദിവസംതോറും കുറഞ്ഞുവരുന്നതു കണ്ട്, ഭഗവതിയെ വിളിപ്പിക്കേണ്ട ആവശ്യമില്ല എന്നു തീരുമാനിച്ചു. ഇക്കാര്യം ബസവനോടു പറഞ്ഞു. എന്നാലും മനസ്സിൽ "ഭഗവതിയെത്തന്നെ വിളിപ്പി

ച്ച് രാജാവിന്റെ ശ്രേയസ്സിനായി ദേവീസന്നിധിയിൽ പൂജ നടത്തുവാൻ പറയണം" എന്നു തീരുമാനിച്ചു.

## 39

ഒരാഴ്ചയ്ക്കുശേഷം റാണി വീണ്ടും ദീക്ഷിതരോട് "ഇപ്രാവശ്യത്തെ അസുഖം നിങ്ങളുടെ ആശീർവാദം കൊണ്ട് താനേ സുഖപ്പെട്ടു. ഭഗവതിയെ വിളിക്കേണ്ടി വന്നില്ല. എന്നാലും അവിടുത്തെ പൂജയുടെ ഫലം തീവ്രമാണെന്നു പറയുന്നല്ലോ; എന്തെങ്കിലും പൂജ കഴിപ്പിക്കണമെന്നെനിക്കു തോന്നുന്നു. എന്താണ് നിങ്ങളുടെ അഭിപ്രായം?" എന്നു ചോദിച്ചു.

ദീക്ഷിതർ "നാം ദേവതയെ പ്രസന്നം, ഉഗ്രം എന്നൊക്കെപ്പറയുന്നു. മറ്റു ചിലർ സൗമ്യം, ക്രൂരം എന്നു പറയുന്നു. ശ്രേഷ്ഠം, ക്ഷുദ്രം, നല്ലത്, ചീത്ത എന്നൊക്കെയുണ്ട്. ഉപാസന ശരിയായി നടന്നാൽ ഉപാസകരും രക്ഷപ്പെടും, അതു നടത്തിച്ചവരും രക്ഷപ്പെടും. ശരിയായി നടന്നില്ലെങ്കിൽ ഉപാസകർക്കും അതു നടത്തിച്ചവർക്കും ദോഷം വരും. ഇവർ തെറ്റു ചെയ്ത് ദോഷം വരുത്തിവെച്ച് ദൈവങ്ങൾക്കും ക്ഷുദ്രം, ചീത്ത എന്നൊക്കെ പേർ കിട്ടി. ഉപാസന ദോഷമായി വരില്ലെന്നു നമുക്ക് ധൈര്യമായി പറയാനാവില്ല. ഇതൊക്കെ അന്വേഷിച്ചെന്തിനു പോകണം? ആഗ്രഹിച്ചതു സിദ്ധിക്കുവാൻ പൂർവികർ നിർമിച്ച ദേവാലയങ്ങളിൽ ഓംകാരേശ്വരൻ പ്രത്യക്ഷനായിരിക്കുന്നു. നാം ശരിയായി നടന്നാൽ വ്യാധിയുമില്ല വൈദ്യവും വേണ്ട. അമ്മ ഇതേപ്പറ്റി ആലോചിക്കണം" എന്നു പറഞ്ഞു.

ആകെപ്പാടെ ദീക്ഷിതരുടെ വാക്കുകൾ റാണിക്കു സ്വീകാര്യമായിരുന്നു. എന്നാലും ദേവപൂജ നടത്തണമെന്നു പറയുമ്പോൾ ഈ വൃദ്ധൻ എന്തുകൊണ്ടാണതു വേണ്ടെന്നുപറയുന്നത് എന്നവർ ആലോചിച്ചു. നാട്ടുകാർ ഭഗവതിയെ വളരെയേറെ പുകഴ്ത്തിയിരുന്നു. അവർ അരമനയിൽ വന്നാൽ തന്റെ പ്രഭാവത്തിന് കുറവു തട്ടും എന്ന വിചാരം ദീക്ഷിതർക്കുണ്ടായിരുന്നോ? ദീക്ഷിതർ സാധാരണയായി ഇങ്ങനെ വിലകെട്ട മട്ടിൽ ചിന്തിക്കുന്നവനല്ല. എന്നാലും ഇത്തരം അസൂയ ആർക്കും ഇല്ലാതാവുക സാധ്യമല്ല. റാണി ബസവനോട് "ഇപ്പോൾ തന്നെ ഭഗവതി അരമനയിലേക്ക് വരേണ്ട ആവശ്യമില്ല. എന്നാൽ ജാഗ്രതയുള്ള ദേവരെ കൊണ്ടുവന്ന് രാജ്യത്തു പൂജ നടത്തിക്കൊണ്ടിരിക്കുമ്പോൾ ഗൗനിച്ചില്ല

എന്ന തെറ്റു വേണ്ടാ. അരമനക്കുവേണ്ടി അത്തരം ഒരു ദിവസത്തെ പൂജക്ക് ഏർപ്പാടു ചെയ്യുക. നിങ്ങൾ തന്നെ പോയി ഇതു ചെയ്യിക്കുക" എന്നു പറഞ്ഞു.

ബസവനു വേണ്ടിയിരുന്നതും ഇതു മാത്രമായിരുന്നു. റാണി സമ്മതിച്ചില്ലെങ്കിലും, ഭഗവതിയിൽ നിന്ന് രാജാവിന് നല്ലതുവരുമോ എന്നറിയുന്നവനാണ് ബസവൻ. നല്ലത് എന്നു പറഞ്ഞാൽ രാജ്ഞിയുടെയും ലോകത്തിൻെറയും ദൃഷ്ടിയിൽ നല്ലത് എന്നല്ല; രാജാവിൻെറ കാമുക ദൃഷ്ടിയിലും ബസവൻെറ നർമമിത്രദൃഷ്ടിയിലും നല്ലത്. അയാൾ റാണിയുടെ അനുമതി ലഭിച്ചെന്ന് വല്യമ്മയോടു പറഞ്ഞു.

വല്യമ്മ "അമ്മ സമ്മതിച്ചതു നന്നായി. അല്ലെങ്കിൽ നാം രഹസ്യമായി പോകേണ്ടി വരുമായിരുന്നു. ഭഗവതി അതു സമ്മതിക്കുന്നവരല്ല."

വല്യമ്മയുടെ വാക്കുകളിൽ, ഭഗവതിയോട് അവർ ഇതിനകം തന്നെ സംസാരിച്ചുവെന്നും അരമനയിൽ നിന്ന് വേണ്ടവണ്ണം വിളിപ്പിക്കാതെ അവർ വരികയില്ല എന്നു ഭഗവതി പറഞ്ഞിട്ടുണ്ടെന്നുമുള്ള സൂചന ഉണ്ടായിരുന്നു. "അങ്ങനെയാണെങ്കിൽ നിങ്ങൾ ഭഗവതിയെ നേരത്തെ കണ്ടോ?" എന്നു ചോദിച്ചു.

"കാണാതിരുന്നാൽ രാജാവു രക്ഷപ്പെടണ്ടേ? ഞാൻ ചെയ്യിക്കേണ്ട പൂജ ഞാൻ ചെയ്യിക്കുക തന്നെ ചെയ്തു. അല്ലെങ്കിൽ രാജാവിനിത്രവേഗം സുഖമാകുമായിരുന്നോ?"

"അങ്ങനെയായാലെങ്ങനെയമ്മേ? വൈദ്യരുടെ ഔഷധം, ഭട്ടരുടെ പൂജ, പാതിരിയുടെ മരുന്ന് ഇതൊന്നുമല്ല, ഭഗവതി ചെയ്ത പൂജയാണു വലുതെന്നാണോ?"

'അയ്യോ എൻെറപ്പാ. വൈദ്യരുടെ കാര്യം വേറെ പറയിൻ. അദ്ദേഹം അവിടെയും ഇവിടെയും ശരി. ദീക്ഷിതരും പാതിരിയും വലവങ്ക ആണ്. എടവങ്ക രോഗത്തിന് വലവങ്ക പൂജ എന്തു ചെയ്യും? പിശാചിനെ പറഞ്ഞയയ്ക്കാൻ ചന്ദനത്തിരി മതിയാകുമോ? ചൂലു തന്നെ വേണം. രാജാവിനു വന്നത് കുറഞ്ഞരോഗം വല്ലതുമാണോ? ഇവിടെ നിങ്ങൾ ഔഷധം കൊടുത്തുകൊണ്ടിരുന്നപ്പോൾ അവിടെ ഞാൻ ഭഗവതി പൂജ നടത്തിച്ചു. അല്ലെങ്കിൽ രാജാവിനു വന്ന ഈ രോഗത്തിൽ നിന്ന് അദ്ദേഹം രക്ഷപ്പെടുമായിരുന്നോ?"

"ഇത്തരം കാര്യത്തിൽ നിങ്ങളെന്തിനിത്ര സ്വാതന്ത്ര്യമെടുത്തു?"

"ഏതു സ്വാതന്ത്ര്യം കുഞ്ഞേ? രാജാവ് എന്റേതുമല്ലേ? അമ്മയുടെ പങ്കൊരു ഭാഗം, എന്റെ പങ്ക് പതിനഞ്ചു ഭാഗം."

ബസവൻ ചിരിച്ചു. ഒരു നിമിഷത്തിനു ശേഷം "അങ്ങനെയാണെങ്കിൽ നിങ്ങൾക്ക് ഈ അമ്മയെ അറിയാമോ?"

"ആ ഞാൻ കാണാത്ത ഭഗവതിയാണോ?"

"ആരാണീയമ്മ? മലയാളത്തുനിന്നു വന്നിട്ട് അഞ്ചാറുമാസമായെന്ന് പറയുന്നു."

"മലയാളത്തുനിന്നു വന്നിട്ട് ആറുമാസമായി. ശരിയാണ്. മലയാളത്തിനുപോയിട്ട് എത്ര വർഷമായെന്ന് ആർക്കും അറിയില്ല".

"അപ്പോൾ ഈ സ്ത്രീ നമ്മുടെ നാട്ടുകാരിയാണ്?"

"ഇനി എന്നോടൊന്നും ചോദിക്കേണ്ടപ്പാ. ഞാൻ വാ തുറന്നാൽ ദോഷമാണ്. ഒന്നും പറയില്ലെന്ന് ആണയിട്ടിട്ടുണ്ട്. വീടിന്റെയും, മക്കളുടെയും ശരീരത്തിന്റെയും മേൽ ഇട്ട ആണയാണ്. അതു തെറ്റാൻ പാടില്ല. എല്ലാം നിങ്ങൾക്കു മനസ്സിലാകും. എന്നിട്ടെന്നോടു ചോദിക്ക്."

വല്യമ്മയുടെ വാക്കുകൾ ബസവന്റെ ആകാംക്ഷ ഉണർത്തി. എന്നാൽ ഇതിൽ കൂടുതൽ അക്കാര്യത്തെപ്പറ്റി ഇവർ സംസാരിക്കുകയില്ലെന്ന് ബസവനറിയാം. അതുകൊണ്ട് ആ സംഭാഷണം അവിടെ നിർത്തി. ഒരു സേവകനെ വിളിച്ച് "എടാ ഭഗവതിയുടെ മന്ദിരത്തിൽ പൂജ നടത്തിക്കാൻ ഞങ്ങൾ നാളെ വരുന്നുണ്ടെന്നുള്ള വിവരം അവിടെ അറിയിക്ക്" എന്നു പറഞ്ഞു.

## 40

അടുത്ത ദിവസം, പൂജ നടത്തിക്കാൻ താൻ ഭഗവതിയുടെ സന്നിധിയിൽ പോവുകയാണെന്ന് ബസവൻ രാജാവിനെ അറിയിച്ചു. രാജാവ് "എവിടെയെങ്കിലും പോയി നശിക്ക്. ഇനി നിന്നെക്കൊണ്ടെനിക്കെന്തു വേണം?" എന്നു ചോദിച്ചു.

ബസവൻ: "എല്ലാം ശരിയാക്കി വരാം യജമാനനേ. ഭഗവതി മനസ്സുവച്ചാൽ പോയ പ്രായം തിരിച്ചു വരും."

"വരുന്നു. നിന്റെ ചാത്തത്തിന്റെ പിണ്ഡച്ചോറ്. ഈ ശരീരത്തിൽ ഇനി എന്തുണ്ട്? നിന്റെ കൂടെ നടന്ന് ഞാനിങ്ങനെ ശവമാകേണ്ടി വന്നു."

"ശരീരം ശവമാകാനുള്ളതാണു തമ്പുരാനേ. ഇന്നു ശവമാണെങ്കിൽ നാളെ അതു ഗുണമായിരിക്കും. അതു ഞാൻ ശരിയാക്കുന്നതു തൃക്കൺപാർക്കണം."

"വേണ്ടെന്നാരു പറഞ്ഞു ശവമേ? എന്തൊക്കെ ചെയ്യണമോ അതൊക്കെ ചെയ്തോ. പോ. എല്ലാവർക്കും നാമാണ് യജമാനൻ. നമുക്കു നീ യജമാനൻ."

രാജാവ് സന്തോഷവാനായിരുന്നു. ബസവൻ രാജാവിനെ തൊഴുതു യാത്രയായി.

അതിനു മുമ്പുതന്നെ പൂജാ സാമഗ്രികളും എടുത്തു കൊണ്ട് സേവകർ പുറപ്പെട്ടിരുന്നു. ഭഗവതിയുടെ ആജ്ഞയനുസരിച്ച് പൂജാവേളയിൽ ബസവൻ മാത്രമേ മന്ദിരത്തിലുണ്ടാവാൻ പാടുള്ളു. മറ്റാരെങ്കിലും അവിടെയുണ്ടായാൽ പൂജയെല്ലാം നിഷ്ഫലമാകുമെന്ന കാരണത്താൽ പൂജാസാമഗ്രികളുമായി പോയ സേവകർ പുറകോട്ടു മാറി. ബസവൻ ഒരു കുതിരപ്പുറത്തു കയറി ആശ്രമം സ്ഥിതിചെയ്യുന്ന താഴ്വരയ്ക്കടുത്തുള്ള പുഴയുടെ സമീപത്തു ചെന്നിറങ്ങി. അവിടെനിന്ന് ഭഗവതീമന്ദിരത്തിലേക്കു നടന്നു പോയി.

മന്ദിരത്തിനു ചുറ്റും ചെടികൾ പടർന്ന വേലി ഉണ്ടായിരുന്നു. വേലിയിൽ അകത്തു കടക്കാനൊരു വഴിയും. അവിടെ ഒരു സ്ത്രീ നിന്നിരുന്നു. അവർ മുടന്തനെ ആംഗ്യം കാണിച്ചു വിളിച്ചകത്തേക്കു കൊണ്ടുപോയി.

മലയുടെ അടിവാരത്തിലുള്ള ഒരു പഴയ ഗുഹയായിരുന്നു മന്ദിരം. മന്ദിരത്തിൽ മതംഗനോ ഗൗതമനോ മറ്റേതെങ്കിലും ഋഷികളോ പണ്ടു തപസ്സുചെയ്തിട്ടുണ്ടാവണം എന്ന പ്രതീതി ജനിപ്പിച്ചിരുന്നു. ഭഗവതി ഗുഹയുടെ മുൻവശത്ത് ചെറിയ തടി ഉപയോഗിച്ച് നാലു ഭിത്തികളെന്നപോലെ ഒരു ആവരണം നിർമിച്ചിരുന്നു. ഗുഹയുടെ മുൻഭാഗത്ത് ഒരു വാതിൽ ഉണ്ടായിരുന്നു. വാതിലിൽ നിന്ന് മുന്നോട്ടു ചായ്ച് ഒരു പന്തൽ കെട്ടി അതിൻമേൽ വള്ളികൾ പടർത്തിയിരുന്നു. ആകെപ്പാടെ മന്ദിരത്തിനു സമീപം വന്നാൽ അതേതോ വിശിഷ്ടസ്ഥാനമാണെന്ന തോന്നൽ ഉണ്ടാകുമായിരുന്നു.

ബസവന് മനസ്സിൽ ഭയം തോന്നി. ഈ ഭഗവതി ഗർവുള്ള സ്ത്രീയാണെന്ന് ജനങ്ങൾ പറയുന്നു. അവർ എന്തു ചോദിക്കുമോ, താൻ എന്തു പറയേണ്ടിവരുമോ? എന്തു പറയും, എന്ത് പറയാതിരി

ക്കും? രാജാവിനു ശരീരസുഖമില്ല. അദ്ദേഹത്തിനു ശക്തി തിരിച്ചു കിട്ടാൻ വേണ്ട പൂജ ചെയ്യണം എന്നു പറയണമല്ലോ. ഇതെങ്ങനെ പറയും? ഇപ്രകാരം ചിന്തിച്ചുകൊണ്ട് അയാൾ വാതിലിനു സമീപം വന്നു. ഒരു നിമിഷം അയാൾക്ക് താൻ ഈ ജോലിക്കു വന്നത് ശരിയായില്ല, വെറുതെ തിരിച്ചു പോകുന്നതു തന്നെയോ നല്ലത് എന്നുപോലും തോന്നി. അപ്പോൾ അയാൾ മന്ദിരത്തിന്റെ വാതിൽക്കൽ ഭഗവതി നിൽക്കുന്നതു കണ്ടു. അയാൾ ദൂരെ നിന്നു തന്നെ കൈകൂപ്പി, മുന്നോട്ടു നടന്നു.

ബസവൻ മുടന്തി മുടന്തി വാതിലിനു സമീപത്തേക്കു വരവേ ഭഗവതി തീക്ഷ്ണമായ ദൃഷ്ടിയാൽ അയാളെ നോക്കിക്കൊണ്ടിരുന്നു. അവൾ നോക്കിയപ്പോൾ ബസവന് ഭയത്തോടൊപ്പം ഒരു പ്രത്യേക മമതയും തോന്നി. ആഹാ! എന്തൊരു ഗംഭീര മൂർത്തി. പ്രായമേറിയ മുഖം, എന്നാലും മുഖത്ത് എന്ത് പ്രകാശം!

തുടരെത്തുടരെ നോക്കുന്നതു ശരിയല്ല എന്നു കരുതി ബസവൻ ഒരിക്കൽ താഴേക്കു നോക്കി. വീണ്ടും തലയുയർത്തിയപ്പോൾ ഭഗവതി തന്റെ വലംകൈകൊണ്ട് കണ്ണിനു സമീപം എന്തോ തുടയ്ക്കുന്നതു കണ്ടു. അപ്പോഴേക്കും അയാൾ ഭഗവതിയുടെ ഏറ്റവും അടുക്കൽ വന്നിരുന്നു. അപ്പോൾ അവരുടെ കണ്ണുകളിൽ ജലം നിറഞ്ഞിരിക്കുന്നതായി അയാൾ കണ്ടു.

ഭഗവതി ബസവനോട് അകത്തു വരാൻ ആംഗ്യം കാണിച്ച് അകത്തേക്കു തിരിഞ്ഞു. അവരുടെ രൂപം മുന്നിൽ നിന്നു നോക്കിയാൽ എത്ര ഗംഭീരമായിരുന്നോ അത്രതന്നെ ഗംഭീരമായിരുന്നു പിന്നിൽ നിന്നു നോക്കിയാലും. നിവർന്നുള്ള നില്പ്, ഉയർത്തിപ്പിടിച്ച തല. ബസവൻ "ചുമ്മാതാണോ ഭഗവതിയെന്നു പറയുന്നത്! ഇവർ വളരെയേറെ ധൈര്യമുള്ള സ്ത്രീയാണ്" എന്നു മനസ്സിൽ വിചാരിച്ചു.

ഭഗവതി ബസവനെ ഗുഹയ്ക്കുള്ളിലേക്ക് വിളിച്ചുകൊണ്ടുപോയി. ഗുഹയിൽ മൂന്ന് അറകളുണ്ടായിരുന്നു. മധ്യത്തിലെ അറയുടെ പിൻഭാഗത്ത് ഘടിപ്പിച്ചിരുന്ന രണ്ടു വാതിലുകൾ മറ്റു മുറികളിലേക്കുള്ളതായിരുന്നു.

വലതു ഭാഗത്തെ അറയിൽ വലിയൊരു വിളക്കുണ്ടായിരുന്നു. ഇടതു വശത്തെ അറയിൽ പ്രകാശം കുറവായിരുന്നു. മധ്യത്തിലുള്ള അറയുടെ പിൻഭാഗത്ത് ഒരു കൂട്ടിൽ ഒരു പടം, അതിന്നു മുന്നിൽ കത്തുന്ന ദീപം.

## 41

ഭഗവതി ബസവനോട് ദേവരുടെ മുറിക്കു പുറത്തിരിക്കാൻ ആം ഗ്യം കാണിച്ചിട്ട് അകത്തേക്കുപോയി. പൂജാമുറിയുടെ നടുവിൽ വാതിലിനു നേർക്ക് ദർശനമായി ഒരു ദേവീവിഗ്രഹമുണ്ടായിരു ന്നു. വിഗ്രഹം ലോഹനിർമിതമായിരുന്നു; പിത്തളയോ പൊന്നോ എന്നു സംശയം ജനിക്കത്തക്ക നിറം. ഇത് മിക്കവാറും പതിവു പോലെ ദൈവവിഗ്രഹങ്ങൾ കടഞ്ഞെടുക്കാൻ പൂർവികരുപയോ ഗിച്ചുവന്ന പഞ്ചലോഹം എന്ന മിശ്രലോഹമായിരിക്കണം. സാധാ രണയായി ദേവാലയങ്ങളിൽ കണ്ടുവരുന്ന വിഗ്രഹങ്ങളെക്കാൾ ഇ തിന് പൊക്കം കൂടുതലുണ്ടായിരുന്നു. വിഗ്രഹത്തിന്റെ മൂക്കും മു ഖവുമെല്ലാം വ്യക്തമായി കൊത്തിയെടുത്തിരുന്നു. ലോകം ഭരി ക്കുന്ന ശക്തി ചെറുതല്ല എന്ന മട്ടിൽ ആ മുഖഭാവം ശക്തിയേറിയ തും ഭയഭക്തികൾ ഉളവാക്കാൻ പോന്നതുമായിരുന്നു. വിഗ്രഹത്തി ന്റെ കൈയിൽ ഒരു വാളുണ്ടായിരുന്നു. വിഗ്രഹത്തിന്റെ ശക്തി യും ഗാംഭീര്യവും വർധിപ്പിക്കത്തക്ക വിധം അതിൻമേൽ പുഷ്പാല ങ്കാരം ചെയ്തിരുന്നു. ചുകന്ന പൂക്കളായിരുന്നു കൂടുതൽ. ചുകപ്പു വർണം മുറി നിറഞ്ഞമട്ടിൽ കണ്ണഞ്ചിപ്പിച്ചതാണ് ഭയം ജനിപ്പിക്കാ നൊരു മുഖ്യ കാരണം. വിഗ്രഹത്തിനു മുന്നിൽ പുഷ്പങ്ങൾകൊ ണ്ടുള്ളൊരു കോട്ടയുടെ നടുവിലായി കുങ്കുമത്തിന്റെ ഒരു കുന്നത ന്നെയുണ്ടായിരുന്നു.

ബസവൻ ദേവാലയങ്ങളിൽ ധാരാളം പോയിട്ടുള്ളവനല്ല. ഇ ത്തരം ദൈവസാന്നിധ്യത്തിന്റെ സങ്കല്പം അയാൾക്കില്ല എന്നു ത ന്നെ പറയാം. ആകെപ്പാടെ ഇവിടെ വന്നതുതന്നെ തെറ്റായോ എന്ന് ആദ്യം അയാൾക്കു തോന്നിയ ഭയം, ഗുഹയിലെ ഇരുട്ട്, അർച്ചിക യുടെ മൗനം, രക്തവർണത്തിന്റെ സാന്നിധ്യം ഇവയാൽ സഹി ക്കാനാവാത്ത മട്ടിൽ വളർന്നു. എങ്ങുമില്ലാത്ത ഒരുതരം ഭക്തിയനു ഭവിച്ച്, ഇരുന്നിടത്തിരുന്നു കൈകൂപ്പി വിഗ്രഹത്തിനു നേരെ സൂ ക്ഷിച്ചു നോക്കി. അയാളുടെ ഹൃദയം ശക്തിയോടെ മിടിച്ചിരുന്നു.

വിഗ്രഹത്തിനു മുന്നിലിരുന്ന് ഭഗവതി ഒരു ഗ്രന്ഥം മുന്നിൽ തുറ ന്നുവച്ചുകൊണ്ട്, വിഗ്രഹത്തിനിരുവശവുമുണ്ടായിരുന്ന ദീപങ്ങളി ലെ തിരി ശരിയാക്കി പ്രകാശം വർധിപ്പിച്ചു. ബസവനോട് 'ശബ്ദ മുണ്ടാക്കരുത്' എന്ന് ആംഗ്യം കൊണ്ട് ആജ്ഞാപിച്ച് ഗ്രന്ഥത്തിൽ നോക്കി മന്ത്രങ്ങളുച്ചരിക്കാൻ തുടങ്ങി.

ഭഗവതിയുടെ ശബ്ദം കേട്ടക്ഷണത്തിൽ ബസവൻ ഞെട്ടി. അത് അത്ര ഉച്ചത്തിലുള്ളതും ഗംഭീരവുമായിരുന്നു. അവരുടെ ആകാരം പോലെ ആ ശബ്ദവും അപൂർവം തന്നെയാണെന്ന് ബസവനു തോന്നി.

ഈ മന്ത്രോച്ചാരണം എത്ര സമയം നടന്നു എന്നു തിട്ടപ്പെടുത്താൻ ബസവനു കഴിഞ്ഞില്ല. രണ്ടോ മൂന്നോ നാഴിക എന്നു പറഞ്ഞാൽ അതു വളരെ കുറവായിരിക്കണം, അത്ര നീണ്ടതായിരുന്നു പൂജ. മന്ത്രോച്ചാരണത്തിനിടയിൽ എട്ടുപത്തു നിമിഷംകൂടുമ്പോൾ ഭഗവതി കുറെ കുങ്കുമവും പൂവും വിഗ്രഹത്തിൻെറ പാദങ്ങളിലർച്ചിച്ചിരുന്നു. അഞ്ചോ പത്തോ നിമിഷങ്ങളിലൊരിക്കൽ വിഗ്രഹത്തിനു നേരെനോക്കി കൈകൂപ്പിയിരുന്നു. ഇവയെല്ലാം ബസവൻെറ മനസ്സിൽ, ഈസ്ഥലം സാമാന്യമല്ല, ഈ മൂർത്തി സാമാന്യമല്ല, ഈ അർച്ചിക സാമാന്യയല്ല എന്നുള്ള വിചാരം ജനിപ്പിച്ചു.

സാവധാനമായി നടന്ന ഈ അർച്ചന കഴിഞ്ഞപ്പോൾ ഭഗവതി എഴുന്നേറ്റു നിന്നു. ആംഗ്യംകൊണ്ട് ബസവനോട് നിന്നുകൊള്ളാൻ പറഞ്ഞു. മുമ്പുതന്നെ തയ്യാറാക്കിയിരുന്ന കർപ്പൂര ദീപം കത്തിച്ച് വിഗ്രഹത്തെ ഉഴിഞ്ഞു. അപ്പോൾ ഉച്ചരിച്ചിരുന്ന മന്ത്രം അതിനുമുമ്പ് ദേവാലയത്തിൽ ദീക്ഷിതരിൽ നിന്നു കേട്ടിട്ടുണ്ടെന്ന് ബസവനു തോന്നി.

പൂജകഴിഞ്ഞപ്പോൾ ഭഗവതി അഞ്ചുകുടന്ന പൂവും അഞ്ചു കുടന്ന കുങ്കുമവും അരമനയിൽ നിന്നു കൊണ്ടുവന്ന തട്ടങ്ങളിലിട്ട് അവയെടുത്ത് ബസവൻെറ മുന്നിൽ വച്ചു. "ഇപ്പോഴത്തെ പൂജ കഴിഞ്ഞു. ഇത് അഞ്ചുദിവസത്തിൽ കുറയാതെ നടത്തേണ്ടതുണ്ട്. നിങ്ങൾക്കു സൗകര്യമാകത്തക്ക വിധം ഒന്നോ രണ്ടോ ആഴ്ചകൂടുമ്പോൾ ഒരു പൂജ വീതം ഇനി നാലു പൂജകൂടി നടത്തണം" എന്നു പറഞ്ഞു.

"ആകട്ടെ, അമ്മേ."

"നമുക്ക് റാണിയോടു പറയാനുള്ള കാര്യമിതാണ്. നാം അരമനയിലേക്ക് വരുന്നുണ്ട്. ഈ വിവരം നീ അവിടെ അറിയിക്കുക."

"ആകട്ടെ അമ്മേ."

ഇവർ തന്നെ ഏകവചനത്തിൽ സംബോധന ചെയ്യുന്നതെന്താണെന്ന ചോദ്യം ബസവൻെറ മനസ്സിലുദിച്ചു. താൻ മന്ത്രിയാണെ

ന്നിവർക്കറിയില്ലേ? അഥവാ അറിഞ്ഞാൽത്തന്നെ താൻ മുടന്തനായതുകൊണ്ട് തന്നെ വേണ്ടത്ര പരിഗണിക്കാത്തതാണോ? അഥവാ ഭഗവതിയായവൾ എല്ലാവരെയും ഇങ്ങനെയേ വിളിക്കൂ എന്നുണ്ടോ?

ഇതെങ്ങനെയായാലും കഴിയുന്നതും വേഗത്തിൽ അവിടെനിന്നു യാത്രയാകണമെന്ന് ബസവൻ വിചാരിച്ചു. പ്രസാദത്തിന്റെ രണ്ടു തട്ടുങ്ങളുമെടുത്തുകൊണ്ട് "ഇതു വീണ്ടും കൊണ്ടുവരണമോ? " എന്നു ചോദിച്ചു.

"നീ കുതിരപ്പുറത്താണോ വന്നത്?"

"അതെ."

"അതു പുഴയ്ക്കു സമീപമുണ്ടോ?"

"ഉണ്ട്."

"നന്നായി. നമ്മുടെ സേവിക ഇത് അവിടെ കൊണ്ടുവന്നു തരും."

ബസവൻ "ശരി അമ്മേ" എന്നു പറഞ്ഞു മുടന്തിക്കൊണ്ട് വാതിലിന്നടുത്തേക്കു ചുവടുകൾ വച്ചു.

അപ്പോൾ എന്താണു സംഭവിച്ചതെന്നയാൾക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. ഭഗവതിയുടെ രണ്ടു കൈകളും അയാളെ ചുറ്റി. അവർ ബസവനെ ആലിംഗനം ചെയ്തു. ബസവന്റെ തല തന്റെ നെഞ്ചിലമർത്തിക്കൊണ്ട് തന്റെ കപോലം അയാളുടെ തലയിലമർത്തി. അപ്പോൾ അവർ വിതുമ്പുന്ന ശബ്ദം അയാൾ കേട്ടു. പെട്ടെന്നുതന്നെ അവർ ബസവനെ വിട്ട് ദൂരെ മാറിനിന്നു. "ഇനിയിവിടെ നില്ക്കേണ്ട, നടന്നോളൂ. ഇവിടിപ്പോഴെന്തുനടന്നെന്ന് ആരോടും പറയേണ്ട, സൂക്ഷിച്ചോ" എന്നു പറഞ്ഞ് ബസവനെക്കാൾ മുന്നിൽ പുറത്തുപോയി. പുറം വാതില്ക്കൽ നിന്നിരുന്ന സേവികയെ വിളിച്ച് വീണ്ടും അകത്തുകടന്ന് പൂജാമുറിയിലേക്കുപോയി.

ഭഗവതിയുടെ പെട്ടെന്നുള്ള ഈ പ്രവൃത്തിയിൽ ബസവൻ അദ്ഭുതപ്പെട്ടു. ഒന്നിനെക്കുറിച്ചും വിശദമായി ചിന്തിക്കാനാവുന്ന അവസ്ഥയിലായിരുന്നില്ല അയാളപ്പോൾ. തലയ്ക്ക് എന്തോ സംഭവിച്ചെന്ന മട്ടിൽ അയാൾ തലയിൽ തൊട്ടുനോക്കി. അയാളുടെ മുടി നനഞ്ഞിരുന്നു.

ഇതെന്താണീ സ്ത്രീ ഇങ്ങനെ പെരുമാറിയതെന്ന് ബസവനറിയണം. അതിനെപ്പറ്റി ഇവിടെവച്ചു ചിന്തിക്കുന്നതുതെറ്റായേക്കാം

എന്ന് അയാൾ ഭയപ്പെട്ടു. ഇനിയിവിടെ നില്ക്കുന്നതുതന്നെ തെറ്റാണെന്നു കരുതി കഴിയുന്നത്രവേഗത്തിൽ ബസവൻ മുടന്തി മുടന്തി പുറത്തേക്കുനടന്നു. പുഴയുടെ സമീപംവരെ അണച്ചണച്ചുവന്ന് കുതിരപ്പുറത്തു കയറി. അപ്പോഴേക്കും ഭഗവതിയുടെ സേവിക പ്രസാദത്തിൻെറ രണ്ടു തട്ടങ്ങളും അവിടെ കൊണ്ടുവന്നിരുന്നു. അവ സേവകനെക്കൊണ്ടെടുപ്പിച്ചുകൊണ്ട് ബസവൻ അരമനയിൽ തിരിച്ചെത്തി.

## 42

കുതിരപ്പുറത്തു കയറി വന്നപ്പോൾ ബസവൻ, സന്ധ്യയ്ക്കുണ്ടായ അനുഭവങ്ങളൊക്കെ അയവിറക്കാൻ തുടങ്ങി. ദേവമന്ദിരത്തിൽ വച്ച് ശ്രദ്ധിക്കാതെ പോയ ഒരു സംഗതി പെട്ടെന്ന് അയാളുടെ മനസ്സിലേക്ക് കടന്നുവന്നു. ഭഗവതി അതിസുന്ദരിയായ സ്ത്രീയാണെന്നതായിരുന്നു അത്.

എല്ലാ അരമനയിലും അങ്ങനെ തന്നെ: മടക്കേറി അരമനയിലും അങ്ങനെതന്നെ. അരമനയുടെ കാര്യം എന്തിനു പറയണം, എല്ലാ ധനികമന്ദിരങ്ങളിലും അങ്ങനെതന്നെയാണ്. 'എന്നെ നിങ്ങൾ വാങ്ങുന്നുണ്ടോ' എന്നു ചോദിച്ചുകൊണ്ട് സുന്ദരികളായ സ്ത്രീകൾ വ്യാപാരത്തിനു വരുന്നു. വീട്ടുടമസ്ഥൻ ഇത്തരം സ്നേഹത്തിൽ താല്പര്യമുള്ളവനാണെന്നു കണ്ടാൽ അരമനയിലെ ജീവിതം സൗന്ദര്യക്കച്ചവടത്തിൻെറ ചന്തയായി മാറുന്നു. വീരരാജൻ രാജാവായപ്പോൾ മുതൽ അദ്ദേഹത്തിൻെറ ശ്രദ്ധ ആകർഷിക്കുവാനായി പല തരത്തിലുള്ള സൗന്ദര്യങ്ങൾ അരമനയിൽ വന്നു. രാജാവിൻെറ നോട്ടം തൻെറ നേർക്കു തിരിഞ്ഞാൽ താൻ ധന്യയായെന്നു അവർ കരുതി. ഇത്തരം സൗന്ദര്യങ്ങൾ ധാരാളമായി എളുപ്പത്തിൽ കിട്ടിയിരുന്നതിനാൽ രാജാവിൻെറ മോഹം പുതിയ സ്ഥലങ്ങളിലേക്കു തിരിഞ്ഞു. രാജാവിൻെറ ആഗ്രഹം സാധിക്കുവാനായി ബസവൻ തന്നെ പ്രയത്നിച്ചു. മറ്റുതരത്തിലുള്ള സുന്ദരികളെയും കൊണ്ടുവന്ന് രാജാവിന് കാഴ്ചവച്ചു. തൻെറ പ്രയത്നത്താൽ കൊണ്ടു വന്നിരുന്ന ഇത്തരം സൗന്ദര്യധാമങ്ങളിലൊന്നും കാണാത്ത എന്തോ ഒരു പ്രത്യേകത ഈ പ്രായമായ ഭഗവതിയിലുണ്ടെന്ന് ബസവനു തോന്നി.

അതിനുശേഷം "ഈ ഭഗവതി സത്യവതി തന്നെയോ?" എന്ന ചോദ്യം ബസവൻെറ മനസ്സിലുദിച്ചു. ഇവർ എന്തുകൊണ്ടാണ് തന്നെ അങ്ങനെ പുണർന്നത്? പരിചയമില്ലാത്ത പുരുഷൻെറ തല

തൻെറ നെഞ്ചിൽ ചേർത്തമർത്തിയല്ലോ ഇവർ? ഇവർക്കെന്തു വേണമായിരുന്നു? അവിടെ വരുന്ന എല്ലാ പുരുഷൻമാരെയും ഇങ്ങനെ ആശ്ലേഷിക്കുമോ? ഇല്ലായിരിക്കാം. തന്നെമാത്രം എന്തുകൊണ്ടവർ ആശ്ലേഷിച്ചു? സ്ത്രീലമ്പടനായ രാജാവിനോടൊത്തു ജീവിച്ച് ബസവൻ ദുഷിച്ച ജീവിതത്തിൻെറ മാധുര്യം അനുഭവിച്ചിട്ടുണ്ട്. എന്നാൽ അയാൾക്കു വിധേയരായ പെൺകിടാങ്ങൾ അയാളുടെ സൗന്ദര്യത്തിനു മുന്നിൽ തോറ്റ് സമീപം വന്നവരല്ലെന്ന് ബസവനറിയാം. കാരണമില്ലാതെ ഈ സ്ത്രീ ഇപ്രകാരം ആശ്ലേഷിച്ചതെന്തുകൊണ്ടാണ്?

ആലോചന അത്രയുമായപ്പോൾ അയാൾക്കീക്കാര്യം ഓർമ്മവന്നു. രോഗികൾക്കു ഗുണം ലഭിക്കാൻ മന്ത്രവാദികൾ രോഗികളെ തൊടുകയും ആശ്ലേഷിക്കുകയും പതിവുണ്ട്. രാജാവിനു ശക്തി ലഭിക്കാനല്ലേ ഈ പൂജ നടത്തിയത് ? പൂജയ്ക്ക് രാജാവു വന്നില്ല. അദ്ദേഹത്തിൻെറ പ്രതിനിധിയായി താൻ പോയി. ഭഗവതി തന്നെ ആശ്ലേഷിച്ചത് രാജാവിനു ശക്തി വരട്ടെ എന്ന കാരണത്താലായിരിക്കണം.

എന്നാലും എങ്ങനെയാണത്? ഭഗവതി തന്നെ ആശ്ലേഷിച്ചുകൊണ്ട് കരഞ്ഞതല്ലോ? കരഞ്ഞുകൊണ്ട് വിതുമ്പുന്ന ശബ്ദം കേട്ടിരുന്നു. അവളുടെ കണ്ണീരുകൊണ്ട് തൻെറ തല നനഞ്ഞിരുന്നു. എന്തുകൊണ്ടാണവൾ കരഞ്ഞതും വിതുമ്പിയതും? ഇതും ഇങ്ങനെയുള്ള ചികിൽസയയുടെ ഒരു മുറയാണോ?

അങ്ങനെ എന്തെങ്കിലും ഉണ്ടെങ്കിൽ അവർ തനിക്കു മുന്നറിയിപ്പു തരണമായിരുന്നില്ലേ? അത്തരം യാതൊരു വാക്കും പറയാതെ പ്രവർത്തിച്ച് തന്നെ ചിന്താക്കുഴപ്പത്തിലാക്കിയല്ലോ.

ആദ്യത്തെ ദിവസം തന്നെ ഇങ്ങനെ സംഭവിച്ചു. ഇത്തരം നാലു പൂജകൾ കൂടി ഇനിയുണ്ട്. ഇതിനിടയിൽ അവർ അരമനയിലും വരണം. പൂജയുടെ അവസാനമെന്താണ്? അരമനയിൽ വന്ന് ഇവർ എന്തു പറയുമോ, എന്തു പ്രവർത്തിക്കുമോ, ഇനി എന്തൊക്കെ സംഭവിക്കുമോ ആവോ? രാജാവ് എന്തു ചെയ്യും? നാട്ടുകാരെന്തു വിചാരിക്കും?

ഇതിലൊന്നും ഒരു തീരുമാനത്തിലെത്താതെ ബസവൻ അരമനയിൽ വന്നു ചേർന്നു. പ്രസാദത്തിൻെറ തട്ടങ്ങൾ റാണിയുടെ സന്നിധിയിൽ വെച്ചു. "ഭഗവതി അരമനയിൽ വരുന്നുണ്ട്. ഇനി നാലു ദിവസത്തെ പൂജകൾ കൂടി നടത്തണം" എന്നു പറഞ്ഞു.

റാണി: "നല്ലതു ബസവയ്യാ."

ആ സമയം രാജാവ് മദ്യപിച്ച് ബോധമില്ലാതെ തൻെറ മുറിയിലുണ്ടായിരുന്നു. പ്രസാദത്തിൻെറയും ഗിസാദത്തിൻെറയും കാര്യങ്ങളൊന്നും അദ്ദേഹം സാധാരണ കണ്ടിട്ടില്ല. അതെപ്പറ്റിയൊന്നും മനസ്സിലാക്കാവുന്ന അവസ്ഥയിലായിരുന്നില്ല അപ്പോൾ. എന്നാലും റാണി സ്വല്പം കുങ്കുമവും ഒന്നു രണ്ടു പുഷ്പങ്ങളും എടുത്തുകൊണ്ടുപോയി രാജാവിൻെറ നെറ്റിയിൽ കുങ്കുമം തൊട്ട്, പുഷ്പം കണ്ണിലമർത്തി സമീപത്തു വച്ചു. റാണിയും സ്വല്പം കുങ്കുമം പൂശി പുഷ്പം ചൂടി, തൻെറ അന്തഃപുരത്തിലേക്കു പോയി. മകളെയും ആ കുങ്കുമം അണിയിച്ച് അല്പം പ്രസാദം കൊടുത്തു.

## 43

"ശേഷിച്ച പൂജ ആഴ്ചയിലൊന്നു വീതം നടക്കട്ടെ" എന്ന് റാണി ഉത്തരവിട്ടു. അതനുസരിച്ച് പൂജകൾ നടന്നു. രണ്ടാമത്തെയും മൂന്നാമത്തെയും പൂജകൾക്ക് ബസവൻ പോയില്ല. നാലാമത്തെ പൂജയ്ക്ക് ബസവൻ വരണമെന്ന് ഭഗവതി പറഞ്ഞയച്ചതുകൊണ്ട് അയാൾ പോയി. അന്ന് ഭഗവതി മുമ്പിലത്തെ ദിവസം പ്രവർത്തിച്ച മട്ടിലുള്ള വിചിത്രസംഗതികളൊന്നുമുണ്ടായില്ല.

"അഞ്ചാമത്തെ പൂജ അടുത്താഴ്ചയിൽ വേണ്ട. അതിന് സ്വല്പം വിശേഷമായ ഏർപ്പാടുകൾ ചെയ്യണം. എല്ലാം ശരിപ്പെടുത്തിയ ശേഷം ഞാനറിയിക്കാം" എന്നു പറഞ്ഞു.

നാലു ദിവസങ്ങൾക്കു ശേഷം, ഭഗവതി കൊട്ടാരത്തിലെത്തിയിരിക്കുന്നു എന്ന വാർത്ത ആരോ അരമനയിലെത്തിച്ചു. കുറേനേരം കഴിഞ്ഞപ്പോൾ അവർ തന്നെ അയച്ച ഒരു സേവിക വന്ന് "ഭഗവതി ഇവിടേക്കു വരുന്നു. അരമനയിലറിയിക്കാൻ എന്നെ അയച്ചതാണ്" എന്നു പറഞ്ഞു.

ഇവർ വരുന്നത് കുറെ മുമ്പെ അറിഞ്ഞിരുന്നെങ്കിൽ നന്നായിരുന്നു. ഇപ്പോൾ ഇവരെ വേണ്ടത്ര ബഹുമാനത്തോടെ സ്വീകരിക്കാനാവുമോ ഇല്ലയോ എന്ന് റാണി വിചാരിച്ചു. പക്ഷേ എന്തു ചെയ്യാൻ കഴിയും? വരുന്നു എന്നറിയിച്ചു കഴിഞ്ഞാൽ പിന്നെ കഴിയുന്നത്ര ആദരവോടെ സ്വീകരിക്കുകതന്നെ. റാണി സേവകരോട് "ഇവിടെ ഈ പീഠം ഇടൂ. തട്ടത്തിൽ വെറ്റിലയും ഫലങ്ങളും നിറയ്ക്കൂ!" എന്നു പറഞ്ഞ് ഭഗവതിയെ സ്വീകരിക്കുവാനായി വരാന്തയിലേക്കിറങ്ങി വന്നു.

റാണി വരാന്തയിലെത്തി അങ്ങോട്ടും ഇങ്ങോട്ടും നോക്കുന്നതിനു മുമ്പു തന്നെ ഭഗവതി വന്നു കഴിഞ്ഞു. അവരുടെ പുറകിൽ ഒരൊറ്റ സേവിക മാത്രം. ഭഗവതി സേവികയോട് വാതിൽക്കൽ നില്കാൻ പറഞ്ഞ് മുന്നോട്ടു വന്നു. അന്ത:പുര വാതില്ക്കലെ ചേടി അവരെ തൊഴുത് "അമ്മ കാത്തിരിക്കുന്നു" എന്നറിയിച്ചു. ഭഗവതി "ശരി" എന്ന് ആംഗ്യം കൊണ്ട് ഉത്തരം നൽകി വരാന്തയിൽ നിന്ന് അകത്തേക്കു കടന്നു.

ഭഗവതിയുടെ വരവിലും നില്പിലും ആംഗ്യത്തിൻെറ രീതിയിലും നിന്നൊക്കെ ഇവർ വളരെയേറെ അറിവുള്ള സ്ത്രീയാണെന്ന് റാണിക്കു മനസ്സിലായി. ആ മഹതിയുടെ രൂപം ഈ ചെറിയവളുടെ കണ്ണിൽ അതി സുന്ദരമായി കാണപ്പെട്ടു. ആകെപ്പാടെ, ഭഗവതിയെ കൈകൂപ്പി തൊഴുതപ്പോൾ റാണിയുടെ മനസ്സ് ഭക്തിനിർഭരമായി.

റാണിയുടെ കാര്യത്തിൽ ഭഗവതിയുടെ മനസ്സു തോറ്റു. ജനങ്ങൾ റാണിയെ പുകഴ്ത്തുന്നത് അവരും കേട്ടിട്ടുണ്ട്. എന്നാൽ മധ്യവയസ്കയായ ആ സ്ത്രീ, മുഖത്ത് ഇത്രയേറെ ചെറുപ്പത്തോടൊപ്പം കണ്ണുകളിൽ ഗാംഭീര്യത്തോടുകൂടിയ ഒരാളാണെന്ന് ഭഗവതി ഊഹിച്ചിരുന്നില്ല. ഭഗവതി തന്നെക്കാൾ പ്രായമുള്ളവരെയല്ലാതെ മറ്റാളുകളെ ഏകവചനത്തിലേ സംബോധനചെയ്യാറുള്ളു. അരമനയിലേക്കു വന്നപ്പോൾ റാണിയോട് "വാ, പോ എന്നു പറയണമോ, വന്നാലും പോയാലും എന്നു പറയണമോ, എന്ന് ആലോചിച്ചിരുന്നില്ല. അതിനുകാരണം, ഏകവചനം തന്നെയാണു വേണ്ടതെന്നായിരുന്നു അവരുടെ വിചാരം. എന്നാൽ മുന്നിൽ കൈകൂപ്പി നിന്ന ഈ സ്ത്രീരൂപത്തെ നോക്കി ഏകവചനത്തിൽ സംബോധന ചെയ്യാൻ ഭഗവതിക്കു കഴിഞ്ഞില്ല. അവർ ദേവരെയും ഗുരുക്കളെയുമല്ലാതെ സാധാരണയായി കൈകൂപ്പുന്നവളല്ല. എന്നാൽ കൈ കൂപ്പി നിൽക്കുന്ന റാണിയെ നോക്കി സഹജമായി ഭഗവതിയും കൈകൂപ്പി" വാതില്ക്കലേക്ക് എന്തിനു വന്നു? നാം അകത്തേക്കു വരുകയായിരുന്നല്ലോ" എന്നു പറഞ്ഞു.

റാണി "നിങ്ങൾ വരുന്നത് കുറച്ചു മുൻകൂട്ടി അറിയിച്ചിരുന്നെങ്കിൽ വേണ്ടത്ര ബഹുമാനത്തോടു കൂടി സ്വീകരിക്കാൻ കഴിയുമായിരുന്നു. ഇപ്പോൾ എന്തു കുറവുണ്ടായാലും അതു ക്ഷമിക്കണം" എന്നു പറഞ്ഞു.

ഇങ്ങനെ പറഞ്ഞുകൊണ്ട് റാണി ഭഗവതിയെ വിളിച്ചുകൊണ്ട് അകത്തളത്തിലേക്കു പോയി. അവിടെ തയ്യാറാക്കിയിരുന്ന പീഠ

ത്തിൽ ഇരുത്തി റാണിയും സമീപത്തിരുന്നു. സേവികമാർ ചുറ്റി നും നിന്നു. റാണി അവരിലൊരുത്തിയെ വിളിച്ച് "കുമാരിയെ വിളിക്കൂ ഭഗവതിയെ നമസ്കരിക്കട്ടെ" എന്നു പറഞ്ഞു.

ഭഗവതി: "നിങ്ങളുടെ മകളല്ലേ? "

റാണി: "അതേ."

"വിവാഹപ്രായമായിരിക്കണം."

"അതു കൊച്ചു കുട്ടി. എന്നാലും ആ പ്രായത്തിൽ മക്കളുണ്ടായിട്ടുള്ള പെൺകുട്ടികളും ഉണ്ട്. അരമനയിലെ പെൺകുട്ടികളുടെ വിവാഹം അല്പം കൂടി താമസിക്കും."

"നിങ്ങൾക്കൊരു നാത്തൂൻ ഉണ്ടല്ലോ?"

"ഉണ്ട്."

ഭഗവതി ഈ ചോദ്യം ചോദിച്ചത് രാജാവും അനുജത്തിയും തമ്മിലുള്ള വിരോധത്തിന്റെ കാര്യമെല്ലാമറിഞ്ഞുകൊണ്ടായിരുന്നു. എങ്കിലും ഒന്നുമറിയാത്തതുപോലെ അവർ ഇതേപ്പറ്റി ചോദിച്ചു. റാണി സ്വാഭാവികമായി "ഒരുത്തിയുണ്ട്" എന്നു പറഞ്ഞു. ഇതെല്ലാം ഇവർ കൃത്യമായി അറിയാഞ്ഞതെന്ത്? അതോ കപടാദിനയമാണോ? എന്ന് റാണി സന്ദേഹിച്ചു. എന്നാൽ അതവർ പുറത്തു കാട്ടിയില്ല.

ഭഗവതി: "ബന്ധുക്കൾ തമ്മിൽ വൈരമുണ്ടായാൽ അതു ശരിയാക്കുവാൻ ഭഗവതിയുടെ സന്നിധാനത്തിൽ ചില സേവകൾ നടത്തണം. അവ തീവ്ര ഫലം തരും. നിങ്ങൾ ഇപ്പോൾ നടത്തിപ്പിച്ചിരിക്കുന്ന പൂജ ആഗമരീതിയിലുള്ളതാണ്. ആ പൂജകൾ തന്ത്ര പൂജകളാണ്. അവയ്ക്കു നിയമനിഷ്ഠകൾ വളരെയുണ്ട്. ചെലവു കുറച്ചു കൂടുതലാണ്. എന്നാൽ ചെലവു കൂടുമെന്ന ഭയം അരമനയ്ക്കു വേണ്ടാ."

അണ്ണനും അനുജത്തിയും തമ്മിൽ വിരോധം ഉണ്ടെന്ന് ഇവർക്കറിയാമെന്ന് സംസാരത്തിൽ നിന്ന് മനസ്സിലാക്കാമായിരുന്നു.

റാണി: "ജീവിതമായാൽ അങ്ങനെയൊക്കെയായിരിക്കും. എല്ലാം ശരിയാകാൻ നിങ്ങൾ ഭഗവതിയുടെ മുന്നിൽ പ്രാർഥിക്കൂ. തന്ത്രപൂജകൾ ഉടൻ ഉണ്ടോ?"

"വേണമോ, വേണ്ട എന്നുള്ള കാര്യം ഇപ്പൊഴേ പറയണമെന്നില്ല. ആലോചിച്ചു പറഞ്ഞാൽ മതി. കൂടെപ്പിറന്നവരുടെ കാര്യം മാത്രമല്ല. ഭാര്യ, ഭർത്താവ്;അമ്മ, മകൾ;യജമാനൻ, സേവകർ; ഇങ്ങ

നെ ഏതുബന്ധത്തിലും അസംതൃപ്തി ഉണ്ടായാൽ അതു ശരിപ്പെടുത്താൻ തന്ത്രത്തിൽ സാധനയുണ്ട്."

"ശരി അമ്മേ!"

ഇനി സംഭാഷണം മുന്നോട്ടുകൊണ്ടുപോകാനുള്ള സന്ദർഭമില്ലെന്ന്കണ്ട് ഭഗവതി മൗനംപൂണ്ടു. ഇങ്ങനെ രണ്ടുനിമിഷം കഴിഞ്ഞു "പൂജ നടത്തിക്കുന്ന ഭക്തരെ കാണുന്നത് ഒരാചാരമാണ്. ഇപ്പോൾ കണ്ടുകഴിഞ്ഞു. വീണ്ടും വരാം" എന്നു പറഞ്ഞ് എഴുന്നേറ്റു. റാണി എഴുന്നേറ്റ് സേവികയ്ക്കു സൂചന കൊടുത്ത് വെറ്റിലത്തട്ടം കൊണ്ടുവരുവിപ്പിച്ചു. റാണിതന്നെ അതു കൈയിലെടുത്ത് ഭഗവതിക്കുനൽകി. ഭഗവതി അതു സ്വീകരിച്ചുകൊണ്ട് യാത്രയായി.

## 44

ഇത്രയുമായപ്പൊഴേക്കും, അരമനയുമായി ബന്ധം സ്ഥാപിക്കാൻ ഭഗവതി ശ്രമിക്കുന്നുണ്ടെന്ന് ബസവനു തോന്നി. അവരെപ്പറ്റി ആദ്യം പറഞ്ഞത് വല്യമ്മ ആണ്. ആ വൃദ്ധയുടെ സംസാരത്തിൽ നിന്ന് ഭഗവതിയെ അവർക്കറിയാമെന്നും മുമ്പ് കുടകിലുണ്ടായിരുന്നവരാണെന്നും മനസ്സിലായി. ഈ സ്ത്രീയുടെ ഉദ്ദേശ്യമെന്താണ്? രാജാവിന് ഔഷധം കൊടുത്ത് രോഗം സുഖപ്പെടുത്തുകമാത്രമാണോ എന്നു ബസവൻ സംശയിച്ചു.

ഇവർ ഒരു സാധാരണ സ്ത്രീയായിരുന്നെങ്കിൽ, ഒരു നിമിഷംപോലും മടിക്കാതെ ഇവരുടെ പ്രവൃത്തി മനസ്സിലാക്കാൻ തൻെറ ആൾക്കാരെ നിയോഗിക്കാമായിരുന്നു. ഭഗവതി പ്രബലയായ ദൈവപൂജാരിണിയാണ്. ഇങ്ങനെ എന്തെങ്കിലും ചെയ്താൽ ഇവളുടെ ഭഗവതി തൻെറ കഴുത്തുഞെരിച്ചാലെന്താണു ഗതി? ഇങ്ങനെ ഭവിഷ്യത്തു നോക്കി ഒടുവിൽ, ഇവർക്ക് ദോഷമൊന്നും ചെയ്യാനല്ല, സംഗതി എന്താണെന്നു മനസ്സിലാക്കണം എന്ന വിചാരത്തോടെ, അവരുടെ പെരുമാറ്റവും സംസാരവും ശ്രദ്ധിക്കാൻ വേണ്ട ഏർപ്പാടുചെയ്തു. ഒന്നു രണ്ടു മാസങ്ങൾക്കുള്ളിൽ, ഭഗവതി കാരണമുണ്ടാക്കി മടക്കേറിയിലെയും പരിസരപ്രദേശത്തെയും വലിയവീടുകളിൽ പോയിരുന്നു എന്നു മനസ്സിലാക്കാൻ കഴിഞ്ഞു. ഇവരിൽ പലരും രാജാവിൻെറ വിരോധികളായിരുന്നു. പലരെന്നല്ല അധികമാളുകളും ഇത്തരക്കാരായിരുന്നു. ബസവൻെറ കാവലാളുകൾക്ക് എല്ലാ കാര്യങ്ങളും മനസ്സിലാക്കാൻ കഴിഞ്ഞില്ല. എന്നാൽ പലപ്പോഴും ഈ സംഭാഷണം വളരെ രഹസ്യമായാണു നടന്നിരുന്നതെന്നറിയാൻ കഴിഞ്ഞു.

ഇങ്ങനെ ഭഗവതി സന്ദർശിച്ചിരുന്ന ഭവനങ്ങളിൽ അപ്പംഗൊള ത്തെ അരമനയും ഉണ്ടായിരുന്നു. അവിടെ നടന്ന സംഭവങ്ങളെ ല്ലാം ബസവന് വേണ്ടപോലെ മനസ്സിലായി.

ചെന്നബസവയ്യന് എന്തോ സ്വല്പം അസുഖമുണ്ടായപ്പോൾ ചുറ്റുമുള്ള ആളുകളിലാരോവന്ന് "ഭഗവതിയെ വിളിപ്പിക്കണം" എന്നു പറഞ്ഞു. ആ സൂചനയ്ക്ക് ഭഗവതിതന്നെയായിരിക്കണം കാ രണക്കാരി. ചെന്നബസവയ്യൻ ഭഗവതിയെ വിളിപ്പിച്ചു. അവർ വന്ന് പൂജനടത്തി ഒരു സൂചനകൊടുത്തു. സമ്മതം വാങ്ങി അവർ കൂടു തൽ പൂജകൾ നടത്തി. ആരോഗ്യം തിരിച്ചുകിട്ടിയശേഷം കാണണ മെന്ന ഉദ്ദേശ്യത്തോടെയും താൻതന്നെ പ്രസാദം നൽകണമെന്നു കരുതിയും ഭഗവതിവീണ്ടും രണ്ടുപ്രാവശ്യം അരമനയിൽ പോയി.

ആദ്യത്തെ പ്രാവശ്യം തന്നെ ഇവർ ചെന്നബസവനോട് അരമ നയിലെ ദു:ഖത്തെപ്പറ്റി സംസാരിച്ചു. അതു ശരിയാക്കാൻ വേണ്ട പൂജകൾ ചെയ്യാമെന്നു പറഞ്ഞു. ചെന്നബസവൻ കോപത്തോടെ പറഞ്ഞു "ഇനിയുമിതു ശരിപ്പെടുത്താൻ പൂജനടത്തണോ? ഇവ നെ നേരെയാക്കണമെന്നു ഞാൻ ദൈവത്തോടപേക്ഷിക്കുകയില്ല. ഇവൻെറ കഥ കഴിക്കണമെന്നപേക്ഷിക്കാം ."

ഭഗവതി സമാധാനം പറയുന്നരീതിയിൽ, ചെന്നബസവനെ അരമനയിൽ നിന്നുണ്ടായ കഷ്ടാനുഭവങ്ങളെല്ലാം ഓർമിപ്പിച്ച് കോപാകുലനാക്കി. ഇംഗ്ലീഷുകാർക്ക് പരാതിയയച്ചകാര്യം അയാ ളിൽ നിന്നുതന്നെ മനസ്സിലാക്കി. അതുശരിയാണെന്ന് തൻെറ നാക്കു കൊണ്ടു പറഞ്ഞില്ലെങ്കിലും. ശരിയല്ലെന്ന് തറപ്പിച്ചു പറ ഞ്ഞില്ല. ഒടുവിൽ നടന്ന സംഭാഷണത്തിൽ ചെന്നബസവയ്യൻ വീണ്ടും ഒരു പരാതികൂടി അയച്ചാലും അതു തെറ്റല്ല എന്ന സംഗതി അവർ സമ്മതിച്ചതുപോലെ തോന്നി. ചെന്നബസവയ്യൻ അപേ ക്ഷിച്ചാൽ ഇവർ ഭഗവതിയുടെ സന്നിധിയിൽ, രാജാവിൻെറ അനു ജത്തി ദേവമ്മാജി സിംഹാസനമേറുന്നതിനുവേണ്ട പൂജകൾ നട ത്താൻ പോലും തയ്യാറാണെന്നു കണ്ടു.

അപ്പംഗൊളത്തു നടന്ന സംഗതിയെല്ലാം ഇത്രമേൽ വിശദമായി ബസവൻ മനസ്സിലാക്കി. ഈ സ്ത്രീ രാജാവിൻെറ മറ്റുവിരോധിക ളോടും ഇത്തരം കാര്യങ്ങളാണോ സംസാരിക്കുന്നത് എന്ന് ബസ വൻ ചിന്തിച്ചു. രാജാവിന് അപകടം വരത്തക്കമട്ടിൽ ഇവരെന്തെ ങ്കിലും ചെയ്താൽ താൻ വെറുതെയിരിക്കാൻ പാടില്ല. ഇവരുടെ ശ്രമങ്ങൾക്കു തടസ്സമായി നില്ക്കണം. താനൊരുത്തൻ മാത്രം ഇതെങ്ങനെ ചെയ്യും? ഇക്കാര്യത്തിൽ സഹായമാവശ്യപ്പെടാനം

രെങ്കിലുമുണ്ടെങ്കിൽ അത് രാജാവിനോട് നിഷ്കളങ്കമായ പ്രീതിയും, സഹനശക്തിയുമുള്ള റാണി ഒരുത്തി മാത്രമാണ്. മറ്റാരെയും വിശ്വസിക്കാനാവില്ല. റാണിയാണെങ്കിൽ രാജാവിൻെറ യോഗ്യതയ്ക്കെത്താത്തത്ര ഉയരത്തിൽ നില്ക്കുന്നവളാണ്. രാജാവിനോടു പറഞ്ഞാൽ അല്പംപോലും പ്രയോജനമില്ല. "നിൻെറ ഭഗവതിയുടെ തലയറുക്ക്" എന്നു പറയും; അല്ലെങ്കിൽ " അവളെപിടിച്ച് പുലയർക്ക് കൊടുക്ക്" എന്ന് പറയും. എങ്ങനെയാണതു ചെയ്യുക?

ബസവൻ വളരെയേറെ ചിന്തിച്ചു. ഒടുവിൽ വല്യമ്മയുമായി ഇതേപ്പറ്റി ആലോചിക്കാൻ തീരുമാനിച്ചു. ഒരു ദിവസം ആ വൃദ്ധയോട് "എന്തൊക്കെ വല്യമ്മേ വിശേഷം? നിങ്ങളോടെനിക്കൊരു കാര്യം സംസാരിക്കണമായിരുന്നല്ലോ" എന്നു പറഞ്ഞു.

വല്യമ്മ: "ഒരു വാക്കെന്തിനു പറയുന്നു കുഞ്ഞേ, നൂറു വാക്കു പറയാമല്ലോ. നിൻെറ വാക്കു മുത്തല്ലേ?"

വല്യമ്മയുടെ സംസാരരീതിതന്നെ ഇങ്ങനെയാണ്. വലിയവർക്കു വേണ്ട കാര്യങ്ങളൊക്കെ ചെയ്തുകൊടുത്ത് അവരിൽ ആരുമായും സ്വാതന്ത്ര്യത്തോടെ സംസാരിക്കാനുള്ള അവകാശം സമ്പാദിച്ചിട്ടുണ്ട്. മാത്രമല്ല ബസവൻ, അവൾ പോറ്റിവളർത്തിയ മനുഷ്യനുമായിരുന്നു. ഈ രണ്ടുകാരണങ്ങളാലും വൃദ്ധയ്ക്ക് ബസവനോടു സംസാരിക്കാൻ വാക്കുകൾ അളന്നുതൂക്കേണ്ടിയിരുന്നില്ല.

"നൂറുകാര്യം പിന്നീടുപറയാം. ഇപ്പോൾ ഒരു കാര്യം പറഞ്ഞാൽ മതി. ഈ അമ്മ ഭഗവതി ഉണ്ടല്ലോ, അവർ ഇതിനു മുമ്പ് ഇവിടെ ആരായിരുന്നു?"

"നോക്കൂ കുട്ടീ. ഈ ഒരു കാര്യം മാത്രം നീ ചോദിക്കേണ്ട. ഞാൻ പറയൂല്ല. അതറിയണമെന്നാണെങ്കിൽ അവരോടു തന്നെ പോയി ചോദിക്ക്."

"എന്തോ! ഞാൻ ചോദിച്ചെന്ന കോപംകൊണ്ടവർ ശപിച്ചാലോ?"

"നിന്നോടവൾ കോപിക്കില്ല. നിന്നെ ശപിക്കില്ല. ഭയപ്പെടാതെ പോയി ചോദിക്ക്."

ഭഗവതിയുടെ മന്ദിരത്തിൽ പോയപ്പോൾ അവർ തന്നെ ആശ്ലേഷിച്ച സംഗതി ബസവനോർമ്മ വന്നു. വല്യമ്മയുടെ സംസാരത്തിൽ ഇതിൻെറ സൂചനയുണ്ടെന്ന് ബസവനു തോന്നി. എന്നാൽ തൻെറ കാര്യത്തിൽ ഭഗവതി ഇത്ര പ്രസന്നയായിരിക്കുന്ന കാര്യം ഇവർക്കെങ്ങനെ മനസ്സിലായി? ഭഗവതി ചെയ്തകാര്യം ഇവരോടു

പറഞ്ഞ് അതിൻെറ രഹസ്യമെന്തെന്നു ചോദിച്ചോലോ? ചോദ്യം നാക്കിൻെറ തുമ്പോളമെത്തി; പക്ഷേ ബസവനവിടെ നിറുത്തി. "ഇതൊന്നും ആരോടും പറയേണ്ട. സൂക്ഷിച്ചോ" എന്ന് ഭഗവതി കൊടുത്ത മുന്നറിയിപ്പ് അയാളെ അതിൽനിന്നു പിന്തിരിപ്പിച്ചു.

## 45

ഇതേപ്പറ്റി വല്യമ്മയിൽ നിന്ന് ഒന്നും മനസ്സിലാവാഞ്ഞതുകൊണ്ട് അവർ സൂചിപ്പിച്ചതനുസരിച്ച് ബസവൻ ഭഗവതിയുടെ സമീപത്തു പോകാൻതന്നെ നിശ്ചയിച്ചു. ഭഗവതിയുടെ ആരാധനാമൂർത്തി ശക്തയാണ്; അതിനെ വിരോധിപ്പിക്കാൻ പാടില്ല. ഈ വിചാരത്താൽ അയാൾക്ക് സ്വല്പം ഭയവുമുണ്ടായിരുന്നു. മന്ദിരത്തിൽ പോകുന്നതും ഭഗവതിയുമായി സംസാരിക്കുന്നതും ബസവന് പ്രിയമുള്ള സംഗതിതന്നെയായിരുന്നു. ബസവൻ ആശ്രയമില്ലാത്ത കുട്ടിയായി അരമനയുടെ തണലിൽ ആർക്കും വേണ്ടാതെ നായ്ക്കളോടൊപ്പം മറ്റൊരു നായ്ക്കുട്ടിയായി വളർന്നവനാണെന്നതാണ് ഇതിൻെറ പ്രധാന കാരണം. അയാൾക്ക് അമ്മയെപ്പറ്റി ഓർമയില്ല. അയാളെ ലാളിച്ചിട്ടുള്ളതിൽ ഒന്നാം സ്ഥാനം വല്യമ്മയ്ക്കാണ്. വാസ്തവത്തിൽ വല്യമ്മ അവനെ നോക്കിയിരുന്നരീതിക്ക് ലാളന എന്നു പറയുവാൻ വിഷമമാണ്. ചുറ്റുമുള്ളവർ ആശ്രയമില്ലാത്ത കുട്ടിയെ 'കുട്ടി' എന്നു വിളിക്കുന്നതിനേക്കാളധികം പ്രാവശ്യം 'പട്ടി' എന്നു തന്നെ വിളിച്ചിരുന്നു. കാൽ തിരിഞ്ഞ് മുടന്തി നടക്കുന്ന കുട്ടിയെ ആരോ മുടന്തൻ എന്നുവിളിക്കാൻ തുടങ്ങി. ആർക്കുമിഷ്ടമില്ലാത്ത ആശ്രയമില്ലാത്ത കുട്ടിയെ, എന്തുകാരണത്താലുമാകട്ടെ സ്നേഹത്തോടു കൂടി ആദ്യം കണ്ടയാൾ വീരരാജനായിരുന്നു. രണ്ടുവർഷമിളപ്പമുള്ള വീരരാജൻ തന്നെക്കാൾ രണ്ടുവർഷം പ്രായമേറിയ മുടന്തൻ കുട്ടിയുമായി കൂട്ടുചേർന്നു. ബസവനും വളരെയേറെ പ്രീതിയോടെ വീരരാജനോടൊത്തു നടന്നു. ഇങ്ങനെ വീരരാജനും മുടന്തൻ ബസവനും ചെറുപ്പത്തിലേ രണ്ടു ശരീരം, ഒരു ജീവൻ എന്ന മട്ടിൽ ആത്മസ്നേഹിതരായിത്തീർന്നു. ഈ സൗഹൃദം വളർന്നു വന്ന രീതിയെപ്പറ്റി മുമ്പു വിവരിച്ചിട്ടുണ്ടല്ലോ. ഇതിൻെറയൊക്കെ ഫലമായി ആറുമാസം മുമ്പുവരെ ബസവനു പ്രീതി തോന്നിയിട്ടുള്ള ഏകവ്യക്തി രാജാവ് ആയിരുന്നു. ഇങ്ങനെയുള്ള അയാളുടെ ശുഷ്കജീവിതത്തിൽ ഭഗവതിയുടെ അന്നത്തെ പെരുമാറ്റം സുഖത്തിൻെറ പുതിയൊരു പച്ച അണിയിക്കുവാൻ പര്യാപ്തമായി. രാജാവിൻെറ കാമുകജീവിത

ത്തിനു സഹായിയായി ജീവിച്ച ബസവന് സ്ത്രീകളുമായുള്ള പരിചയം പഴയകഥയാണ്. പഴയതെന്നതുപോലെ പഴകിച്ചതുമാണ്. എന്നാൽ പ്രായമേറിയവളെങ്കിലും സുന്ദരിയായ ഭഗവതി പെട്ടെന്ന് ഇയാളെ പിടിച്ചടുപ്പിച്ചു ചുംബിച്ചപ്പോൾ ഭയവും ആശ്ചര്യവും മാത്രമല്ല പറയാനാവാത്ത സന്തോഷവുമുണ്ടായി. അന്നാണ് ജീവിതത്തിൽ ആദ്യമായി ഈ സുഖം അയാളനുഭവിച്ചത്. തൻമൂലം ഭഗവതിയുടെ സമീപത്തുപോകുന്നത് അയാൾക്കു വളരെ പ്രിയമുള്ള കാര്യമാണ്. തന്നെ അങ്ങനെ ആശ്ലേഷിച്ചവർ ഒരിക്കലും തനിക്കപകടം ഒന്നും വരുത്തിവയ്ക്കുകയില്ല. ഈ വിശ്വാസത്തോടൊപ്പം തനിക്കുപോലുമറിയാത്ത ഒരാഗ്രഹവും ബസവനുണ്ടായിരുന്നു. അവർ അന്ന് തന്നെ ആശ്ലേഷിച്ചതുപോലെ വീണ്ടും ആശ്ലേഷിച്ചാലോ? പുരുഷന് സ്ത്രീ ആലിംഗനം ചെയ്ത് ചുംബിക്കുന്നത് ആനന്ദമാണ്, ആദ്യമനുഭവിച്ച ആനന്ദത്തെക്കാളേറെ സന്തോഷകരമായി രണ്ടാമതൊരിക്കൽ ലഭിക്കുകയില്ല.

ഭഗവതി ബസവന് ഈ ആനന്ദം കൊടുത്ത് അയാൾക്ക് ഏറ്റവും പ്രിയപ്പെട്ടവളായിത്തീർന്നു.

## 46

ഒരുദിവസം ബസവൻ തന്റെ ജോലിയൊക്കെ തീർത്തശേഷം ഒരൊറ്റ സേവകനെ മാത്രം കൂട്ടിക്കൊണ്ട് ഭഗവതിയുടെ ആശ്രമത്തിലേക്കുപോയി. വഴിയിൽ, ഇതിനുമുമ്പ് ഓരോ പ്രാവശ്യം ആശ്രമത്തിൽ പോയപ്പോഴും ചെയ്തു തീർക്കണമെന്നു കരുതിയതും എന്നാൽ ചെയ്യാനാവാഞ്ഞതുമായ ഒരു സംഗതി നിർവഹിക്കണമെന്നു നിശ്ചയിച്ചു. രാജാവിനു ശക്തി ലഭിക്കത്തക്ക ഔഷധം നൽകണമെന്ന് ഭഗവതിയോടപേക്ഷിക്കണം. മുമ്പത്തെപ്പോലെ കുതിരയെ പുഴയ്ക്കു സമീപം നിർത്തി മന്ദിരത്തിന്റെ മുൻ വാതിലിൽ വന്ന് "അമ്മേ" എന്നു വിളിച്ചു. ഒരു സേവിക വന്നു. ബസവന്റെ ആഗ്രഹപ്രകാരം അയാൾ വന്ന വിവരം ഭഗവതിയെ അറിയിച്ചു. ഭഗവതി ബസവനെ സ്വാഗതം ചെയ്തു വരാന്തയിൽ ഇരിക്കാൻ പറഞ്ഞു. സേവികയോട് വാതിലിനു സമീപം പോയിരിക്കാനാജ്ഞാപിച്ചു. അവൾ വാതിലിന്നടുത്തേക്കു പോയപ്പോൾ ബസവനോട് "എന്താണു വന്നത് ? എന്നു ചോദിച്ചു.

ബസവന്റെ മനസ്സു പതറിപ്പോയി. ആ ശബ്ദത്തിൽ സ്നേഹത്തിന്റെ മാധുര്യമില്ല. ആ നോട്ടത്തിൽ ഇവർ തന്നെ ആശ്ലേഷിച്ചേ

ക്കുമോ എന്ന ആഗ്രഹത്തിൻെറ വിദൂരസൂചനയുടെ നിഴൽ പോലും കണ്ടില്ല.

"നിങ്ങളോടു പറയാൻ ഒരു സംഗതിയുണ്ടായിരുന്നമ്മേ! അതിനാണു വന്നത്. തെറ്റാണെങ്കിൽ കോപിക്കരുത്."

"ആരുടെ സംഗതി? റാണിയുടെയോ?"

"അല്ലമ്മേ! എൻെറത്."

"നിൻെറതെന്നു പറഞ്ഞാൽ? രാജാവയച്ചതാണോ?"

"അല്ലമ്മേ! എൻെറ കാര്യമാണ്."

"എന്താ സംഗതി? പറയൂ."

"പറയാമമ്മേ! കോപിക്കരുത്. നിങ്ങൾ ഈ രണ്ടുമാസം പലെടത്തും പലരെയും കണ്ടിട്ടുണ്ട്. അപ്പംഗൊളത്തുപോയി അളിയനെയും കണ്ടു. ഇവരിൽ പലരും രാജാവുമായി അഭിപ്രായവ്യത്യാസമുള്ളവരാണ്. ഇവരുടെ സമീപം നിങ്ങൾ പോയിവന്നാൽ രാജാവിനെന്തെങ്കിലും അപകടം സംഭവിക്കുമോ എന്ന ഭയമുണ്ടായി. അതിനുവേണ്ടി നിങ്ങളോടപേക്ഷിക്കാനാണു ഞാൻ വന്നത്".

"എന്താണു നീ അപേക്ഷിക്കുന്നത്?" ഭഗവതിയുടെ ശബ്ദം കർക്കശമായി.

"രാജാവിനെ രക്ഷിക്കണം."

"നിനക്കെന്തുവേണം?"

"ഞാൻ വേറെ ആരാണ്? രാജാവിൻെറ നായ്."

"രാജാവിൻെറ നായ്! ഇങ്ങനെ സംസാരിക്കാൻ നിനക്കു ലജ്ജ തോന്നുന്നില്ലേ? മനുഷ്യനായി ജനിച്ച് നായയായി ജീവിക്കുന്നോ? നിൻെറ അമ്മ നിന്നെ പ്രസവിച്ചത് നായയാകാൻ തന്നെയാണോ? നാം എന്തു ചെയ്യണം, എവിടെ പോകണം, എങ്ങനെ ജീവിക്കണം ഇതെല്ലാം നമ്മുടെ ഇഷ്ടം. അതു പറയുവാനുള്ള അവകാശം വേറെ ആർക്കുമില്ല. ഇനിയും നാം എന്തു ചെയ്യുന്നു, എവിടെ പോകുന്നു എന്നൊന്നും ഒളിച്ചിരുന്നു നോക്കേണ്ട. സൂക്ഷിച്ചോ. നീയും നോക്കേണ്ട, വേറെ ആരും നോക്കേണ്ട. നോക്കിയാൽ ജീവൻ കാണില്ല - സൂക്ഷിച്ചോ."

ഭഗവതിയുടെ ഓരോ വാക്കും ഓരോ കത്തിപോലെ ബസവൻെറ മനസ്സിലേക്കിറങ്ങിച്ചെന്നു;ഇറങ്ങി അവിടെ തറച്ചു നിന്നു.

അയാൾ ധൈര്യശാലിയാണ്, മനുഷ്യരുടെ മുന്നിൽ ഭയപ്പെടുന്നവനല്ല. എന്നാൽ ഇതു മനുഷ്യരുടെ വാക്കുകളല്ല. ദൈവത്തിൻെറ പ്രതിനിധി പറയുന്ന വാക്കുകളാണ്. അയാൾ എഴുന്നേറ്റു നിന്നു. ഭഗവതിയുടെ നേർക്ക് കൈ കൂപ്പി. ഭയം കൊണ്ട് അയാളുടെ കാലുകൾ വിറച്ചിരുന്നു." തെറ്റു പറ്റി. കോപിക്കരുത് ആജ്ഞാപിച്ചാലുടൻ ഞാൻ പുറപ്പെട്ടേക്കാം" എന്നു പറഞ്ഞു. തൻെറ വാക്കുകൾ ആവശ്യമില്ലാതെ ക്രൂരമായിപ്പോയി എന്ന സംഗതി ഭഗവതിക്കു മനസ്സിലായി. അയാൾക്ക് സ്വല്പം ധൈര്യംവരാനായി സംസാരം മുന്നോട്ടു കൊണ്ടുപോകുന്നവളെപ്പോലെ "രാജാവിനെ വലിയവനാക്കാൻ നിന്നെ ഹീനനാക്കിയതുകൊണ്ട് നമുക്ക് കോപം വന്നു. ഇങ്ങനെ ചെയ്യരുത്. രാജാവെന്താണു നിനക്കുവേണ്ടി ചെയ്തിട്ടുള്ളത്?" എന്നു ചോദിച്ചു.

ബസവനു കുറച്ചു ധൈര്യം വന്നു. മാത്രമല്ല അവൻ രാജാവിനെ തള്ളിപ്പറയാൻ തയ്യാറായിരുന്നില്ല. "എന്തു ചെയ്തിട്ടില്ലമ്മേ? ഞാൻ ഒരു ജീവിയാണെന്നു കരുതി സ്നേഹത്തോടു കൂടി എന്നെനോക്കിയിട്ടുള്ളത് ഈ ലോകത്തിൽ അദ്ദേഹം മാത്രമാണ്. അങ്ങനെയുള്ള യജമാനൻെറ മുന്നിൽ നായാകുന്നത് അഭിമാനത്തിനു കുറവൊന്നുമല്ല" എന്നു പറഞ്ഞു.

"വീണ്ടും അക്കാര്യം പറയണ്ട. നീ രാജാവായി അവൻ നായ ആയാലും വേണ്ടെന്നാണോ?"

"ശിവ ശിവ ! ആ വാക്കു പറയേണ്ട."

"എൻെറ വാക്കിനു തടസ്സം പറയേണ്ട. നിനക്കു വേണ്ടെങ്കിൽ വേറെയാർക്കും വേണ്ടായിരിക്കുമോ? നാം നിൻെറ രാജാവിനെപ്പറ്റി ചിന്തിക്കുന്നേയില്ല. ജനങ്ങൾക്കു നല്ലതെന്തോ അതു ചെയ്യണം. നമ്മുടെ ജോലിക്കു തടസ്സം വരാതെ സൂക്ഷിച്ചോ."

"സൂക്ഷിക്കുന്നുണ്ടമ്മേ. എന്നാൽ യജമാനന് അപകടമൊന്നും വരാതെ നോക്കിക്കൊള്ളണം."

"നല്ലത്. നീ ഇത്രയും പറഞ്ഞതുകൊണ്ട് നിനക്കുവേണ്ടി ഞാനുറപ്പു തരാം. നിൻെറ രാജാവിൻെറ ജീവന് അപകടം വരില്ല. അതു ഞാൻ നോക്കിക്കൊള്ളാം."

"അത്രയും ചെയ്താൽ മതി. ഇപ്പോൾ എൻെറ മനസ്സു ശാന്തമായി. അനുമതി തന്നാൽ ഞാനിനി പോയി വരാം."

"നല്ലത്. പോയ്ക്കൊള്ളൂ"

രാജാവിൻെറ ക്ഷേമം കാത്തു സൂക്ഷിക്കുവാൻ കഴിഞ്ഞുവെന്ന സന്തോഷത്തോടെ ബസവൻ പുറത്തേക്കു നടന്നു. മുമ്പെപ്പോലെ ഇയാൾ പുറപ്പെട്ടപ്പോൾ ഭഗവതി ഇയാളെ പുണർന്നില്ല. ഒരിക്കൽ ലഭിച്ചതാണെങ്കിലും വീണ്ടും ലഭിച്ചെങ്കിലോ എന്നു കരുതിയിരുന്ന സുഖം ലഭിക്കാതെ, തനിക്കുപോലും പിടി കിട്ടാത്ത അസന്തുഷ്ടിയോടെ ബസവൻ ആശ്രമം വിട്ടു പോയി. രാജാവിനു സുഖം വരാനുള്ള ഔഷധത്തിൻെറ കാര്യം പറയാൻ ഇപ്രാവശ്യവും ബസവനു കഴിഞ്ഞില്ല.

## 47

ഈ കാലഘട്ടത്തിൽ, ഒരു ദിവസം അപരമ്പരസ്വാമി ഓംകാരേശ്വര മന്ദിരത്തിൻെറ മുന്നിലുള്ള പടവിൽ ധ്യാനത്തിനെന്നോണം ഇരിക്കുകയായിരുന്നു. അപ്പോൾ പതിവുപോലെ ദീക്ഷിതർ കുളക്കടവിലേക്കു വന്ന് വെള്ളത്തിലിറങ്ങി. ആചമനപ്രോക്ഷണങ്ങളൊക്കെ കഴിച്ചുകൊണ്ട് അദ്ദേഹം മന്ദിരത്തിലേക്കു പോകാനായി പടികൾ കയറി. മുകളിലത്തെ പടവിൽ ഒരു യുവസന്യാസി ഇരിക്കുന്നുണ്ടായിരുന്നു. ഏതോ സന്യാസി ആഹ്നികത്തിനു വന്നതായിരിക്കണമെന്നു കരുതി ദീക്ഷിതർ മുന്നോട്ടു നടന്നു. സമീപത്തെത്തിയപ്പോൾ സ്വാമി "ശരണം അയ്യനവരേ" എന്നു പറഞ്ഞു. ദീക്ഷിതർ ചെറുതായൊന്നു ഞെട്ടി. അപ്രതീക്ഷിതമായ സംസാരം കൊണ്ടു മാത്രമായിരിക്കില്ല. അതിനു മറ്റു കാരണങ്ങളുമുണ്ടാവണം. അദ്ദേഹം മറുപടിയായി "ശരണം അയ്യനവരേ, എവിടെനിന്നാണു വരുന്നത്?" എന്നു ചോദിച്ചു.

"ഞാൻ സകലേശ്വര പുരത്തുകാരൻ ആണ്. കൂടെക്കൂടെ ഇവിടെ വരാറുണ്ട്".

"അതെയോ? സന്തോഷം. അമ്പലത്തിൽ വന്നു കണ്ടില്ല. ഇവിടെ അന്യദേശക്കാർക്ക് വേണ്ടി നിയമം ഉണ്ട്. പൂജയ്ക്കു വന്നാൽ പ്രസാദം വാങ്ങാം. ദിവസവും വന്നാലും സന്തോഷം. നമുക്കു ദർശനം കിട്ടും. താങ്കൾക്ക് നിത്യഭിക്ഷയും കിട്ടും."

"ആകട്ടെ അയ്യനവരേ! ഇപ്രാവശ്യം ആകട്ടെ. എന്നാൽ നിങ്ങളോടൊരു കാര്യം സംസാരിക്കണമായിരുന്നല്ലോ."

"ഇനി വീണ്ടും പറയണമെന്നില്ല. ദിവസവും പത്തു സന്യാസിമാർ വന്നാലും ഇവിടെ പ്രസാദത്തിനു വിഷമമില്ല."

"അതു ശരി, അതു ശരി, അയ്യനവരേ എന്നാൽ ചോദിക്കാനുള്ളത് അക്കാര്യമല്ല."

"എന്താ പറഞ്ഞോളൂ."

"നമ്മുടെ സംസാരം നിങ്ങളെ അദ്ഭുതപ്പെടുത്തുന്നതായിക്കണ്ടു. അതെന്തുകൊണ്ടാണെന്നറിഞ്ഞാൽ കൊള്ളാമെന്നു തോന്നി."

ഇത്രയുമായപ്പോഴേക്കും ദീക്ഷിതർ മുകൾപ്പടവിലെത്തി. സ്വാമി എഴുന്നേറ്റ് അദ്ദേഹത്തിൻെറ മുന്നിൽ നിന്നു. രണ്ടുപേരും ക്ഷേത്രത്തിൻെറ സമീപത്തേക്കു നടന്നു. ദീക്ഷിതർ ഒരു നിമിഷം സ്വാമിയുടെ നേർക്കുനോക്കി എന്തോ ചിന്തിച്ചു കൊണ്ടെന്നപോലെ "നിങ്ങളുടെ ശബ്ദം എനിക്കു വേണ്ടപ്പെട്ട ഒരുത്തൻെറ ശബ്ദം പോലെ തോന്നി. അതുകൊണ്ടല്പം അദ്ഭുതപ്പെട്ടിരിക്കണം."

"ശരി. ആ വേണ്ടപ്പെട്ടതാരാണ്?"

"അതെല്ലാം ഇപ്പോൾ പറഞ്ഞിട്ടെന്താണ് പ്രയോജനം?"

"അരമനയിലെ അപ്പാജിയുടെ ശബ്ദം പോലെ തോന്നിയോ, അയ്യനവരേ?"

ദീക്ഷിതർ പെട്ടെന്നു നിന്നു. സ്വാമിയുടെ നേർക്കു നോക്കി "നിങ്ങൾ വീരണ്ണനാണോ?" എന്നു ചോദിച്ചു.

"അതേ അയ്യനവരേ."

"ആദ്യം തന്നെ ഇക്കാര്യം പറയാതെ ഭയപ്പെടുത്തിയല്ലോ വീരണ്ണാ. സുഖം തന്നെയോ? അപ്പാജിക്കും സുഖം തന്നെയോ? എവിടാണിപ്പോൾ?"

"പട്ടണത്തിൽ മൂന്നു ദിവസം, അരകലഗൂഡിൽ മൂന്നു ദിവസം, ഈയിടെ ബാംഗളൂരിൽ ആറുദിവസം. വീടു വിട്ടലയുന്നവർ എത്ര സുഖമായിരിക്കുന്നുവോ അത്രയും സുഖമായിരിക്കുന്നു. ഞാനും കൂടെയുണ്ട്."

"ജീവാൻ ഭദ്രാണി പശ്യതി" സുഖമായിരിക്കുന്നതാണു മുഖ്യം. മറ്റു സൗഭാഗ്യങ്ങളെല്ലാം വന്നു ചേരും. മുമ്പു തന്നെ ഇങ്ങോട്ടു വരുന്നകാര്യത്തെക്കുറിച്ചെന്താണ് ആലോചിക്കാതിരുന്നത്?"

"സംഗതി നിങ്ങൾക്കറിയാത്തതാണോ?"

"തിരിച്ചു വന്നാൽ എനിക്കെന്തെങ്കിലും അപായം വന്നേക്കുമെന്നു കരുതി അപ്പാജി ഇവിടെ കാലു കുത്തിയില്ല. ഇങ്ങോട്ടു വരാൻ എന്നെയും അനുവദിച്ചില്ല. 'മടക്കേറിയും കുടകും മുഴുവൻ നിങ്ങളുടെ അനുജൻെറ മകൻെറ രാജ പദവി ഇഷ്ടപ്പെടുന്നില്ല, ഇപ്പോൾ നിങ്ങൾ പോയി ശ്രമിച്ചാൽ വീരണ്ണൻ രാജാവാകാൻ എല്ലാവർക്കും സമ്മതമാണെന്ന്' അരകലഗൂഡിലെ ചിക്കരാമശെ

ട്ടി അപ്പാജിയെ അറിയിച്ചു. അരമനയിലെ കുഴപ്പത്തിൽ ധാരാളം ജനങ്ങൾ അസ്വസ്ഥരാണെന്ന വാർത്ത ഞങ്ങൾക്കും കിട്ടി. അതിനുശേഷം ഞാനിവിടെ വന്നിട്ട് ഏഴാഴ്ചയായി. ഓരാഴ്ച കഴിഞ്ഞു തിരിച്ചു പോയി. ഇപ്പോൾ വീണ്ടും വന്നു."

"മുമ്പു വന്നിരുന്നോ? ഞാൻ കണ്ടില്ല."

"അപരംപരസ്വാമി എന്ന് ആളുകൾ പറഞ്ഞിരിക്കണമല്ലോ. അതു ഞാൻ തന്നെയായിരുന്നു."

"ഓ!"

"ചുറ്റുപാടൊക്കെ എങ്ങനെയുണ്ടെന്നു നോക്കിക്കൊണ്ടു പോയി അപ്പാജിയോടു പറഞ്ഞു. അദ്ദേഹം ശാസ്ത്രങ്ങളൊക്കെ നോക്കി, നല്ലതു വരുമെന്നു കണ്ടതുകൊണ്ട് "പോയി ദീക്ഷിതരെ കാണൂ എല്ലാം മനസ്സിലാക്കി ഭാവികാര്യങ്ങൾ തീരുമാനിച്ചോ!" എന്നു പറഞ്ഞു. അതിനായിട്ടാണു വന്നത്."

"നീ ആരാണെന്നത് ആർക്കും അറിയില്ലല്ലോ?"

"സൂരപ്പൻ ഒരുത്തനു മാത്രം അറിയാം."

"അതുകൊണ്ടു കുഴപ്പമില്ല. അയാൾ നിങ്ങളുടെ ആളാണ്. ഒരു കാര്യത്തിനും പോകുന്നവനല്ല."

ലക്ഷ്മീനാരായണയ്യന്റെ അനുജനാണു സൂരപ്പൻ. മുമ്പ് അപ്പാജിയുടെ ഗൃഹകാര്യങ്ങൾ നോക്കിയിരുന്ന ആൾ. വളരെവേണ്ടപ്പെട്ടവൻ. ഇപ്പോൾ അരമനയിലെ സംഗീതനാടകങ്ങളുടെ പ്രധാനിയായിരിക്കുന്നു.

ഇത്രയുമായപ്പോഴേക്കും ഇവർ ദേവാലയത്തിന്റെ സമീപമെത്തി. ദീക്ഷിതർ "നല്ലത്. നാളെ ഈ സമയം ഇവിടെ വരിക. ഇന്നെല്ലാം നോക്കിയിട്ട് നാളെ പറയാം" എന്നു പറഞ്ഞു. വീരണ്ണൻ കൈകൂപ്പി തിരിച്ചുനടന്നു. ദീക്ഷിതർ ക്ഷേത്രത്തിൽ പ്രദക്ഷിണം വയ്ക്കുവാൻ തുടങ്ങി.

## 48

അടുത്തദിവസം വീരണ്ണൻ വീണ്ടും കുളത്തിനുസമീപം വന്ന് കാത്തിരുന്നു. ദീക്ഷിതർ ജ്യോതിഷം ഗണിച്ചുനോക്കി. "എന്തായാലും ഗ്രഹങ്ങൾ അനുകൂലമായിരിക്കുന്നു. എന്നാലും അത്രകാര്യമായ ഗുണമൊന്നും സൂചിപ്പിക്കുന്നില്ല. ജീവാപായമൊന്നുമില്ല. അല്പ

മെന്തോ നന്നായിരിക്കും. എന്നാൽ അതിൻെറ സ്വരൂപം സ്പഷ്ടമായില്ല. അപ്പാജി നാട്ടിൽ വന്നു താമസിക്കണമെന്നു തീരുമാനിച്ചാൽ രാജാവിൻെറ അനുവാദത്തോടെ വന്നു നില്ക്കാം. എന്നാലും ആകെപ്പാടെ നോക്കുമ്പോൾ പുറത്തുനില്ക്കുന്നതുതന്നെയായിരിക്കും നല്ലത്. അരമനയുടെ മറ്റു ജാതകങ്ങളുടെ ഫലവും ഉണ്ടല്ലോ. അത് ജ്യോൽസ്യൻമാർ മറ്റാളുകളെ അറിയിക്കാൻ പാടില്ല. എന്നാൽ ഒരു വർഷം കൂടി പുറത്തുനിന്നുകൊണ്ട് രഹസ്യമായി ഇവിടെ വരികയും പോവുകയും ചെയ്യാം. മറഞ്ഞിരുന്നുകൊണ്ട് എല്ലാവർക്കും ക്ഷേമം വരത്തക്കമട്ടിൽ പ്രവർത്തിക്കാം."

"ഈ എല്ലാവർക്കും ക്ഷേമം വരുന്നതെന്താണ്?"

"നിങ്ങളുടെ പൂർവികർ പരസ്പര സ്നേഹത്തോടെയല്ല ജീവിച്ചത് വീരണ്ണാ! അധികാരമോഹംകൊണ്ട് കൂടുതൽ പേരും തെറ്റായിത്തന്നെ ജീവിച്ചു. ജ്യേഷ്ഠൻ അനുജനും, മകൻ അച്ഛനും, ചെറിയച്ഛൻ ജ്യേഷ്ഠൻെറ മകൾക്കും, അനുജൻ ജ്യേഷ്ഠനും, ചേച്ചി അനുജത്തിക്കും എതിരായി പ്രവർത്തിച്ച് തങ്ങൾ ജീവിക്കും എന്നു തീരുമാനിച്ചു. നിങ്ങളുടെ പിതാവൊരാൾ മാത്രം ഇത്തരം കാര്യങ്ങൾ സമ്മതിച്ചില്ല. കെട്ടുംകെട്ടി ദേശംവിട്ടുപോകുമെന്നു പറഞ്ഞ നിങ്ങളുടെ അച്ഛൻ സത്യവാനാണ്. ഇങ്ങനെയുള്ള ആളിന് ഞാൻ പറഞ്ഞു കൊടുക്കേണ്ടതെന്താണ്? എല്ലാവർക്കും സുഖം വരണം എന്നു പറഞ്ഞാലെന്തെന്ന് അപ്പാജിക്കു തന്നെ അറിയാം."

"അതു ശരി; ഇപ്പോൾ അദ്ദേഹം രാജാവാകണമെന്നു വിചാരിക്കുന്നില്ല; മകൻ രാജാവാകട്ടെ എന്നാഗ്രഹിക്കുന്നു."

"ഇതു ന്യായമായി കൈവന്നാൽ ആകാം. അങ്ങനെയല്ലെങ്കിൽ അപ്പാജിക്ക് ഇതു വേണ്ടി വരില്ല."

"നിങ്ങളുടെ വാക്കു ശരിയാണെന്നുതോന്നുന്നു അയ്യനവരേ. രാജാവിനെയും അദ്ദേഹത്തിൻെറ മകളെയും ചതിച്ച് നമുക്ക് നല്ലതു വരും എന്ന കാര്യം അപ്പാജി സമ്മതിക്കുകയില്ല."

"അതു തന്നെയാണ് എനിക്കും തോന്നിയയത്."

വീണ്ടും വീരണ്ണൻ എന്തോ ആലോചിച്ച്, ദീക്ഷിതൻെറ അനുമതിയോടെ പുറപ്പെട്ടു. തൻെറ സന്യാസി വേഷത്തിൽ മടക്കേറിയിലും പ്രാന്തപ്രദേശങ്ങളിലും ചുറ്റിക്കറങ്ങി പരിതസ്ഥിതികളൊക്കെ മനസ്സിലാക്കിക്കൊണ്ടു മടങ്ങിപ്പോയി പിതാവിനെ എല്ലാ സം

ഗതികളും ധരിപ്പിക്കാനും, അദ്ദേഹത്തിന് ന്യായമെന്നും ക്ഷേമകര മെന്നും തോന്നുന്ന വിധത്തിൽ ജീവിക്കാനും തീരുമാനിച്ചു. അയാൾ യാത്ര പറഞ്ഞു പോകുന്ന സമയം ദീക്ഷിതർ "നോക്ക് അണ്ണയ്യാ, അരമന ജ്യോത്സ്യന്റെ ജീവിതം നല്ലതല്ല. ഇത്തരം കാര്യങ്ങൾ നിന്നോടു സംസാരിക്കുന്നതു തന്നെ വാസ്തവത്തിൽ രാജദ്രോഹമാണ്. നിങ്ങളുടെ പിതാവ് ധർമം വിട്ടു നടക്കുന്ന ആളല്ല എന്ന ധൈര്യം കൊണ്ടാണ് ഇക്കാര്യം നിങ്ങളോടു ഞാൻ സംസാരിച്ചത്. ഇതും അവരെ അറിയിക്കുക" എന്നു പറഞ്ഞു.

"ആകട്ടെ അയ്യനവരേ."

49

ഓങ്കാരേശ്വര ക്ഷേത്രത്തിലെ പ്രധാനിയുടെ സ്ഥാനവും അരമന ജ്യോത്സ്യരുടെ സ്ഥാനവും ദീക്ഷിതർക്ക് പരമ്പരയാ ലഭിച്ചിട്ടുള്ളതാണ്. വലിയ രാജാവ് ഓങ്കാരേശ്വര ക്ഷേത്രം നിർമിച്ചപ്പോൾ ആ ക്ഷേത്രത്തിന്റെ മുഖ്യ അധികാരിയായി ഇദ്ദേഹത്തിന്റെ പിതാവിനെ നിയമിച്ചു. അന്ന് ദീക്ഷിതർ കേവലം ബാലനായിരുന്നു. പിതാവോടൊത്ത് ക്ഷേത്രകാര്യങ്ങളിൽ പങ്കുവഹിക്കുകയും അരമനയിൽ പോകുകയും ചെയ്തിരുന്ന ആ ബാലൻ വ്യവഹാരങ്ങളിൽ അതി സമർഥനായിത്തീർന്നു. ജ്യോതിഷത്തിൽ പിതാവിനു കണക്കുകൾ കൂട്ടിക്കൊടുത്ത് എല്ലാ കാര്യങ്ങളിലും പിതാവിനെപ്പോലെ പണ്ഡിതനായി. മുപ്പതു വർഷങ്ങൾക്കുമുമ്പ് പിതാവു മരിച്ചപ്പോൾ സ്വാഭാവികമായും ഇയാൾക്ക് ദേവാലയത്തിന്റെ മുഖ്യ സ്ഥാനവും അരമനജ്യോൽസ്യരുടെ സ്ഥാനവും ലഭിച്ചു.

ജ്യൗതിഷികനെന്ന പേരു ലഭിച്ചശേഷം, അതിൽത്തന്നെ പണ്ഡിതൻ എന്ന നില കൈവന്നതോടെ, നാട്ടിലും പുറത്തും ഉള്ള ജനങ്ങൾപോലും ദീക്ഷിതരുടെ സമീപം വന്ന് ഭാഗ്യദോഷത്തെക്കുറിച്ചറിയാൻ ശ്രമിച്ചിരുന്നു. ഇങ്ങനെ ദീക്ഷിതർ സമീപപ്രദേശങ്ങളിലെല്ലാം പ്രസിദ്ധനായിത്തീർന്നു.

പിതാവിൽനിന്നു പഠിച്ച മൂന്നു സൂത്രങ്ങൾ വിടാതെ പിന്തുടർന്ന് ഇദ്ദേഹം ജനങ്ങളുടെ സ്നേഹവും ബഹുമാനവും നേടി. പ്രഥമ സൂത്രം ജ്യോതിഷഫലം പറയുവാൻ ജനങ്ങളിൽ നിന്നു പ്രതിഫലം സ്വീകരിക്കുകയില്ല എന്നതാണ്. മറ്റു കാര്യങ്ങളങ്ങനെയിരിക്കട്ടെ; അപ്രകാരം പണം സ്വീകരിച്ചാൽ ഗ്രഹങ്ങൾ ഫലം കാണിച്ചു കൊടുക്കുകയില്ലെന്നത് ഇദ്ദേഹത്തിന്റെ തറവാട്ടിലെ വിശ്വാസ

മാണ്. പണം സ്വീകരിച്ചുകൊണ്ട് കണക്കുകൂട്ടുകയാണെങ്കിൽ ജ്യോൽസ്യന് ഭാവി ശരിയായി ഗണിക്കാൻ കഴിയുകയില്ല; അയാൾക്കു ധനവാനാകാം, ജ്യോൽസ്യനാകാനാവില്ല. രണ്ടാമത്തെ സൂത്രം : ഗ്രഹങ്ങൾ സൂചിപ്പിക്കുന്നത് വ്യവഹാരം നടത്താവുന്ന മാർഗമല്ലാതെ, ആ മാർഗത്തിന്മേൽ അതിട്ടുപോകുന്ന ചുവടുകളല്ല. തൻമൂലം ജ്യോൽസ്യൻ ഭാഗ്യദോഷത്തിൻെറ ഗതി ഇന്നതാണ് എന്നുപറയുകയല്ലാതെ ഇതു സംഭവിക്കും, അതു സംഭവിക്കുകയില്ല എന്നു പറയുന്നത് തെറ്റാണ്. ജീവിതത്തിൽ ഗ്രഹഗതിയോടൊപ്പം മനുഷ്യപ്രയത്നവുമുണ്ട്; അതിനുമുപരി ദൈവകൃപയുണ്ട്. മനുഷ്യപ്രയത്നത്തെയും ഈശ്വരൻെറ അനുഗ്രഹത്തെയും മറികടന്ന് ഗ്രഹഗതി ജീവിതത്തെ രൂപപ്പെടുത്തുകയില്ല. പണ്ഡിതനായ ജ്യോത്സ്യന് ഇവചേരുന്ന രീതി ഗ്രഹഗതിയിൽ ലീനമായിരിക്കുന്നതു കാണാം. എന്നാൽ സാധാരണ മനുഷ്യൻെറ ദൃഷ്ടി ഇത്ര സൂക്ഷ്മമായിരിക്കുക സാധ്യമല്ല. മൂന്നാമത്തെ സൂത്രം : ജ്യോത്സ്യൻ, ആരു വന്നു ഫലം പറയണമെന്നു പറഞ്ഞാലും അവരെ സഹായിക്കാൻ ശ്രമിക്കണം. ജോലിയിൽ അയാൾ ഗ്രഹങ്ങളുടെ പ്രതിനിധിയാണ്. സൂര്യനും ചന്ദ്രനും നല്ലവരെ മാത്രമല്ലല്ലോ നോക്കുന്നത്; എല്ലാവർക്കും ചൂടും തണുപ്പും നല്കുന്നു. ഇതേമട്ടിൽ ജ്യോത്സ്യർ നല്ലവരെന്നും ചീത്തയാളുകളെന്നും കരുതാതെ, സത്യവാൻമാരെന്നും കള്ളന്മാരെന്നും ഗണിക്കാതെ, ഉച്ചനീചത്വങ്ങൾ നോക്കാതെ, മിത്രവും ശത്രുവും എന്നു കല്പിക്കാതെ ഭാവിഫലം തേടി വരുന്നവർക്കു വിവരിച്ചു കൊടുക്കണം.

പിതാവു ജീവിച്ചിരുന്നപ്പോൾ ഈ സൂത്രങ്ങൾ അനുസരിക്കുന്ന ചുമതല ദീക്ഷിതർക്കായിരുന്നില്ല. പിതാവു മരിച്ച ശേഷമുള്ള ഈ മുപ്പതു വർഷക്കാലം ഒരു ദിവസംപോലും അയാൾ ഈ സൂത്രങ്ങൾ മറന്നിട്ടില്ല.

## 50

വീരണ്ണൻ വന്ന് തൻെറ വാദഗതികളൊക്കെ പറഞ്ഞപ്പോൾ ദീക്ഷിതർ ഒരു ദിവസത്തെ അവധിയെടുത്തുകൊണ്ട് അയാളുടെയും രാജാവിൻെറയും റാണിയുടെയും ജാതകങ്ങൾ പരിശോധിച്ചു. സൂക്ഷ്മമായി നോക്കിയപ്പോൾ 'രാജാവ് തൻെറ കൂടെപ്പിറപ്പിന് ദ്രോഹം ചെയ്യും' എന്നു കണ്ടു. 'കൂടെപ്പിറപ്പിൽ നിന്നു രാജാവിനും അപകടം വന്നേക്കും' എന്ന സൂചനയും കണ്ടു. എന്നാൽ രാജാവ് ചെയ്യുന്ന ദ്രോഹമാണ് അധികം. ഇത് ഗ്രഹങ്ങളിൽ നിന്നു തന്നെ

മനസ്സിലാക്കേണ്ട രഹസ്യമൊന്നുമായിരുന്നില്ല. രാജാവ് അനുജത്തിയെ ബന്ധനത്തിലിട്ടിരുന്നു. ആ അനുജത്തിയുടെ ഭർത്താവ് രാജാവുമായി വിരോധത്തിലായിരുന്നു. അതുകൊണ്ട് വീരണ്ണൻ മടക്കേറിയിൽ വന്നതു കൊണ്ട് രാജാവിന് എന്തെങ്കിലും പ്രത്യേക അപകടം സംഭവിക്കും എന്ന സൂചന കണ്ടില്ല. ഇങ്ങനെ കണ്ടതു കൊണ്ട് തന്നെ വീരണ്ണനോട് ദീക്ഷിതർ മുമ്പു സൂചിപ്പിച്ച കാര്യങ്ങൾ പറഞ്ഞു തീർത്തു. ഇതിനു ശേഷം, രാജാവ് ചെയ്യുന്ന ദ്രോഹം ഏതു തരത്തിലുള്ളതാണെന്ന് മനസ്സിലാക്കാനായി ദീക്ഷിതർ വീണ്ടും ഗണിച്ചു നോക്കി. അങ്ങനെ നോക്കിയപ്പോൾ രാജാവിന്റെ ജാതകത്തിൽ ഗ്രഹങ്ങളുടെ സ്ഥിതി, ഇതിനു മുമ്പു താൻ നോക്കിയ പ്രസിദ്ധമായ സ്ഥിതിയാണെന്ന കാര്യം മനസ്സിലായി. പൂർവികൻമാരുടെ കാലം മുതൽ ഇവരുടെ തറവാട്ടിൽ മുൻകാലത്തെ ഗ്രഹഗതിയുടെ ചില ചിത്രങ്ങളുണ്ടായിരുന്നു. ജ്യോത്സ്യൻ അപ്പപ്പോൾ അതെടുത്തു നോക്കാറുണ്ട്. ഇന്ന് വീണ്ടും അവ ദീക്ഷിതരെടുത്തു നോക്കി. അവയിൽ സഹോദരവിദ്വേഷത്തിന്റെ ചിത്രങ്ങൾ പ്രത്യേകമായി പരിശോധിച്ചപ്പോൾ കംസന്റെ അവസാന വർഷത്തെ ഗ്രഹഗതിയും വീരരാജേന്ദ്രന്റെ ആ വർഷത്തെ ഗ്രഹഗതിയും ഒന്നുതന്നെയാണെന്ന് മനസ്സിലാക്കാൻ കഴിഞ്ഞു. അനുജത്തിയെ ബന്ധനത്തിലിട്ടു എന്ന സംഗതിയിൽ നിന്ന് സോദരദ്വേഷമുണ്ടാകുമെന്ന് ശങ്കിക്കാമായിരുന്നു. എന്നാൽ അങ്ങനെ അപ്രതീക്ഷിതമായി ഈ ജാതകസാദൃശ്യം ഉണ്ടാകുമെന്ന് അദ്ദേഹം കരുതിയിരുന്നില്ല.

ഇപ്പോൾ ഇങ്ങനെയായല്ലോ. രാജാവിനെ ഈ അപകടത്തിൽ നിന്നു രക്ഷിക്കുന്നത് തന്റെ കർത്തവ്യമാണ്. രാജാവ് അനുജത്തിയെ ബന്ധനത്തിൽ നിന്ന് മോചിപ്പിക്കത്തക്കവിധം എന്തെങ്കിലും ചെയ്യാൻ കഴിഞ്ഞാൽ ഈ അപകടത്തിന്റെ ഒരു ഭാഗം ഒഴിവാക്കാനായേക്കും. ഇതെങ്ങനെ സാധിക്കും? ഭവിഷ്യത്തിന്റെ സ്വരൂപം റാണിയുടെ മുന്നിൽ ഉണർത്തിച്ച്, ഇക്കാര്യം റാണി ഭർത്താവിനോട് അപേക്ഷിക്കാൻ വേണ്ട ഏർപ്പാടു ചെയ്യണം. എന്തെങ്കിലും ചെയ്ത് രാജാവ് സഹോദരിയെ അപ്പംഗൊളത്തിനു തിരിച്ചയയ്ക്കാൻ വേണ്ടതു ചെയ്യണം.

ആഴ്ചതോറും ദേവപ്രസാദം അരമനയിൽ കൊണ്ടുപോയിക്കൊടുക്കുന്നത് ദീക്ഷിതരുടെ മുറയാണ്. ഇപ്രാവശ്യം അരമനയിൽ പോകുമ്പോൾ ഈ കാര്യം ശ്രദ്ധയിൽ പെടത്തക്ക മട്ടിൽ വേണ്ട മുന്നറിയിപ്പ് കൊടുക്കണമെന്ന് ദീക്ഷിതർ നിശ്ചയിച്ചു.

എന്നാൽ അപ്രതീക്ഷിതമായി അന്നുതന്നെ റാണി അദ്ദേഹത്തെ വിളിപ്പിക്കാൻ ആളെ പറഞ്ഞയയ്ക്കുകയുണ്ടായി. ദീക്ഷിതർ അരമനയിലേക്കു പുറപ്പെട്ടു.

റാണി പറഞ്ഞയച്ച കാര്യം രാജാവ് ഇംഗ്ലീഷുകാർക്ക് നൽകണമെന്ന് കരുതിയ സദ്യയെക്കുറിച്ചുള്ളതായിരുന്നു. വരുന്ന ഒന്നൊന്നര മാസങ്ങൾക്കുള്ളിൽ, മഴ തുടങ്ങുന്നതിന് മുമ്പ് അരമനയിൽ വിശേഷ പൂജയും ഉൽസവവും ആണ്. അരമനയിലെ സേവകർക്ക് ഉത്സവാഘോഷങ്ങളോടനുബന്ധിച്ച് സ്വന്തജോലിയുമൊന്നുമില്ലാത്ത ഒരു ദിവസം നിശ്ചയിക്കുവാൻ റാണി അയാളോടാവശ്യപ്പെട്ടു. ദീക്ഷിതർ പഞ്ചാംഗം നോക്കി അനുകൂലമായേക്കാവുന്ന മൂന്നു ദിവസങ്ങൾ അറിയിക്കാം എന്ന് പറഞ്ഞു.

"ഒന്നുരണ്ടു മാസങ്ങൾക്കുള്ളിൽ രാജാവിൻെറ ആരോഗ്യവും മറ്റു കാര്യങ്ങളുമെല്ലാം ശരിയാകുമോ എന്നു കൂടി നോക്കണമല്ലോ അയ്യനവരേ! "

റാണിയെക്കൊണ്ട് ഈ വാക്കുകൾ പറയിപ്പിച്ചത് ഈശ്വരൻ തന്നെയാണെന്ന് തോന്നി. അല്ലെങ്കിൽ തൻെറ ആഗ്രഹവും റാണിയുടെ ചോദ്യവും ഒത്തുവരുന്നതെങ്ങനെ? അയാൾ:"ഇന്നോ നാളെയോ അറിയിക്കാം."

"അപായമൊന്നുമില്ലല്ലോ ?"

"രാജാവിനും ഏറ്റവും അടുത്ത ബന്ധുക്കൾക്കും അപായമില്ല. എന്നാൽ വേറെരീതിയിൽ ഗ്രഹഗതി തീരെ അനുകൂലമല്ലാത്ത മട്ടിലാണ്."

റാണി ഞെട്ടി. ആ ഭയം മറച്ചുവെച്ചു കൊണ്ട് അവർ "എന്താണപായം ? ഇതിനു പരിഹാരമെന്താണെന്നറിഞ്ഞാൽ അതു ചെയ്യിക്കാം" എന്നു പറഞ്ഞു.

"ഇതു പരിഹാരം കൊണ്ട് ഇല്ലാതാകുന്ന അപായമല്ല. രാജാവിനെക്കൊണ്ടു നാമൊരു കാര്യം ചെയ്യിക്കണം." ഗ്രഹഗതിയുടെ ലക്ഷണങ്ങൾ ദീക്ഷിതർ റാണിയെ വിശദമായി ധരിപ്പിച്ചു; "കഴിയുന്നത്ര വേഗത്തിൽ അനുജത്തിയെ ബന്ധനത്തിൽ നിന്നു വിടുവിപ്പിച്ച് അപ്പംഗൊളത്തേക്കയയ്ക്കണം."

"അയ്യോ ! ഇതു രാജാവു സമ്മതിക്കുമോ ? നിങ്ങൾക്കറിയാത്തതാണോ ?"

"അതേ അമ്മേ ! അവിടുന്ന് ഉത്തരവു കൊടുപ്പിക്കുന്നതെല്ലാം സത്യം. എന്നാലും ഈ ഒരൊറ്റ വഴിയേ നമുക്കുള്ളൂ."

"കംസൻെറ ദശ എന്നു പറഞ്ഞല്ലോ? അനുജത്തിക്കു മക്കളില്ല. ആ ഭയം എവിടെ നിന്നു വന്നു ?"

"ഗ്രഹങ്ങൾ ഇങ്ങനെ സൂചിപ്പിച്ചാൽ ആ സൂചന നാം വിശ്വസിക്കുക തന്നെ വേണം. ആ സൂചനയുടെ അർഥം മുഴുവൻ നമുക്കു പറയാനാവില്ല. ഈ ഗ്രഹഗതി രാജാവിൻെറ സഹോദരിയെ രാജാവിൽ നിന്ന് അകലെയിരുത്തണമെന്ന് പറയുന്നുണ്ട്. ഇങ്ങനെ ചെയ്യുന്നത് രാജാവിനു നല്ലതാണ്. രാജാവിൻെറ നന്മ ആഗ്രഹിക്കുന്നവർക്ക് ഇതിനെക്കാൾ വലിയ കർത്തവ്യമില്ല."

"ആകട്ടെ അയ്യനവരേ ! നമുക്കാവുന്നതു ചെയ്യാം. രാജാവിനെ ഈ ദശയിൽ നിന്നു രക്ഷിക്കാൻ ദേവസന്നിധിയിൽ സേവനടത്തണമല്ലോ."

"നടത്താം അമ്മേ ! വിചാരപ്പെടേണ്ട. തമ്പുരാൻെറ മനസ്സു സന്തോഷിപ്പിച്ച് അനുജത്തിയെ അപ്പംഗൊളത്തിനയപ്പിക്കാൻ വേണ്ടി അമ്മ ശ്രമിക്കണം."

ഇപ്രകാരം പറഞ്ഞ് റാണിയുടെ അനുജ്ഞ വാങ്ങി ദീക്ഷിതർ തിരിച്ചെത്തി. റാണി വിചാരവിവശയായി ഭാവിയിൽ എന്താണു ചെയ്യേണ്ടതെന്ന അസ്വസ്ഥതയോടെ ഇരുന്നു. അസ്വസ്ഥതയുടെ അതുവരെയും ഓർക്കാതിരുന്ന ഒരു മുഖ്യകാരണം ആ സന്ധ്യയിൽ റാണി ഓർത്തു.

## 51

ബാംഗളൂരിലെ ഇംഗ്ലീഷ് രാജപ്രതിനിധിയായ അധികാരിയിൽ നിന്നും അദ്ദേഹത്തോടൊപ്പമുള്ള ഒരു ഇംഗ്ലീഷുകാരനിൽ നിന്നും മടക്കേറിയിൽ വന്ന കത്തുകളുടെ വിവരം താഴെപ്പറയുന്ന മട്ടിലായിരുന്നു.

പ്രതിനിധിയുടെ എഴുത്ത് ഇങ്ങനെ: "കുടകിലെ മഹാരാജനായ ശ്രീമന്മഹാരാജ ശ്രീ ചിക്കവീരരാജേന്ദ്രൻ പ്രഭുക്കളുടെ സന്നിധിയിൽ പ്രഭുക്കളുടെ ആചന്ദ്രാർക്കമിത്രരായ ഇംഗ്ലീഷ് സാർവഭൗമരുടെ കമ്പനി സർക്കാരിൻെറ മൈസൂർ ദേശത്തിലെ റസിഡൻറ് മഹാശയർ നൽകുന്ന ആദരപൂർവമായ പ്രണാമങ്ങൾ, യുഗാദി ശു

ഭാംശംസകൾ. താങ്കളുടെ ആരോഗ്യസ്ഥിതി അറിയിച്ചുകൊണ്ട് താങ്കളുടെ കാര്യസ്ഥർ അയച്ചുതന്ന കായിതം യഥാകാലം കൈപ്പറ്റി. ഇക്കാര്യത്തിൽ അനേകമനേകം വന്ദനങ്ങൾ സന്നിധാനത്തിൽ ഞങ്ങൾ സമർപ്പിക്കുന്നു. സാർവഭൗമർ കുറേനാളത്തെ അസുഖം ഭേദപ്പെട്ട് ഇപ്പോൾ സുഖമായിരിക്കുന്നു എന്ന് അറിഞ്ഞതിൽ സന്തോഷമുണ്ട്. പ്രഭുക്കളുടെ ആരോഗ്യത്തെപ്പറ്റി രാജപുരുഷൻ വൈസ്രായ് പ്രഭുക്കളെ അറിയിച്ചിട്ടുണ്ട്. ശ്രദ്ധ ഉണ്ടാവണം. കൂടാതെ പ്രഭുക്കൾ നമ്മെ നമ്മുടെ പരിവാരങ്ങളോടൊപ്പം ഇതിനു മുമ്പ് മടക്കേറിയിലേക്ക് ക്ഷണിച്ചു വിരുന്നു തന്നിട്ടുണ്ട്. പ്രഭു ചിത്തത്തിൽ ഈ കാര്യം വീണ്ടും തോന്നി നാമെല്ലാം നിർബന്ധപൂർവമായും വരികതന്നെ വേണമെന്ന് ക്ഷണമയച്ചതിൽ ഞങ്ങൾക്കെല്ലാം വളരെയേറെ സന്തോഷമുണ്ട്. പ്രഭുക്കളുടെ ആതിഥ്യം സ്വീകരിക്കുന്നതു സന്തോഷം മാത്രമല്ല അഭിമാനവുമാണ്. തൻമൂലം ഈ ക്ഷണം തികഞ്ഞ കൃതജ്ഞതയോടെ ഞങ്ങൾ സ്വീകരിക്കുന്നു എന്നറിയിക്കാൻ നമുക്കും നമ്മുടെ പരിവാരങ്ങൾക്കും സന്തോഷമുണ്ട്. യുഗാദി വേളയിൽ ഞങ്ങൾക്കു പ്രഭുവിൻെറ സന്നിധിയിൽ വരാൻ സൗകര്യമുണ്ടായിരുന്നു; എന്നാൽ അതിനു സന്ദർഭം ലഭിച്ചില്ല. പ്രഭുവിന് ഈ ഒന്നുരണ്ടു മാസങ്ങൾക്കുള്ളിൽ സൗകര്യമുള്ള സമയം മഴക്കാലത്തിനു മുമ്പ്, ഏതാണെന്ന് അറിയിച്ചാൽ ആ ദിവസം എല്ലാവരും സന്നിധാനത്തിൽ വന്നു ചേരാം. ഉടൻ അനുകൂലമായ വേറെ ദിവസങ്ങളില്ലെങ്കിൽ നവരാത്രി ദിവസം വന്നു ചേരാം. പ്രധാനമായും ഇത് പ്രഭുവിനെ സന്ദർശിക്കുന്നതിൽ നിന്നുള്ള സന്തോഷം അനുഭവിക്കണമെന്ന ഉദ്ദേശ്യത്തോടു കൂടിയുള്ള യാത്രയാണെങ്കിലും, എങ്ങിനെയും നാം അവിടെ വരുവാനുള്ള കാരണം സാർവഭൗമപ്രതിനിധികളും മഹാരാജാവും തമ്മിൽ ആലോചിച്ചു തീരുമാനിക്കേണ്ട ചില സംഗതികൾ അങ്ങയുടെ ശ്രദ്ധയിൽപ്പെടുത്തി ഒരു തീരുമാനത്തിലെത്തിച്ചേരണമെന്ന അപേക്ഷയും അതോടൊപ്പമുണ്ടെന്നതാണ്. ഇക്കാര്യത്തിൽ വിശദമായ മറ്റൊരു കായിതം സന്നിധാനത്തിലേക്കയയ്ക്കുന്നുണ്ട്. ഇപ്രകാരം,

ക്യാസാമൈസർ
മൈസൂർ റസിഡൻ്റ്"

ഇതോടൊപ്പം റസിഡൻറിൻെറ പ്രധാന സഹായി പാർക്കർ, ശ്രീ ബസവയ്യന് ഒരു കത്തും അയച്ചിരുന്നു :

"പ്രിയമിത്രമേ,

"സൗ ||മഹാറാണി, ശ്രീമദ്‌രാജേന്ദ്രർക്കു വേണ്ടി അയച്ച ക്ഷണത്തിന് റസിഡൻറ് പ്രഭുവിൻെറ സോപചാര മറുപടി അയച്ചിരിക്കുന്നു. അതോടൊപ്പം ഈ കായിതവും അയയ്ക്കുന്നു.

"പ്രഭുക്കൾക്ക് ഇഷ്ടമായേക്കാവുന്ന ചില കാര്യങ്ങൾ ഇതിനകം തന്നെ അവിടെ വന്നിട്ടുണ്ടാകുമെന്ന പ്രതീക്ഷയിൽ മറ്റു ചിലതുകൂടി എടുത്തു വച്ചിട്ടുണ്ട്. വരുമ്പോൾ ഞാൻ അവ ഒപ്പം കൊണ്ടുവരാം. റസിഡൻറും സഹായികളും ദളപതിയും ഞാനും വരുന്നുണ്ട്. ശ്രീമതി ഹെലനും നമ്മോടൊപ്പമുണ്ടാവും.

"എന്തായാലും വരികതന്നെ ചെയ്യും. ഒന്നുരണ്ടു ദിവസം വനത്തിൽ പോയി വേട്ടയാടിയാൽ കൊള്ളാമെന്നാണ് ചിലരുടെ അഭിപ്രായം. സാധ്യമാണെങ്കിൽ ഇതിനു വേണ്ട ഏർപ്പാടു ചെയ്യണമെന്നപേക്ഷിക്കുന്നു.

"ശ്രീമതി ലൂസി, മഹാരാജാവിനും അതുപോലെ നിങ്ങൾക്കും വന്ദനങ്ങൾ അയയ്ക്കുന്നു. അതോടൊപ്പം എൻെറ വന്ദനങ്ങളും രണ്ടുപേരും സ്വീകരിക്കണം. ഇക്കാര്യങ്ങളെല്ലാം മഹാരാജാവിനെ അറിയിക്കണം.

എന്ന്
താങ്കളുടെ......"

അതിനുശേഷം ഇങ്ങനെ എഴുതിയിരുന്നു "ഞങ്ങൾ ഇതിനു മുമ്പു പല തവണ താങ്കളുടെ നാട്ടിൽ വന്നിട്ടുണ്ടെങ്കിലും അവിടത്തെ സമർഥരായ പെൺകിടാങ്ങളുടെ രൂപചര്യകൾ നോക്കി സന്തോഷപ്പെടാൻ കഴിഞ്ഞിട്ടില്ല. ഇതേപ്പറ്റി കഴിഞ്ഞപ്രാവശ്യം ഞാൻ സൂചിപ്പിച്ചിരുന്നു. അത് ഓർമയിലുണ്ടാകണം. ഇപ്രാവശ്യം ഞങ്ങൾക്ക് ഈ സന്തോഷം ലഭ്യമാക്കിയാൽ ഞങ്ങളെല്ലാവരും താങ്കൾക്ക് കടപ്പെട്ടവരായിരിക്കും. ഉന്നതകുലജാതരായ സ്ത്രീജനങ്ങളുമായി പരിചയപ്പെടണമെന്ന് ശ്രീമതി ലൂസി അപേക്ഷിക്കുന്നു. ഇക്കാര്യം പ്രത്യേകമായി ഇങ്ങനെ എഴുതിയിരിക്കുന്നതിൽ താങ്കൾ തെറ്റിദ്ധരിക്കുകയില്ലെന്ന് വിശ്വസിക്കുന്നു."

ഈ രണ്ടെഴുത്തുകൾക്കും പുറമേ റാണിക്കു പ്രത്യേകമായി ഒരു ചെറിയ എഴുത്തും ലഭിച്ചു : " അവിടുത്തെ ഈ ആദരപൂർവമായ ക്ഷണത്തെപ്പറ്റി രാജാവിന് വേറെ എഴുത്തയച്ചിട്ടുണ്ട്.

എന്ന് താങ്കളുടെ വിനീതദാസൻ."

## 52

ദീക്ഷിതരെ വിളിപ്പിക്കാൻ റാണി ആളെ പറഞ്ഞയച്ചതിന് കാരണം റാണിക്ക് ലഭിച്ച ഈ മൂന്നാമത്തെ കത്തായിരുന്നു. രാജാവിനു വന്ന എഴുത്ത് ബസവൻ രാജാവിന്റെ ശ്രദ്ധയിൽപ്പെടുത്തി, മന്ത്രിമാർക്ക് അയച്ചു കൊടുത്തു. തനിക്കു വന്ന എഴുത്ത് പ്രത്യേകമായി വായിച്ചതിനുശേഷം മറ്റാരുമില്ലാത്ത സന്ദർഭത്തിൽ രാജാവിനെ വായിച്ചുകേൾപ്പിച്ചു.

രാജാവിന് പ്രിയപ്പെട്ട വസ്തു വിശിഷ്ടമായ മദ്യമായിരിക്കണമെന്ന് രണ്ടുപേരും വിചാരിച്ചു. ലൂസി സരസയാണ്. അവൾ വരുന്നത് രാജാവിന് തികച്ചും സന്തോഷമുള്ള കാര്യമാണ്. വേട്ടയ്ക്ക് വേണ്ട ഏർപ്പാടു ചെയ്യുന്നതിൽ വിഷമമൊന്നുമില്ല. ഒടുവിൽ വീണ്ടുമെഴുതിയ ഒരു കാര്യം ശേഷിക്കുന്നു. രാജാവ് ബസവനോട് "അന്ന് ആ പാർക്കർ എന്തു വേണമെന്നു പറഞ്ഞു?" എന്നു ചോദിച്ചു.

"അവൻ നല്ലവനല്ല യജമാനനേ. ഇവരുടെ കൂടെ അന്നു വല്യമ്മ അയച്ച പെൺകുട്ടികൾ മേൽജാതിക്കാരല്ല, സംഭാഷണത്തിനു നയം പോരെന്നു പറഞ്ഞു."

"അതിന്?"

"കുലസ്ത്രീകളെയും ബ്രാഹ്മണരെയും കുടകസ്ത്രീകളെയും വിളിപ്പിച്ചാൽ നന്നായിരുന്നു എന്നു പറഞ്ഞു."

"എടാ പുലയാടി മോനേ! വെറുതെ കിട്ടിയ മുറുക്കാൻ ചവച്ചരച്ചു നോക്കുന്നോ?"

"അതേ യജമാനനേ."

"ഇനി എപ്പോഴായാലും അവന്റെ മുഖത്തു തന്നെ തുപ്പണം. ഇപ്പോൾ വേറെന്തോ കാര്യം ഉണ്ടെന്നല്ലേ?"

"അതേ യജമാനനേ."

" ആ പുലയാടി, പോക്രി, ചെന്നബസവൻ നമുക്കെതിരായി പരാതി അയച്ചല്ലോ. സൂര്യ ചന്ദ്രൻമാർ ഉള്ളിടത്തോളം കാലം സുഹൃത്തുക്കളായിരിക്കുന്നവർ ചോദിക്കാൻ വരുന്നത്രേ"

"ശരിയായിരിക്കാം യജമാനനേ."

"ഇപ്പോൾ ഇവരുമായി വഴക്കു വേണ്ടാ. ബ്രാഹ്മണപ്പെണ്ണിനെയും കുടകത്തിയെയും വിളിച്ച് ഇവരുടെ മുന്നിൽ കൊടുക്കൂ!"

"ഇനിയും പരാതി പോകാമല്ലോ യജമാനനേ."

"പോകാൻ പറ. എന്തു പറ്റും? ഇങ്ങനെ പറഞ്ഞാൽ നിങ്ങൾക്കു വേണ്ടി ചെയ്തെന്നു പറയാൻ എന്തുണ്ട്?"

"ഇവരു ഭയപ്പെടുന്നവരല്ല യജമാനനേ. കൊണ്ടുവന്നു കൊടുത്തതു നിങ്ങളുടെ ചുമതല, അന്വേഷിക്കുന്നതു ഞങ്ങളുടെ ചുമതല എന്നു പറയും."

"എന്തു ചെയ്യുന്നെന്നു നോക്കൂ. ദുർഗയെ വിളിച്ചാൽ യജ്ഞം ചെയ്യുന്നവൻെറ തല അരിയണം."

"അങ്ങനെ ചെയ്യാം യജമാനനേ !"

"ഇനിയും ഇവരെ മറ്റൊരിക്കൽ വിളിക്കുന്നു എന്നാണെങ്കിലും ആകട്ടെ. അല്ലെങ്കിൽ നവരാത്രിക്കു വരട്ടെ. നാലു ദിവസം കഴിഞ്ഞു വരിക"

"ആകാം, യജമാനനേ."

## 53

അനുജത്തിയുടെ കാര്യത്തിൽ റാണി അനുഭവിച്ച അസ്വാസ്ഥതയുടെ ഒരു മുഖ്യ കാരണം ഇതുവരെ ഓർമിക്കാതിരുന്നതാണെന്നും ആ സന്ധ്യാ സമയത്ത് ഓർമയിൽ വന്നു എന്നും ആദ്യം സൂചിപ്പിച്ചിരുന്നുവല്ലോ. അതേപ്പറ്റി ഇപ്പോൾ വിവരിക്കാം.

ഉത്തയ്യൻ കാവൽ ഭടനായി വന്നിട്ട് ഏകദേശം രണ്ടു മാസം കഴിഞ്ഞു. അന്ന് ഒരു ദിവസം രാജകുമാരി അമ്മയുടെ സമീപം വന്ന് പറഞ്ഞു "അമ്മേ അത്ത വെറുതെ കരഞ്ഞുകൊണ്ടിരിക്കുന്നു. ചെറിയച്ഛൻ ഇവിടെ വന്നു പോകത്തക്കവിധം എന്തെങ്കിലും ചെയ്യാം?"

"അച്ഛൻ സമ്മതിക്കില്ല കുട്ടീ!"

"ഇത് അച്ഛനെ അറിയിക്കേണ്ട."

"ഇങ്ങനെയുള്ള കാര്യം രഹസ്യമായി ചെയ്യുന്നതു ശരിയല്ല കുഞ്ഞേ! നിൻെറ അച്ഛൻ അനുജത്തിയെയോ അവരുടെ ഭർത്താവിനെയോ എന്തെങ്കിലും ചെയ്താലതു കഷ്ടമാകും."

"അതെന്താ അമ്മേ, അത്ത് ഇവിടെ, ജനിച്ച വീട്ടിൽ ഇങ്ങനെ കരഞ്ഞുകൊണ്ടിരിക്കുന്നതു കഷ്ടമല്ലാത്തത്? നാളെ എൻെറ കാര്യവും ഇത്ര തന്നെയെന്നു തോന്നുന്നു."

റാണിക്ക് ഇതിനു മറുപടി ഇല്ലാതായി. "അയ്യോ, ഞാൻ തോറ്റു കുഞ്ഞേ-വീട്ടു മകൾ എന്തിനു കരയണം? എന്നാൽ എങ്ങനെയാണു ചെറിയച്ഛൻ വരുന്നത്?"

"അദ്ദേഹം വരുമ്പോൾ ഞാൻ പുറം വാതിലിനടുത്തു ചെന്ന് നമുക്കുവേണ്ടപ്പെട്ടവരെന്നു പറഞ്ഞ് അകത്തേക്കു വിളിച്ചു കൊണ്ടുവരും. ആരു തടയും?"

"ആളറിയാതെ ആരെയും അകത്തുവിടില്ലല്ലോ."

"ഞാൻ വിടീപ്പിക്കാം അമ്മേ; ഉത്തയ്യനോടു പറയാം."

"ഉത്തയ്യൻ സമ്മതിക്കണമല്ലോ."

"സമ്മതിക്കും അമ്മേ !"

റാണിക്ക് മകളുടെ ഈ വിശ്വാസം കണ്ടു ചിരിവന്നു. അവർ "നാളെ ഇത് ഉത്തയ്യനപകടമായിവരാം" എന്നറിയിച്ചു.

"എന്തപകടം അമ്മേ? വിളിച്ചുകൊണ്ടുവരുന്നതും വെളുപ്പിന് എഴുന്നേല്പിച്ചുവിടുന്നതും ആരെ അറിയിക്കണം?"

റാണി വളരെയേറെ ആലോചിച്ചു. തൻെറ മകളുടെ ആഗ്രഹം; അനിയത്തിയുടെ ദു:ഖം! കൂടാതെ അളിയൻ അരമനയുമായി വിരോധത്തിലായുമിരിക്കുന്നു. അരമനയ്ക്ക് അപകടം വരാതെ നോക്കാനായിരിക്കണം ദൈവം മകൾക്ക് ഈ ബുദ്ധിതോന്നിച്ചത്. വീണ്ടും വീണ്ടും ആലോചിച്ച് ഒടുവിൽ അവർ "ആകട്ടെ കുട്ടീ! നിനക്കു തോന്നിയതുപോലെ ചെയ്യൂ! ഒരു പ്രവശ്യം മാത്രം" എന്നു പറഞ്ഞു.

ഉത്തയ്യനെക്കൊണ്ടു സമ്മതിപ്പിക്കാൻ രാജകുമാരിക്ക് വിഷമമുണ്ടായില്ല.

അതിനുശേഷം എട്ടുപത്തു ദിവസങ്ങൾക്കുള്ളിൽ ചെന്നബസവയ്യൻ ഒരു രാത്രി അരമനയിൽ വന്നു; ഭാര്യയെകണ്ട് പ്രഭാതമായപ്പോൾ എഴുന്നേറ്റുപോയി.

ഒരു പ്രാവശ്യം ഇങ്ങനെ ചെയ്ത് അവസാനിപ്പിക്കാൻ അയാൾക്കു കഴിഞ്ഞില്ല; ദേവമ്മാജിക്കും സാധ്യമായില്ല. രാജകുമാരി അപായത്തിനിരയാകുമെന്ന് അറിഞ്ഞിട്ടും ഇവർ പത്തുദിവസത്തിനു ശേഷമൊരിക്കൽ, ഒരു മാസത്തിനുശേഷം വീണ്ടുമൊരി

ക്കൽ എന്നിങ്ങനെ കണ്ടുമുട്ടി. മൂന്നു മാസങ്ങൾക്കുശേഷം വീണ്ടും കണ്ടപ്പോൾ ദേവമ്മാജി ഗർഭിണിയാണെന്നറിഞ്ഞ് രണ്ടുപേരും ഭയപ്പെട്ടു; ചെന്നബസവൻ വരവും നിർത്തി.

ദേവമ്മാജി ഗർഭിണിയാണെന്ന കാര്യം ആറുമാസംവരെയും റാണിയറിഞ്ഞില്ല. പലമാസം കഴിഞ്ഞിട്ടും അളിയൻ വീണ്ടും വരാൻ ഒരുങ്ങാത്തതുകൊണ്ട് റാണിക്ക് വളരെയേറെ സമാധാനം തോന്നി. എന്നാൽ ഈ സമാധാനം പെട്ടെന്നു തന്നെ അവസാനിച്ചു. അത്തയോടൊപ്പം പകിടകളിക്കാൻ പോയിവന്ന മകൾ, അത്ത ഗർഭിണിയാണെന്ന വിവരം റാണിയെ അറിയിച്ചു. ദീക്ഷിതർ രാജാവിൻെറ കംസയോഗത്തിൻെറ കഥ ആ മധ്യാഹ്നത്തിലായിരുന്നു അറിയിച്ചത്. ഗ്രഹങ്ങളുടെ ഗതിയുടെ കാര്യം ഇത്ര നിഷ്ഠുരമായും കൃത്യമായും വന്നതുകണ്ട് റാണി ഭയപ്പെട്ടു. ചെന്നബസവനെ വിളിച്ചുവരുത്തുന്നതിൽ മകളുടെ വാക്കു കേട്ട തെറ്റിൽ നിന്ന് എന്തെല്ലാം അനർഥങ്ങളുണ്ടാകുമോ എന്ന് റാണി അസ്വസ്ഥയായി.

അസ്വസ്ഥത തികച്ചും ശരിയായിരുന്നു എന്ന് ഇതിനുശേഷം പതിനഞ്ചു ദിവസങ്ങൾക്കുള്ളിൽ തെളിഞ്ഞു. രാജാവ് എപ്പോഴെങ്കിലും ഒരിക്കൽ പോയി അനുജത്തിയെ കഠിനമായി ശകാരിക്കാറുണ്ട്. ഇപ്രാവശ്യം പോയപ്പോൾ അവൾ ഗർഭിണിയാണെന്ന വിവരം, ഒന്നിച്ചുപോയ ബസവൻ രാജാവിൻെറ ചെവിയിൽ പറഞ്ഞു. രാജാവ് നോക്കി. ശരിതന്നെയോ എന്ന് അനുജത്തിയോടു ചോദിച്ചു. ദേവമ്മാജി മറുപടി പറഞ്ഞില്ല. രാജാവ് അലറി ബഹളമുണ്ടാക്കി. "ആരിൽ നിന്ന് ഗർഭം ധരിച്ചെന്ന് പറയൂ! അല്ലെങ്കിൽ പുലയർക്കു പിടിച്ചുകൊടുക്കുന്നുണ്ട് " എന്നു പറഞ്ഞു. എന്നിട്ടും ദേവമ്മാജി നിശ്ശബ്ദമായിരിക്കുന്നതു കണ്ട് രാജാവ് ബസവനോട് "ഇവളെ മടിയിൽപിടിച്ചിരുത്തിക്കോ ബസവാ!" എന്നു പറഞ്ഞു. ബസവൻ രാജാവിനോടൊത്തു കുടിച്ചിരുന്നു. അയാളും പാതിപ്രജ്ഞയിലായിരുന്നു. അയാൾ ദേവമ്മാജിയെ വലിച്ചു മടിയിലിരുത്തി. രാജാവിനു സന്തോഷമാകട്ടെ എന്നു കരുതി അവളെ അപമര്യാദയായി പിടിച്ചു. ഇത്രയും കഴിഞ്ഞ് രാജാവ് പുറത്തേക്കു വരുമ്പോൾ ബസവനോട് "എടാ ബസവാ, ഇവൾ ആരിൽ നിന്നു ഗർഭം ധരിച്ചെന്നറിയണം. ഇപ്പോൾ ഈ മുറി പൂട്ടിക്കോ! നാം പറയാതെ ആരെയും അകത്തു വിടണ്ട" എന്നു പറഞ്ഞു.

അടുത്തദിവസം തന്നെ, കഥയുടെ ആരംഭത്തിൽ വിവരിച്ചവിധം കുമാരിയും റാണിയും തടവുമുറിയിൽ വന്ന് ദേവമ്മാജിയെ രക്ഷിക്കാൻ ശ്രമം ആരംഭിച്ചു.

## 4. കഥാഗർഭം

### 54

ഗർഭിണിയായ അനുജത്തിയുടെ നേർക്കുള്ള ആക്രമണ മനോഭാവം വിട്ട് മകളുമൊത്തു പുറത്തു വന്ന വീരരാജൻ വേഗത്തിൽ തൻെറ ആസ്ഥാനത്തിലേക്കു തിരിച്ചു. അദ്ദേഹത്തിന് തൻെറ പ്രവൃത്തി ശരിയാണെന്ന വിചാരമൊന്നുമില്ലായിരുന്നു. എന്നാലും സംഗതി എന്തു തന്നെയായാലും അതു ശരിപ്പെടുത്താനുള്ള വഴി കണ്ടുപിടിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. ആസ്ഥാനത്തിലേക്കു വരുമ്പോൾ അദ്ദേഹത്തിൻെറ മനസ്സിൽ പ്രധാനമായി മൂന്നു കാര്യങ്ങളാണുണ്ടായിരുന്നത്. തൻെറ മകൾ, തങ്ങളുടെ ക്ഷേമം എന്തെന്നു നോക്കാതെ രാജാവിനു ദ്രോഹിയായിരിക്കുന്ന ഈ ദേവമ്മയുടെ പക്ഷം പിടിക്കുന്നു. അതുപോലെ തന്നെ റാണി ഗൗരമ്മാജി തൻെറ ഭർത്താവിനു വിരുദ്ധമായി ആ നാത്തൂൻെറ പക്ഷത്തു നിൽക്കുന്നു. ഇതിൻെറ പ്രധാനകാരണം ദീക്ഷിത ജ്യോൽസ്യൻ രാജാവിൻെറ ജാതകം നോക്കി കംസ-ദേവകി യോഗം ഉണ്ട് എന്നു പറഞ്ഞതാണ്. ഈ ബ്രാഹ്മണനു തിന്നുകൊണ്ടു വെറുതെയിരിക്കരുതോ? ഇവനെന്തിനാണീ തലവേദന? ഇവനെ വിളിച്ച് നന്നായി ശകാരിക്കണം.

ഇപ്രകാരം ചിന്തിച്ച്, വീരരാജൻ ഒരു സേവകനെ വിളിച്ച് "എടാ, ആ ക്ഷേത്രത്തിലെ പൂജാരിയുണ്ടല്ലോ, അവൻ ഇവിടെ വരാൻ പറ" എന്നു പറഞ്ഞ് തൻെറ പതിവു സ്ഥലത്തുപോയി ഇരുന്നു.

പിതാവ് ഇനി എന്താണു ചെയ്യാൻ പോകുന്നതെന്നു വിചാരിച്ചു കൊണ്ട് രാജകുമാരി കുറച്ചു നേരം അടുത്തിരുന്നു. രണ്ടു നിമിഷം കഴിഞ്ഞ് അദ്ദേഹത്തിൻെറ കോപം ശമിപ്പിക്കാമെന്നു കരുതി "ബ്രാഹ്മണ മുത്തച്ഛൻ നാളെ ഉച്ചയ്ക്ക് അകത്തളത്തിൽ പുരാണം പറയുന്നുണ്ട് അച്ഛാ" എന്നു പറഞ്ഞു.

ഈ വാക്ക് രാജാവിൻെറ ചെവിയിൽ വീണതായി തോന്നിയില്ല. അദ്ദേഹത്തിൻെറ മനസ്സ് കോപത്താൽ തിളച്ചുകൊണ്ടിരുന്നു. മകൾ പിതാവിനെ നോക്കി. അദ്ദേഹത്തിൻെറ ശ്രദ്ധ മറ്റെവിടെയോ ആണെന്നു മനസ്സിലാക്കി മൗനമവലംബിച്ചു.

വീണ്ടും കുറെ സമയം കൂടി അവിടെ ഇരുന്നതിനു ശേഷം രാജകുമാരി എഴുന്നേറ്റ് അന്തഃപുരത്തിലേക്കു തിരിച്ചു. വാതിൽക്കൽ നിന്ന സേവകനോട് "ബ്രാഹ്മണ മുത്തച്ഛൻ അവിടെ വന്നാൽ ഇവിടെ വിളിച്ചു കൊണ്ടു വരാം. ഇവിടെ വന്നാൽ അമ്മയെ വന്നറിയിക്കണം" എന്നു പറഞ്ഞു.

രാജാവ് കോപം അയവിറക്കിക്കൊണ്ട് കുറെ സമയം ഇരുന്നു. അപ്പോൾ ദീക്ഷിതർ അന്തഃപുരത്തിലേക്കു പോകുന്നത് ആ വാതിൽക്കിൽ നിന്നിരുന്ന സേവകൻ കണ്ടു.

കുറെ സമയം കൂടി കഴിഞ്ഞശേഷം രാജകുമാരി പിതാവിന്റെ സമീപം വന്ന് "അച്ഛാ ബ്രാഹ്മണ മുത്തച്ഛൻ വന്നിട്ടുണ്ട്. ഇവിടെ വരാൻ പറയട്ടെ?" എന്നു ചോദിച്ചു. വീരരാജൻ അനുമതി നൽകി. ആ ക്ഷണത്തിൽ അദ്ദേഹത്തിനു തന്റെ ദൗർഭാഗ്യത്തെക്കുറിച്ച് തോന്നിയ എല്ലാ കോപവും ദീക്ഷിതരുടെ നേർക്കു തിരിഞ്ഞു. അത് അനുഭവിക്കാൻ ദീക്ഷിതർ മുന്നിൽ ഇല്ലാതിരുന്നതിനാൽ അപ്പോൾ ആരു മുന്നിൽ വന്നിരുന്നാലും ആ ഒഴുക്ക് അവരെ തട്ടുമായിരുന്നു.

രാജകുമാരി തന്നെ അന്തഃപുരത്തിൽ പോയി ദീക്ഷിതരെ വിളിച്ചു കൊണ്ടു വന്നു. പുറകെ റാണിയും എത്തി.

## 55

ദീക്ഷിതരെ കണ്ട മാത്രയിൽ രാജാവിന്റെ കോപം ആളിക്കത്തി. അദ്ദേഹം "ദീക്ഷിതരേ, ഇവിടെ വന്നാട്ടെ! നിങ്ങളോടു ചോദിക്കാനും പറയാനും ആരും ഇല്ലേ? നിങ്ങൾ പറഞ്ഞതെന്താ? കംസനും ദേവകിയും എന്നോ? സ്ത്രീകളെ പേടിപ്പിക്കുകയാണോ നിങ്ങളുടെ ജോലി? സൂക്ഷിച്ചു സംസാരിക്കണം" എന്നു പറഞ്ഞു.

ദീക്ഷിതർ ആദ്യമൊന്നു പതറി. രാജാവു കംസ-ദേവകിക്കാര്യമാണു സൂചിപ്പിക്കുന്നതെന്ന് അദ്ദേഹത്തിനു മനസ്സിലായി. രാജസന്നിധിയിലെത്തുന്നതിനു മുമ്പ്, രാജാവ് അദ്ദേഹത്തെ വരുത്തിയത് സഹോദരിയെപ്പറ്റി എന്തോ പറയാനായിരിക്കും എന്ന് റാണി അറിയിച്ചിരുന്നു. ആ അനുജത്തി ഗർഭിണിയാണെന്നും പറഞ്ഞിരുന്നു.

രാജാവിന്റെ അനുജത്തിയെ കുറിച്ച് ഇക്കാര്യം കേട്ട് ദീക്ഷിതർ അദ്ഭുതപ്പെട്ടു. അയാൾ ജാതകം നോക്കി രാജാവിന്റെ ഭാഗധേയം കംസന്റെ ഭാഗധേയം ആണെന്നു പറഞ്ഞപ്പോൾ, രാജാ

വിൻെറ അനുജത്തിക്കു മക്കളില്ലെന്നതും അവർ ബന്ധനത്തിലാണെന്നതും ഉടനെ അവർ ഗർഭിണിയാകാൻ സാധ്യതയില്ലെന്നതും ശുഭലക്ഷണമായിരുന്നു. അനുജത്തിക്കു പുത്രനുണ്ടായാലല്ലേ ഈ അമ്മാമനെ അവൻ കൊല്ലുകയുള്ളു? പുത്രനുണ്ടാകാൻ സാധ്യതയില്ല. അത്രയും സമാധാനം. എന്നാലും ഇതെന്തു ദൈവേച്ഛ? ജയിലിൽ കഴിഞ്ഞിട്ടും അനുജത്തി ഗർഭിണിയായി. ഗ്രഹങ്ങൾ തങ്ങളുടെ നിശ്ചയം നടത്താൻ ഒരുങ്ങിയിട്ടുള്ളതുപോലെ തോന്നുന്നു.

തൻെറ ശാസ്ത്രപാണ്ഡിത്യത്തെപ്പറ്റി അഭിമാനിച്ചിരുന്ന ദീക്ഷിതൻെറ മേൽ രാജാവിൻെറ ചീത്ത വാക്കുകൾ എച്ചിലെന്നോണം വന്നു വീണു. ദീക്ഷിതർ ഒരു നിമിഷം സ്തംഭിച്ചു നിന്നു പോയി. തൻെറ കോപം നിയന്ത്രിച്ച്, രാജാവിനോട് "തമ്പുരാൻ എന്തു വിഷയത്തെക്കുറിച്ചാണാവോ പറയുന്നത്? സമാധാനമായി ആജ്ഞാപിച്ചാൽ നോക്കിപ്പറയാം" എന്നു പറഞ്ഞു.

"ഇനിയെന്താജ്ഞാപിക്കാൻ? കംസയോഗം, ദേവകി യോഗം, എന്നൊക്കെപ്പറഞ്ഞില്ലേ? എന്താത്? എന്താണതിൻെറ പൊരുൾ? വരാൻ പോകുന്നതെല്ലാം അറിയാവുന്ന ദൈവം! പറയൂ, കേൾക്കട്ടെ! "

ദീക്ഷിതർ റാണിയെ നോക്കി. "യജമാനനെ അറിയിച്ചിരുന്നോ അമ്മേ? എന്നു ചോദിച്ചു.

റാണി: "ഉവ്വ്. എന്തായാലും അതിൻെറ കാര്യമെല്ലാം ശരിയായി പറയൂ. രാജാവ് അനുജത്തിയെ ഭർത്തൃഗൃഹത്തിലേക്ക് അയയ്ക്കണമെന്നു കരുതിയിരിക്കുകയാണ്. അതിനു സമയമറിയാനാണു നിങ്ങളെ വിളിപ്പിച്ചത്."

രാജാവിൻെറ അവിവേകം റാണി മറച്ചു വച്ചു. രാജാവിനും ഇതറിയാമായിരുന്നു. അദ്ദേഹം പത്നിയെ തുറിച്ചു നോക്കി. ഒന്നും സംസാരിക്കാതെ ദീക്ഷിതരുടെ നേർക്കു തിരിഞ്ഞു.

ദീക്ഷിതർ "ഞാൻ എല്ലാ സംഗതികളും ഉണർത്തിക്കാം. എന്നാൽ ഇപ്പോൾ തന്നെ ആകാമോ, അതോ വീണ്ടും വരണമോ? ആലോചിച്ചാലും. എൻെറ വാക്കു കേട്ട് വ്യസനിക്കരുത്. വ്യസനിക്കുകയാണെങ്കിൽ എന്നെ ഒന്നും പറയരുത്. മനസ്സമാധാനമായി യജമാനൻെറ ഏതു പ്രശ്നം ചോദിച്ചാലും അറിയാവുന്നതുപോലെ ഉള്ള കാര്യം ഉണർത്തിക്കാം."

ഈ സമാധാന വാക്കുകളെല്ലാം രാജാവിനെ ഒന്നു കൂടി കോപിഷ്ഠനാക്കുകയേ ചെയ്തുള്ളൂ. അദ്ദേഹം മുമ്പത്തെ കർക്കശധ്വനിയോടു കൂടിത്തന്നെ "അധികം പറയേണ്ടാ. എന്താണാ യോഗത്തിന്റെ കാര്യം? നാളെ പറയുന്നത് ഇപ്പോൾ തന്നെ പറയൂ. കേൾക്കട്ടെ. പറഞ്ഞിട്ട് അങ്ങോട്ടു നടന്നോളൂ" എന്നു പറഞ്ഞു.

ദീക്ഷിതർ പറഞ്ഞു "അടിയന്റെ വാക്ക് ഇഷ്ടപ്പെട്ടില്ലെങ്കിൽ തമ്പുരാൻ കോപിക്കരുത്. പൂർവികരിൽ നിന്നു പഠിച്ച ശാസ്ത്രം എന്തു സൂചിപ്പിക്കുന്നുവോ, അതു പറയാം. തമ്പുരാന്റെ ഇപ്പോഴത്തെ യോഗം അടിയന്റെ പക്കൽ എഴുതിയിട്ടിരിക്കുന്നൊരു ഫലത്തെപ്പോലെ തന്നെയിരിക്കുന്നു. അതനുസരിച്ച് സഹോദരൻ സഹോദരിയെയും അവളുടെ മക്കളെയും ഉപദ്രവിക്കും എന്നാണ് ഇപ്പോഴത്തെ സൂചന. പൂർവികൻമാർ ഇതു പറഞ്ഞിട്ടുണ്ട്. സൂചന മനസ്സിലായതിന്റെ പ്രയോജനം, സൂചിത സന്ദർഭത്തിൽ നിന്നു രക്ഷപ്പെടാൻ കഴിയുന്നത്ര ശ്രമിക്കാമെന്നതാണ്. ഇപ്പോൾ തമ്പുരാൻ അനുജത്തിയെ അവരുടെ ഭർത്താവിൽ നിന്നകറ്റി അരമനയിലാക്കിയിരിക്കുന്നു. ഗ്രഹങ്ങളുടെ ഗതി മുന്നറിയിപ്പു തരുന്നുണ്ട്. അനുജത്തിയെ അവരുടെ ഭർത്താവിന്റെ സമീപത്തേക്കയയ്ക്കണം. ഈ യോഗത്തിന്റെ കാര്യം ആദ്യം നോക്കിയപ്പോൾ അനുജത്തി ഗർഭിണിയാണെന്നറിഞ്ഞിരുന്നില്ല. ഇപ്പോൾ അനുജത്തി ഗർഭിണിയായിരിക്കുന്നു. ഗ്രഹങ്ങളുടെ സൂചനയിൽ സത്യമുണ്ട് എന്നു മനസ്സിലാക്കാം. അനുജത്തിയെ അപ്പംഗൊളത്തേക്കയയ്ക്കണം. പ്രസവം കഴിഞ്ഞ് ഒരു വർഷത്തേക്ക് രാജാവ് അവിടെ പോകാൻ പാടില്ല. അനുജത്തിയോ അവരുടെ കുഞ്ഞോ ഇവിടെ വരാനും പാടില്ല. കൂടാതെ, നാം അറിയാതെ തെറ്റൊന്നും സംഭവിക്കാതെ രക്ഷിക്കണമെന്ന് ദൈവത്തോടു പ്രാർഥിച്ചുകൊണ്ടിരിക്കണം. അപായത്തിൽ നിന്നു രക്ഷപ്പെട്ട് ഒരു വർഷം കഴിഞ്ഞാൽ പിന്നെ ഭയപ്പെടേണ്ടതില്ല."

"നമുക്ക് ഒരിക്കലും ഭയമില്ല. നിങ്ങൾ ഭയപ്പെടുത്തുമ്പോഴേക്ക് ഭയപ്പെടാൻ നാം സാരിയല്ല ധരിച്ചിരിക്കുന്നത്. നിങ്ങളുടെയും നിങ്ങളുടെ ഗ്രഹത്തിന്റെയും കാര്യം നാം പറഞ്ഞേക്കാം. നിങ്ങൾ വേണ്ടാത്തതു സൂചിപ്പിച്ചു. നാം അങ്ങനെ ചെയ്യുന്നവനല്ല. നിങ്ങളുടെ ഗ്രന്ഥം തെറ്റെന്ന് നാം തെളിയിക്കാം. നോക്കിക്കോ. നമ്മുടെ അനുജത്തി അരമനയിൽ തന്നെയിരിക്കും."

"തിരുവുള്ളത്തിൽ നല്ലതെന്നു തോന്നുന്നതു ചെയ്യാം."

പിതാവിൻെറ അടുത്തുപോയി അദ്ദേഹത്തിൻെറ താടിയിൽ പിടിച്ചുകൊണ്ട് "അച്ഛാ, അത്ത ഇവിടെയിരുന്നാൽ ഉണ്ണില്ല. അവരെ അവരുടെ അരമനയ്ക്കു തന്നെ അയയ്ക്കണം" എന്നു പറ ഞ്ഞു.

രാജാവ്: "എടീ പൊട്ടിപ്പെണ്ണേ, നിന്നെ വളർത്താൻ അവൾ എൻെറ അനുജത്തിയായില്ല. അവളെ രക്ഷിക്കുന്ന കാര്യം നീയെന്തിനാണു പറയുന്നത്?"

റാണി: "അനുജത്തി അരമനയിലിരുന്നാലും തെറ്റില്ല. നാം തന്നെ പ്രസവം നോക്കണം. അമ്മയെയും കുഞ്ഞിനെയും അതിനുശേഷം അവരുടെ വീട്ടിലേക്കയയ്ക്കാം. എന്നാൽ അളിയന് ഇത് അറിയാൻ കഴിയുകയില്ല. ഇപ്പോൾ അയച്ചാൽ അവർക്കും സമാധാനമായിരിക്കും. നാട്ടിൽ നല്ല പേരും കിട്ടും. അനുജത്തിക്കും സന്തോഷം. ശാസ്ത്രം നടത്തിയ മട്ടുമായി. കുമാരി വേണ്ടപ്പോൾ പോയി കണ്ടുവരും. ഇപ്പോൾ അയയ്ക്കുന്നതു നല്ലതാണെന്നു തോന്നുന്നു."

രാജകുമാരി പിതാവിൻെറ കഴുത്തിൽ കെട്ടിപ്പിടിച്ചുകൊണ്ട് കവിളോടു കവിൾ ചേർത്ത് "അതേ അച്ഛാ. അയയ്ക്കണേ" എന്നു യാചിച്ചു.

ഒന്നിനും തോൽക്കാത്ത വീരരാജൻ തൻെറ മകളുടെ സ്നേഹത്തിനു മുന്നിൽ വീണ്ടും തോറ്റു. "ശരി. അങ്ങനെയാണെങ്കിൽ അയയ്ക്ക്. പോ! ഇപ്പോൾ തന്നെ പോകട്ടെ. ബ്രാഹ്മണൻ ജയിക്കട്ടെ. പൂജ പൂജ എന്നു പറയുന്നു. പൊന്നും ധാന്യവും ആഭരണങ്ങളും ചോദിച്ചതെല്ലാം കൊടുത്തയയ്ക്ക്."

ദീക്ഷിതരെക്കുറിച്ചുള്ള ഈ വ്യംഗ്യഭാഷണത്തിനു മറുപടിയായി അയാൾ എന്തെങ്കിലും സമാധാനം പറയുമോ എന്നു റാണി ഭയപ്പെട്ടു. ദീക്ഷിതർ ഒന്നും പറഞ്ഞില്ല. എഴുന്നേറ്റ് "മംഗളം ഭവിക്കട്ടെ! ആജ്ഞാപിച്ചാൽ പോയി വരാം" എന്നു പറഞ്ഞു.

രാജാവു മറുപടി പറഞ്ഞില്ല. അയാളുടെ നേർക്കു നോക്കുകകൂടി ചെയ്തില്ല. കുമാരി പെട്ടെന്നു പുറത്തേക്കോടി.. രണ്ടു നിമിഷത്തിനുള്ളിൽ ബസവനുമൊത്തു തിരിച്ചു വന്നു. രാജാവിനോട് "അച്ഛാ, ബസവയ്യനോട് പറയൂ!" എന്നു പറഞ്ഞു

രാജാവ് ബസവയ്യനോട് "ദേവമ്മയെ അപ്പംഗൊളത്തേക്ക് അയയ്ക്കൂ ; മുടന്താ.. ആരാണ് അരമനയിലെ കാവൽക്കാരൻ, ചെന്ന ബസവനെ അകത്തു വിട്ടവൻ? ആ ____________ മോനെ

വിളിച്ചുകൊണ്ടു വാ. അവനെ എന്തിന് അകത്തേക്കു വിട്ടെന്നു ചോദിക്കണം. അവനെ ശിക്ഷിക്കണം" എന്നു പറഞ്ഞു.

രാജാവ് ഒടുവിൽ പറഞ്ഞ വാക്കുകൾ കേട്ട് കുമാരി പെട്ടെന്ന് അമ്മയെ നോക്കി. റാണി ഇതു കണ്ടിട്ടും കാണാത്ത മട്ടിൽ ദീക്ഷിതരോട് "അയ്യനവരേ,. സമ്മാനങ്ങൾ തരുവിപ്പിക്കുന്നുണ്ട് " എന്നു പറഞ്ഞ് അന്ത:പുരത്തിലേക്കു തിരിച്ചു. ദീക്ഷിതർ രാജാവിനെ തൊഴുത് അവരുടെ പുറകെ നടന്നു.

അകത്തേക്കു പോയപ്പോൾ റാണി തലയാട്ടി പുത്രിയോട് തന്റെ കൂടെ വരാൻ സൂചന നൽകി. കുമാരി അമ്മയുടെ പുറകെ പോയി.

56

വീരരാജൻ അനുജത്തിയെ ബന്ധനത്തിൽ നിന്ന് മോചിപ്പിക്കാൻ സമ്മതിച്ചതിൽ റാണിക്ക് സന്തോഷത്തോടൊപ്പം ആശ്ചര്യവുമുണ്ടായി. സന്തോഷത്തിലുപരി ആശ്ചര്യമായിരുന്നു. അപ്പോൾ അവർക്ക് ഒരൊറ്റ വിചാരമേ ഉണ്ടായിരുന്നുള്ളൂ, വീരരാജൻ സമ്മതിച്ച കാര്യം മറ്റെന്തെങ്കിലും കാരണം കൊണ്ട് തല കീഴാകുന്നതിന് അനുവദിക്കാതെ ദേവമ്മയെ അപ്പംഗൊളത്തേക്കയയ്ക്കണം.

അന്ത:പുരത്തിന്റെ അകമുറ്റത്തെത്തിയപ്പോൾ റാണി ദീക്ഷിതരോട് ഒരു പീഠത്തിൽ ഇരിക്കാൻ പറഞ്ഞിട്ട് "അനുജത്തിയെ തറവാട്ടിലേക്കയയ്ക്കാൻ ഈ സമയം നല്ലതല്ലേ ദീക്ഷിതരേ?" എന്നു ചോദിച്ചു.

ദീക്ഷിതർ: "അതു നോക്കുകയേ വേണ്ട. നല്ലതു കൈയിൽ വരുമ്പോൾ മറ്റു പരീക്ഷണമൊന്നും ആവശ്യമില്ല. അവരെ എത്രയും വേഗം ഈ ശുഭയാത്രയ്ക്ക് ഒരുക്കുക. ദൈവം രക്ഷിക്കട്ടെ."

റാണി മകളോട് "കുമാരീ, അത്തയുടെ അടുത്തുപോയി ഇപ്പോൾ തന്നെ നാട്ടിലേക്കു പുറപ്പെടുവാൻ അച്ഛൻ പറഞ്ഞെന്നറിയിച്ച് അവരെ ഇവിടെ വിളിച്ചുകൊണ്ടു വരണമല്ലോ. ഞാനിവിടെ ബാക്കികാര്യങ്ങളൊക്കെ തയ്യാറാക്കാം" എന്നു പറഞ്ഞു. കുമാരി ഉടൻ തന്നെ അത്തയുടെ സമീപത്തേക്കു പുറപ്പെട്ടു.

അനുജത്തി വരുന്നതിനു മുമ്പു തന്നെ എല്ലാം ശരിയാക്കണമെന്നു കരുതി റാണി മൂന്നു സേവികമാരെ ഓരോരുത്തരെയായി വിളിച്ചു. ഒരുത്തിയോട് "നായകന്റെ അടുത്തുപോയി ഉടൻ തന്നെ ഒരു പല്ലക്ക് വാതിലിന്റെ മുന്നിൽ എത്തിക്കുവാൻ പറയൂ.

രണ്ടുപേർ കൂടുതൽ ഇരിക്കട്ടെ. കൂടെ രണ്ടു തോക്കുകാരും ഇരിക്കട്ടെ. എല്ലാം തയ്യാറാക്കിയ ശേഷം ഇവിടെ വന്ന് അറിയിക്കണം" എന്നു പറഞ്ഞു. വേറൊരുത്തിയെ വിളിച്ചു പറഞ്ഞു "കൂടാരത്തിൽ പറയൂ, കൊച്ചമ്മ തമ്പുരാട്ടി ഇപ്പോൾ ഇവിടെ വരുന്നുണ്ട്. കുറച്ചു പാലും പഴവും ഹൽവയും ഇവിടെ കൊണ്ടുവരാൻ." മൂന്നാമത്തെ സേവികയ്ക്ക് "രണ്ടു തളികയിൽ വെറ്റില, പൂവ്, ചന്ദനം, അക്ഷതത്തട്ട് ഇവ വേഗം ഒരുക്കൂ" എന്നു നിർദേശം നൽകി. ഭർതൃസോദരിക്കു വേണ്ട ഉടയാടകൾ കൊണ്ടുവരാൻ താൻ തന്നെ പോകണം. ദീക്ഷിതരോട് "അല്പം ഇരിക്കണം ദീക്ഷിതരേ! പെൺകുട്ടിയെ അയച്ചിട്ടു പോയാൽ മതി" എന്നു പറഞ്ഞ് അകത്തേക്കു നടന്നു.

വിചാരിച്ചത്ര വേഗത്തിൽ ജോലി ചെയ്യുവാനുള്ള ത്വരയോടെ റാണി രണ്ടു വളയും രണ്ടു ചേലയും രണ്ടു റൗക്കയുമായി തിരിച്ചു വന്നു. അവ ഒരിടത്തു വച്ച് "ഞാൻ നിങ്ങളോട് ഒരു കാര്യം ചോദിക്കാൻ പോവുകയാണു ദീക്ഷിതരേ" എന്നു പറഞ്ഞു.

"ഉപചാരമൊന്നും വേണ്ട. ചോദിച്ചാലും."

"എന്തോ കാര്യം കൊണ്ടു വിഷമിച്ച് രാജാവു നിങ്ങളോടു മോശമായി പെരുമാറി. ഇതിൽ നിങ്ങൾ ദേഷ്യപ്പെടരുത്. അദ്ദേഹം പറഞ്ഞ വാക്കുകൾ മറക്കണം."

"അമ്മേ, ഇക്കാര്യത്തിൽ സംശയമൊന്നും വേണ്ട. തമ്പുരാൻ എനിക്കു പുതിയ ആളാണോ? എനിക്കു സമനാണോ? നിങ്ങളുടെ അമ്മാവൻ എന്നെക്കാൾ ഇളയതാണ്. അദ്ദേഹത്തിന്റെ മകനെ ഞാൻ മകൻ എന്നു കരുതും. അല്ലാതെ എന്തു ചെയ്യും."

"ഞാനേതായാലും കൈപിടിച്ചവളാണ്. കൂടെ ജനിച്ചവളാണ്. അമ്മയുമായി. ഞാൻ അനുഭവിച്ചുകൊള്ളാം. എന്നാൽ മറ്റുള്ളവർ സങ്കടപ്പെടുന്നുണ്ട് എന്നാണെന്റെ വിശ്വാസം. നിങ്ങൾ രാജാവിനോടു ക്ഷമിച്ചാൽ മാത്രം പോരാ. അദ്ദേഹം അങ്ങനെ സംസാരിച്ചതിൽ നിന്ന് അദ്ദേഹത്തിന് ഒരു കുഴപ്പവും വരാതെ നോക്കിക്കൊള്ളണം."

"ദൈവം അനുഗ്രഹിക്കട്ടെ അമ്മേ, നിങ്ങൾ പ്രാർഥിച്ചാലും! ഒരു നിമിഷം എനിക്ക് വിഷമം തോന്നി. ഉടൻ തന്നെ ദൈവത്തെ വിചാരിച്ചു. ഓംകാരേശ്വരാ രക്ഷിക്കൂ, എന്നെ പരീക്ഷയിലകപ്പെടുത്തരുതേ എന്നു മനസ്സിൽ നമസ്കരിച്ചു. അപ്പോൾ തന്നെ ബുദ്ധി തെളിഞ്ഞു."

"നിങ്ങൾ പുണ്യാത്മാവാണു പൂജാരി."

"വലിയവരുടെ അനുഗ്രഹം, അമ്മേ. ഒപ്പം അരമന എന്നെ രക്ഷിക്കുന്നു എന്ന കാര്യവും ഓർക്കുന്നു. മൂന്നു തലമുറകളായി ഈ തറവാട് ഞങ്ങളുടെ വീട്ടിലെ ആളുകളെ രക്ഷിക്കുന്നു. അറുപതു വർഷം ചെയ്ത ഉപകാരം എങ്ങോട്ടു പോകും? പാത്രം നിറയെ ചോറുണ്ട വായിൽ ഒരു കല്ലു പെട്ടാലും സാരമില്ല. തൃപ്തിയായി ഉണ്ടതു കള്ളമാണോ? കോപിച്ചാൽ എനിക്കു തന്നെ കുഴപ്പം. പൂജാരിക്ക് അങ്ങനെ സംഭവിക്കരുതെന്ന് നിങ്ങൾ തന്നെ ദൈവത്തോടു പ്രാർഥിക്കണം."

ദീക്ഷിതരുടെ ഈ സമാധാന വാക്കുകൾ കേട്ട് റാണിയുടെ മനസ്സിലുണ്ടായിരുന്ന വിഷമം നീങ്ങി.

ഈ സമയത്ത് മുൻവാതിൽക്കലെ സേവിക വന്ന് പല്ലക്കു വന്നിട്ടുണ്ടെന്നറിയിച്ചു. ഒരു നിമിഷത്തിനുള്ളിൽ രാജകുമാരിയും ദേവമ്മയും പുറകെ ബസവനും അവിടെ വന്നു. ബസവൻ റാണിയെ തൊഴുത് "പല്ലക്കു കൊണ്ടു വരട്ടെ, അമ്മേ?" എന്നു ചോദിച്ചു.

റാണി: "പറഞ്ഞു കഴിഞ്ഞല്ലോ ബസവയ്യാ. ദേവമ്മാജിയെ നമുക്കെല്ലാവർക്കും കൂടി യാത്ര അയയ്ക്കാം. സേവകരെല്ലാവരും വാതിൽക്കൽ നിൽക്കട്ടെ."

ബസവൻ വാതിൽ വരെപ്പോയി. വീണ്ടും അവരുടെ നേർക്ക് തിരിഞ്ഞ് "അമ്മാജി എന്നോട് മനസ്സിൽ കോപിക്കരുത്" എന്നു പറഞ്ഞു. രാജകുമാരി പൊട്ടിച്ചിരിച്ചു. റാണിയുടെയും ദേവമ്മയുടെയും മുഖത്ത് പുഞ്ചിരി തെളിഞ്ഞു. ദീക്ഷിതരുടെ മുഖത്തും മന്ദഹാസത്തിന്റെ ഛായ പരന്നു. ബസവൻ മറുപടി പ്രതീക്ഷിക്കാതെ പുറത്തേക്കു നടന്നു.

സേവകർ കൊണ്ടുവന്ന പഴവും പാലും ദേവമ്മയ്ക്കു കൊടുത്ത് റാണി അവരെ, വിഭൂതി-കുങ്കുമമണിയിക്കുകയും പൂ ചൂടിക്കുകയും കൈകളിൽ വളകളണിയിക്കുകയും ഉടയാടകൾ നൽകുകയും ചെയ്തു. "ഇനി നിങ്ങൾ നാട്ടിലേക്കു പുറപ്പെടൂ. ദൈവം നിങ്ങളെ രക്ഷിക്കട്ടെ. നിങ്ങളുടെ അണ്ണന്റെ തറവാടു രക്ഷിക്കണമെന്ന് ദൈവത്തോടു പ്രാർഥിക്കൂ. പുറപ്പെടുന്നതിനു മുമ്പ് പൂജാരിയെ നമസ്കരിച്ച് ആശീർവാദം വാങ്ങിക്കൂ" എന്നു പറഞ്ഞു.

ദേവമ്മാജിക്കു സംസാരിക്കുവാൻ കഴിഞ്ഞില്ല. അവർ വിചാരിക്കാത്ത സൗഭാഗ്യം ഇന്ന് ഒരു പുഴയെന്നോണം ഒഴുകി വന്നിരിക്കുന്നു. നിറഞ്ഞ കണ്ണുകളോടെ ദീക്ഷിതരെ നമസ്കരിച്ച്, ഒരു

വാക്കുപോലും ഉരിയാടാതെ രാജ്ഞിയുടെ തോളിൽ തലചായ്ച്ചു നമസ്കരിച്ച്, രാജകുമാരിയെ ആശ്ലേഷിച്ച്, "അമ്മേ! നീ രക്ഷിച്ചു. ദൈവമേ!" എന്നു മനസ്സിൽ വിചാരിച്ച് അരമനയിൽ നിന്നു പുറപ്പെട്ടു. റാണിയും രാജകുമാരിയും അവളോടൊപ്പം നടന്നു. ദീക്ഷിതർ അക്ഷതത്തട്ടിലെ ധാന്യം നാലെണ്ണമെടുത്ത് അവരുടെ പുറകെ പോയി. 'മംഗളം ഭവിക്കട്ടെ' എന്നു മനസ്സിൽ വിചാരിച്ച് ദേവമ്മാജി പുറപ്പെട്ടപ്പോൾ അവരുടെ മേൽ അക്ഷതം ചൊരിഞ്ഞു.

രാജാവിന്റെ അനുജത്തിയെയും കൊണ്ട് പല്ലക്ക് അപ്പംഗൊളത്തേക്കു പുറപ്പെട്ടു. വർഷങ്ങളായി നിറഞ്ഞു നിന്നിരുന്ന അന്ധകാരം ഈ സായാഹ്നത്തിൽ നീങ്ങി എന്നു റാണി മനസ്സിൽ വിചാരിച്ചു. എല്ലാവരും സന്തോഷിച്ചു.

## 57

ദേവമ്മാജിയെ രക്ഷപ്പെടുത്തി കഴിഞ്ഞു. ഇനി റാണിക്ക് അത്രതന്നെ പ്രയാസമുള്ള മറ്റൊരു ജോലി ബാക്കിയുണ്ടായിരുന്നു. തന്റെ വാക്കനുസരിച്ചു പ്രവർത്തിച്ച് അപകടത്തിൽ പെട്ട ഉത്തയ്യനെ രക്ഷിക്കണം. ഈ അപകടം വന്നേക്കുമെന്ന് ഉത്തയ്യൻ ഇതിനു മുമ്പു തന്നെ സംശയിച്ചിരുന്നു. എന്നാൽ ആ സംശയത്തിൽ നിന്ന്,ഇപ്പോഴത്തെ അവസ്ഥ ഉളവാക്കിയത്ര ഭയം ഉണ്ടായിരുന്നില്ല. രാജാവിന്റെ ഇപ്പോഴത്തെ മാനസികാവസ്ഥയിൽ അദ്ദേഹം ഉത്തയ്യനെ എന്തു വേണമെങ്കിലും ചെയ്യാം. ആ കുട്ടിയുടെ ഗതി എന്താണ്? തന്റെ മകളുടെ ഗതി എന്താണ്? ബോപ്പണ്ണൻ എന്തു പറയും? നാടിന് എങ്ങനെ ഐശ്വര്യം കിട്ടും? അപകടത്തെക്കുറിച്ചു ചിന്തിച്ചപ്പോൾ റാണിയുടെ മനസ്സ് കൂടുതൽ അസ്വസ്ഥമായി. എന്തെങ്കിലും കാരണം കൊണ്ട് രാജാവ് ഈ സംഗതി മറന്ന് ഉത്തയ്യനെ വിളിപ്പിക്കാതിരുന്നാലും നന്നായിരുന്നു എന്നു റാണിക്കു തോന്നി. എന്തു കാരണം? അമിതമായ മദ്യപാനമാണു കാരണമെന്നാണ് റാണിയുടെ മനസ്സിലെ കണക്കു കൂട്ടൽ. രാജാവു കുടിക്കുന്നുണ്ടല്ലോ, നശിക്കുന്നുണ്ടല്ലോ എന്ന് സ്വാഭാവികമായി ദു:ഖിച്ചിരുന്ന രാജ്ഞിക്ക് ഇപ്പോൾ അദ്ദേഹം മദ്യപിച്ച് ഓർമ വിടുന്നതുതന്നെയാണു നല്ലതെന്നു തോന്നി.

എന്നാൽ ഈ പ്രതീക്ഷ ഫലിച്ചില്ല. കുടിക്കുന്നത്രതന്നെ ശ്രദ്ധ വാസ്തവത്തിൽ അദ്ദേഹത്തിനു പ്രതികാരം തീർക്കുന്നതിലുമുണ്ടായിരുന്നു. ആ സന്ധ്യയിൽ അദ്ദേഹം വളരെയേറെ മദ്യപിച്ചു. എങ്കി

ലും "എവിടെ ആ ഉത്തയ്യൻ?" എന്നു ബസവനോടു പല പ്രാവശ്യം ചോദിക്കുകയും ചെയ്തു.

ഉത്തയ്യന് അരമനയുടെ കാവൽ ജോലിയോടൊപ്പം രാജ്യരക്ഷയുടെ മേൽനോട്ടത്തിന്റെ ജോലിയും ഉണ്ടായിരുന്നു. അയാൾ അന്നുച്ചയ്ക്ക് നാട്ടു കാവലിന്റെ ഏതോ കാര്യം അന്വേഷിച്ചു പോയിരുന്നു. അയാൾക്ക് അരമനയിൽ രാത്രി കാവലിനു മാത്രം വന്നാൽ മതിയായിരുന്നു.

അരമനയുടെ പുറം വാതിലിനു സമീപം വന്നപ്പോൾതന്നെ അവിടത്തെ കാവൽക്കാരൻ "യജമാനൻ ഉച്ചയ്ക്ക് അങ്ങയെ അന്വേഷിച്ച് ആളെ വിട്ടിട്ടുണ്ട്" എന്നു പറഞ്ഞു. എന്തിനായിരിക്കുമെന്ന് ഉത്തയ്യൻ ചിന്തിക്കുന്നതിനിടയിൽ അയാളെ തിരഞ്ഞുപോയ ഒരു സേവകൻ പുറകിൽ നിന്ന്, അയാളുടെ സമീപം വന്നുചേർന്നു. രാജാവു വിളിപ്പിച്ച കാരണമെന്തെന്ന് സേവകൻ ഉത്തയ്യനെ അറിയിച്ചു. അതുപോലെ, അന്നു വൈകുന്നേരം രാജാവിന്റെ അനുജത്തിയെ ഭർതൃഗൃഹത്തിലേക്ക് അയച്ച വിവരവും അറിയിച്ചു.

ഉത്തയ്യൻ ഒരു കാര്യത്തെക്കുറിച്ചു മാത്രമായിരുന്നു ചിന്തിച്ചിരുന്നത്. രാജാവ് തോന്നുന്നതുപോലെ സംസാരിക്കും. താൻ കോപിച്ച് മറുപടി പറഞ്ഞാൽ അത് അവിവേകമാകും. മറ്റു കാര്യം എന്തു തന്നെയായാലും ചെന്നബസവനെ അകത്തുവിട്ടതിന്റെ ചുമതല രാജകുമാരിക്കാണെന്ന കാര്യം തന്റെ വായിൽനിന്നു പുറത്തു വരാൻ പാടില്ല. ഇക്കാര്യമുറപ്പിച്ചുകൊണ്ട് അയാൾ രാജാവിന്റെ മന്ദിരത്തിലേക്കു ചെന്നു. വാതിൽക്കൽ നിന്ന സേവകൻ "കുറച്ചു ക്ഷമിക്കണം" എന്നു പറഞ്ഞ്, ഇയാൾ വന്ന വിവരം ബസവനെ അറിയിക്കാൻ കൂടെ നിന്ന സേവകനെ അയച്ചു. രണ്ടു നിമിഷത്തിനുള്ളിൽ ബസവൻ വന്നു. രാജാവിന്റെ മുറിക്കകത്തുപോയി അദ്ദേഹം അർധനിദ്രയിലാണെന്നു കണ്ടതുകൊണ്ട് നിശ്ശബ്ദമായി വാതിൽക്കൽ വന്നു. അപ്പോഴേക്ക് ഉണർന്ന രാജാവ് "ആരത്? മുടന്തനാണോ? ഉത്തനെ വിളിച്ചുകൊണ്ടുവന്നില്ലേ? എന്താ ഇതിനിത്ര അമാന്തം?" എന്നു ചോദിച്ചു.

"ഉത്തയ്യൻ വന്നിട്ടുണ്ട് യജമാനനേ."

"ഇവിടെ വരാൻപറ; ആ പുലയാടിമോൻ."

ബസവൻ വീണ്ടും വാതിൽക്കൽ വന്ന് "യജമാനൻ വളരെ കോപിച്ചിരിക്കുകയാണ്. ഇപ്പോൾ എന്തെങ്കിലും ജോലിയുണ്ടെന്നു

പറഞ്ഞ് നിങ്ങൾ പോകാമെങ്കിൽ പൊയ്ക്കോളളൂ. എന്നെ ശകാരിച്ചാൽ കേട്ടുകൊള്ളാം. എന്തു പറയുന്നു?" എന്നു ചോദിച്ചു

ഉത്തയ്യന് ഈ അഭിപ്രായം രസിച്ചില്ല. ആദ്യമായി, താൻ ബോപ്പണ്ണന്റെ ബന്ധുവാണെന്ന കാരണത്താൽ ബസവനു തന്നോടു വിരോധമുണ്ടെന്നാണ് ഉത്തയ്യന്റെ വിശ്വാസം. ഇതു സത്യവുമാണ്. മറ്റു സന്ദർഭത്തിലായിരുന്നെങ്കിൽ ബോപ്പണ്ണന്റെ ബന്ധുവിന് അപമാനം ഉണ്ടാക്കുന്ന വിധം പെരുമാറാൻ മടിക്കുന്നവനല്ല, ബസവൻ. എന്നാലും ഈ സമയത്ത് ബോപ്പണ്ണന്റെ തല കുനിപ്പിച്ചാൽ, അതു രാജാവിന്റെ പക വർധിപ്പിക്കുവാൻ കാരണമാകുമെന്ന് ബസവന് ഭയമുണ്ട്. ഉത്തയ്യൻ ഇതറിഞ്ഞില്ല. ബസവൻ മുന്നറിയിപ്പു തന്നത് തന്റെ നാശത്തിനായിരിക്കണമെന്ന് അയാൾ സംശയിച്ചു. ഇതിനും പുറമെ ധൈര്യത്തോടൊപ്പം സഹജമായ മുഷ്കരഭാവവും ഇയാളുടെ സ്വഭാവത്തിൽ അലിഞ്ഞുചേർന്നിരുന്നു. എവിടെയെങ്കിലും അപകടമുണ്ടെന്നു പറഞ്ഞാൽ "എന്തപകടം? ഒന്നു നോക്കിക്കളയാം" എന്നു പറയുകയാണ് അയാളുടെ ആദ്യത്തെ ചിത്ത വൃത്തി. ബസവന്റെ അഭിപ്രായത്തിന്, ഒരു നിമിഷം കഴിഞ്ഞ് "എന്തുചോദിക്കണമെങ്കിലും ചോദിച്ചു തീർക്കട്ടെ, അകത്തേക്കു നടക്കാം" എന്നു മറുപടി പറഞ്ഞു. ബസവൻ അയാളെ അകത്തേക്കു വിളിച്ചുകൊണ്ടു പോയി. ഒരു വശത്ത് ബസവൻ നിന്നു. മറ്റൊരു വശത്ത് ഉത്തയ്യനെയും നിർത്തി. അതിനുശേഷം "ഉത്തയ്യൻ വന്നിട്ടുണ്ട് യജമാനനേ" എന്നു പറഞ്ഞു.

## 58

ഈ സമയത്ത് ഗൗരമ്മാജിയും രാജകുമാരിയും അന്ത:പുരത്തിൽ നിന്നു വന്ന് രാജാവിന്റെ മുറിയുടെ പുറത്ത് ഒരു വശത്തു നിന്നു. ഇത് രാജാവിനു കാണാൻ കഴിയുമായിരുന്നില്ല. ആദ്യം അത് ഉത്തയ്യനും കാണാൻ കഴിഞ്ഞിരുന്നില്ല. ബസവൻ ആ വശത്തേക്കു നോക്കിയപ്പോൾ അവിടെ ആരോ ഉണ്ടെന്നു കരുതി, അയാൾ ആ വശത്തേക്കെന്ന മട്ടിൽ തല അല്പം തിരിച്ചു. റാണിയും രാജകുമാരിയും നിൽക്കുന്നത് എതിർവശത്തെ ഭിത്തിയിലെ കണ്ണാടിയിൽ കൂടി കണ്ടു. തന്റെ പ്രവൃത്തിയെ കുറിച്ച് ആദ്യമെടുത്ത തീരുമാനം ഇവരുടെ മുഖഭാവം കണ്ട് കുറേക്കൂടി ദൃഢമായി.

ബസവന്റെ വാക്കു കേട്ട് രാജാവ് "ആരാ അത്, ഉത്തയ്യൻ വന്നിട്ടുണ്ടോ?" എന്നു ചോദിച്ചു.

ഉത്തയ്യൻ: "വന്നിട്ടുണ്ട് യജമാനനേ."

"എടാ ഉത്താ, അരമനയുടെ കാവലിനായി നിർത്തിയ നീ ചെന്നബസവനെ എങ്ങനെ അകത്തുവിട്ടു?"

ഉത്തയ്യൻ മറുപടി നൽകിയില്ല.

രാജാവ്: "എന്താ, ____മോനേ? ചോദിച്ചതിനു മറുപടിയില്ലേ? "

ഉത്തയ്യൻ: "മോനേ ഗീനേ എന്നൊക്കെ പറഞ്ഞാൽ ഞാൻ കേൾക്കുകയില്ല യജമാനനേ. തെറ്റുണ്ടെങ്കിൽ വിചാരണ നടത്താം. ശരിയാണെന്നു തോന്നുന്ന പക്ഷം ശിക്ഷിക്കാം. എന്നാൽ ഞാൻ പുലയാടിയുടെ മോൻ ആവുകയില്ല."

"ശിക്ഷിക്കും. വിടും എന്നു നീ വിചാരിച്ചോ? ശിക്ഷിക്കുന്നുണ്ട്. പറയൂ. എന്തിനു വിട്ടു?"

"വിട്ടതു ശരിയാണു യജമാനനേ. ഇനി അതിന്റെ വിചാരണ വേണ്ട. ശിക്ഷ എന്താണെന്ന് ആജ്ഞാപിച്ചാലും. അനുഭവിച്ചു തീർക്കാം."

"അനുഭവിച്ചു തീർക്കുന്നതെങ്ങനെ തെണ്ടീ ?നീ തീരും! മനസ്സിലായോ? നിന്റെ തലയെടുക്കുന്നുണ്ട്. സമ്മതമല്ലെങ്കിൽ ശൂലത്തിൽ തറച്ചു കൊല്ലുന്നുണ്ട."

ഇനിയും ഈ കുട്ടിയെ നിസ്സഹായനായി വിടരുത് എന്ന് റാണി വിചാരിച്ചു. ഈ ചർച്ചയിൽ എങ്ങനെ പ്രവേശിക്കണം എന്ന് അവർ ആലോചിച്ചുകൊണ്ടിരുന്നു. രാജകുമാരി എന്തു വിചാരിച്ചിട്ടാണോ എന്തോ, മാതാവിനുപോലും സൂചന കൊടുക്കാതെ താനിരുന്ന സ്ഥലത്തുനിന്ന് പെട്ടെന്നു പാഞ്ഞ് മുറിക്കകത്തു കടന്നു. പിതാവിന്റെ അരികിൽ മുട്ടുകാലിലിരുന്ന് അദ്ദേഹത്തിന്റെ കഴുത്തിൽ കെട്ടിപ്പിടിച്ച് "അച്ഛാ, അങ്ങ് ഉത്തയ്യനെ ഒന്നും ചെയ്യേണ്ട. അദ്ദേഹത്തെ ഞാനാണു രഹസ്യമായി വിളിച്ചുകൊണ്ടു വന്നത്. അത്ത കരഞ്ഞുകൊണ്ടിരുന്നു. സഹിക്കാൻ പറ്റിയില്ല. എന്തു തെറ്റുണ്ടായിരുന്നാലും അത് എന്റെതാണ്."

"ദൂരെപ്പോ കുട്ടീ. നീ എന്തിനിവിടെവന്നു? നീ രഹസ്യമായി അകത്തു വിട്ടു! നീ വിളിക്കുന്നോരെ എന്തിന് ഇവൻ അകത്തു വിട്ടു? നിന്റെ സൗന്ദര്യം നോക്കി വിട്ടോ?"

"അതേ അച്ഛാ. യജമാനന്റെ മകൾ പറയുന്നു. മകളായാലെന്ത്? രാജാവായാലെന്ത്? എന്നു വിചാരിച്ച് എന്റെ മുഖം നോക്കി വിട്ടു." ഈ സമയത്ത് റാണിയും അകത്തു പ്രവേശിച്ചു. റാണി പറ

ഞ്ഞു "ഇവിടെ വരു കുഞ്ഞേ. അച്ഛനെ വിഷമിപ്പിക്കാതിരിക്കൂ. കാവൽക്കാരൻെറ തെറ്റെന്താണ്? രാജാവിൻെറയും, രാജ്ഞിയുടെയും പുത്രി, രാജാവിൻെറ അനുജത്തി കരയരുതെന്നു കരുതി അളിയനെ അകത്തു വിളിച്ചുകൊണ്ടു വന്നു. കാവൽക്കാർ യജമാനരോടു കുറ്റം പറയാറായോ?"

റാണി കൂടുതൽ സംസാരിക്കുമായിരുന്നു. അപ്പൊഴേക്കും രാജാവു കോപിച്ചെഴുന്നേറ്റു "ഓഹോ ! നീയും വന്നോ ? കുടകിലെ റാണി ! നിൻെറ ബോപ്പണ്ണൻെറ ബന്ധുവിനെ രക്ഷിക്കാൻ ! ദൂരെപ്പോ. ഇതെന്താണ് കുഞ്ഞേ, ഞാൻ എന്തു ചെയ്യണമെന്ന് വിചാരിച്ചാലും നീ കാലിൽ വീഴുന്നല്ലോ. അങ്ങനെയാണെങ്കിൽ ഞാൻ ഇനി എന്തു ചെയ്യണമെങ്കിലും നിന്നോടു ചോദിക്കണമല്ലോ."

രാജകുമാരി: "ഇപ്രാവശ്യം എൻെറ വാക്കു കേൾക്കണം അച്ഛാ! ഇനി ഞാൻ ഉപദ്രവിക്കുകയില്ല."

"എന്താ ഇവൻെറ വാക്കു കേട്ടു നീ മയങ്ങുന്നോ മകളേ ? നാളെ നീ ഇവനെ വിവാഹം കഴിച്ചേക്കുമല്ലോ."

"എന്നെ വിവാഹം കഴിപ്പിക്കാൻ പോവുകയാണോ അച്ഛാ?"

രാജാവിൻെറ മനസ്സിനെ അത് ഏത് വിധം ഉണർത്തിയോ എന്തോ ! അദ്ദേഹം "ശരിയാണു മോളേ ! ഞാൻ നിനക്കു യോജിച്ച ഒരു വരനെ കൊണ്ടു വരണം. നല്ല അച്ഛനാണെങ്കിൽ കൊണ്ടുവരികയും ചെയ്യും. ഇവൻ എന്താ, മഹാസുന്ദരനാണോ?" എന്ന് പറഞ്ഞു. ഉത്തയ്യനോട് "എടോ ഉത്താ, അരമനയിലെ കാവൽക്കാരനായിരിക്കാൻ പറഞ്ഞാൽ പൂർണസ്വാതന്ത്ര്യമെടുക്കാൻ നോക്കുന്നോ ? പോ, അങ്ങോട്ട്. ഒന്നും അറിയാൻ വയ്യാത്ത പെൺകുട്ടിയെ കബളിപ്പിക്കാൻ നോക്കുന്നോ, സുന്ദരവിഡ്ഢീ ? ദൂരെപ്പോ! ഇനി എൻെറ കൺമുമ്പിൽ കണ്ടുപോകരുത്. സൂക്ഷിച്ചോ!" എന്നു പറഞ്ഞു, ബസവനോട് "എടോ ബസവാ, ഈ ദാസീപുത്രൻ ബോപ്പണ്ണൻെറ ബന്ധുവാണെന്ന് വലിയ ആളു കളിക്കുന്നു. ബോപ്പണ്ണനോടു പറയൂ, ഇവനെ അതിർത്തിക്കാവലിനിടാൻ. തലയെടുക്കാതെ ഇപ്രാവശ്യം വിടുന്നു. പോ എല്ലാവരും അപ്പുറത്ത്. അബ്ബാ! തല തരിക്കുന്നു. എടോ ബസവാ കുറച്ചു വെള്ളം കൊണ്ടു വാ, നിൻെറ ________മോനേ! " എന്നു പറഞ്ഞു തീർത്തു.

**വീരരാജൻ തീരെ അവശനായിരുന്നു. കഴിഞ്ഞ വർഷം കോപാധിക്യത്താൽ ബോധരഹിതനായതു മുതൽ ഈ രീതിയിലുള്ള ഭാവോദ്രേകമുണ്ടാകുമ്പോഴെല്ലാം അദ്ദേഹത്തിന് അതേ രീതിയിലു**

ള്ള ആയാസമനുഭവപ്പെട്ടിരുന്നു. ബോധരഹിതനായേക്കുമെന്നു ഭയന്ന് അദ്ദേഹം ജോലി അങ്ങനെ തന്നെ വിടും. അദ്ദേഹം മറ്റൊന്നും സംസാരിക്കുന്ന ഭാവം കാണാത്തതുകൊണ്ട് റാണി ഉത്തയ്യനോട് പോകാൻ ആംഗ്യം കാണിച്ചു. അയാൾ രാജ്ഞിയെയും രാജകുമാരിയെയും ഒരു നിമിഷം നോക്കി വാതിൽക്കലേക്കു നടന്നു. അയാളുടെ പുറകെ ബസവൻ മുറിയിലേക്കു പോയി. കുറച്ചു കഴിഞ്ഞ് ഒരു പഞ്ചപാത്രം നിറയെ വെള്ളം കൊണ്ടു വന്നു. റാണി അതുവാങ്ങി രാജാവിൻെറ അടുത്തുകൊണ്ടു വന്ന് "വെള്ളം കുടിച്ചാട്ടെ" എന്നു പറഞ്ഞു. രാജാവ് അതു വാങ്ങി മുഴുവൻ കുടിച്ചു. വ്യംഗ്യധ്വനിയിൽ "കുടകിലെ റാണി പുത്രിയെ ആർക്കും കൊടുക്കേണ്ട. യോജിച്ചവനേക്കൊണ്ടു വിവാഹം കഴിപ്പിച്ചു കൊടുക്കാം!" എന്നു പറഞ്ഞു. കണ്ണുതുറന്ന് ആദ്യം മുതൽതന്നെ സമീപത്തുണ്ടായിരുന്ന മകളുടെ തലയിൽ തലോടി വീണ്ടും കണ്ണടച്ചു കിടന്നു. അല്പസമയത്തിനുള്ളിൽ അദ്ദേഹത്തിൻെറ കൂർക്കം വലി കേട്ടു.

മല പോലെ വന്ന ഭയം മഞ്ഞുപോലെ അലിഞ്ഞുപോയി എന്നോർത്ത് റാണി ഓംകാരേശ്വരനെ സ്മരിച്ചു; മകളെ തട്ടിയെഴുന്നേല്പിച്ച് അന്തപ്പുരത്തിലേക്ക് വിളിച്ചുകൊണ്ട് പോയി.

## 59

അന്ന് വൈകുന്നേരം ക്ഷേത്രത്തിൽ വന്ന് ദീക്ഷിതരെ കാണാം എന്നു പറഞ്ഞിരുന്ന ഭഗവതി, അപ്രകാരം വന്ന് വല്യച്ഛനോട് തൻെറ കഥ പറഞ്ഞു.

"പതിനാറു വയസ്സുള്ള പെൺകുട്ടി. അരമനയിലെ കളിയെല്ലാം ഞാനെന്തു കണ്ടു? രാജാവിൻെറ അനുജൻ 'അടുത്തു വാ' എന്നു പറഞ്ഞു. സാധ്യമല്ല എന്ന് എങ്ങനെ പറയും? ചെന്നു. അടുത്തുനിന്നു. 'വിവാഹം കഴിഞ്ഞെന്നു വിചാരിച്ചോ, കൂടെ വാ' എന്ന് പറഞ്ഞു. 'അമ്മയോട് ചോദിക്കട്ടെ?' എന്നു ഞാൻ പറഞ്ഞു. 'പിന്നെ ചോദിക്കാം' എന്ന് അദ്ദേഹം പറഞ്ഞു. വലിച്ചുകൊണ്ടു പോവുകതന്നെ ചെയ്തു. സ്വന്തമാക്കിക്കളഞ്ഞു. അതിനു ശേഷം ഞാൻ വന്ന് അമ്മയോടു പറഞ്ഞു. അമ്മ "എൻെറ മകൾക്കിനി എന്താവും?" എന്ന് പറഞ്ഞു. അമ്മ അദ്ദേഹത്തിൻെറ അടുത്തു പോയി. 'ഇങ്ങനെ ചെയ്യണമായിരുന്നോ' എന്ന് ചോദിച്ചു. 'ഒന്നും ചെയ്തില്ല. നീ വെറുതേയിരിക്ക്. വിവാഹം കഴിഞ്ഞെന്ന് വിചാരിച്ചോ' എന്ന് പറഞ്ഞു. അമ്മ വെറുതെയിരുന്നു. എന്നോട് കുറച്ച് ദിവസം ക്ഷമിക്കാൻ പറഞ്ഞു.

"ക്ഷമിക്കൂ എന്നു പറഞ്ഞ മാത്രയിൽ ഒരു പെൺകുട്ടി മുതുക്കിയാകുമോ? ക്ഷമിക്കുന്ന പ്രായമോ? നാലു ദിവസം ക്ഷമിക്കുന്നതിനിടയിൽ നാലു പ്രാവശ്യം ഞങ്ങൾ കൂടി. അച്ഛൻ വിവരം അറിഞ്ഞു. "രാജാവിനോടു പറയാം" എന്നു പറഞ്ഞു. അദ്ദേഹം അച്ഛനോടും എന്തോ സമാധാനം പറഞ്ഞു.

"ഇതെൻെറ ഭാര്യയാണ്, ദാസിയല്ല എന്നു പറഞ്ഞ് ഹാലേറിയിൽ നിന്നു നാക്കുനാട്ടിലേക്കു കൊണ്ടുപോയി."

"എങ്ങനെയോ വാർത്ത രാജാവറിഞ്ഞു. അദ്ദേഹം കുതിരപ്പുറത്തു നാക്കുനാട്ടിൽ വന്നു. ഞങ്ങൾ ഒത്തു കൂടിയിരുന്ന സമയമായിരുന്നു. മുറിയിൽനിന്നു മാളികയിലേക്കു കൊണ്ടുവന്ന് തുരങ്കം വഴി അയച്ചു. വാതിൽ തുറന്ന് ജ്യേഷ്ഠനെ കണ്ടു. 'അങ്ങനെയോ?' എന്നു ചോദിച്ചപ്പോൾ 'അതെ' എന്നു പറഞ്ഞു. അതിനുശേഷം വാശി തന്നെയാണ്. 'എന്തു ചെയ്യുന്നെങ്കിലും ചെയ്തോ!' എന്നു പറഞ്ഞു.

"മകനെ പ്രസവിച്ചു. അച്ഛനുമമ്മയും തിരിച്ചുപോയി വഴക്കുണ്ടാക്കി. 'നിങ്ങളുടെ മകളെ അയയ്ക്കൂ, പറയാം!' എന്നു പറഞ്ഞു. ആ കുഞ്ഞിൻെറ അച്ഛൻ വീണ്ടും കബളിപ്പിച്ചു. കൂടെ താമസിപ്പിച്ചു. വീണ്ടും വിവാഹം കഴിഞ്ഞെന്നു വിചാരിച്ചുകൊള്ളാൻ പറഞ്ഞു. "പരാതി പറഞ്ഞാൽ ഇല്ല, വെറുതെയിരുന്നാൽ വിവാഹം കഴിക്കാം" എന്നു പറഞ്ഞു. ആകട്ടെ എന്നു കരുതിയിരിക്കുമ്പോൾ അച്ഛനെ കൊന്നുകളഞ്ഞു.

"കൂടെയുണ്ടായിരുന്നപ്പോൾ അദ്ദേഹത്തിൻെറ വാക്കു നന്നായി കേൾക്കണം. ജ്യേഷ്ഠൻെറ കാലശേഷം താനല്ലേ രാജാവ്? തൻെറ കാലശേഷം തൻെറ മകൻ രാജാവ്. ശരിയാണെന്നുതന്നെ കരുതി. ഇദ്ദേഹത്തിനു മക്കളില്ലായിരുന്നു. കേൾക്കണേ. ഭാര്യ ദേവക്ക ഒരു കുഞ്ഞിനെ പ്രസവിച്ചിരുന്നു. അതു ചത്തുപോയി. വളരെ വർഷങ്ങളായി. വീണ്ടു ഗർഭിണിയായില്ല. വിവാഹം കഴിഞ്ഞെന്നു വിചാരിച്ചപ്പോൾ ഇദ്ദേഹത്തിൻെറ സ്വത്തിന് ഈ മകൻ മാത്രമല്ലേ അവകാശി? ആകട്ടെ എന്നു കരുതി വെറുതെയിരുന്നു.

"ഞാൻ സന്തോഷമായിത്തന്നെ ജീവിച്ചു. വിവാഹം കഴിഞ്ഞിട്ടില്ല എന്നു കരുതി മഹത്വം കുറഞ്ഞില്ല. വിവാഹം കഴിഞ്ഞില്ലെന്നു കരുതി ഞാൻ വഞ്ചിച്ചില്ല. കൈയിൽ കങ്കണവും കഴുത്തിൽ താലിയും കെട്ടിയമാതിരി സത്യമായി ജീവിച്ചു. സത്യമായി ജീവിച്ചതിനു ശമ്പളം കൊടുക്കാൻ പറഞ്ഞില്ല. മണ്ഡപത്തിൽ

നിൽക്കാതെ തന്നെ ഭാര്യയായി. ഭാര്യയെക്കാൾ സന്തോഷിച്ചിരുന്നു.

"വർഷം കഴിഞ്ഞു. ദേവക്ക ഒരു കുഞ്ഞിനെ പ്രസവിച്ചു. എന്റെ മകൻ വിവാഹം കഴിക്കാത്തവളുടെ മകൻ. അവളുടെ മകൻ വിവാഹം കഴിച്ചവളുടെ മകൻ. ഇവന്റെ ഗതി എന്താകുമെന്ന് എനിക്കിപ്പോൾ ഭയമായി.

"മകനെയുമെടുത്തുകൊണ്ട് അമ്മയുമൊന്നിച്ച് പോയി. വേട്ടയ്ക്കെന്നു പറഞ്ഞ് നാക്കുനാട് അരമനയിൽ എത്തി. അരമനയിൽ അദ്ദേഹവും രണ്ടുസേവകരും മാത്രമേ ഉണ്ടായിരുന്നുള്ളു. ദേവക്ക ഹാലേറി അരമനയിലായിരുന്നു പ്രസവിച്ചത്. അമ്മയെയും എന്നെയും അദ്ദേഹം ദർബാറിൽ വിളിച്ചുകൊണ്ടുപോയി. ദാസി എന്നു വിളിച്ചു. വേശ്യ എന്നു പറഞ്ഞു. ഹീനമായി ശകാരിച്ചു. മകനെയും കൊണ്ട് അടുത്തുപോയി. "ഇതു നിങ്ങളുടെ കുഞ്ഞല്ലേ? എന്റെ മകൾ വേശ്യയാണ് സമ്മതിച്ചു; വേശ്യ പ്രസവിച്ചാലും ഇതു നിങ്ങളുടെ കുഞ്ഞല്ലേ?" എന്നു ചോദിച്ചു. കുഞ്ഞിനെ കണ്ട് അദ്ദേഹത്തിനു കോപമുണ്ടായി. "തേവിടിശ്ശി എന്നോടു പറയുകയാണോ" എന്നു ചോദിച്ചു. കുഞ്ഞിന്റെ കാലു തിരിച്ചു വലിച്ചു. "അതെ, എന്റെ മകനാണ് , ഇവിടെ ഇട്ടിട്ടു പോകൂ !" എന്നു പറഞ്ഞു. കാലുപിടിച്ചു തിരിച്ചതുകൊണ്ട് കുഞ്ഞു കരഞ്ഞുകൊണ്ടിരുന്നു. എന്റെ വയറ്റിൽ രക്തം ഊറി. ഞാൻ അദ്ദേഹത്തെ ശകാരിച്ചു. "നിന്റെ വീടു നിലനില്ക്കുമോ?" എന്നു ചോദിച്ചു. "നിലനിർത്തുന്നുണ്ട്, നോക്കിക്കോ!" എന്ന് അദ്ദേഹം പറഞ്ഞു. "കുഞ്ഞിനെ താഴെ ഇടുന്നുണ്ടോ, അതോ കൊല്ലട്ടെയോ?" എന്നു ചോദിച്ചു. അമ്മ മകനെ താഴെവച്ചു. അതു കരഞ്ഞുകൊണ്ടിരുന്നു. മകന്റെ അച്ഛൻ പറഞ്ഞു: "എന്റെ മകനെ ഞാൻ നോക്കിക്കൊള്ളാം. അതും നീയും തമ്മിൽ ഇനി യാതൊരു ബന്ധവും ഇല്ല. നീ ഇപ്പോൾ നേരെ ഇവിടെനിന്നു പൊയ്ക്കൊള്ളണം. കുടകിന്റെ മണ്ണിൽ നിന്നു മാറി നിൽക്കണം. എന്നോടു ചോദിക്കാതെ വീണ്ടും ഇവിടെ കാലുകുത്തിയാൽ, കുഞ്ഞിനെ കൊന്ന് ശവം നിന്റെ കൈയിൽത്തരും. സൂക്ഷിച്ചോ!" എന്നിട്ട് നടക്കാൻ പറഞ്ഞു. നാലു സേവകരെ വിളിച്ച് അതിർത്തിക്കുപുറത്താക്കാൻ പറഞ്ഞു. ഞാൻ പോയി വലിയച്ഛാ, അമ്മയും മകളും പോയി, മ്ലാനമുഖവുമായി. ദൈവമേ, ഈ കുഞ്ഞിനെ എങ്ങനെ എങ്കിലും രക്ഷിക്കണേ എന്നു പ്രാർഥിച്ചു. മുപ്പത്തിനാലു വർഷമായി. മകൻ ജീവിക്കണമെന്ന ആഗ്രഹം കൊണ്ട് ഇങ്ങോട്ടു തിരി

ഞ്ഞുനോക്കിയില്ല. ജ്യേഷ്ഠൻ മരിച്ചു. അനുജൻ രാജാവായി. "അങ്ങോട്ടു വരട്ടെയോ" എന്നു ചോദിച്ചുകൊണ്ട് ആളെ പറഞ്ഞയച്ചപ്പോൾ, "വന്നാൽ മകൻ മരിക്കും" എന്നു പറഞ്ഞു. ശരി മകൻ നമ്മുടെതല്ല. പോയിട്ടെന്തു വേണം? ജീവിക്കുന്നിടത്തു ജീവിക്കട്ടെ. നമ്മൾ ഇവിടെ കിടന്നാൽ മതി എന്നു ഞാൻ പറഞ്ഞു. അമ്മ മരിച്ചു. ഞാൻ ഒറ്റയായി. ഗുരുസേവ ചെയ്തു. ഭഗവതിയുടെ പാദം പിടിച്ചു. ഇന്നല്ലെങ്കിൽ നാളെ, നീ കരുണ ചെയ്ത് ഞാൻ പ്രസവിച്ച ആ മകനെ അച്ഛൻെറ സിംഹാസനത്തിലിരുത്തൂ എന്നു പ്രാർഥിച്ചു. ആ മകനെ കണ്ണുകൊണ്ടു കാണാതെ വിവരങ്ങൾ അന്വേഷിച്ചറിഞ്ഞുകൊണ്ട് വെറുതെയിരുന്നു.

"ഗുരുക്കൾ അങ്ങയെപ്പോലെ വളരെ നല്ല ആളാണ്. അദ്ദേഹവും എന്നെ പാപ്പാ എന്നാണു വിളിച്ചിരുന്നത്. അദ്ദേഹത്തിൻെറ മകളെപ്പോലെ എന്നെ നോക്കിയിരുന്നു. അച്ഛനെപ്പോലെ അദ്ദേഹത്തിനു വൈദ്യവും സംഗീതവും അറിയാമായിരുന്നു. നിങ്ങളെപ്പോലെ ജ്യോതിഷത്തിലും സമർഥനാണ്. 'എന്താണു വെറുതെയിരിക്കുന്നത്? പഠിച്ചോ, എനിക്കറിയാവുന്നതു പറഞ്ഞു തരാം' എന്നു പറഞ്ഞു. ഞാൻ അനുസരിച്ചു. പറഞ്ഞുതന്നതു പഠിച്ചു. അതാണു ഞാൻ ചെയ്യുന്ന ജ്യോതിഷവും ചികിൽസയും.

"ജ്യോതിഷം പഠിച്ച് മകൻെറ ജാതകം എങ്ങനെയുണ്ട് എന്നു നോക്കി. ഗുരുവിനെ കാണിച്ച് ശരിയാണോ എന്നു ചോദിച്ചു. ശരിയാണെന്നു തോന്നുന്നു എന്നു പറഞ്ഞു. നിങ്ങൾ പറയുന്നതുപോലെ തന്നെ അദ്ദേഹവും, വളരെ മുൻകൂട്ടി ഗണിക്കാൻ പാടില്ല എന്നു പറയും. ഗുരുക്കൾ രണ്ടു വർഷത്തിനു മുമ്പേ മരിച്ചുപോയി. മരിച്ചപ്പോൾ 'നിൻെറ വനവാസം തീർന്നെന്നു തോന്നുന്നു' എന്നു പറഞ്ഞു. ഏതാണ്ട് ആറു വർഷം അവിടെ ഉണ്ടായിരുന്നു. നാട്ടിലേക്കു വരണമെന്നു തോന്നി. 'മകന്നു നല്ല ദശയാണ്. കാണാതിരുന്ന ബന്ധുവിനെ കാണും. നല്ല പദവി സ്വീകരിക്കും' എന്നു കണ്ടു. വേറെ ആരാണു ബന്ധു? ഞാൻ തന്നെയല്ലേ? അടുത്തു കഴിയാം എന്നു കരുതിവന്നു. നിങ്ങളുടെ അനുജൻെറ കൊച്ചുമകൻ. ജാതകംനോക്കി, അവന് എന്തെങ്കിലും നല്ലതു ചെയ്യാമെങ്കിൽ കഴിവുപോലെ ചെയ്യണം. നിങ്ങളുടെ പാപ്പാ ആണല്ലോ. എൻെറ പുണ്യം എന്തുണ്ട്? പറയൂ."

## 60

അനുജൻെറ മകളുടെ ഈ ആത്മകഥ കേട്ട് ദീക്ഷിതർ വളരെയേറെ വ്യസനിച്ചു. അയ്യോ! പാവം പെൺകുട്ടി. എത്രകഷ്ടപ്പെട്ടു.

വീട്ടിൽ ജനിച്ച് എല്ലാവരെയുംപോലെ ജീവിച്ചിരുന്നെങ്കിൽ ഈ കുട്ടി ഇങ്ങനെ പ്രയാസപ്പെടണമായിരുന്നോ? ആർക്കറിയാം? ഞങ്ങളുടെ വീട്ടിലെ പെൺകുട്ടികളെല്ലാം ജനിച്ചതുമുതൽ മരിച്ച തുവരെ സുഖമായിട്ടാണോ ജീവിച്ചത്? എന്നാലും ആ കഷ്ടപ്പാടി ന്റെ രീതി വേറെയാണ്. ഈ കഷ്ടപ്പാടിന്റെ രീതി വേറെ. എല്ലാം ദൈവേച്ഛ!! എങ്ങനെ, എന്തിന് എന്നൊന്നും നാം അറിയുന്നില്ല. എന്നാൽ അവൻ നോക്കിക്കൊള്ളും എന്ന നിശ്ചയമുണ്ടായാൽ എതു കഷ്ടവും സഹിക്കാം.

കഥ തീർന്ന് രണ്ടു നിമിഷം കഴിഞ്ഞിട്ടും വല്യച്ഛൻ വാ തുറക്കാ തിരുന്നതിനാൽ പാപ്പാ "എന്തു പറയുന്നു വല്യച്ഛാ? മൗനമായിരി ക്കുന്നുവല്ലോ" എന്നു പറഞ്ഞു.

"മകനെവിടെ? അച്ഛന്റെ കൂടെ നിന്നെന്നു പറഞ്ഞല്ലോ. ഇപ്പോൾ എവിടെയുണ്ട്?"

"അതു പിന്നെപ്പറയാം. അവന് രാജാവാകാൻ യോഗമുണ്ട്. അതിനു സഹായിക്കാം എന്നു വാക്കു തരണം."

"പാപ്പാ! ഞാൻ നിന്റെ വല്യച്ഛൻ തന്നെയാണ്. അതുപോലെ തന്നെ കൊട്ടാരത്തിലെ ജ്യോൽസ്യനുമാണ്. നിന്റെ മകൻ രാജാ വാകട്ടെ എന്നു പറഞ്ഞാൽ ഇപ്പോൾ രാജാവായിരിക്കുന്നവൻ എന്താകണമെന്നാണു പറയുന്നത്?"

"അങ്ങനെയാണെങ്കിൽ നിങ്ങൾക്കു നിങ്ങളുടെ ചെറുമകനെ ക്കാൾ വലുത് ഈ അന്യനാണ്?"

"അങ്ങനെ പറയേണ്ട കുട്ടീ. എന്റെ മകൾ എന്റെ മകൾ തന്നെ യാണ്. എന്റെ ചെറുമകൻ, എന്റെ ചെറുമകൻ തന്നെയാണ്; അന്യർ അന്യരും. പാപ്പാ! നിനക്ക് മനസ്സിലാകുന്നില്ലേ? ധർമം ഉണ്ടല്ലോ. ചെറുമകനു നൻമ വരട്ടെ എന്നു കരുതി അന്യനു ദ്രോഹം ചെയ്യാമോ? ദ്രോഹിക്കണം എന്നു നീയും പറയുകയില്ല."

"അന്യരെ ദ്രോഹിക്കേണ്ട വല്യച്ഛാ! ചെറുമകനു ന്യായമായി ലഭിക്കേണ്ട ആസ്തി ലഭിക്കുന്ന വിധത്തിൽ പ്രവർത്തിക്കണം. അതല്ലേ ആദ്യത്തെ ധർമം?"

"നിന്റെ മകൻ ലിംഗരാജന്റെ മകൻ തന്നെയാണ്. എന്നാൽ അദ്ദേഹത്തിന്റെ രാജ്യത്തിന്റെ അവകാശിയാവുകയില്ല."

"നിങ്ങളും അങ്ങനെതന്നെ പറയുന്നോ?"

"നോക്കൂ കുഞ്ഞേ! ഞാൻ പറയുമ്പോൾ നീ സങ്കടപ്പെടുന്നു. ഇതൊക്കെ ചർച്ച ചെയ്യാൻ എനിക്കിഷ്ടമില്ല. എന്നാൽ നീ എല്ലാവരെയും പോലൊരു സ്ത്രീയല്ല. ദൈവം നിനക്ക് ഒരു പുരുഷനുമില്ലാത്ത ബുദ്ധി തന്നിട്ടുണ്ട്. കൂടാതെ നീ മുപ്പതു വർഷം തപസ്സു ചെയ്തിട്ടുമുണ്ടല്ലോ."

"തപസ്സോ?"

"അതെ, പാപ്പാ! അത്തരം വേദനയുടെ ദിവസങ്ങളിൽ ദൈവത്തിന്റെ മുന്നിലിരുന്നു മനസ്സടക്കി, കുഞ്ഞിനെ രക്ഷിക്കൂ, എനിക്കു വഴി കാണിക്കൂ, എന്നു പ്രാർഥിച്ചില്ലേ? അതു തന്നെയാണു തപസ്സ്. നിന്റെ മാതാവ് പുണ്യവതിയാണ്; പിതാവു സത്യവാനും. നീ നല്ലവളായതിൽ എന്താണാശ്ചര്യം? ഞാൻ എന്താണു പറഞ്ഞു കൊണ്ടിരുന്നത്?"

"മകളുടെ ബുദ്ധി വർണിച്ചുകൊണ്ടിരുന്നു."

"ങാ, കണ്ടോ - മറ്റാരെങ്കിലുമായിരുന്നെങ്കിൽ ഞാൻ ഈ കാര്യങ്ങളൊന്നും സംസാരിക്കുമായിരുന്നില്ല. നീ ബുദ്ധിമതിയാണ്. അതുകൊണ്ടാണു പറയുന്നത്. നീ എന്റെ വീട്ടിലെ കുട്ടിയാണ്. എന്നാൽ നിന്റെ മാതാവ് എന്റെ വീട്ടിലെ സ്ത്രീയല്ല. അതുകൊണ്ടെന്തായി? നീ നമ്മുടെ വീട്ടിലേതല്ല. ഇങ്ങനെനോക്ക്. നിന്റെ മകൻ രാജാവിന്റെ മകനാണ്. എന്നാൽ നീ രാജാവിന്റെ അരമനയിലെ സ്ത്രീയല്ല. മകൻ അരമനയിലെ മകനല്ല. എന്തുചെയ്യാം കുഞ്ഞേ. വിവാഹം കഴിക്കാഞ്ഞത് മകന്റെ അധികാരം നഷ്ടപ്പെടുത്തി."

"രാജാവായിരുന്നവൻ വിശ്വസിപ്പിച്ചു. ഞാൻ വിശ്വസിച്ചു നശിച്ചു. ആ ശിക്ഷ പോരേ വല്യച്ഛാ? പെറ്റകുഞ്ഞും നശിക്കണോ? അവനും ശിക്ഷ വേണോ?"

"ഇതു നിനക്കറിയാവുന്ന കാര്യമാണു പാപ്പാ! നിന്റെ അച്ഛൻ ചെയ്ത തെറ്റിന്റെ ഫലമായി നിനക്ക് നമ്മുടെ വീട് ഇല്ലാതെ പോയി. നോക്ക്. കർമം പിന്തുടരുകതന്നെ ചെയ്യും. നിനക്ക് ഒരിടത്തു ജന്മം തന്നു. നിന്റെ മകന് മറ്റൊരിടത്തു ജന്മം കൊടുത്തു. ഞാൻ എന്തിനായി ഇവിടെ ജനിച്ചു? ലിംഗരാജൻ എന്തിനുവേണ്ടി അവിടെ ജനിച്ചു? പൂർവികർ ഇതിനെ കർമം എന്നു പറഞ്ഞിട്ടുണ്ട്. ജനിച്ചിടത്തു ന്യായമായി ജീവിക്കണം. ധർമാനുസൃതമായി ജീവിക്കണം."

"ലിംഗരാജൻ ധർമം അനുസരിച്ചു ജീവിച്ചോ? അദ്ദേഹം ചെയ്ത അന്യായത്തിനുപകരം അന്യായം ഞാൻ ചെയ്യും."

"ഇതും പഴയകാര്യം തന്നെയാണു പാപ്പാ! ലിംഗരാജൻ അന്യായം ചെയ്തു. അതിൻെറ കണക്ക് ദൈവത്തിൻെറ മുന്നിൽ ചോദിക്കും. വെറുതെ വിടുമോ? ഞാൻ തെറ്റു ചെയ്തു നരകത്തിൽ പോകുന്നതുകൊണ്ട് നീയും തെറ്റുചെയ്ത് നരകം അന്വേഷിക്കുന്നോ കുഞ്ഞേ? മാൻപേട ഇപ്പോൾ ഏതോ വലയിൽ കുടുങ്ങി വിഷമിക്കുന്നു. വലയിൽ നിന്നു രക്ഷപ്പെട്ട് സ്വർഗത്തിൻെറ വഴി അന്വേഷിക്കൂ, കുഞ്ഞേ!"

"വല്യച്ഛാ, എൻെറ ബുദ്ധി സ്ഥിരമല്ല. എൻെറ മകൻെറ ഗതി വിചാരിച്ചാൽ എൻെറ വയറ്റിൽ തീ കത്തുന്നു. സ്വർഗത്തിൽ പോയാലും ഇത് എന്നെ എരിച്ചുകൊണ്ടിരിക്കും. മക്കളുടെ പ്രയാസം കണ്ട് കാമധേനു ഇന്ദ്രൻെറ ഗൃഹത്തിൽ പോയി കണ്ണീരു വീഴ്ത്തി എന്നു കേട്ടിട്ടില്ലേ? അതുപോലെ ഇന്ദ്രൻെറ ഗൃഹത്തിൽ പോയിരുന്നാലും എൻെറ കണ്ണീരൊഴുകുകതന്നെ ചെയ്യും."

"മകൻ അത്ര കഷ്ടത്തിലാണോ പാപ്പാ? വിവരം എന്തുകൊണ്ടു പറയുന്നില്ല?"

"സമയമാകുമ്പോൾ പറയാം വല്യച്ഛാ. ഇപ്പോൾ സമയമായിട്ടില്ല. അവൻെറ അനുജനെ ദ്രോഹിച്ച് അവനെ രാജാവാക്കണം എന്നു ഞാൻ പറയുന്നില്ല. ആ അനുജൻ രാജ്യഭാരമൊഴിയും. അപ്പോൾ വേറെ രാജാവു വേണം. അപ്പോൾ നിങ്ങളുടെ ചെറുമകൻ രാജാവാകട്ടെ എന്നാണ് എൻെറ വിചാരം. ആ സമയം വരട്ടെ. പറയാം."

"നീ വളരെ മുൻകൂട്ടിക്കാണുന്നു കുഞ്ഞേ. രാജാവിൻെറ ജാതകവും മകൻെറ ജാതകവുമെല്ലാം നോക്കിയിട്ടുണ്ടോ?"

"ഉണ്ടു വല്യച്ഛാ, നോക്കിയിട്ടുണ്ട്. ഗണിച്ചു കൊണ്ടു വന്നിട്ടുണ്ട്. ശരിയാണോ എന്നു നോക്കിയാലും."

"നന്നായി മകളേ, നോക്കട്ടെ."

"ചെറുമകൻ രാജാവാകാൻ സമ്മതിച്ചില്ലെങ്കിലും നിങ്ങൾ, മകൾ എന്ന മമത വെച്ചുകൊണ്ടിരിക്കുന്നുവല്ലോ. ഇതു സന്തോഷമുള്ള കാര്യമാണ്. ഇത്രയും വർഷമായല്ലോ, എങ്ങനെ കാണുമെന്നു ഭയപ്പെട്ടാണ് വന്നത്. മരിച്ച അച്ഛൻ തിരിച്ചു വന്നതുപോലെ

യായി, മനസ്സിന്. ദു:ഖം മനസ്സു നിറഞ്ഞുവന്നാൽ പറയാൻ ഒരു ജീവി പോലുമില്ലായിരുന്നു, ഇതുവരെ. ആഹാരത്തോടൊന്നിച്ചു ദു:ഖവും ചവച്ചിറക്കിക്കൊണ്ടു കാലം കളഞ്ഞു. ഇപ്പോൾ വാ തുറന്ന് ഭയമില്ലാതെ എല്ലാം പറഞ്ഞു. ഈ കടലാസ് വാങ്ങിച്ചാലും. ഗണിച്ചെഴുതിയതു നോക്കിയാലും. ഞാൻ ഇനി പോയി വരാം."

"മന്ദിരത്തിലേക്കോ പാപ്പാ? ഹരിദാരി ദൂരത്തിലേറെയുണ്ടെന്ന് ആളുകൾ പറയുന്നു. രാത്രിയിൽ തനിച്ചു പോകുന്നോ?"

"നിങ്ങളുടെ മകൾക്ക് ഭഗവതി രാത്രി പകലാക്കിയിട്ടുണ്ട്, പകൽ രാത്രിയും. എനിക്ക് ഒരു ഭയവുമില്ല. ഞാൻ വരട്ടെ?" ഇപ്രകാരം പറഞ്ഞ് ഭഗവതി എഴുന്നേറ്റു. വല്യച്ഛന്റെ പാദത്തിൽ നെറ്റി മുട്ടിച്ചു. എഴുന്നേറ്റു നിന്ന് അദ്ദേഹത്തിൽ നിന്നു യാതൊരു മറുപടിയും പ്രതീക്ഷിക്കാതെ, കൈകൂപ്പി പ്രദക്ഷിണം ചെയ്ത് പുറത്തേക്കു നടന്നു.

## 61

ഭാര്യയെ വിടുവിച്ചു തരണമെന്ന് മന്ത്രി ലക്ഷ്മീനാരായണയ്യരോട് അപേക്ഷിക്കുന്നതിനു മുമ്പായി പാണേ സൂര്യനാരായണന്, അവൾ മടക്കേറിയിൽ ബസവന്റെ അധീനത്തിൽ ഉണ്ടെന്ന് വ്യക്തമായി മനസ്സിലാക്കണമായിരുന്നു. മടക്കേറിയിൽ അവരുടെ ബന്ധുക്കളുണ്ട്. അയാൾ നാട്ടിൽ വന്ന് ആദ്യം തന്റെ ഭാര്യയുടെ ഇളയമ്മുടെ വീട്ടിലേക്ക് പോയി. ഭാര്യയെ അന്വേഷിക്കണമെങ്കിൽ ആരുടെ സഹായം തേടണമെന്ന് അന്വേഷിച്ചു. അവർ ക്ഷേത്രത്തിലെ ദീക്ഷിതരുടെ അനുജന്റെ മകൻ നാരായണദീക്ഷിതൻ ഇത്തരം കാര്യത്തിൽ ജനങ്ങളെ സഹായിക്കുന്നു എന്നു പറഞ്ഞു. സൂര്യനാരായണൻ, നാരായണന്റെ സമീപത്തേക്കുപോയി.

ചെറിയ ദീക്ഷിതർ സൂര്യനാരായണന്റെ കഥയെല്ലാം കേട്ട് "നിങ്ങൾ ഇന്നും നാളെയും ഇവിടെ ഇരിക്കുക. അന്വേഷിച്ചു നോക്കാം" എന്നു പറഞ്ഞു.

അന്നു വൈകിട്ട് നാരായണ ദീക്ഷിതർ, കാവൽഭടൻ ഉത്തയ്യനെ കണ്ടു. സൂര്യനാരായണന്റെ കഥയെല്ലാം അയാളോടു പറഞ്ഞു. ഉത്തയ്യൻ "അന്വേഷിക്കാം, നാളെ പറയാം" എന്നു പറഞ്ഞു. ഉത്തയ്യൻ രാത്രി റോന്തു ചുറ്റുമ്പോൾ സ്ത്രീവാടിയിലെ കാവൽ തലവനായ മാചനോട്, "മംഗളൂരിൽനിന്ന് ഒരു ബ്രാഹ്മണസ്ത്രീയെ ഇവിടെ കൊണ്ടുവന്നു താമസിപ്പിച്ചിട്ടുണ്ടോ എന്ന് നോക്കി പറയൂ" എന്നു പറഞ്ഞു. മാചൻ "ആവാം" എന്നു മറുപടി നൽകി.

മാചൻ കാവൽപ്പണിയിലിരുന്നവനാണ്. വന്നവരും പോയവരും ആരാണെന്ന കാര്യത്തിൽ താല്പര്യം കാണിക്കുന്നത് അപകടമാണ്. അയാൾ സാവധാനത്തിൽ അന്വേഷിച്ചപ്പോൾ ഒരു സ്ത്രീ വന്നിരുന്നു, അവളെ പിടികൂടാൻ പ്രയാസമായിരുന്നു എന്നു മനസ്സിലായി. മറ്റുവിവരമൊന്നും കിട്ടിയില്ല. അയാൾ ആ വിവരം അടുത്ത ദിവസം ഉത്തയ്യനോടു പറഞ്ഞു. ഉത്തയ്യൻ നാരായണനെ ഈ വിവരം അറിയിച്ച് "ഈ ഭർത്താവിന് പ്രച്ഛന്നവേഷത്തിൽ അവിടെപ്പോയി ഭാര്യയുണ്ടോ എന്ന് മനസ്സിലാക്കിവരാൻ പറ്റുമോ എന്ന് ആലോചിക്കൂ" എന്നു പറഞ്ഞു. സൂര്യനാരായണനോട് ഇതേപ്പറ്റി ചോദിച്ചപ്പോൾ അയാൾ "ഞാൻ ഇക്കാര്യത്തിൽ സമർഥനല്ല, എന്നാലും യക്ഷഗാനത്തിൽ കളിച്ചിട്ടുണ്ട്. നിങ്ങൾക്കു തോന്നിയവേഷം പറഞ്ഞുതന്ന് എങ്ങനെ പെരുമാറണമെന്ന് ഉപദേശിച്ചാൽ അതുപോലെ ചെയ്യാം" എന്നു പറഞ്ഞു.

ബലംപ്രയോഗിച്ച് പിടിച്ചുകൊണ്ടുവരുന്ന സ്ത്രീകളെ സ്ത്രീവാടിയുടെ പുറകുവശത്തൊരു വീട്ടിലാണു താമസിപ്പിക്കുന്നത്. അവിടെ സാധാരണഗതിയിൽ ആർക്കും പ്രവേശനമില്ല. എന്നാൽ ഭാവിഫലം പറയുന്നവർ, പച്ചകുത്തുന്നവർ, മുത്തും മാലയും വളയും മറ്റും വില്ക്കുന്നവർ മുതലായവർക്ക് അവിടെ കയറാം. സൂര്യനാരായണൻ ചെയ്യേണ്ടത് മുത്തുമാല വില്ക്കുന്നവൻെറ വേഷമെടുക്കുക മാത്രമാണ്.

ഉത്തയ്യനും നാരായണദീക്ഷിതനും ഇതെപ്പറ്റി സംസാരിച്ചു. സൂര്യനാരായണൻ അടുത്തദിവസം മുത്തുവില്പനക്കാരൻെറ വേഷത്തിൽ സ്ത്രീവാടിയിലേക്ക് പോകണം എന്ന് നിശ്ചയിച്ചു. മാചൻ അയാളെ ആദ്യം സ്ത്രീകളുടെ കെട്ടിടത്തിലേക്ക് വിളിച്ചുകൊണ്ടുപോയി വ്യാപാരം നടത്തും. അതിനുശേഷം സ്വാഭാവികമായി പുറകുവശത്തെ വീട്ടിലേക്ക് വിളിച്ചുകൊണ്ടുപോകണം. അവിടെ തൻെറ ഭാര്യ ഉണ്ടോ എന്ന് സൂര്യനാരായണൻ സൂത്രത്തിൽ അറിയാൻ ശ്രമിക്കണം. സംഭാഷണത്തിൽ താൻ വേഷമിട്ടിരിക്കുകയാണെന്ന കാര്യം പുറത്തുവിടാൻ പാടില്ല. സന്ദർഭം നോക്കി എന്തുചെയ്താൽ ഭാര്യ അവിടെയുണ്ടോ എന്നറിയാൻ കഴിയുമോ അത് വളരെ സൂക്ഷ്മതയോടുകൂടി ചെയ്ത് തിരിച്ചു പോരണം. അയാളുടെ പത്നി അവിടെ ഇല്ലാതിരിക്കാനും സാധ്യതയുണ്ട്. അതുകൊണ്ട് ഒന്നും അധികമായിചെയ്യരുത്. ഈ ഏർപ്പാടിൽ ഏതൊരു കാൽവെയ്പിലാകട്ടെ, എന്തെങ്കിലും തടസ്സം വന്നാൽ തികച്ചും സ്വാഭാവികമായി പിൻതിരിയണം.

സൂര്യനാരായണനെ നാരായണദീക്ഷിതൻ ഈ കാര്യങ്ങളെല്ലാം വിശദമായി വീണ്ടും വീണ്ടും പറഞ്ഞുമനസ്സിലാക്കി. അടുത്ത ദിവസം സൂര്യനാരായണൻ, പട്ടണത്തിൽ ഇവർ പറഞ്ഞ ഒരു കടയിൽനിന്ന് മുത്തുവില്പനക്കാരന്റെ വേഷത്തിൽ സ്ത്രീകളുടെ കെട്ടിടത്തിലേക്ക് പുറപ്പെട്ടു. ഏർപ്പാടനുസരിച്ച് എല്ലാം നടന്നു. മാചൻ വളരെ ബുദ്ധിപൂർവം ഇയാളെ വിളിച്ചുകൊണ്ടുപോയി സ്ത്രീവാടിയുടെ വലിയകെട്ടിടത്തിൽ വിട്ടു. നാലു തരുണികൾ വന്ന് തങ്ങൾക്കു വേണ്ടുന്ന നാലു സാധനങ്ങൾ വാങ്ങി. മാചൻ "പിറകയുള്ള വീട്ടിലും വാങ്ങുമല്ലോ അമ്മാ" എന്നു ചോദിച്ചു. ചേടി "വിളിച്ചുകൊണ്ടുപോയി കാണിക്ക് " എന്നു പറഞ്ഞു.

അവിടെ മൂന്നു സ്ത്രീകൾ വന്നു. മാചൻ 'ഇനിയിവൻ പൊയ്ക്കോട്ടെ?' എന്നു ചോദിച്ചു. അകത്ത് ഒരു സ്ത്രീ ആരോടോ 'നിങ്ങളും പോയി നോക്കൂ അമ്മേ' എന്നു പറഞ്ഞു. ഉത്തരമായി "ഞാനനുഭവിക്കുന്ന നാശത്തിനു മുത്തു മാല വേറേ വേണോ?" എന്ന് അവിടെ ഒരു ശബ്ദം കേട്ടു.

സംസാരിച്ചത് തന്റെ ഭാര്യയാണെന്ന് സൂര്യനാരായണന് നിശ്ചയമായി.

ഭാര്യയെ പേരുപറഞ്ഞ് വിളിക്കാതിരിക്കാൻ അയാൾ വളരെ വിഷമിച്ചു. ആഗ്രഹം എങ്ങനെയോ തടഞ്ഞു നിർത്തി. അപ്പോൾ എന്തോ തോന്നി. അകത്ത് ശബ്ദമെത്തുന്ന വിധത്തിൽ, "ഞാൻ തിരിച്ചുവരാം അമ്മേ" എന്ന് പറഞ്ഞ് തന്റെ ചേലയും എടുത്തുകൊണ്ട് എഴുന്നേറ്റു. ഭാര്യ ശബ്ദം തിരിച്ചറിഞ്ഞു പെട്ടെന്ന് വാതിൽക്കൽ വന്നു. സൂര്യനാരായണൻ അവളെ നോക്കി. ഇനിയിവിടെ നിന്നാൽ അപകടമാണെന്നു കരുതി 'നാളെ വരാം' എന്നു പറഞ്ഞ് യാത്രയായി.

ഇത്രയും ജോലി ഇവർ വിചാരിച്ചതിനേക്കാൾ എളുപ്പം നടന്നു. ഇനി അവശേഷിക്കുന്നത് അവളെ അവിടെനിന്ന് മോചിപ്പിക്കുന്ന കാര്യമാണ്. ഉത്തയ്യനും നാരായണ ദീക്ഷിതനും ആലോചിച്ചു. സൂര്യനാരായണൻ മന്ത്രി ലക്ഷ്മീനാരായണയ്യന്റെ സഹായത്താൽ അവളെ വിടുവിപ്പിക്കുന്നതിന് ശ്രമിക്കണമെന്നും അതു സാധിക്കാതെ പോയാൽ തങ്ങൾ അവളെ അവിടെനിന്നു പുറത്തു കൊണ്ടുവരാൻ തക്ക യത്നം ചെയ്യുന്നതാണെന്നും നിശ്ചയിച്ചു.

ഇതിനു ശേഷമാണ് സൂര്യനാരായണൻ ലക്ഷ്മീനാരായണന്റെ വീട്ടിൽ പോയി അയാളുടെ സഹായം തേടിയത്.

## 62

ഉത്തയ്യതക്കൻെറ പടി നിർത്തിയ സംഗതിയെപ്പറ്റി ചർച്ചചെയ്യാൻ ബോപ്പണ്ണൻ അന്നു വൈകിട്ട് ലക്ഷ്മീ നാരായണയ്യൻെറ ഗൃഹത്തിലേക്ക് തക്കനുമൊന്നിച്ച് പോയി. ലക്ഷ്മീനാരായണയ്യർ രണ്ടുപേരെയും സന്തോഷത്തോടുകൂടി സ്വീകരിച്ചു. ബോപ്പണ്ണൻ അയാളോട്, "നിങ്ങൾ എനിക്ക് ആളയച്ച സമയത്തു ഞാൻ തന്നെ നിങ്ങളെ വന്നു കാണേണ്ട കാര്യം തക്കൻ കൊണ്ടു വന്നു. അതിനായി അങ്ങോട്ടു വരുന്നുണ്ട് എന്നു പറഞ്ഞയച്ചു. നിങ്ങളുടെ കാര്യം ആദ്യം പറയുന്നോ അതോ എൻെറ കാര്യം ആദ്യം പറയട്ടെയോ?" എന്നു ചോദിച്ചു.

ലക്ഷ്മീനാരായണയ്യർ "അതു നോക്കാം. ഒന്നു വരൂ" എന്നു പറഞ്ഞ് അയാളെ അകത്തെ മുറിയിലേക്ക് വിളിച്ചുകൊണ്ടുപോയി പാണേസൂര്യനാരായണൻെറ കഥ വിവരിച്ചു കേൾപ്പിച്ചു. ബോപ്പണ്ണൻ ഉത്തയ്യൻെറ കഥ പറഞ്ഞു. "ഇനിയും നിങ്ങളുടെ ഈ രാജാവ് ഭരിക്കണം എന്നു പറയുന്നോ അയ്യനവരേ?" എന്നു ചോദിച്ചു.

"ബോപ്പണ്ണാ ഞാനെന്തു ചെയ്യട്ടെ? എൻെറ സ്വഭാവം ഇങ്ങനെയാണ്. ഇതെനിക്ക് ധർമസങ്കടമായിരിക്കുന്നു. മന്ത്രിയാണെങ്കിൽ രാജാവിനെ നന്നാക്കാൻ ശ്രമിക്കണം. സാധിക്കില്ല എന്നു തോന്നിയാൽ മന്ത്രി പദവി വിട്ടു പോകാം. അതിനുശേഷം രാജാവിനെ എതിർക്കാം, സിംഹാസനത്തിൽനിന്നിറക്കാം. മന്ത്രിയായിരുന്നുകൊണ്ട് ഇതു ചെയ്യുന്നത് രാജദ്രോഹമാണെന്നാണ് എൻെറ വിശ്വാസം. നിങ്ങളെക്കാൾ എനിക്ക് ഉറ്റവരില്ല. പറയൂ, ഈ ജോലി കളയാം. രാജാവിനെ എന്തു ചെയ്യണമെന്ന് പറഞ്ഞു മനസ്സിലാക്കൂ, ഞാൻ നിങ്ങളുടെ കൂടെ നില്കാം. മന്ത്രിയായിരുന്നുകൊണ്ട് രാജാവിൻെറ ഗുണം അളക്കുകയില്ല, തെറ്റു ചെയ്തെന്നു കരുതി അദ്ദേഹത്തെ ശിക്ഷിക്കുകയില്ല."

"നല്ലത് അയ്യനവരേ! നിങ്ങൾക്ക് ശരിയെന്നു തോന്നുന്നത് നിങ്ങൾ ചെയ്താലും. എനിക്ക് ശരി എന്ന് തോന്നുന്നത് ഞാൻ ചെയ്യാം. മൂന്ന് തെറ്റ് സഹിക്കാം. അതിൽ കൂടുതൽ സാധ്യമല്ല എന്ന് പറഞ്ഞിട്ടുണ്ട്. നോക്കൂ, മൂന്നു തെറ്റായി. ബ്രാഹ്മണപ്പെൺകുട്ടിയെ കട്ടുകൊണ്ടു വന്നു, കുടകൻെറ വീട്ടിൽ ശല്യം ചെയ്തു. തക്കൻെറ പടി നിർത്തി. ഞാൻ നിങ്ങളുടെ മുൻപിൽ ഇപ്പോൾ ശപഥം ചെയ്തുകൊള്ളുന്നു. എത്രയും വേഗം ഇവനെ സിംഹാസന

ത്തിൽ നിന്നിറക്കണം. നിങ്ങൾ പറയുന്നതുപോലെ ഇവന്റെ ഭാര്യ റാണിയാകട്ടെ, രാജ്യം ഭരിക്കട്ടെ. എനിക്കു സമ്മതമാണ്. ഇവൻ രാജാവായി ഭരിക്കാൻ എനിക്ക് ഇനി സമ്മതമല്ല."

"നമ്മൾ രണ്ടുപേരുടെയും വഴി വേറെയായാൽ എങ്ങനെയാണു ബോപ്പണ്ണാ? ഞാൻ ജോലി വിടട്ടെയോ? പറയൂ, വിട്ടേക്കാം."

"ഇവൻ രാജാവായിരിക്കേണ്ട എന്നു പറയുന്ന ഞാൻ തന്നെ മന്ത്രി ജോലി വിട്ടിട്ടില്ല. ഇവനിരുന്നോട്ടെ എന്നു പറയുന്ന നിങ്ങൾ എന്തിനു വിടണം? വരട്ടെ, നടന്ന ദൂരമത്രയും ഒരു വഴി. അതിനുശേഷം വേറെ."

"കഴിയുന്നത്ര ദൂരം ഒരു വഴിതന്നെ നടക്കണമെന്നാണ് എന്റെ ആഗ്രഹം. കഴിയുന്നത്ര ഞാൻ നിങ്ങൾ പറഞ്ഞതനുസരിക്കാം. നിങ്ങളും കഴിവുപോലെ എന്റെ വാക്കു നടത്തിത്തരണം."

ലക്ഷ്മീനാരായണൻ ഈ അപേക്ഷ വളരെയേറെ വിനയത്തോടുകൂടിയാണു സമർപ്പിച്ചത്. ബോപ്പണ്ണന് അയാളുടെ കാര്യത്തിൽ ദയയുണ്ടായി. അയാൾ "ആട്ടെ, അയ്യനവരേ! നിങ്ങൾ വലിയവർ. നല്ലത് ഏതാണെന്ന് നിങ്ങൾ പറഞ്ഞാലും. എന്നാലാകുന്നത് ഞാൻ ചെയ്യാം" എന്നു പറഞ്ഞു.

അകത്ത് ഈ സംഭാഷണം മുഴുമിപ്പിച്ചുകൊണ്ട് രണ്ടുപേരും വെളിയിൽ വന്നു.

## 63

പുറത്തെ മുറിയിൽ ഉത്തയ്യതക്കനും മന്ത്രിമാരും ആദ്യം സൂര്യനാരായണന്റെ പത്നിയെ മോചിപ്പിക്കാൻ എന്തു ചെയ്യണമെന്നതിനെപ്പറ്റി ചർച്ച നടത്തി.

ബോപ്പണ്ണൻ: "നിങ്ങളുടെ വീട്ടുകാരി ആ സ്ത്രീവാടിയിലുണ്ടെന്നത് നിങ്ങൾക്ക് നിശ്ചയമാണോ സൂർനാണപ്പാ? "

സൂര്യനാരായണൻ: "കണ്ണുകൊണ്ടു കണ്ടു യജമാനനേ. സംശയമേ ഇല്ല, ശബ്ദം കേട്ടു തന്നെ നിശ്ചയമായി. എന്റെ ശബ്ദം അവൾ കേൾക്കട്ടെ, അവൾക്ക് അല്പം ധൈര്യം വരട്ടെ എന്നു കരുതി 'തിരിച്ചുവരാം' എന്ന് കുറെ ഉച്ചത്തിൽ പറഞ്ഞു. എന്റെ ശബ്ദം അവൾ തിരിച്ചറിഞ്ഞിരിക്കണം, പെട്ടെന്നു വാതിൽക്കൽ വന്നു, മുഖത്തോടു മുഖം ഇങ്ങനെ നോക്കി. അവൾക്ക് എന്നെ മനസ്സിലായിക്കാണില്ല. വേഷമാണെന്നു മനസ്സിലാകട്ടെ എന്നു

കരുതി ഞാൻ നാളെ വരാം എന്നു പറഞ്ഞ് പുറപ്പെട്ടു." കുറച്ചു കഴിഞ്ഞ് അയാൾ "എന്തു പാപം ചെയ്തിട്ടാണോ എന്തോ ഈ ദുരിതം അനുഭവിക്കേണ്ടി വന്നത്? അവളുടെ തലയിലെഴുത്തിതാണ്. അവിടുന്ന്, അയ്യോ പാവം എന്നു വിചാരിച്ച് രക്ഷിക്കണം" എന്നു പറഞ്ഞ് കണ്ണുനീർ ചൊരിഞ്ഞു.

ലക്ഷ്മീനാരായണയ്യരും ബോപ്പണ്ണനും ഉത്തയ്യതക്കനും കുറെ നേരം സംസാരിച്ചു. ലക്ഷ്മീനാരായണയ്യർ അടുത്തദിവസം രാജാവിനെക്കണ്ട് സൂര്യനാരായണൻ വന്ന വിവരം അറിയിക്കണമെന്നും അയാളുടെ ഭാര്യയെ സ്ത്രീവാടിയിൽ നിന്നു മോചിപ്പിച്ച് അയാളെ ഏല്പിക്കാൻ അപേക്ഷിക്കണമെന്നും നിശ്ചയിച്ചു.

ഈ സംഭാഷണത്തിനുശേഷം സൂര്യനാരായണനെ യാത്രയാക്കി ഉത്തയ്യതക്കൻെറ പരാതിയെക്കുറിച്ച് ആലോചിച്ചു.

അദ്ദേഹത്തിൻെറ സൊാസ മകളെ അരമനയിലേക്ക് അയയ്ക്കുന്ന കാര്യം എങ്ങനെയോ അവസാനിച്ചു. ഇനി അതിനെപ്പറ്റി ഇവർ ആലോചിക്കേണ്ടതില്ല. പടിയുടെ കാര്യം മാത്രം അത്യാവശ്യമായി നിർണയിക്കണം. രാജാവ് ആജ്ഞാപിച്ചിട്ടായാലും ശരി ബസവൻ തന്നെ സ്വാതന്ത്ര്യമെടുത്തായാലും ശരി, ഇവർ ഇതുപോലെ നിയമം മറികടക്കുന്ന ധാർഷ്ട്യം ഇനി ആവർത്തിക്കാത്ത വിധത്തിൽ ഏർപ്പാടുണ്ടാക്കണം. ആദ്യം തക്കൻ രാജാവിനെ കണ്ട്, ഇപ്പോഴത്തെ അവസ്ഥ അറിയിച്ച് പടി നൽകണം എന്ന് അപേക്ഷിക്കണം. അദ്ദേഹം അതു ചെയ്യാതിരുന്നാൽ മന്ത്രിമാർ ഇക്കാര്യത്തിൽ വേണ്ടതു ചെയ്യണം.

ഇത്രയും സംസാരിച്ചശേഷം ബോപ്പണ്ണനും ഉത്തയ്യതക്കനും ലക്ഷ്മീനാരായണയ്യൻെറ വീട്ടിൽനിന്നു യാത്രയായി.

## 64

അന്ന് ഉച്ചയ്ക്ക് അപ്പാജിയും വീരണ്ണനും മടക്കേറിയിലേക്കുള്ള വഴിയിലൂടെ സാവധാനം നടന്ന് സന്ധ്യയ്ക്ക് വിളക്കു വെക്കുന്ന സമയമായപ്പോൾ നാട്ടിലെത്തി. വീരണ്ണനെ അപരംപര സ്വാമിയെന്ന നിലയിൽ കാവലാളുകൾക്ക് പരിചയമുണ്ട്. അദ്ദേഹത്തോടൊപ്പം വരുന്നവർ അദ്ദേഹത്തിൻെറ അനുയായികൾ. അതുകൊണ്ട് കാവൽക്കാർക്ക് അപ്പാജി ആര്, എന്ത് മുതലായ കാര്യങ്ങളൊന്നും അന്വേഷിക്കേണ്ട അവസരമുണ്ടായില്ല.

നാടിന്റെ അതിർത്തിഭൂമിയിൽ നിന്നുകൊണ്ട് അപ്പാജി പറഞ്ഞു" ഇതെന്താണ്, ഈ മനസ്സിന്റെ ഭ്രാന്ത് നോക്കൂ! ഇവിടെ വന്നു നിന്നപ്പോൾത്തന്നെ എനിക്ക് അമ്മയുടെ മടിയിലിരുന്ന സമയത്തെ കുളിർമ ഓർമ വരുന്നുണ്ട്."

"അതെയോ അപ്പാജീ?"

"അതെ. വാസ്തവത്തിൽ ഞാൻ വന്ന കാര്യം ഇത്രയുമായി. ഈ മണ്ണിൽ നടക്കണമെന്നാശിച്ചു. ആ ആശ ഫലിച്ചു."

"നല്ലത് അപ്പാജീ."

"ഇനി ഞാൻ വീട്ടിലേക്കു പോകുന്നു. നീ സൂരപ്പനെ വിളിച്ചു കൊണ്ടുവരുമോ?"

"നിങ്ങൾ ഒറ്റയ്ക്ക് പോകേണ്ട അപ്പാജീ. ഞാൻ കൂടെയുണ്ടായിരുന്നാൽ ആരും തടഞ്ഞു നിർത്തുകയില്ല, സംസാരിക്കുകയില്ല. പോകുന്ന വഴിയിൽ സൂരപ്പനെ വിളിച്ചുകൊണ്ടുവരാം. കൂടെ വന്നാലും."

"അതും ശരിതന്നെ അപ്പയ്യാ. നടന്നോ."

ഇങ്ങനെ പറഞ്ഞ് ഇവർ രണ്ടുപേരും മുന്നോട്ടു നടന്ന് ബ്രാഹ്മണരുടെ വീഥിയിലെത്തി. ലക്ഷ്മീനാരായണയ്യന്റെ ഗൃഹത്തിൽ നിന്നു കുറച്ചകലെ പിതാവിനെ നിർത്തി. വീരണ്ണൻ ഒറ്റയ്ക്ക് പോയി സൂരപ്പനെ വിളിച്ച് സമാധിയുടെ സമീപമെത്താൻ പറഞ്ഞു തിരിച്ചെത്തി. ഇവർ രണ്ടുപേരും അവിടെനിന്നു സമാധിയിലെത്തിയപ്പോഴേക്ക് സൂരപ്പനും അവിടെവന്നു ചേർന്നു.

സൂരപ്പനും അപ്പാജിയും ക്ഷേമവാർത്തകളൊക്കെ സംസാരിച്ച ശേഷം വീരണ്ണൻ പറഞ്ഞു: "എന്തു പറഞ്ഞിട്ടും കേൾക്കാതെ അപ്പാജി ഇവിടെ വരികതന്നെ ചെയ്തു സൂരപ്പാ."

സൂരപ്പൻ: "പെറ്റുവളർത്തിയനാടാണ്. കാണണമെന്നു തോന്നുന്നത് ന്യായമാണ്. എന്നാൽ നിങ്ങൾ നാളെ ഇവിടെ നില്ക്കുന്ന കാര്യം ചിന്തിക്കേണ്ട. ഉത്തയ്യതക്കൻ ഇവിടെ വന്നിരുന്നു. നമ്മുടെ വീട്ടിൽ ജ്യേഷ്ഠനും അദ്ദേഹവും ബോപ്പണ്ണ മന്ത്രിയും കൂടി ഏതോ ചില കാര്യങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുന്നു. വൃദ്ധൻ വളരെ സമർഥനാണ്. വേട്ടനായെപ്പോലെ മണം പിടിക്കുന്നുണ്ട്."

"ഉവ്വ്, പോകുന്നതുതന്നെ ശരി."

"അതെ. ഇപ്പാൾ ഊണ്?"

വീരപ്പൻ: "നിങ്ങൾ നിങ്ങളുടെ കാര്യം സംസാരിച്ചു കൊണ്ടിരിക്കൂ. ഞാൻ പോയി ഊണു കൊണ്ടുവരാം."

അങ്ങനെതന്നെ ആകട്ടെ എന്നു തീരുമാനിച്ചു. വീരണ്ണൻ നാട്ടിലേക്കു പോയി. അപ്പാജി പറഞ്ഞു, "മൂന്നു കാര്യം ചോദിക്കാനുണ്ട്, സൂരപ്പാ. ഓല എഴുതുന്നതും, വാർത്ത വരുത്തുന്നതും എന്തുണ്ടായാലും ഫലമില്ല. നേരിട്ടു കാണുന്നതാണു നല്ലത്. പോയി കണ്ടുവരാമെന്നു കരുതിവന്നു."

സൂരപ്പൻ: "നന്നായി. പെറ്റനാടു കണ്ട പോലായി."

"അതെ. നമ്മുടെ ചെന്നവീരൻെറ കാര്യമെന്തായി? അറിയാനേ ഇല്ല. അല്ലേ?"

"ചെന്നവീരനെ ഇവർ ശരിപ്പെടുത്തിയിരിക്കണം. വെള്ളക്കാർ അയാളെ അയച്ചു കൊടുത്തപ്പോൾ രാജാവ് നാൽക്കുനാട്ടിലെ കാട്ടിൽ വേട്ടയ്ക്കു പോയിരുന്നു. അയാളെ അവിടെ വിളിച്ചുകൊണ്ടു പോയി എന്ന് അറിഞ്ഞു. അതിനുശേഷം അയാളുടെ വാർത്തയേ ഇല്ല. വീണ്ടും രക്ഷപ്പെട്ടു മലയാളദേശത്തേക്ക് ഓടി എന്ന് വാർത്ത പരന്നു. കെട്ടുകഥയായിരിക്കണമത്. ബസവൻ അതു ചെയ്യുന്നവനാണ്. കള്ളം പറയുന്നത് അവന് ചോറും വെള്ളവും പോലെയാണ്. "

"ഇവർ എന്തുകൊണ്ട് പാപികളായിപ്പോയി?"

"പാപികളെന്നു പറയുന്നുവോ? പിശാചുക്കളായിപ്പോയി എന്നു പറയൂ. കാലൻ ഇവർക്ക്, വേറെ ഒരു നരകം സൃഷ്ടിച്ചിരിക്കണം."

"ആട്ടെ, ഇനി നമ്മുടെ ആൾക്കാർ എങ്ങനെ?"

"നിങ്ങൾ നിശ്ചയിച്ചാൽ നാളെ അവർ നിങ്ങളുടെ കൂടെ നില്ക്കും. നിങ്ങൾ സമയം അറിയിക്കണം."

"കാണേണ്ട കാര്യം. സൂരപ്പാ! ഇവനോടു യുദ്ധം ചെയ്യുന്ന കാര്യമായിരുന്നെങ്കിൽ ഇത്രയും ദിവസം വെറുതെയിരിക്കണമായിരുന്നോ? നാട് അന്യദേശക്കാരുടേതാക്കരുത്. അത് മാത്രമാണ് എൻെറ ആഗ്രഹം."

"നിങ്ങൾ എപ്പോഴും ഇങ്ങനെ കഴിഞ്ഞു. മകനെയും നിങ്ങളെപ്പോലെയാക്കി. ഞങ്ങൾക്ക് എന്തു ചെയ്യാനുണ്ട്? അല്പം ധൈര്യമുണ്ടായിരുന്നവൻ ചെന്നവീരനാണ്. എടുത്തുചാട്ടത്തിന് അവന് ശി

ക്ഷയും ലഭിച്ചു. അതാണ് ഞാൻ പറഞ്ഞയച്ചത്. ഇക്കാര്യത്തിൽ തലയിടണമെങ്കിൽ മനസ്സിന് ഉറപ്പുവേണമെന്ന്."

"അങ്ങനെയാകട്ടെ സൂരപ്പാ ! ഈ വെള്ളക്കാരൻ വന്ന് എന്തു ചെയ്യുന്നു എന്ന് നോക്കാം. ഇവൻെറ സ്ഥാനത്തിനിളക്കം തട്ടുന്നു എന്ന് കണ്ടാൽ നാം മുന്നോട്ട്."

"മുന്നോട്ടോ പിന്നോട്ടോ? അത് അപ്പോഴത്തെ കാര്യം."

"അതെ. ഇനി ഈ കാവേരിമക്കളുടെ കാര്യം എന്താണ്?"

"ഈ ആൺകുട്ടികൾ അതു ചെയ്യുന്നുണ്ട് എന്ന് പറയുന്നു. എനിക്ക് എല്ലാ സംഗതിയും അറിയില്ല. അതിൽ ആരൊക്കെയുണ്ടെന്നും അറിയില്ല. അത്ര രഹസ്യമായി അവരതു ചെയ്യുന്നുണ്ട്."

"നല്ലത്. വേറെന്തുണ്ടു വിശേഷം? അമ്മ സുഖമായിരിക്കുന്നോ? ജ്യേഷ്ഠൻ, വീട്ടുകാരി, മക്കൾ എല്ലാരുടെ കാര്യവും അറിയിക്കണം."

"ദൈവകൃപ കൊണ്ട് എല്ലാരും സുഖമായിരിക്കുന്നു. അണ്ണൻെറ ജോലി തന്നെ കഷ്ടമായിട്ടുണ്ട്."

"മന്ത്രിക്ക് കഷ്ടം എന്നു പറഞ്ഞാൽ കാലിൽ മുള്ള് എന്ന് പറയുന്നത് പോലെയാണ്. അത് തലയിലെഴുതിയിട്ടുണ്ട്."

"മറ്റു കഷ്ടം അങ്ങനെയിരിക്കട്ടെ. രാജാവു തന്നെ മുള്ളായിരിക്കുന്നു. അതു ജനങ്ങൾക്ക് സഹിക്കാനാവാത്ത വിധത്തിൽ കാലിൽ തറഞ്ഞിരിക്കുന്നു."

"അതും പുണ്യമുള്ള ജോലി. ജനങ്ങളെ കഴിയുന്നത്ര രക്ഷിക്കട്ടെ. ദൈവം കനിയും."

## 65

**ഈ സമയത്ത് വീരണ്ണൻ ഒരു സേവകനെക്കൊണ്ട് ഊണുമെടുപ്പിച്ചുകൊണ്ടെത്തി. സൂരപ്പൻ, "നിങ്ങൾ ഊണു കഴിക്കൂ; ഞാനിവിടെ ഇരിക്കാം" എന്ന് പറഞ്ഞു.**

**അച്ഛനും മകനും ഊണ് കഴിച്ചു. അപ്പാജി, "നാളെ ഇവിടെ കഴിയേണ്ട എന്നുണ്ടെങ്കിൽ ഇപ്പോൾ പോയി ദീക്ഷിതരെ കണ്ട് അമ്പലനടയിൽ കിടന്നിട്ട് വെളുപ്പിന് പുറപ്പെടാം" എന്നു പറഞ്ഞു.**

**പ്രയാസമാകുമല്ലോ എന്ന് ഇത്തിരിനേരം ആലോചിച്ചു എങ്കിലും, ദീക്ഷിതരെ കാണാതെ പോകാൻ പാടില്ല എന്നത് കൊണ്ട് അത് സമ്മതിച്ചു.**

വഴിയിലാണ് ലക്ഷ്മീനാരായണയ്യന്റെ വീട്. അവിടെ നിന്നു കുറേക്കൂടി മുന്നിലുള്ള ചെരിവിലാണ് ദീക്ഷിതരുടെ ഭവനം. അതിനു സമീപത്തുള്ള ഒരു ചെറിയ കുന്നിലാണ് ബോപ്പണ്ണന്റെ താമസം. ഒന്നിച്ചു പോകേണ്ടെന്ന് കരുതി സൂരപ്പൻ ഒറ്റയ്ക്ക് കുറച്ചു മുന്നിൽ നടന്നു. ഇവർ ലക്ഷ്മീനാരായണയ്യന്റെ വീടിനു മുന്നിലെത്തിയപ്പോഴേക്കും ബോപ്പണ്ണനും ഉത്തയ്യതക്കനും സംഭാഷണം അവസാനിപ്പിച്ച് പുറത്തു വന്നിരുന്നു.

മുന്നോട്ടു നടന്നുകൊണ്ട് അപ്പാജി സൂരപ്പനോട്, "ഞങ്ങൾ വരുന്നു" എന്നു പറഞ്ഞു. സൂരപ്പൻ "നല്ലത്" എന്ന് പറഞ്ഞ് വീടിന്റെ മുൻവശത്തേക്കു വന്നു.

അപ്പാജി അവിടെ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ തന്നെ ഉത്തയ്യതക്കൻ പരിഭ്രമിച്ചു. "ശബ്ദം ആരുടേതാണ്?" എന്ന് ചോദിച്ചു.

ബോപ്പണ്ണൻ "മനസ്സിലായില്ല" എന്ന് പറഞ്ഞു.

അപ്പോഴേക്കും സൂരപ്പൻ ഇവരുടെ സമീപത്ത് വന്നു ചേർന്നു. ഉത്തയ്യതക്കൻ അയാളോട് "അത് ആരാ അപ്പാ, നിന്നോട് സംസാരിച്ചത്?" എന്ന് ചോദിച്ചു.

സൂരപ്പൻ സ്വല്പം ആലോചിക്കാൻ സമയമെടുത്തുകൊണ്ട് "ആര് എന്ത് പറഞ്ഞു?" എന്ന് മറു ചോദ്യം ചോദിച്ചു.

"ഞങ്ങൾ വരുന്നു എന്ന് പറഞ്ഞു. നിങ്ങൾ നല്ലത് എന്ന് മറുപടി കൊടുത്തു."

ഈ സമയം കൊണ്ട് സൂരപ്പൻ എങ്ങനെ പെരുമാറണമെന്ന് നിശ്ചയിച്ചു.

"ഓ, അദ്ദേഹമോ? ആരോ നിങ്ങളെ കാണണം; ബോപ്പണ്ണമന്ത്രിയുടെ വീട്ടിലുണ്ടെന്ന് അറിഞ്ഞു. അവിടെ പോകണമെന്ന് പറഞ്ഞു. നിങ്ങൾ ഇവിടെ ഞങ്ങളുടെ വീട്ടിൽ സംസാരിച്ചു കൊണ്ടിരിക്കുന്നു എന്നു പറഞ്ഞു. അവിടെ പോയി കാത്തിരിക്കാം എന്ന് ആ ആൾ പറഞ്ഞു."

ഉത്തയ്യതക്കൻ: "എന്നെ കാണണമെന്ന് പറഞ്ഞോ? അങ്ങനെയാണെങ്കിൽ അത് ഞാൻ ഉദ്ദേശിച്ച ആളിന്റെ ശബ്ദമല്ല."

"ഇങ്ങോട്ടു വരാൻ പറയരുതായിരുന്നോ?" എന്നു ബോപ്പണ്ണൻ ചോദിച്ചു.

സൂരപ്പൻ: "നിങ്ങൾ സംഭാഷണം നിർത്തിയത് ഞാനെങ്ങനെ അറിയാൻ? ഇപ്പോൾ പോയി വിളിക്കാം" എന്ന് പറഞ്ഞ് വേഗത്തിൽ തിരിച്ചു നടന്നു. അപ്പാജിയെയും വീരണ്ണനെയും കണ്ട് അപ്പാജിയുടെ ചെവിയിൽ "ഞാൻ പറഞ്ഞപോലായി. ഉത്തയ്യതക്കൻ വാതിലിൻെറ അടുത്ത് ഉണ്ടായിരുന്നു. നിങ്ങളുടെ ശബ്ദം കേട്ടു. നിങ്ങൾ ആരാണെന്ന് എന്നോടു ചോദിച്ചു. നിങ്ങൾ ദീക്ഷിതരെ കാണേണ്ട. വെളുക്കുന്നതു വരെ ഇരിക്കുകുയും വേണ്ട; ഇപ്പോൾത്തന്നെ സ്ഥലം വിടുന്നതാണ് നല്ലത്" എന്നു പറഞ്ഞു.

മൂന്നുപേരും പെട്ടെന്ന് ഒന്നുരണ്ടു വാക്ക് സംസാരിച്ച് അങ്ങനെ പ്രവർത്തിക്കാം എന്ന് നിശ്ചയിച്ചു. സൂരപ്പൻ തിരിച്ചു വന്ന് ബോപ്പണ്ണനോട്, "അവർ വീട്ടിൽ വച്ചു തന്നെ കാണാം എന്നു പറഞ്ഞു" എന്നറിയിച്ച് അകത്തുപോയി. വീരണ്ണനും പിതാവും ഒരുനാഴികയ്ക്കുള്ളിൽ കുശാലനഗരം വിട്ടുപോയി.

66

ഇവരെല്ലാം ഇവിടെ സംസാരിച്ചുകൊണ്ടിരുന്നപ്പോൾത്തന്നെ, അന്നു വൈകിട്ട് ബോപ്പണ്ണൻെറ സേവകൻ അരമനയിൽപ്പോയി ബസവനെക്കണ്ട്, ഉത്തയ്യതക്കൻ വന്നിട്ടുണ്ട് വെളുപ്പിനു രാജാവിനെക്കാണാൻ പറ്റുമോ എന്നു ചോദിച്ചു. ഉത്തയ്യൻ എന്തിനാണു വന്നിട്ടുള്ളതെന്ന് ബസവനറിയാം. അയാൾ രാജാവിൻെറ സമീപം ചെന്ന് ഇക്കാര്യം അറിയിച്ചു. "ബോപ്പണ്ണൻ പറഞ്ഞയച്ചിരിക്കുന്നു. തക്കനെ കാണണം " എന്നു പറഞ്ഞു.

രാജാവ്: "എന്തിനാണു പടി നിർത്തിയത്?"

ബസവൻ: "യജമാനനോടു പറഞ്ഞ് ഉത്തരവു വാങ്ങിയതിനു ശേഷമാണു നിർത്തിയത്."

"വേണ്ട എന്നു പറഞ്ഞതാരാ ദാസീമോനേ? നീ നിർത്തണം എന്ന് പറഞ്ഞു. നാം നിർത്താൻ പറഞ്ഞു. നിർത്താൻ നീ പറഞ്ഞതെന്തിനാണെന്ന് പറ! "

വാസ്തവത്തിൽ പടി നിർത്തുന്ന കാര്യം ആദ്യം രാജാവു തന്നെയാണു പറഞ്ഞത്. എന്നാൽ ഇത്തരം സന്ദർഭങ്ങളിൽ രാജാവിൻെറ തെറ്റ് ഏറ്റെടുക്കാൻ ബസവൻ എന്നും ഒരുക്കമായിരുന്നു. അയാൾ രാജാവിനു പ്രിയങ്കരനായത് ഇങ്ങനെ പെരുമാറിയാണ്.

"അതും അപ്പോൾത്തന്നെ ഉണർത്തിച്ചു തമ്പുരാനേ! ബാംഗളൂരിൽ നിന്നു വെള്ളക്കാർ വരുന്നല്ലോ. അവരുടെ സ്ത്രീകളോടൊ

പ്പം നടക്കാനും ഇരിക്കാനും രണ്ടു പെൺകുട്ടികൾ വേണമെന്ന് തമ്പുരാൻ പറഞ്ഞു. അന്വേഷിക്കാൻ വേലക്കാരോട് അടിയൻ പറഞ്ഞു. ഈ പെൺകുട്ടി കൊള്ളാം എന്ന് അവർ പറഞ്ഞു. അതിനായി അടിയൻ ആളെ പറഞ്ഞയച്ചു. ഇവർ സാധ്യമല്ലെന്നു പറഞ്ഞു. സാധ്യമല്ലെന്നു പറഞ്ഞാലും വെറുതെയിരുന്നേനേ. എല്ലായിടത്തും എല്ലാവരും സാധ്യമല്ല എന്നു തന്നെ പറയുന്നു. തലയ്ക്കു കൊട്ടാതിരുന്നാൽ ഇവർക്കു ഭയമില്ല. ഈ പടി നിർത്താമോ എന്നു ചോദിച്ചു. യജമാനൻ നിർത്താൻ പറഞ്ഞു."

"അതു നിൻെറ പുണ്യം തന്നെ മുടന്താ! എപ്പോഴും നിൻെറ വായിൽ പെണ്ണുങ്ങളുടെ കാര്യമേയുള്ളൂ. നമുക്കുവേണ്ടിയെന്നു കുറെ ദിവസം. വെള്ളക്കാർക്കെന്ന് ഇപ്പോൾ."

"യജമാനൻ ചിരിച്ചാൽ അടിയനെന്താണു കുഴപ്പം? ശരീരം ചലിച്ചാൽ നിഴലും ചലിക്കും. അങ്ങേയ്ക്കു വേണ്ടാത്തതു അടിയനു വേണോ? അങ്ങു സമ്മതിയ്ക്കാത്ത കാലത്തു അടിയനും സമ്മതിക്കില്ല."

"അപ്പോൾ ഇതെല്ലാം നീ നമുക്കുവേണ്ടി ചെയ്യുന്നു എന്നാണോ പറയുന്നത്?"

"സംശയമില്ല യജമാനനേ ! ഇല്ലെങ്കിൽ തലയിൽ ഭാണ്ഡവും കെട്ടിക്കൊണ്ട് എവിടെയെങ്കിലും പോകുമായിരുന്നു."

"കോപം വേണ്ട, പൂലയാടിമോനേ. നാം വെറുതെ പറഞ്ഞതാണ്."

"അടിയനെ രക്ഷിച്ച യജമാനൻ വെറുതെയല്ലാതെ സത്യത്തിൽ വഴക്കുപറയുമോ തമ്പുരാനേ? അങ്ങയ്ക്കു വേണ്ടി അടിയൻ എല്ലാം ചെയ്തിട്ടുണ്ട്. ഇതങ്ങയ്ക്ക് അറിയാവുന്ന കാര്യമാണ്."

"ഇത്തരം സുഹൃത്തുക്കളുണ്ടായിട്ടും നമുക്കു ശരീരസുഖമില്ലാതെ പോയല്ലോ മുടന്താ! മരുന്നിനും മായത്തിനും ഒന്നിനും ഇതു സുഖപ്പെടുത്താനാവില്ല. ഈ ഇംഗ്ലീഷുകാരുടെ കയ്യിൽ എന്തെങ്കിലുമുണ്ടോ എന്നു വരുമ്പോൾ ചോദിക്കൂ."

"ഇല്ലാതെ വരുമോ തമ്പുരാനേ? ചോദിക്കാം. എന്തായാലും അവർ വരികയാണല്ലോ."

"അങ്ങനെയായാൽ എന്തെങ്കിലും ചെയ്യണം. തീയില്ല. കനലില്ല. കരിയായിപ്പോയല്ലോ."

"കെട്ട വാക്ക് എന്തിനാണു തമ്പുരാനേ പറയുന്നത്? എല്ലാം ശരിയാവും. ഈ തക്കൻ നാളെ രാവിലെ വരാൻ പറയണോ?"

"വരാൻ പറ. നല്ല രണ്ടു വാക്ക് പറഞ്ഞ് പടി തിരിച്ചുകൊടുക്കാം. അപ്പാജിക്കു വേണ്ടപ്പെട്ടവനായിരുന്നു."

"യജമാനൻെറ ഉത്തരവ്. എന്നാലും രണ്ടു വാക്കു പറയണം. ഇല്ലെങ്കിൽ ആ അടുപ്പം വളർത്തി നാട്ടിൽ നാം പറയുന്നതൊന്നും നടക്കാത്ത മാതിരിയാക്കും."

"ശകാരിക്കാം. വരാൻ പറയൂ "

67

അടുത്ത ദിവസം രാവിലെ ഉത്തയ്യതക്കൻ വന്നു. ബസവൻ അദ്ദേഹത്തെ സ്വാഗതം ചെയ്ത് രാജാവിൻെറ സമീപത്തേക്കു കൊണ്ടുപോയി. വൃദ്ധൻ രാജാവിൻെറ സമീപത്തു വന്നു കൈകൂപ്പി.

"വന്ദനം പുട്ടപ്പാജി, സുഖം തന്നെയാണോ?" എന്ന് വളരെയേറെ സ്നേഹത്തോടുകൂടി ചോദിച്ചു.

രാജാവിനു പെട്ടെന്നു ചെറുപ്പകാലത്തെക്കുറിച്ചുള്ള ഓർമവന്നു. അദ്ദേഹം "വരൂ, തക്കരേ, ഇരിക്കൂ! നിങ്ങൾക്കു സുഖമാണോ?" എന്നു ചോദിച്ചു. തക്കൻ കൈകൂപ്പിക്കൊണ്ടുതന്നെ രാജാവിൻെറ മുന്നിൽ പരവതാനിയിലിരുന്നു.

രാജാവ്: "എന്താ തക്കരു വന്നത്? പടിയുടെ കാര്യം എന്തോ ഉണ്ടെന്നു ബസവൻ പറഞ്ഞു."

തക്കൻ: "അതെ. വലിയ രാജാവു തരുവിപ്പിച്ച പടിയാണ്. ബ്രാഹ്മണക്കുട്ടിയെ മൂന്നു മാസക്കാലം ചുമന്ന് ക്ഷേത്രത്തിൽകൊണ്ടു വന്ന് പൂജ മുടങ്ങാതെ നടത്തിച്ചു. രാജാവിൽ നിന്നു പടി സമ്പാദിക്കണം എന്ന ആഗ്രഹത്തോടുകൂടിയായിരുന്നില്ല അതു ചെയ്തത്. ദൈവത്തിൻെറ കാര്യമാണല്ലോ എന്നു കരുതി രാജാവു വാ തുറന്നു പറഞ്ഞു. 'ഉത്തയ്യാ, നമ്മുടെ തല രക്ഷിക്കുന്ന ശ്രമത്തിനിടയിൽ ദൈവത്തിൻെറ ഗതി എന്താണെന്നാലോചിച്ചില്ല. നീയാണു വാസ്തവത്തിൽ പുരുഷൻ, ദൈവഭക്തൻ. ജീവൻ പോലും നോക്കാതെ പൂജ നടത്തിച്ചു. എല്ലാരുടെയും ദൈവത്തിന് ഒരുത്തൻ ഇങ്ങനെ സേവ ചെയ്തു. ഇത്തരം ഭക്തരെ ദൈവം കൈവിടില്ല. എന്നാൽ ദൈവം നോക്കിക്കൊള്ളുമെന്നു പറഞ്ഞു വെറുതെയിരുന്നാൽ നാം രാജാവല്ല. അരമനയുടെ ബഹുമതി സ്വീകരിച്ചോളൂ! ദൈവത്തിനു പടി നടത്തുന്ന മാതിരി ദൈവഭക്തനും പടി. ദിവസവും നിനക്കു നെല്ലു പടി തരുന്നു. നിനക്കു വീടു നിറച്ചു ധാന്യമുണ്ട്. അതു ദൈവം തന്നതാണ്. ഈ ഒരു

പടികൂടി ദൈവം നിനക്കു തരുവിപ്പിച്ചു' എന്നു പറഞ്ഞു. അന്ന് അങ്ങു ജനിച്ചിട്ടില്ലായിരുന്നു കൊച്ചങ്ങുന്നേ! രാജാവിൻെറ വാക്കു കേട്ടപ്പോൾ എനിക്കു നാലു കൈയുണ്ടായി. അപ്പോൾ മുമ്പിൽ ഒരു പുലിയുണ്ടായിരുന്നെങ്കിൽ അതിൻെറ ജീവൻ ഇടംകൈ കൊണ്ട് എടുക്കുമായിരുന്നു. ഇപ്പോൾ വയസ്സായി."

"ശരി. ഇപ്പോൾ വന്ന സംഗതി പറയിൻ!"

രാജാവിന് ആദ്യമുണ്ടായിരുന്ന വിനയം കുറഞ്ഞുവന്നു. അപ്പോൾ ഉണർന്നിരുന്ന പ്രീതി വീണ്ടും മങ്ങി.

" പറയാം, കേട്ടാലും! അങ്ങയുടെ അച്ഛൻ എൻെറ ഇണയാണെന്നു പറഞ്ഞിരുന്നു. സ്നേഹിതരായിത്തന്നെ കണ്ടു. അങ്ങയോടു പറയുന്നത് ഇനിയൊരുത്തനോടു പറയുന്ന വാക്കല്ല. അവരുടെ പുതപ്പിനുള്ളിൽ കിടക്കാൻ കൂടി ഒരു പ്രാവശ്യം വിളിച്ചു. രാജാവിന് അനുജനോട് സൊള്ളൽ പാടില്ല. ഞാൻ സമ്മതിച്ചില്ല. ആ അവസരത്തിലാണ് അങ്ങ് പിറന്നത്. അങ്ങയുടെ അച്ഛൻ എൻെറ കൈയിൽത്തന്ന് അങ്ങയെ ഞാൻ എടുത്ത് ആട്ടി ഉമ്മ തന്നിട്ടുണ്ട് തമ്പുരാനേ! അങ്ങു കുഞ്ഞായിരുന്നപ്പോൾ ഞാൻ കളിപ്പിച്ചിട്ടുണ്ട്. എടുത്തിട്ടുണ്ട്."

രാജാവ് എന്തെങ്കിലും പറയുമോ എന്നറിയാൻ വൃദ്ധൻ സംസാരം അല്പം നിർത്തി. രാജാവ് ഒന്നും പറഞ്ഞില്ല. ഉത്തയ്യൻ തുടർന്നു. "വലിയ രാജാവിൻെറ കാലത്ത് മഹാനവമി ഉത്സവസമയത്ത് ഈ പടി നൽകിയിരുന്നു. അങ്ങയുടെ അച്ഛൻ നാലുവർഷം അങ്ങനെ ചെയ്തു. 'ഭിക്ഷയ്ക്ക് പുതപ്പും കാണിച്ചോണ്ടു വരുന്നപോലെ ഇതിനു മടക്കേറിക്ക് എന്തിനാണ് വരുന്നത്? നാട്ടിൽ തന്നെ സ്വീകരിച്ചോളൂ' എന്ന് പറഞ്ഞു. കൊടുക്കാൻ കാര്യസ്ഥനോട് പറയുന്നുണ്ട് എന്ന് പറഞ്ഞു. ഈ വർഷം വരെ അങ്ങും അത് നടത്തിച്ച് തന്നു. ഈ വർഷം കാര്യസ്ഥൻ പടി നിർത്തി എന്നു പറഞ്ഞു. എന്തിനാണെന്ന് ചോദിച്ചു. ഞങ്ങൾക്കറിയില്ലെന്നു പറഞ്ഞു. ആരാണു നിർത്തിച്ചതെന്ന് ചോദിച്ചു. അരമനയാണെന്ന് പറഞ്ഞു. അരമനയിൽ ആരാണെന്ന് ചോദിച്ചു. നമുക്കറിയില്ലെന്ന് പറഞ്ഞു. നിർത്ത് എന്ന് പറഞ്ഞതാരാണെന്ന് ചോദിച്ചു. മന്ത്രിയാണെന്ന് പറഞ്ഞു. ഏതു മന്ത്രിയാണെന്ന് ചോദിച്ചു. അറിയില്ലെന്നു പറഞ്ഞു. വലിയരാജാവിൻെറ കാലത്ത് ഉത്സവദിനത്തിൽ രാജാവിൻെറ കൈ കൊണ്ട് സമ്മാനം നൽകിയിരുന്ന പോലെയാകട്ടെ എന്നു തീരുമാനിച്ചതാണോ എന്നു ചോദിച്ചറിയാമെന്ന് കരുതി വന്നതാണ്."

ഇതു കള്ളമായിരുന്നു. രാജാവിന് അസ്വാസ്ഥതയോടൊപ്പം അല്പം കോപവും വന്നു. മുതുക്കൻ തന്നെ കളിയാക്കി.എന്നാലും രാജാവ് ഒന്നും പറഞ്ഞില്ല. വൃദ്ധനെ സംസാരിക്കുവാൻ വിട്ടു.

"ഇന്നലെ വന്നു ബോപ്പണ്ണ മന്ത്രിയെയും മന്ത്രി അയ്യനവരെയും കണ്ടു. ഇതു ഞങ്ങളുടെ ഭരണമല്ല, മുടന്തൻ ബസവയ്യന്റേതാണ് എന്ന് പറഞ്ഞു. ബസവയ്യനോട് ഞാൻ എന്ത് ചോദിക്കുമെന്ന് കരുതി അങ്ങയെ കാണണമെന്ന് പറഞ്ഞു. ഇവിടെ വന്നു. ഉണർത്തിച്ചു. ഇത് ശരിയാക്കിത്തരണം."

## 68

രാജാവ്: "അവിടെയുണ്ടോ ബസവാ ? എന്ന് വിളിച്ചു. വാതിലിനപ്പുറത്തു നിന്ന ബസവൻ അകത്തു വന്നു. രാജാവ് അയാളോട് "ഇവരുടെ പടി നിർത്തിച്ചതെന്തിനാണ്, ഇവരോട് പറയിൻ!" എന്ന് പറഞ്ഞു.

ബസവൻ: "കൊച്ചമ്മയ്ക്കു കൂട്ടിരിക്കാൻ ഇവരുടെ നാട്ടിലെ ഒരു പെണ്ണിനെ അയയ്ക്കണമെന്ന് പറഞ്ഞു. അപ്പോൾ ചീത്ത പറഞ്ഞു; സാധ്യമല്ലെന്നും പറഞ്ഞു ഞങ്ങളുടെ തക്കരുണ്ട്; നോക്കിക്കൊള്ളും എന്ന് പറഞ്ഞു. തക്കരുമായിട്ട് എന്തിനാണ് അവിടെ വച്ച് വഴക്കുണ്ടാക്കുന്നത്? അദ്ദേഹം ഇവിടെ വരത്തക്കമെട്ടിൽ എന്തെങ്കിലും ചെയ്യാമെന്ന് കരുതി യജമാനനോട് പറഞ്ഞ് പടി നിർത്തിച്ചു."

ഒരു നിമിഷം കഴിഞ്ഞ് "എന്താ തക്കരേ?" എന്നു ചോദിച്ചു.

ഉത്തയ്യനു കോപം വന്നു.

"എന്താ തെറ്റ്? ശിക്ഷയെന്താണ്? കാലു മുടന്തി എന്നു കരുതി തല തിരിയുമോ? ഇങ്ങനെ ചെയ്യാമോ എന്ന് ബോപ്പണ്ണനവരോടോ മന്ത്രിയോടോ ചോദിച്ചാട്ടെ കൊച്ചങ്ങുന്നേ! "

"ഇതിൽ അവരോട് ചോദിക്കേണ്ട കാര്യമൊന്നുമില്ല."

"ഇതു ബസവന്റെ വാക്കുകളാണ്. ഞാനും മന്ത്രിയാണ്, അവരും മന്ത്രിയാണ്. ഞാനവരേക്കാൾ മോശമൊന്നുമല്ലെന്ന വിചാരം. അവന്റെ കാര്യം അങ്ങയുടെ നാവിൽ വരരുത്. അങ്ങു കാണാത്തതാണോ ഇവരു വലിയവരെന്നും ചെറിയവരെന്നും പറയുന്നത്?"

ബസവൻ വളരെയേറെ കോപത്തോടെ, എങ്കിലും ശബ്ദം നിയന്ത്രിച്ചു കൊണ്ട് "യജമാനൻ എന്നെ മന്ത്രിയാക്കിയാലും ഞാനി

പ്പോഴും തക്കന് ബസവനും മുടന്തനും നീയും താനും ആണ് " എന്നു പറഞ്ഞു.

ഉത്തയ്യൻ "തെറ്റുപറ്റി ബസവാ ! നിങ്ങൾ വലിയ ആളാണ്. സംശയമില്ല. എത്ര വലിയതാണെന്നും നിനക്കേ അറിയാവൂ. എന്നാലും മുപ്പത് വർഷം വാ പോ എന്ന് പറഞ്ഞ നാക്ക് പെട്ടെന്ന് വന്നാലും പോയാലും എന്ന് പറയാൻ വിഷമിക്കുന്നു" എന്നു പറഞ്ഞ് രാജാവിന്റെ നേർക്ക് തിരിഞ്ഞ് "അറുപതു വയസ്സുള്ള തക്കന്റെ മുമ്പിൽ മൂന്നു വർഷത്തെ മന്ത്രി ബഹുമാനത്തിന്റെ പുറത്തു നിൽക്കുന്നല്ലോ. യജമാനനെ കൊച്ചങ്ങുന്നേ എന്നു വിളിക്കുന്ന ഞാൻ ഇതിനെന്തു പറയണം?"

രാജാവ്: "അതൊക്കെ പിന്നീട് നോക്കാം. കുമാരിയുടെ കൂട്ടിരിക്കാൻ ആ പെണ്ണിനെ അയയ്ക്കുന്ന കാര്യത്തിന് നിങ്ങൾ തടസ്സം നിന്നെന്ന് പറയുന്നല്ലോ. അതേപ്പറ്റി എന്തു പറയുന്നു?"

"ആഹാ, അത് അങ്ങയുടെ വാക്കായിരുന്നോ? അതേപ്പറ്റി ഉണർത്തിക്കാം" എന്ന് പറഞ്ഞ് ഉത്തയ്യൻ ബസവന്റെ നേർക്ക് തിരിഞ്ഞ് കപടമായ വിനയത്തോടെ "ബസവയ്യനവരേ. രണ്ടു നിമിഷം അപ്പുറത്തു നിന്നാട്ടെ. എനിക്ക് രാജാവിനോട് ഒരു കാര്യം ഉണർത്തിക്കാനുണ്ട്" എന്ന് പറഞ്ഞു.

രാജാവ്: "അവനിവിടെയിരുന്നാലും കുഴപ്പമില്ല തക്കരേ! നിങ്ങൾക്കു പറയാനുള്ളതു പറയിൻ." ഇത്തരം സന്ദർഭങ്ങളിൽ ഈ രീതിയിലുള്ള വാശി രാജാവിന്റെ സ്വഭാവത്തിലലിഞ്ഞു ചേർന്നിട്ടുള്ളതാണ്.

"അങ്ങയുടെ ഇഷ്ടം കൊച്ചങ്ങുന്നേ! പെണ്ണു കുമാരിക്കു കൂട്ടിരിക്കണമെന്ന് പറഞ്ഞല്ലേ വിളിച്ചത്? ഇതിൽ ചതിയൊന്നുമില്ലല്ലോ?"

"നിങ്ങൾ എന്തു ചതി കണ്ടു?"

"ഞാൻ കണ്ടിരുന്നുവെങ്കിൽ ചതിയാണെന്നു തന്നെ പറയുമായിരുന്നു. നിങ്ങൾ കണ്ടെന്ന് കരുതി, അല്ലെങ്കിൽ സ്വയം കണ്ടെങ്കിൽ, ചോദിക്കുക തന്നെ ചെയ്യുമായിരുന്നു."

"അപ്പോൾ നമ്മോട് ഇത്തരം കാര്യം ചോദിക്കുവാനുള്ള ധൈര്യം നിങ്ങൾക്കു വന്നു!"

"എന്റെ ധൈര്യം പഴയകഥയാണ് കൊച്ചങ്ങുന്നേ! ചാകുമായിരുന്നെങ്കിൽ ഇപ്പോൾ നൂറുപ്രാവശ്യം ചത്തേനേ. എന്റെ കൊച്ച

ങ്ങുന്ന് ഇപ്പോൾ എൻെറ തലയെടുത്താൽ ഇത് നൂറ്റിയൊന്നാമ ത്തെ പ്രാവശ്യമാണ്. ആകട്ടെന്ന് വിചാരിക്കും."

ബസവൻ ഇടയ്ക്കു പറഞ്ഞു: "യജമാനൻ അങ്ങനെ എന്തു പറഞ്ഞു തക്കരേ?"

ഉത്തയ്യൻ: "ഒരുത്തൻെറ മനസ്സ് വേറൊരുത്തന് കാണാൻ പറ്റില്ല. എല്ലാവരുടെയും മനസ്സ് ദൈവത്തിനറിയാം. നിങ്ങളുടെ ആലോചന നല്ലതിനാണോന്ന് ചോദിച്ചു. നല്ലതിനാണെന്ന് പറ ഞ്ഞില്ലേ?"

ബസവൻ: "കെട്ടതിനാണെന്ന് നിങ്ങൾ എന്തിന് വിചാരിച്ചു?"

ഉത്തയ്യൻ: "ഇതിനാണു കൊച്ചങ്ങുന്നേ ഇയാൾ പുറത്തിരിക്കട്ടെ എന്നു ഞാൻ പറഞ്ഞത്. ഞാൻ വന്നത് രാജാവിനോട് ഉണർത്തി ക്കാനാണ്. ബസവയ്യനവരോട് ഉണർത്തിക്കാൻ ഞാൻ തയ്യാറല്ല."

രാജാവ്: "ശരി. പറയാനുള്ളതു പറഞ്ഞു തീർക്ക്."

ഉത്തയ്യൻ: "ചിറകെട്ടാത്ത കുളത്തിൽ വേരില്ലാത്ത താമര! ലോ കത്തിൻെറകളിയെല്ലാം ദൈവം കണ്ടോണ്ടിരിക്കുന്നു. കതകടച്ചാ ലും വിളക്കൂതിക്കെടുത്തിയാലും എല്ലാവരുടെയും മനസ്സ് ദൈവ ത്തിനറിയാം. എന്നോടു പറയാം കുമാരിയുടെ കൂടെയിരിക്കാനാ ണെന്ന്. ദൈവത്തിൻെറ മുമ്പിൽ എന്തു പറയും? മുതുക്കൻ അങ്ങ നെയും വരേണ്ടി വന്നു. പടി വീണ്ടും തരുവിച്ചാൽ സന്തോഷം. തരുവിച്ചില്ലെങ്കിൽ വലിയദ്ദേഹം തന്നത് ഇളയദ്ദേഹം തിരിച്ചെടു ക്കുന്നു; ഞാൻ ചിരിച്ചു കൊണ്ട് വീട്ടിലേക്ക് പോകും. നാട്ടുകാർ എന്തു പറയുന്നു എന്നറിയണം. വലിയവരുടെ പിടിയിൽ നാടു നിന്നു. ഇളയവരുടെ പിടിയിൽ അവരുടെ വിരലു പോലും നിൽ ക്കാൻ കൂട്ടാക്കുന്നില്ല! ഇതു നോക്കി കരയേണ്ടി വന്നല്ലോ, മുതു ക്കൻ. വലിയ രാജാവിൻെറയും അങ്ങയുടെ പിതാവിൻെറയും വാക്കി അവർ ഇപ്പോഴില്ല. അതു ഞാൻ പറയുന്നു. മന്ത്രി അയ്യനവ രോടോ ബോപ്പണ്ണനവരോടോ, മറ്റ് ആരോടെങ്കിലുമോ ചോദി ച്ചാൽ ജീവിക്കേണ്ട വഴി പറഞ്ഞുതരും. അല്ലെങ്കിൽ ചോദിക്കാനെ ന്തിരിക്കുന്നു? അങ്ങയ്ക്കു തന്നെ അറിയാം. ഒരു നിമിഷം ആലോ ചിച്ചാൽ അങ്ങയ്ക്കു മനസ്സിലാകും. നല്ല വഴി നോക്കിയാട്ടെ! അങ്ങു ജീവിച്ച് നാടിനെ രക്ഷിച്ചാലും! ഉത്തരവായാൽ പോയി വരാം" ഇപ്രകാരം പറഞ്ഞ് ഉത്തയ്യൻ എഴുന്നേറ്റു. രാജാവ് വളരെ യേറെ കോപാകുലനായി. കോപത്താൽ സംസാരിക്കാൻ പോലും കഴിഞ്ഞില്ല.

ഉത്തയ്യൻ ഒരു ചുവടു നടന്നതിനുശേഷം വീണ്ടും തിരിഞ്ഞ് രാജാവിനോടു പറഞ്ഞു. "നാടിൻെറ കാര്യം അങ്ങനെ ഇരിക്കട്ടെ കൊച്ചങ്ങുന്നേ! ആദ്യം ഈ ശരീരത്തിൻെറ കാര്യം നോക്കിയാട്ടെ. അറുപത് വയസ്സുള്ള മുതുക്കന് ഇപ്പോഴും പെണ്ണു പിടിക്കാം. ശരീരശക്തി വെറുതെ കളഞ്ഞാൽ വിഷമിക്കും. പ്രായമാകാത്ത കുഞ്ഞിനും മുതുക്കനും കുഴപ്പമുണ്ടാകരുത്. എൻെറ വാക്ക് ഇഷ്ടപ്പെട്ടില്ലെന്നു വെച്ച് കോപിക്കേണ്ടാ. അച്ഛൻെറ സുഹൃത്ത് നല്ലതിനുപറഞ്ഞെന്നു വിചാരിച്ചാൽ മതി. ഞാൻ വരട്ടെ. പ്രണാമം." ഉത്തയ്യൻ വാതിൽക്കൽ ഉണ്ടായിരുന്ന ബസവൻെറ നേർക്ക് നോക്കുകപോലും ചെയ്യാതെ പുറത്തേക്കു പോയി.

## 69

രാജാവിൻെറ സഭാമണ്ഡപത്തിൽ നിന്ന് ഉത്തയ്യതക്കൻ പത്തു ചുവടു നടന്നപ്പോഴേക്കും ഒരു സേവിക വന്ന് "അമ്മാജി അങ്ങയെ ഒന്നു കാണണമെന്നു പറയുന്നു " എന്നറിയിച്ചു. ഉത്തയ്യൻ "അങ്ങനെ പറഞ്ഞോ? ഇതാ വന്നു" എന്നു പറഞ്ഞു. അവൾ അദ്ദേഹത്തെ അന്ത:പുരത്തിൻെറ പൂമുഖത്തേക്കു വിളിച്ചുകൊണ്ടു പോയി.

ഇയാൾ പോകുന്ന സമയത്ത് റാണി അവിടെ കാത്തു നിന്നിരുന്നു. റാണി ആദ്യം തന്നെ "വന്ദനം മുത്തച്ഛാ വന്നാട്ടെ. ഇരുന്നാട്ടെ. അരമനയിൽ വന്നവർ അല്പം പാലു കുടിച്ചുപോയാട്ടെ' എന്നു പറഞ്ഞു..

വൃദ്ധൻെറ കോപം എവിടെ പറന്നു പോയോ എന്തോ? മുമ്പിലിരുന്നിരുന്ന ഗംഭീരവും പ്രസന്നവുമായ രൂപം കണ്ട് അയാൾ സന്തുഷ്ടനായി. അവരുടെ സംഭാഷണത്തിൽ സ്വയം കീഴടങ്ങി. അദ്ദേഹം പറഞ്ഞു "ഇതാ വന്നു, അമ്മാജീ! അമ്മറാണി കൈതൊഴരുത്. ഞാൻ സാധാരണക്കാരൻ; കൈതൊഴുന്നു."

"സാധാരണക്കരനും ആണ്, വലിയ രാജാവിൻെറ കൂട്ടുകാരനുമാണ്. കൈതൊഴുത ഇളയവൾക്ക് നല്ലതു വരട്ടെ എന്നനുഗ്രഹിച്ചാട്ടെ. ഇരുന്നാട്ടെ."

തക്കൻ അവർ കാണിച്ച സ്ഥലത്തിരുന്നു. മുമ്പിൽ സ്വല്പമകലെ തൻെറ പീഠത്തിലിരുന്നുകൊണ്ട് റാണി സേവികയോട് "കൊച്ചമ്മയോടു വരാൻ പറയൂ. മുത്തച്ഛനെ നമസ്കരിക്കട്ടെ" എന്നു പറഞ്ഞു.

രാജകുമാരി മന്ദിരത്തിലുണ്ടായിരുന്നു. രാജ്ഞി ഇപ്രകാരം പറഞ്ഞപ്പോൾ തന്നെ പൂമുഖത്തേക്കു വന്നു.

"വന്ദനം മുത്തച്ഛാ "എന്നു പറഞ്ഞ് ഉത്തയ്യനെ നമസ്കരിച്ച് അമ്മയുടെ സമീപം വന്നു നിന്നു. ഉത്തയ്യൻ:"രാജകുമാരി സുഖമായിരിക്കുന്നോ? ഇങ്ങുവരൂ. വിടരുന്ന കൈതപ്പൂവ്. അടുത്തു നിന്ന് കണ്ണു നിറഞ്ഞു."

റാണിക്കു ചിരി വന്നു. അവർ മകളോട് "അടുത്തു നിൽക്കൂ കുഞ്ഞേ. മുത്തച്ഛൻ കാണട്ടെ" എന്നു പറഞ്ഞു.

രാജകുമാരി അല്പം സങ്കോചത്തോടെ വൃദ്ധന്റെ മുമ്പിൽ വന്നു നിന്നു.

ഉത്തയ്യൻ തന്റെ കാലത്ത് ബഹുരസികൻ എന്നു പേരു കേട്ടിരുന്നവനാണ്. എന്നാൽ അദ്ദേഹത്തിന്റെ ജീവിതത്തിൽ കറപുരണ്ടു എന്ന് ആരും ഒരിക്കലും പറഞ്ഞിട്ടില്ല. സുന്ദരമായ മുഖം കണ്ടാൽ മടിയില്ലാതെ നോക്കി സന്തോഷിക്കുന്നത് അദ്ദേഹത്തിന്റെ രീതി ആയിരുന്നു. അത്രതന്നെ സത്യസന്ധമായി സമൂഹനിയമങ്ങളും നീതിയും ലംഘിക്കാതെ ജീവിക്കുക എന്നതും ഇദ്ദേഹത്തിന്റെ പതിവായിരുന്നു. സമൂഹം വേണ്ടെന്നു വെക്കാതിരുന്നാലും ഇദ്ദേഹം പലപ്പോഴും ധർമത്തിന്റെ ദൃഷ്ടിയിലൂടെ പ്രവൃത്തികൾക്കുപോലും സീമ കല്പിച്ചിട്ടുണ്ടായിരുന്നു. ഇദ്ദേഹം രാജാവിനോടു സംസാരിച്ചപ്പോൾ , ലിംഗരാജൻ ഇദ്ദേഹത്തെ ഒരേ പുതപ്പിനുള്ളിൽ ശയിക്കുവാനായി വിളിച്ചു എന്നു പറഞ്ഞല്ലോ. അത് ഇത്തരം ഒരു സന്ദർഭമായിരുന്നു. ലിംഗരാജനും പാപ്പായും സ്നേഹത്തോടെ ജീവിച്ചിരുന്ന കാലഘട്ടത്തിൽ ഇദ്ദേഹം പാപ്പായുടെ നേർക്ക് ഒരു പ്രാവശ്യം പ്രീതിയോടെ നോക്കിയിരുന്നു. ഇതു കണ്ട ലിംഗരാജൻ അതിനുശേഷം ഉത്തയ്യന്റെ ചെവിയിൽ "ഇപ്പോൾ അവളെ നിന്റെ അടുത്തേക്ക് അയക്കട്ടേ?" എന്നു ചോദിച്ചു. സത്യമായി ചോദിച്ചതോ പരീക്ഷണാർഥം ചോദിച്ചതോ എന്ന് ഉത്തയ്യന് അറിയാൻ കഴിഞ്ഞിരുന്നില്ല. എന്നാൽ ഇവർക്കിടയിൽ കാപട്യമോ കൃത്രിമത്വമോ ഉണ്ടായിരുന്നില്ല. ഉത്തയ്യൻ ലിംഗരാജന്റെ വാക്കുകൾ സത്യത്തിലുള്ള വാക്കുകൾ തന്നെ ആണെന്നു കരുതി. എന്നാൽ ഇങ്ങനെ ഒരു സ്ത്രീ പങ്കുവെയ്ക്കപ്പെട്ട് മറ്റൊരു പുരുഷന്റെ കൂടെ ചേരുക എന്നത് അദ്ദേഹത്തിന് കളങ്കമായ പ്രവൃത്തിയായിരുന്നു. മാത്രമല്ല കൂട്ടുകാരൻ ഔദാര്യത്താൽ പ്രചോദിതനായ ഒരു നിമിഷത്തിൽ ഇത്തരം ത്യാഗം ചെയ്യാമെന്നു വിചാരിച്ചാലും, പ്രചോദിതമായ ആ ഔദാര്യം ഇറങ്ങി കഴിഞ്ഞാൽ എന്തു പ്രവർത്തിക്കും എന്ന് ഭയപ്പെടാം; പറഞ്ഞപ്പോൾ തന്നെ 'ആകട്ടെ'

എന്നു പറഞ്ഞല്ലോ എന്ന് സുഹൃത്തിനോടും വിരോധം തോന്നിയെന്നു വരാം. അദ്ദേഹം ലിംഗരാജനോട് "അങ്ങയുടെ വലിയ മനസ്സിന് ഇത് യോജിച്ചതായിരിക്കാം. എന്നാൽ ഞാൻ ഇതു സമ്മതിച്ചാൽ അങ്ങയോടൊത്തു ജീവിക്കാനാവില്ല" എന്നു പറഞ്ഞു. ലിംഗരാജന് ഉത്തയ്യന്റെ സംയമം കണ്ട് സന്തോഷവും ആശ്ചര്യവും ഉണ്ടായി. ലിംഗരാജൻ "നിങ്ങൾ വളരെയേറെ യോഗ്യനാണു തക്കരേ" എന്നു പറഞ്ഞു. ഇങ്ങനെ നല്ലവനായതുകൊണ്ട് ഉത്തയ്യൻ ശങ്കയില്ലാത്ത മനസ്സോടെ, രാജകുമാരിയെ ശരിയായി കാണണമെന്നു കരുതി അടുത്തേക്കുവരുവാൻ അപേക്ഷിച്ചു.

കുമാരി വന്നു മുന്നിൽ നിന്നപ്പോൾ ഉത്തയ്യൻ അവളെ തല മുതൽ കാലു വരെ സൂക്ഷിച്ചു നോക്കി. "കാവേരീ ദേവി മുന്നിൽ വന്നു നിൽക്കുന്നതുപോലെ ഉണ്ട്. സ്വർണവിഗ്രഹം" എന്നു പറഞ്ഞു.

രാജകുമാരി സന്തോഷത്തോടെ ചിരിച്ചു; പിന്നെ ലജ്ജിച്ച് തിരികെ അമ്മയുടെ സമീപത്തു ചെന്നു നിന്നു.

റാണി ഉത്തയ്യനോട്: "വളർന്ന കൊച്ചു മകളെ മുത്തച്ഛൻ നോക്കിയില്ല. പകരം അവളെ മുത്തച്ഛന്റെ ചങ്ങാതി നോക്കി."

"അതേ അമ്മേ " അമ്മയുടെ മാമൻ ഇപ്പോൾ വേണമായിരുന്നു. എത്രയോ കാര്യങ്ങൾ ശരിപ്പെടുമായിരുന്നു."

"ദൈവം അതു വേണ്ടെന്നു വെച്ചല്ലോ. ഇപ്പോൾ നൻമ വരത്തക്കവിധത്തിൽ മറ്റുള്ള വലിയവർ നോക്കിക്കൊള്ളണം."

"അതിനായിട്ടാണു വന്നത്. വലിയ രാജാവു തന്ന പടി യജമാനൻ നിർത്തിച്ചു എന്നു പറഞ്ഞു. വേണ്ടാ, ഊരു യജമാനനോടു കോപിക്കും എന്നു പറയാൻ വന്നു."

"ആരു ചെയ്ത കാര്യമാണ് അത്? യജമാനൻ ചെയ്യിച്ചതാണെന്നു വിചാരിക്കേണ്ടാ മുത്തച്ഛാ. പടി കിട്ടും. വലിയവർ ചെയ്തത് ഇളയവർ നിർത്തുമോ? രാജാവു തന്നെ പറഞ്ഞെങ്കിൽപോലും അതു സത്യത്തിൽ പറഞ്ഞതല്ല, വെറുതെ പറഞ്ഞതാണെന്നു കരുതിക്കോളൂ."

"നല്ല കാര്യം അമ്മേ. അമ്മ പറഞ്ഞതുപോലെയാകട്ടെ."

ഇദ്ദേഹം ഇക്കാര്യം പറഞ്ഞുകൊണ്ടിരുന്നപ്പോൾ റാണി കുമാരിയുടെ ചെവിയിൽ "മുത്തച്ഛന് ഒരു പാത്രത്തിൽ പാലു

കൊണ്ടുവന്നു കൊടുക്കൂ" എന്നു പറഞ്ഞു. രാജകുമാരി അകത്തു പോയി ഒരു തട്ടത്തിൽ പാൽ പാത്രം സ്വയം എടുത്തുകൊണ്ടു വന്നു. അവളുടെ പുറകേ ഒരു സേവിക വെറ്റില, അടയ്ക്ക, ദ്രാക്ഷി, ഗന്ധം മുതലായവയുടെ തട്ടവും എത്തുകൊണ്ടുവന്നു.

രാജകുമാരി നീട്ടിയ പാൽപാത്രമെടുത്തുകൊണ്ട് തക്കൻ "ഒരു കുപ്പിയിൽ രണ്ട് എണ്ണയുണ്ടോ? അമ്മ എങ്ങനെ, മകൾ അങ്ങനെ. മുത്തച്ഛന്റെ ചങ്ങാതിയെ നോക്കിക്കോ കുഞ്ഞേ" എന്നു പറഞ്ഞു. പാൽ കുടിച്ച ശേഷം പാത്രം വീണ്ടും തട്ടത്തിൽ വച്ചു.

അതിനുശേഷം സേവിക കൊണ്ടുവന്ന തട്ടത്തിൽ നിന്ന് കൈ നിറയെ സുഗന്ധ സാമഗ്രികൾ എടുത്ത് "ഞാനിനി വരട്ടെ അമ്മേ" എന്നു പറഞ്ഞെഴുന്നേറ്റു. റാണി "ചെന്നാട്ടെ. അങ്ങ് ശ്രേഷ്ഠൻമാരുടെ കൂട്ടത്തിലാണ്. മക്കൾ അങ്ങയുടേതാണെന്നു കരുതി നന്നായി നോക്കിക്കൊള്ളണം. പോയി വരൂ മുത്തച്ഛാ" എന്നു പറഞ്ഞ് കൈ കൂപ്പി.

രാജകുമാരിയും കൈ കൂപ്പി. അവൾ തന്റെ മുഖത്ത് സൂക്ഷിച്ചു നോക്കുന്നത് വൃദ്ധൻ ഇതിനുമുമ്പു തന്നെ കണ്ടിരുന്നു. ഇപ്പോൾ വീണ്ടും കണ്ടു. അവൾ അങ്ങനെ നോക്കുന്നത് തന്റെ മീശമേലാണെന്ന് ഉത്തയ്യന് മനസ്സിലായി. "പുലിയെ കൊന്നു വളർത്തിയതാണു കുഞ്ഞേ. ഇപ്പഴത്തെ ആളുകളെപ്പോലെ കള്ളമൊന്നുമല്ല" എന്നു പറഞ്ഞു ചിരിച്ചു. വൃദ്ധന്റെ അഭിമാനം കണ്ട് റാണിക്കും ചിരി വന്നു. ഉത്തയ്യൻ റാണിയെ വീണ്ടും നമസ്കരിച്ച് അന്ത:പുരത്തിൽ നിന്നു പുറത്തു വന്നു.

## 70

ഉത്തയ്യതക്കൻ മുറിയിൽ നിന്നുപോയി കുറച്ചുനേരം കഴിഞ്ഞപ്പോൾ "എടാ മുടന്താ, അവിടെയുണ്ടോ?" എന്ന് രാജാവു ബസവനെ വിളിച്ചു.

ബസവൻ അവിടെത്തന്നെ ഉണ്ടായിരുന്നു. "ഇവിടെയുണ്ട് യജമാനനേ" എന്ന് അയാൾ മറുപടി കൊടുത്തു.

രാജാവ്: "എടാ ഇപ്രാവശ്യം നമുക്ക് അസുഖം വന്നതു മുതൽ ചിലപ്പോഴൊക്കെ തലയ്ക്കുള്ളിൽ 'ഗുയ് ' എന്ന് എന്തൊക്കെയോ തോന്നുന്നല്ലോ. പമ്പരംപോലെ കറങ്ങുന്ന മാതിരി തോന്നുന്നു."

ബസവൻ: " ഉവ്വ് യജമാനനേ! ഇനിയും ശരീരം സുഖപ്പെടാനുണ്ട്."

രാജാവ്: "ശരീരസുഖം! കേട്ടോ മുതുക്കൻ പറഞ്ഞ വാക്ക്!"

ബസവൻ: "അച്ഛൻെറ ചങ്ങാതിയാണു താനെന്ന് അയാൾക്കു വലിയ അഹങ്കാരമാണു തമ്പുരാനേ."

രാജാവ്: "എന്നാലും ഇവൻ സംസാരിച്ചപ്പോൾ അപ്പാജി മുന്നിൽ നിൽക്കുന്നതുപോലെ നമുക്കുതോന്നി."

ബസവൻ: "ഉവ്വ് തമ്പുരാനേ."

രാജാവ്: "ഇവനെക്കൊണ്ട് ഒന്നും സംഭവിക്കാൻ പോകുന്നില്ല. എന്നാലും അപ്പാജിക്കു വേണ്ടപ്പെട്ടവനായിരുന്നു. ഇവനോടു വഴക്കുവേണ്ട. മനസ്സിലായോ?"

ബസവൻ: "ഉവ്വ് തമ്പുരാനേ!"

രാജാവ്: "ഇവൻെറ ബന്ധത്തിൽപ്പെട്ട പെണ്ണിനെ പിടിക്കരുതായിരുന്നു."

ബസവൻ: "പിടിക്കാൻ പറഞ്ഞശേഷമാണു തമ്പുരാനേ ബന്ധം മനസ്സിലായത്. ഇവർക്കെന്താ, ആര് ആർക്കാണു ബന്ധു?"

രാജാവ്: "പോട്ടെ, വിട്. നാം ചെയ്യാൻ പറഞ്ഞു, നീ ചെയ്തു. എന്നാലും പടി നിർത്തിയത് അത്ര നന്നായില്ല."

ബസവൻ: "അതെ തമ്പുരാനേ!"

രാജാവ്: "നാം നിർത്താൻ പറഞ്ഞ ഉടൻതന്നെ നീ നിർത്തിക്കുകയും ചെയ്തു."

ബസവൻ: "അതെ തമ്പുരാനേ!"

രാജാവ്: "ഇവൻെറ മീശയുടെ ഹുങ്ക് അധികമായിരിക്കുന്നു. അതൊന്നു കുറയ്ക്കണം. നാം പടി തിരിച്ചുകൊടുത്തെന്നു പറയിൻ. പോകട്ടെ കാട്ടുപൂച്ച!"

ബസവൻ: "ആകാം തമ്പുരാനേ!"

രാജാവ്: "ഇന്നലത്തെ കാര്യം, ഇപ്പോഴത്തെ കാര്യം എല്ലാം കൂടിച്ചേർന്ന് എൻെറ തല മരവിച്ചല്ലോ മുടന്താ! ആ പാത്രമിങ്ങു കൊണ്ടുവാ!"

ബസവൻ പാത്രം രാജാവിൻെ കൈയിൽ കൊടുത്തു. ഉത്തയ്യൻെറ സംസാരരീതി കണ്ട് ബസവൻ അദ്ഭുതപ്പെട്ടു. എത്ര ഉറച്ച വാക്കുകൾ! ഇദ്ദേഹത്തെ പ്രത്യക്ഷത്തിൽ ശത്രുവാക്കിയതു ശരിയായില്ല. ദുരഹങ്കാരിയാണെന്നതു സത്യം. അതിന് മറഞ്ഞിരുന്നു

കൊണ്ട് പരിഹാരമുണ്ടാക്കണം. വെള്ളക്കാരു വേറെ വരുന്നു. ഈ സമയത്ത് ഇയാൾ തങ്ങളുടെ ആളായിരിക്കുന്നതാണു നല്ലത്. ഇപ്രകാരം ചിന്തിച്ച് ബസവൻ ഒരു നിമിഷത്തിനുശേഷം രാജാവിനോട് "അങ്ങനെയെങ്കിൽ തക്കനെ ഇക്കാര്യം ഇപ്പോൾ തന്നെ അറിയിക്കട്ടെയോ തമ്പുരാനേ?" എന്നു ചോദിച്ചു.

രാജാവു സമ്മതിച്ചു.

രാജ്ഞിയുടെ അനുമതിയോടെ ഉത്തയ്യതക്കൻ അന്ത:പുരത്തിൽ നിന്നു പുറത്തേക്കു വന്നപ്പോൾ ബസവൻ വാതിൽക്കൽ വെച്ച് അദ്ദേഹത്തെ കണ്ട് "നിങ്ങളുടെ പടി നിങ്ങൾക്കു തന്നെ ഇരിക്കട്ടെ എന്നു രാജാവു പറഞ്ഞു, തക്കരേ" എന്നു പറഞ്ഞു.

തക്കന് വളരെയേറെ സന്തോഷമുണ്ടായി. "അദ്ദേഹം അങ്ങനെ പറഞ്ഞോ? നല്ലതു ബസവയ്യാ രാജാവിനെ നമസ്കാരം അറിയിക്കൂ! "എന്നു പറഞ്ഞു.

തക്കനോട് പറഞ്ഞ വാക്കുകൾ റാണിയും കേട്ടു. അവർക്കും സമാധാനമായി.

## 71

ഉത്തയ്യതക്കൻ അരമനയിൽ നിന്നു തിരിച്ചുവന്ന് സംഗതിയെല്ലാമറിയിച്ചപ്പോൾ ലക്ഷ്മീനാരായണയ്യർ "ഇക്കാര്യം മംഗളമായി അവസാനിച്ചു" എന്നു പറഞ്ഞു. ബോപ്പണ്ണൻ "ഇതെങ്ങനെയോ സംഭവിച്ചു. ഇനി അദ്ദേഹം നമ്മുടെ പെൺകുഞ്ഞുങ്ങളെ ഉപദ്രവിക്കരുത്. അത്രമാത്രം" എന്നു പറഞ്ഞു.

ഉത്തയ്യൻ: "അയ്യോ അക്കാര്യം ഇനി എന്തിനാണു പറയുന്നത്? അടുത്തകാലത്തെങ്ങും ഉപദ്രവിച്ചിട്ടില്ല. ഇനി ഇദ്ദേഹത്തിന് പെണ്ണിനെ ഉപദ്രവിച്ച് യാതൊന്നും ചെയ്യാനാവില്ല. വന്ന പെണ്ണിനെ കന്യകയായി തന്നെ തിരിച്ചയയ്ക്കുന്നു."

ബോപ്പണ്ണൻ: "എല്ലാം അങ്ങനെതന്നെ എന്നു വിചാരിക്കുന്നു. എന്നാലും ഇദ്ദേഹം പെൺകുട്ടികളെ ഉപദ്രവിച്ചുകൊണ്ടുതന്നെയിരിക്കുന്നു. സമ്മതിക്കുന്നവർ വേണ്ടത്രയുണ്ട്. സമ്മതിക്കാത്തവരെ പാണെയിൽ നിന്നു പിടിച്ചുകൊണ്ടു വരുന്നു."

ഉത്തയ്യൻ: "വേറെ എന്തെങ്കിലും ഭ്രാന്തുണ്ടായിരിക്കണം. അല്ലെങ്കിൽ ബസവന്റെ കൊയ്ത്തുകാലമായിരിക്കാം."

ബോപ്പണ്ണൻ: "അങ്ങനെ വരാൻ വഴിയുണ്ടു തക്കരേ. എന്നാലും രാജാവിന്റെ കൂടെ നടന്നു വലിയവരായെന്നു പറയുന്നതുപോ

ലെ ബസവൻെറ കൂടെ നടന്നു വലിയ ആളായെന്നു പറയുന്ന വരും കാണരുതോ, ലോകത്തിൽ?"

ഉത്തയ്യൻ: "ലോകത്തിൻെറ കാര്യം വിട്. അതിൻെറ ആഴത്തി ലേക്കു മുങ്ങാൻ പറ്റില്ല. ഔന്നത്യത്തിലേക്കു കയറാനാവില്ല. ഇദ്ദേഹത്തിൻെറ കാര്യം എങ്ങനെയായാലും റാണി നോക്കി ക്കൊള്ളും. മുടന്തൻ വന്നു പറയുന്നതിനു മുമ്പു തന്നെ 'നിങ്ങളുടെ പടി നിങ്ങൾക്കുതന്നെ കിട്ടും' എന്ന് അവർ പറഞ്ഞു. എൻെറ അമ്മ എഴുന്നേറ്റു മുമ്പിൽ നിന്നപ്പോൾ കാവേരിയമ്മ ഇങ്ങനെയായിരി ക്കുമെന്നു തോന്നി."

ബോപ്പണ്ണൻ: "നിങ്ങളുടെ കണ്ണും അത്തരമാണു തക്കരേ! സൗന്ദ ര്യമുള്ള സ്ത്രീകളെയല്ലാതെ നിങ്ങൾ കണ്ടിട്ടേ ഇല്ല."

ഉത്തയ്യൻ: "അതു പോട്ടെ. പ്രായക്കൂടുതൽ എനിക്കാണ്. മൂത്ത വരെ നോക്കി ഇളയവർ ചിരിക്കുന്നു."

ഇവരുടെ ഈ സംഭാഷണം ഇവിടെ അവസാനിച്ചു. ഇതിനുശേ ഷം ലക്ഷ്മീനാരായണയ്യനോടു ബോപ്പണ്ണൻ " ഇനി അയ്യനവരു പോയി പാണേലെ സ്ത്രീയുടെ കാര്യം അറിഞ്ഞുകൊണ്ടു വരണം " എന്നു പറഞ്ഞു.

ലക്ഷ്മീനാരായണയ്യർ: "പടിയുടെ കാര്യം സംസാരിച്ച് ഇപ്പോൾതന്നെ രാജാവു ക്ഷീണിച്ചിരിക്കുകയായിരിക്കും. ഞാൻ രാജാവിനെ നാളെ കാണുന്നതായിരിക്കും നല്ലത്."

ബോപ്പണ്ണൻ: "ഇപ്പോൾ ക്ഷീണമായതുകൊണ്ട് നാളെ കാണാം. നാളെ ക്ഷീണമാണെങ്കിൽ മറ്റെന്നാൾ കാണാം. നമുക്കെല്ലാം തു ല്യമാണ്. പക്ഷേ കൂട്ടിൽ വീണിരിക്കുന്ന ഈ എലിയുടെ കഥ വേ റെ. അതിനെ ഈ പൂച്ചകൾ തിന്നാതെ രക്ഷിക്കണം."

ഉത്തയ്യൻ: "അതെ അയ്യനവരെ! താമസിപ്പിക്കേണ്ട. ഇപ്പോൾ തന്നെ കണ്ടു സംസാരിച്ചു ശരിപ്പെടുത്തി വന്നാട്ടെ."

ഈ ജോലി ചെയ്യാൻ ലക്ഷ്മീനാരായണയ്യന് ഇഷ്ടമില്ല. ഒരു ദിവസം മുന്നോട്ടു തള്ളാമെങ്കിൽ അത്രയും നന്നായി എന്നാണ് ഇയാളുടെ വിചാരം. വിഷമാവസ്ഥയിൽപ്പെട്ട പെണ്ണിൻെറ കാര്യ ത്തിൽ ദയ ഇല്ലെന്നല്ല. ദയ ഉണ്ട്. അവളെ മോചിപ്പിക്കണമെന്ന ആഗ്രഹവുമുണ്ട്. എന്നാൽ അതിനിടയിൽ, അത്ര യോഗ്യനല്ലാത്ത തൻെറ യജമാനനുമായി എന്തു മോശപ്പെട്ട സംസാരം നടത്തേണ്ടി വരുമോ എന്ന ഭയവുമുണ്ട്. അയാൾ "ആകട്ടെ, ഇപ്പോൾ തന്നെ പോയി കാണാം" എന്നു പറഞ്ഞു.

## 72

അന്നു വൈകിട്ടു ലക്ഷ്മീനാരായണയ്യർ അർധമനസ്സോടെ രാജാവിനെ കാണാൻ പോയി. താൻ വന്ന സംഗതി രാജാവിനെ അറിയിക്കാനായി സേവകനെ പറഞ്ഞയച്ചു. വീരരാജൻ എന്നത്തേക്കാളുമധികം മദ്യപിച്ചു കിടപ്പായിരുന്നു. അപ്പോൾ ബസവൻ രാജാവിൻെറ സമീപം തന്നെയുണ്ടായിരുന്നു. രാജാവ് അയാളോട് "എന്തു കാര്യത്തിനാണ് അയ്യൻ വന്നിരിക്കുന്നതെന്ന് ചോദിക്കൂ" എന്നു പറഞ്ഞു. ബസവൻ വന്ന് "എന്തു സംഗതിയാണ് എന്നു രാജാവു ചോദിക്കുന്നു" എന്നറിയിച്ചു. താൻ വന്നത് എന്തിനാണെന്ന് ബസവനെ അറിയിക്കാൻ ലക്ഷ്മീനാരായണയ്യന് ഇഷ്ടമുണ്ടായിരുന്നില്ല. രാജാവിനോടു നേരിട്ടു പറയണം. അയാൾ "ഇപ്പോൾ കാണാൻ പറ്റുമെന്നുണ്ടെങ്കിൽ അങ്ങനെയാകട്ടെ. നാളെ വരണമെന്നാണെങ്കിൽ നാളെ വരാം" എന്നു പറഞ്ഞു. രാജാവിനു സൗകര്യമുള്ള സമയം നോക്കുന്നു എന്ന മട്ടിലുള്ള ഈ വാക്കുകളിൽ തന്നോടുള്ള വിശ്വാസക്കുറവാണെന്ന് ബസവനു മനസ്സിലായി. ഇത്തരം കാര്യങ്ങളിൽ അയാൾ ആരുടെയും പിന്നിലല്ല. ബസവൻ "ചോദിച്ചിട്ടു വന്നു പറയാം അയ്യനവരെ!" എന്നു മറുപടി കൊടുത്തു. അകത്തേക്കുപോയി। രണ്ടു നിമിഷത്തിനുള്ളിൽ തിരിച്ചു വന്ന് "നാളെ വരാൻ നിങ്ങൾക്ക് അസൗകര്യമൊന്നുമില്ലാത്തതുകൊണ്ട് നാളെ വരാൻ രാജാവ് ആജ്ഞാപിച്ചിരിക്കുന്നു" എന്നു പറഞ്ഞു. ലക്ഷ്മീ നാരായണയ്യർ, പോയവഴിക്കു ചുങ്കമില്ലെന്നു മനസ്സിൽ വിചാരിച്ചുകൊണ്ട് വീട്ടിലേക്കു തിരിച്ചു പോയി.

ലക്ഷ്മീനാരായണയ്യൻെറ മാതാവ് സാവിത്രിയമ്മ ഈ കാര്യത്തിൻെറ പുരോഗതി ചോദിച്ചു മനസ്സിലാക്കിക്കൊണ്ടിരുന്നു. അന്നു വൈകിട്ട് മകൻ രാജാവിനെ കാണാൻ പോയപ്പോൾ "ദൈവം രാജാവിന് നല്ല ബുദ്ധികൊടുത്ത് എല്ലാവരെയും രക്ഷിക്കട്ടെ!" എന്ന് അവർ മനസ്സിൽ വിചാരിച്ചു. മകൻ തിരിച്ചു വന്നതു കണ്ടപ്പോൾ അവൻ രാജാവിനെ കണ്ടുകാണുമെന്ന് ഇവർക്ക് തോന്നിയില്ല. ലക്ഷ്മീനാരായണയ്യർ അങ്കണത്തിൽ വന്നപ്പോൾ തന്നെ "എന്താ കുഞ്ഞേ, രാജാവിനെ കാണാൻ കഴിഞ്ഞില്ലേ?" എന്നു ചോദിച്ചു. ലക്ഷ്മീനാരായണയ്യർ "പറ്റിയില്ലമ്മേ ! നാളെ വരാൻ ബസവനോടു പറഞ്ഞയച്ചു" എന്ന് മറുപടി കൊടുത്തു.

"നാളെ വരെ കാത്തിരിക്കാൻ പറ്റില്ല; അത്യാവശ്യമാണെന്ന് പറഞ്ഞില്ലേ?"

"പോയ കാര്യമെല്ലാം അത്യാവശ്യമാണ്. ഇപ്പോൾ ഇത് അത്യാവശ്യക്കാര്യം, വേറൊരു ദിവസം വേറൊന്ന്. അദ്ദേഹത്തിന് ഇതൊന്നും വേണ്ട. നാളെ വരാൻ പറഞ്ഞു. അത്യാവശ്യമാണെന്ന് പറഞ്ഞാൽ മറ്റെന്നാൾ വരാൻ പറയും."

"അദ്ദേഹത്തിൻെറ വാക്കു കേട്ടു നീ തിരിച്ചു പോന്നു. ആ പെണ്ണിൻെറ ഗതിയെന്താ?"

"ഒരു ദിവസമല്ലേ അമ്മേ?"

"നിൻെറ നോട്ടത്തിൽ ഒരു ദിവസം. അവളെ പിടിച്ചുകൊണ്ടുവന്നിട്ടു പത്തു ദിവസമായി. പത്തുദിവസം അനുഭവിച്ച ദു:ഖം ഒരു ദിവസം കൂടി അനുഭവിക്കട്ടെ എന്നാണോ? എന്നെയോ നിൻെറ ഭാര്യയെയോ വലിച്ചുകൊണ്ടുപോയിരുന്നെങ്കിൽ നീ ഇങ്ങനെ പറയുമായിരുന്നോ?"

"ഇപ്പോൾ ദൈവകൃപകൊണ്ട് അത്രയൊന്നുമായില്ല അങ്ങനെയെന്തെങ്കിലും സംഭവിച്ചാൽതന്നെ ഈ നാടിൻെറ കാര്യം അത്ര തന്നെ!"

"കുഞ്ഞേ, മന്ത്രിജോലി നോക്കുന്നയാൾക്കു സ്വല്പം ധൈര്യം വേണം. വെള്ളത്തിന് ആഴമുണ്ടെന്നു കരുതി മീൻ പേടിച്ചാലെങ്ങനെയാ? നിൻെറ അച്ഛൻ ഇങ്ങനെ വിടുകയില്ലായിരുന്നു. ഇനി എന്താണു ചെയ്യുന്നത്? പറയൂ! ഞാൻ പോയി കൊച്ചങ്ങുന്നിനോടു പറഞ്ഞാലെന്താ?"

"അമ്മ അദ്ദേഹത്തെ വളരെ അരുമയായി കൊച്ചങ്ങുന്നേ എന്നു തന്നെ വിളിക്കുന്നു. ഒന്നു ശ്രമിച്ചു നോക്കുന്നെങ്കിലാകട്ടെ. അതിലെന്താണു തെറ്റ്? അമ്മ കൊച്ചങ്ങുന്നേ എന്നു വിളിക്കുന്നതുപോലെ അദ്ദേഹം സാത്തമ്മൂമ്മേ എന്നു വിളിക്കണം. അത്രമാത്രം."

"അങ്ങനെ വിളിക്കും. അതു കള! വിളിച്ചില്ലെങ്കിൽ ഞാൻ അവരെ വിടുമോ? എനിക്കു വേറെ ജോലിയൊന്നുമില്ലല്ലോ, താഴെയിറക്കുമെന്നു പറയാൻ. മന്ത്രിയുടെ അമ്മ മകൻെറ വാക്കു ധിക്കരിച്ച് രാജാവിനെ കാണാൻ പോയവളാണ്. എന്നെ എന്തു ചെയ്യും? പോയി നോക്കട്ടെ."

ഇപ്രകാരം പറഞ്ഞ് സാവിത്രമ്മ അകത്തു പോയി സൊസെയോടു പറഞ്ഞിട്ട് രാജാവിനെ കാണാൻ അരമനയിലേക്കു പുറപ്പെട്ടു.

## 73

സാവിത്രമ്മ അരമനയിൽ വന്ന് റാണിയെ കണ്ട് സംഗതിയെല്ലാം രഹസ്യമായി അറിയിച്ചു. "നിങ്ങൾ കൂടി വരിക; രാജാവിനോടു ഞാൻ പറയാം" എന്നു പറഞ്ഞു.

ഗൗരമ്മാജി: "നിങ്ങൾക്കു രാജാവിനെ കാണണമെങ്കിൽ ഞാനെന്തിനാണൊന്നിച്ചുവരുന്നത്? നിങ്ങൾ എടുത്തു കളിപ്പിച്ച രാജകുമാരൻ. ആരെ പേടിക്കണം?"

"ശരിതന്നെ. സമ്മതിച്ചു. എന്നാൽ അഗ്രഹാരത്തിൽ നിന്നു വന്നവൾ നേരെ രാജാവിൻെറ മുറിയിലേക്കു പോകാറുണ്ടോ? കുമാരിയെങ്കിലും വന്നോട്ടെ. സാത്തമ്മൂമ്മ വന്നു എന്നറിയിക്കട്ടെ."

റാണി മകളെ വിളിച്ച് "കുമാരീ, സാത്തമ്മൂമ്മ വന്നിട്ടുണ്ട്. അച്ഛനെ കാണണമെന്നു പറയുന്നു. അവരുടെ സമീപത്തേക്കു വിളിച്ചു കൊണ്ടു പോകൂ" എന്നു പറഞ്ഞു.

രാജകുമാരി വൃദ്ധയുടെ കൈപിടിച്ചു രാജാവിൻെറ മുന്നിലേക്ക് കൊണ്ടുപോയി. വൃദ്ധയെ വാതിലിനുസമീപം നിർത്തി. കുമാരി അകത്തു പ്രവേശിച്ച് "അച്ഛാ സാത്തമ്മൂമ്മ വന്നിരിക്കുന്നു. അച്ഛനെ കാണണമെന്നു പറയുന്നു" എന്നു പറഞ്ഞു.

ഏതവസ്ഥയായാലും വീരരാജന് മകളുടെ ശബ്ദം അമൃതപാനം പോലെയാണ്. മാത്രമല്ല അപ്പോൾ മദ്യത്തിൻെറ ലഹരിയും കുറഞ്ഞിരുന്നു. അദ്ദേഹം "കാണേണ്ട ആവശ്യം എന്താണ്?" എന്നു ചോദിച്ചു. ഇത്രയും മതിയെന്നു കരുതിയ വൃദ്ധ ഉള്ളിൽ പ്രവേശിച്ച് "അധികമൊന്നുമില്ല. എന്നാൽ ഒരു ചെറിയകാര്യമുണ്ടായിരുന്നു. അതു പറഞ്ഞു സമ്മതിപ്പിച്ചുകൊണ്ട് ഞാൻ പൊയ്ക്കൊള്ളാം" എന്നു പറഞ്ഞ് വൃദ്ധ രാജാവിൻെറ സമീപത്തേക്ക് നീങ്ങിനിന്നു.

"എന്താ ചെറിയ കാര്യം?"

വൃദ്ധ രാജകുമാരിയോട് "നീ അമ്മയുടെ അടുത്തു പോകൂ ഞാൻ വന്നേക്കാം" എന്നു പറഞ്ഞ് കുമാരിയെ അയച്ചു. വീരരാജനോട് ചെറിയ ശബ്ദത്തിൽ "ചെറിയ കുട്ടി. അവളീക്കാര്യം കേൾക്കേണ്ട എന്നു കരുതി പറഞ്ഞയച്ചു" എന്നു പറഞ്ഞു.

"അങ്ങനെയാണെങ്കിൽ ഏതോ സ്ത്രീയുടെ കാര്യമാണല്ലോ?"

"സ്ത്രീകളുടെ കാര്യമായപ്പോൾ സ്ത്രീതന്നെ വന്നു. ആണുങ്ങളുടെ കാര്യമായിരുന്നെങ്കിൽ ആണുതന്നെ വരുമായിരുന്നു."

"എപ്പോഴും അങ്ങനെയല്ല അമ്മൂമ്മേ. സ്ത്രീ, പുരുഷൻെറ കാര്യത്തിനും, പുരുഷൻ സ്ത്രീയുടെ കാര്യത്തിനും പോകുന്ന പതിവുണ്ട് " എന്ന് വീരരാജൻ പറഞ്ഞു. ഇത് അദ്ദേഹത്തിൻെറ തമാശയായിരുന്നു. തൻെറ സംസാരത്തിൻെറ മേൻമ കണ്ട് വീരരാജൻ സ്വയം ചിരിച്ചു.

"പെൺകുട്ടികളോട് തമാശുകാര്യം പറയാം. മുതുക്കിക്ക് ഇതെങ്ങനെയാണു മനസ്സിലാകുന്നത്? രാജകുമാരൻ ജനിച്ചപ്പോൾ കൈയിലെടുത്ത് നിലത്ത് വച്ചവളാണു ഞാൻ. ഇപ്പോൾ ഒരു പെണ്ണിൻെറ കാര്യം പറയാനാണു വന്നത്. അതു സാധിച്ചു തരണം."

"ഏതു പെണ്ണ്?"

"പാണേലെ പെണ്ണ്. എൻെറ ബന്ധു. ഇവിടെയുള്ളവർ പിടിച്ചു കൊണ്ടു വന്നു. സ്ത്രീവാടിയിലാക്കി. അവളുടെ ഭർത്താവു വന്ന് കരഞ്ഞു വിളിച്ചു. വിടുവിപ്പിച്ചു കൊടുക്കണം എന്നു പറഞ്ഞു. രാജാവിനോടു പറഞ്ഞു ഞാൻ വിടുവിപ്പിച്ചുകൊടുക്കാം എന്നു വാക്കു കൊടുത്തു. അതുകൊണ്ടാണു ഞാൻ തന്നെ വന്നത്. മുതുക്കിയുടെ വാക്കു സാധിച്ചു തരണം. അവളെ വിടീപ്പിക്കണം."

"പാണേലെ പെണ്ണ് ! ഞാനറിഞ്ഞില്ലല്ലോ. ചോദിച്ചിട്ടു നാളെ പറയാം."

"ചോദിക്കാനും പറയാനും സമയമില്ല കുഞ്ഞേ. ഇപ്പോൾത്തന്നെ ബസവനെവിളിച്ച് ആ പെൺകുട്ടിയുണ്ടെങ്കിൽ സാത്തമ്മയെ ഏൽപ്പിക്കാൻ പറയണം. ഒരു പെണ്ണിനെ വിട്ടുകൊടുത്താൽ മൂന്നു പെണ്ണുങ്ങൾ വരും. വീടിന് ദ്രോഹം ചെയ്യേണ്ട കാര്യമെന്താണ്? ഭൃത്യൻമാർക്കു ബുദ്ധിയില്ല."

"അപ്പോൾ നിങ്ങൾ എൻെറ തോളിൽ കയറിയിരുന്നു ജോലി ചെയ്യിപ്പിക്കുകയാണോ?"

"അങ്ങനെയാണോ കൊച്ചങ്ങുന്നേ. എത്രയായാലും രാജാവു രാജാവു തന്നെയല്ലേ? എൻെറ കുഞ്ഞ് എൻേറതാണെങ്കിൽ രാജാവ് എന്നു പറയുന്നതു കളിയാണോ? ഇതു കേൾക്കേണ്ട കാര്യമാണ്. എടുത്തു വളർത്തിയ മുതുക്കി ആവശ്യപ്പെട്ടല്ലോ എന്നു കരുതി രാജാവു ചെയ്തുകൊടുക്കേണ്ട കാര്യം. മുതുക്കി പറഞ്ഞ കാര്യം സാധിച്ചുതന്ന് ആ തറവാടു രക്ഷിച്ചാൽ ദൈവം നാളെ രാജകുമാരിയെ രക്ഷിക്കും. പെൺമക്കളെല്ലാം ഒന്നുതന്നെയാണ്. നമ്മുടേതായാലെന്താ അന്യരുടേതായാലെന്താ? നാളെ കുമാരിക്ക് യാതൊരു കുഴപ്പവും വന്നു കൂടല്ലോ."

തൻെറ മകളുടെ കാര്യം ഈ വൃദ്ധ മന:പൂർവമാണു പറയുന്നതെന്ന് രാജാവിനറിയാമായിരുന്നു. ഒപ്പം മകൾ സുഖമായിരിക്കണമെന്ന ആഗ്രഹം കൊണ്ട് മനസ്സ് അലിയുകയും ചെയ്തു. അദ്ദേഹം "എടാ ബസവാ, നീ എവിടെയിരിക്കുന്നു? എന്താ ഈ മുതുക്കിയെ എൻെറ നേർക്കു വിട്ടിരിക്കയാണോ? ഇവിടെ വാടാ, പുലയാടിമോനേ!" എന്നു വിളിച്ചു.

ഇവിടത്തെ സംസാരമെല്ലാം വാതിലിനു പുറത്തു നിന്ന് ബസവൻ കേട്ടുകൊണ്ടിരിക്കുകയായിരുന്നു. രാജാവു വിളിച്ചപ്പോൾ തന്നെ "ഇതാ വന്നു യജമാനനേ" എന്നു പറഞ്ഞുകൊണ്ട് ഉള്ളിൽ പ്രവേശിച്ചു.

വീരരാജൻ: "ആരാ ഈ പാണേലെ പെണ്ണ് ? ബ്രാഹ്മണക്കുട്ടി ആണോ? ഈ മുതുക്കി എൻെറ പ്രാണനെടുക്കുന്നു. എന്തെങ്കിലും പറഞ്ഞയയ്ക്ക്."

"പോകൂ എന്നു പറഞ്ഞാൽ തെറ്റില്ല കുഞ്ഞേ. പെൺകുട്ടിയെ മാത്രം വിട്ടയയ്ക്കണം. എൻെറ മുഖത്തു തുപ്പിയാലും അതു തെറ്റല്ല. കുഞ്ഞിൻെറ അമ്മ കുഞ്ഞിൻെറ അനുജത്തിയെ പ്രസവിച്ച ദിവസം, രാജകുമാരനെ അടുത്തു കിടത്തിക്കൊണ്ട് ഞാൻ മുറിക്കു പു റത്തു കിടന്നു. ഉറക്കത്തിൽ എങ്ങനെയോ ഉണർന്നു. ചെവിയിൽ എന്തോ ഒന്നുപോലെ തോന്നി. ഇതെന്താണെന്നു നോക്കിയപ്പോൾ രാജകുമാരൻ ചെവിയിലേക്കു മൂത്രമൊഴിച്ചുകൊണ്ടിരിക്കുന്നു. അന്ന് മൂത്രം. ഇന്ന് എച്ചിൽ! എനിക്കിതുകൊണ്ടെന്തുപറ്റി? വന്ന കാര്യം സാധിച്ചു തന്നാൽ ഞാൻ ചിരിച്ചുകൊണ്ടു പോയേക്കാം. നിങ്ങളുടെ കുഞ്ഞുങ്ങൾ സുഖമായിരിക്കട്ടെ."

വൃദ്ധയുടെ നിർബന്ധം അനുവദിക്കാതിരിക്കാനുള്ള വഴി രാജാവു കണ്ടില്ല. "ശരി വിളിച്ചുകൊണ്ടു പോകൂ അമ്മേ!. എടാ ബസവാ, സാത്തമ്മ പറയുന്ന പെണ്ണിനെ അവരുടെ കൂടെ പറഞ്ഞയയ്ക്ക്."

"ആരാ, എന്താ എന്നറിഞ്ഞുകൊണ്ടുവരട്ടെ യജമാനനേ!"

"പോടാ പിശാചേ! എന്താ അറിഞ്ഞുകൊണ്ടുവരാൻ? ഉണ്ടെങ്കിൽ വിളിച്ചുകൊണ്ടു പോകട്ടെ. ഇല്ലെങ്കിൽ വന്നപോലെ പോകട്ടെ. തിരിച്ചെന്നോടൊന്നും പറയേണ്ട. രാവിലെ ആ മുതുക്കൻ, ഇപ്പോൾ ഈ മുതുക്കി. ഇനിയും നീ വേറെനോക്കിക്കൊണ്ടു വന്നു പറയാനോ? എന്നെക്കൊണ്ടു പറ്റില്ല. ഇവരെയും വിളിച്ചുകൊണ്ടു പോ, അങ്ങോട്ട്. ഇനി നിങ്ങളുടെ കാര്യം."

വൃദ്ധ വീരരാജൻെറ കവിളത്തു തൊട്ടുകൊണ്ട് "എൻെറ കുഞ്ഞ്! ഞാൻ വന്നത് ഇതിനു തന്നെയാണ്. എൻെറ രാജകുമാരനു നല്ലതു വരട്ടെ; കുഞ്ഞുങ്ങൾ സുഖമായി വാഴട്ടെ. ഞാൻ വരട്ടേ" എന്നു പറഞ്ഞ് ബസവനോടൊപ്പം പുറപ്പെട്ടു.

അവർ നാലു ചുവടു നടന്നു. ഇനി വാതിൽ കടക്കണം. അപ്പോൾ വീരരാജൻ വൃദ്ധയെ വിളിച്ചു "ഏതു ചെവിയിലാ അമ്മൂമ്മേ മൂത്രമൊഴിച്ചത്? വലത്തെ ചെവിയിലോ ഇടത്തെ ചെവിയിലോ?" എന്നു ചോദിച്ചു.

"വലത്തെ ചെവിയിലാ കുഞ്ഞേ! നന്നായി ഓർക്കുന്നുണ്ട്!"

"അതുകൊണ്ടായിരിക്കണം നിങ്ങൾ ഇത്രകാലം ജീവിച്ചിരുന്നത്" എന്നു പറഞ്ഞ് വീരരാജൻ ചിരിച്ചു. വൃദ്ധയും ചിരിച്ചുകൊണ്ട് ബസവനോടൊപ്പം നടന്നു.

## 74

ബസവനോടൊത്തു പുറത്തേക്കുവന്ന വൃദ്ധ "ഇപ്പോൾ വരാം ബസവയ്യാ, ഒരു നിമിഷം" എന്നു പറഞ്ഞ് വേഗത്തിൽ അന്തഃപുരത്തിലേക്കു പോയി. റാണിയെ കണ്ട് "ആ പെൺകുട്ടിയെ അയയ്ക്കാൻ രാജാവ് ബസവയ്യനോടു പറഞ്ഞു അമ്മേ! ദൈവത്തിൻെറ കൃപ!" എന്നു പറഞ്ഞു. റാണി "വളരെ നന്നായി. അരമനയുടെ അന്തസ്സു നിലനിർത്തി" എന്നു മറുപടി നൽകി.

വൃദ്ധ: "ഞാൻ പോയി വരട്ടെ! തിരിച്ചുവന്ന് എല്ലാം പറയാം. ഇപ്പോൾ ഈ കുട്ടിയെ പുറത്തുകൊണ്ടു വരുന്നതാണ് ആദ്യത്തെ ജോലി."

സമീപത്തിരുന്ന തട്ടത്തിൽനിന്ന് താംബൂലമെടുത്ത് റാണിതന്നെ വൃദ്ധയുടെ കയ്യിൽ കൊടുത്തു. "ആട്ടെ, പോയ്വരൂ! ഇന്നു തന്നെ ആ കുട്ടിയെ അവരുടെ വീട്ടിൽ വിളിച്ചുകൊണ്ടു വിടൂ." വൃദ്ധ തൻെറ വയസ്സിലും കവിഞ്ഞ ചുറുചുറുക്കോടെ പുറത്തേക്കു നടന്ന് "ബസവയ്യാ, ആ പെൺകുട്ടിയെ വിളിച്ചു തരാമോ?" എന്നു ചോദിച്ചു.

ബസവൻ : "'ജപ്പയ്യാ' എന്നു പറഞ്ഞാൽ ആ അമ്മ അവിടെ നിന്ന് ഓടിയേക്കും. നിങ്ങൾ തന്നെ വിളിച്ചുകൊണ്ടുപോന്നാൽ നന്നായിരുന്നു. ഞാൻ പുറത്തു കൊണ്ടു വരാമെന്നു വച്ചാൽ അവൾ പ്രാണൻ കളയും."

"അതു സത്യം. ശരി നടക്ക്. ഞാൻ തന്നെ വരാം."

ഇവർ ഒന്നിച്ച് പെൺകുട്ടിയുടെ ബന്ധന ഗൃഹത്തിലേക്കു പോയി.

"രാജാവ് നിങ്ങളെ വീട്ടിലേക്കയയ്ക്കാൻ പറഞ്ഞിരിക്കുന്നു. മന്ത്രി ലക്ഷ്മീനാരായണയ്യരുടെ അമ്മ നിങ്ങളെ വിളിച്ചുകൊണ്ടു പോകാൻ വന്നിട്ടുണ്ട് " എന്നു പറഞ്ഞപ്പോൾ പാണേലെ നാഗമ്മയ്ക്ക് വിശ്വാസം വന്നില്ല. അവർ "എനിക്കറിയാവുന്നവരാരെങ്കിലും വന്നാൽ ഞാനവരോടൊപ്പം പോകാം. നിങ്ങളെന്നെ വേറെയെങ്ങോട്ടെങ്കിലും കൊണ്ടുപോകുവാൻ നോക്കുകയാണ്" എന്നു പറഞ്ഞു. സാവിത്രിയമ്മ ചെന്ന് "നോക്കൂ കുട്ടീ, നിങ്ങളുടെ ഭർത്താവുതന്നെ വരണമെന്നാണെങ്കിൽ ഞാൻ ചെന്നു പറഞ്ഞു വിടാം. എനിക്കു വിഷമമൊന്നുമില്ല. എന്നാൽ എന്തിനാണു താമസിക്കുന്നത്? ഒരു നിമിഷം മുൻപേ ഈ സ്ഥലം വിട്. എന്നെ കണ്ടിട്ട് ചതിക്കാൻ വന്നതാണെന്നു തോന്നുന്നോ?"

"അമ്മൂമ്മേ, നിങ്ങൾ വലിയവരാണെന്നതു ശരിയാണ്; പക്ഷേ എനിക്കറിയില്ലല്ലോ. ഇവിടെയുള്ളവർ വളരെ വിശ്വസിക്കാവുന്നവരെപ്പോലെ സംസാരിച്ച് ചതിക്കാൻ നോക്കി."

"നല്ല കാര്യം. നിന്റെ ഭയം നിന്റേറത്. അതു തെറ്റല്ല. ബസവയ്യാ, നമ്മുടെ വീട്ടിലേക്ക് ആളെ പറഞ്ഞയച്ച് പാണേലെ സൂരനാരണപ്പൻ വരണമെന്നറിയിക്ക്. എനിക്കും മതിയായി. ഞാൻ ഇവിടെ തന്നെ ഇരിക്കാം."

ബസവൻ പുറത്തേക്കു പോയി ഒരു സേവകനെ വിളിച്ച് ഈ ആജ്ഞ കൊടുത്തു.

സേവകൻ പുറപ്പെട്ട് രണ്ടു നിമിഷങ്ങൾക്കുള്ളിൽ നാഗമ്മ "നിങ്ങളെന്നെ രക്ഷിക്കാൻ വന്നല്ലോ അമ്മൂമ്മേ. നമുക്കു പോകാം. പോകുമ്പോൾ മറ്റെങ്ങോട്ടെങ്കിലും പോകുന്നെന്ന് കണ്ടാൽ കഴുത്തു ഞെരിച്ചു ഞാൻ പ്രാണൻ കളയും" എന്നു പറഞ്ഞു.

സാവിത്രമ്മ: "നീ ഞെരിച്ചു കളയും. ധൈര്യമുള്ള പെൺകുട്ടി. എന്തു കണ്ട് ഭയപ്പെട്ടെന്ന് എനിക്കെങ്ങനെ അറിയാം. ഇരിക്കട്ടെ. നിന്റെ ഭർത്താവ് വരും. ഒന്നിച്ചു പോകാം."

സേവകൻ പോയി സൂര്യനാരായണനെ വിളിച്ചുകൊണ്ടു വരാൻ മൂന്നു നാഴികയിലേറെ സമയമെടുത്തു. വൃദ്ധ രാമധ്യാനത്തിൽ മുഴുകി അവിടെ ഇരുന്നു. സൂര്യനാരായണൻ വന്ന വിവരം അറിഞ്ഞപ്പോൾ എഴുന്നേറ്റ് "വാ കുഞ്ഞേ, നിന്റെ ഭാര്യയ്ക്കു വേ

ണ്ട ധൈര്യം കൊടുക്ക്. അവളെ വിളിച്ചു കൊണ്ടു പൊയ്ക്കോ!" എന്നു പറഞ്ഞു.

സൂര്യനാരായണൻ വൃദ്ധയുടെ പാദത്തിൽ വീണ് "എന്റെ വീട് രക്ഷിച്ച ദൈവമാണമ്മേ, നിങ്ങൾ! എന്റെ മാനവും എന്റെ ഭാര്യയുടെ ജീവനും രക്ഷിച്ചു" എന്നു പറഞ്ഞു.

"രക്ഷിക്കുന്നത് ദൈവമാണു കുഞ്ഞേ! മനുഷ്യർ എന്തൊന്നു രക്ഷിക്കും? അങ്ങനെ പറഞ്ഞാൽ തന്നെ നമ്മുടെ രാജാവ് രക്ഷിച്ചു എന്നു പറയൂ. പറഞ്ഞപ്പോൾ തന്നെ വിളിച്ചുകൊണ്ടു പോകാൻ പറഞ്ഞു."

ഇത്രയും ആയപ്പോൾ നാഗമ്മ ഉള്ളിൽ നിന്ന് വന്ന് സാവിത്രമ്മയുടെ പാദത്തിൽ വീണ് "ഞാൻ എള്ളോളം തെറ്റു ചെയ്തോളല്ല. ആരും എനിക്കു കുഴപ്പമൊന്നും വരുത്താതെ എന്റെ കൈ പിടിച്ചവർ നോക്കണം. അവരോട് ഇക്കാര്യം പറയണം അമ്മൂമ്മേ!"

സൂര്യനാരായണൻ: "നിനക്ക് വിഷമമുണ്ടാക്കിയവർ ആരാണ്? അങ്ങനെ വന്നാൽ ഞാൻ നോക്കിക്കോളാം."

"നീ തന്നെ എന്നെങ്കിലും കോപിച്ച് മോശമായി പെരുമാറിക്കൂടേ? എന്റെ കൈയിൽ കൈ വെക്ക്. ഒരിക്കലും അങ്ങനെ സംസാരിക്കില്ലെന്ന് പറയൂ" എന്നു പറഞ്ഞ് വൃദ്ധ കൈ നീട്ടി.

സൂര്യനാരായണൻ വൃദ്ധയുടെ കരം പിടിച്ച് തന്റെ തല വൃദ്ധയുടെ കൈയിൽ വെച്ചു. "ഞാൻ ഇവളെ ശകാരിച്ചാൽ എനിക്കു കിട്ടുന്നത് നരകമായിരിക്കട്ടെ" എന്നു പറഞ്ഞു.

ഇത്രയും നേരം നാഗമ്മ തടഞ്ഞു നിർത്തിയിരുന്ന ദു:ഖം അണപൊട്ടിയൊഴുകി. അവൾ "അയ്യോ, നിങ്ങളെ ഇങ്ങനെ ആക്ഷേപിക്കുന്നതും എന്റെ തലയിലെഴുത്താണല്ലോ!" എന്നു പറഞ്ഞുകൊണ്ട് ഭർത്താവിന്റെ തോളിൽ തല ചായ്ച്ചു വിലപിച്ചു. സൂര്യനാരായണൻ എല്ലാവരുടെയും മുന്നിൽ വെച്ചു ഭാര്യയെ സമാധാനപ്പെടുത്താനുള്ള സങ്കോചത്തോടെ എന്നാലും സമാധാനിപ്പിക്കേണ്ടത് ആവശ്യമാണെന്ന വിശ്വാസത്തോടെ, അവളുടെ പുറം പതുക്കെ തലോടിക്കൊണ്ട് "ഒന്നുമില്ല; നീ വെറുതെയിരിക്ക്. അംബിക, അമ്മൂമ്മയുടെ രൂപത്തിൽ വന്ന് രക്ഷിച്ചല്ലോ! ഒരു നാഴിക മുമ്പ് ഇങ്ങനെ വിചാരിച്ചോ? ഇത്രയും രക്ഷിച്ച ദൈവം ഇനിയുമെല്ലാം ശരിപ്പെടുത്തും. ചിരിക്കേണ്ട സമയത്ത് കണ്ണീരുവീഴ്ത്തേണ്ടാ" എന്നു പറഞ്ഞ്, ധരിച്ചിരുന്ന വസ്ത്രത്തിന്റെ തുമ്പുകൊണ്ട് അവളുടെ കണ്ണീർ തുടച്ചു.

ഭാര്യാഭർത്താക്കൻമാരുടെ ഈ സംസാരം അവിടെയുണ്ടായിരുന്ന എല്ലാവരുടെയും മനസ്സിൽ വിഷാദം നിറച്ചു. ഇവരുടെ സംസാരം ബസവൻെറ മനസ്സിൽ പോലും അല്പം അസ്വസ്ഥത ഉണ്ടാക്കി.

വൃദ്ധ "നടന്നോ. ഇനി പോകാം" എന്നു പറഞ്ഞപ്പോൾ എല്ലാവരും പുറപ്പെട്ടു.

## 75

രാജാവിൻെറ അനുജത്തി ദേവമ്മാജി, അരമനയിൽനിന്ന് മോചിതയായി അപ്പംഗൊളത്തേക്ക് പോയപ്പോൾ ചെന്നബസവന് സന്തോഷത്തേക്കാളേറെ ആശ്ചര്യമാണുണ്ടായത്. ആശ്ചര്യത്തിനുമുപരി അയാളുടെ മനസ്സിൽ ഒരു പ്രത്യേക ധൈര്യം രൂപം കൊണ്ടു.

'അമ്മ വരുന്നു, ഇപ്പോൾ പല്ലക്ക് പകുതി വഴി കടന്നിരിക്കണം' എന്ന് ഒരു കാവൽക്കാരൻ വന്നറിയിച്ചപ്പോൾ അപ്പംഗൊളത്തെ അരമനയിലെ പരിവാരങ്ങൾ വിശ്വസിച്ചില്ല. എന്നാൽ വിളക്കുവെയ്ക്കാറായപ്പോഴേക്കും യജമാനത്തി വന്നു ചേരുക തന്നെ ചെയ്തു. അവർ ഗർഭിണിയായിരുന്നു. ചെന്നബസവൻ അരമനയിലേക്ക് പോയതും ഭാര്യയെ കണ്ടതുമൊന്നും ഇവർക്കറിയാമായിരുന്നില്ല. തൻമൂലം ഇവർ മുഖത്തോടു മുഖം നോക്കി. യജമാനത്തിയെ സ്വീകരിച്ചുകൊണ്ട് അകത്തേക്കു പോയി ശയ്യയിലിരുത്തി പരിചരിച്ചു.

പ്രധാന ചേടി വന്ന് "അല്പം പാലു കുടിക്കുന്നോ അമ്മേ? യാത്ര ചെയ്തു ക്ഷീണിച്ചുകാണും" എന്നു പറഞ്ഞപ്പോൾ ഒരു സേവിക തട്ടത്തിൽ പാൽപ്പാത്രം കൊണ്ടു വന്നു കൊടുത്തു.

പല്ലക്ക് വന്നപ്പോൾ വാതിൽക്കലുണ്ടായിരുന്ന ചെന്നബസവൻ "എങ്ങനെ ഇരിക്കുന്നു?" എന്നു ചോദിച്ചുകൊണ്ട് ഭാര്യയെ സ്വാഗതം ചെയ്തു. അവർ "നിങ്ങൾക്കെങ്ങനെയുണ്ട്? തീരെ ക്ഷീണിച്ചു പോയല്ലോ" എന്നു പറഞ്ഞ് അകത്തേക്കു പോയി. ഭാര്യയുടെ ക്ഷീണമകറ്റുവാൻ വേണ്ട സമയം ചേടികൾക്കു കൊടുത്തുകൊണ്ട് ചെന്നബസവൻ കുറെ നേരം തൻെറ മുറിയിൽതന്നെ ഇരുന്നു. അതിനുശേഷം അയാൾ ഭാര്യയുടെ സമീപത്തു ചെന്ന് അരികത്തിരുന്നപ്പോൾ അവിടെയുണ്ടായിരുന്ന സേവകരെല്ലാം അകന്നു മാറി.

"എന്തു പറ്റി? പെട്ടെന്നുതന്നെ പറഞ്ഞു വിട്ടല്ലോ. ബാംഗളൂരിൽ നിന്നു മുന്നറിയിപ്പു വന്നിരിക്കണം."

"ഇതിനു ബാംഗളൂരുമായി ബന്ധമൊന്നുമില്ല. നിങ്ങളിങ്ങനെ വിചാരിക്കുന്നു എന്നു മാത്രം."

"നിങ്ങൾക്കറിയില്ല. 'ഈ ഘാതകൻ അനുജത്തി തനിച്ചു ജീവിക്കണം എന്ന നിർബന്ധത്തോടെയിരിക്കുന്നു. ഇവനു തക്ക ശിക്ഷ കൊടുക്കണം' എന്ന് ഒരു മാസം മുൻപ് ഞാൻ കത്തയച്ചിരുന്നു. അവർ മുന്നറിയിപ്പു കൊടുത്തു കാണണം. അയാൾ ഭയപ്പെട്ടു കാണും."

"അങ്ങനെ അളിയനെ ശകാരിച്ചപ്പോൾ നിങ്ങൾ എന്റെ മാനം ചാണകക്കുനയിലെറിഞ്ഞു. ആ തന്തയില്ലാത്തോരെല്ലാം നിങ്ങളുടെ കത്തു വായിക്കണം, ഈ അനുജത്തി ഭർത്താവിനെ വിട്ട് അണ്ണനോട് ചേർന്നെന്നു പറയണം, ഇത്തരം സ്ത്രീ എങ്ങനെയിരിക്കുമെന്നറിയാൻ, ഇവിടെ വരുമ്പോൾ അവർ എന്നെ നോക്കണം, നിങ്ങളുടെ മനസ്സു തണുക്കണം."

"കൂടെ പിറന്ന നിങ്ങൾ അണ്ണനെ നോക്കിക്കോ. നമുക്കെന്തു ദാക്ഷിണ്യം? അണ്ണനെ താഴെയിറക്കി അനുജത്തിയെ സിംഹാസനത്തിലിരുത്തിയില്ലെങ്കിൽ എന്റെ ഈ മീശ പിഴുത് പകരം നായമീശ വച്ചൊട്ടിക്കും. എന്തോന്നു വിചാരിച്ചു ഈ പുലയാടിമോൻ?"

"അദ്ദേഹം പുലയാടിമോൻ ആണെങ്കിൽ നിങ്ങൾ പുലയാടിയുടെ അളിയൻ ആകും. എന്നെ പെറ്റ ദേവക്കാജി നൂറു പുലയാടികളെ ഭരിച്ചു റാണിയായി. നിങ്ങളുടെയും നിങ്ങളുടെ അളിയന്റെയും വഴക്കിൽ നിങ്ങൾ എന്റെ അച്ഛന്റെയും അമ്മയുടെയും പേരുപറഞ്ഞു കൊണ്ടുവരേണ്ട."

"അമ്മയെയും അപ്പനെയും ആര് എന്തു പറഞ്ഞു? മകന്റെ മുഖത്ത് തുപ്പിയാൽ പെറ്റവരുടെ മേൽ ഒരു തുള്ളി വീണു. ഇങ്ങനെയുള്ള മകനെ പ്രസവിച്ച അച്ഛനമ്മമാരുടെ പേരെങ്ങനെ നില നിൽക്കണം?"

"പോകട്ടെ. വിടൂ. അവർ ചോദിച്ചതും, അവരോടൊപ്പം ഞാനും നിങ്ങളും എല്ലാവരും ചോദിച്ചതും ഇപ്പോൾ ഇത്രയുമായി. നാം അനുഭവിച്ച ഭാഗ്യം ബാക്കി അനുഭവിക്കാൻ എന്റെ വയറ്റിൽ ഒരു കുഞ്ഞുണ്ടായി."

ചെന്നബസവൻ ഭാര്യയുടെ മുഖത്തോടു മുഖം അടുപ്പിച്ചു കൊണ്ട് "മനോവിഷമം ചീത്തവാക്കു പറയിപ്പിച്ചു. നിങ്ങൾ ഒന്നും വിചാരിക്കേണ്ട. ഇപ്പോൾ എത്രമാസമായി?" എന്നു ചോദിച്ചു.

"ഏഴു മാസം കഴിഞ്ഞു. ഞാനവിടെ അനുഭവിച്ച പ്രയാസമോർക്കുമ്പോൾ അലസിപ്പോയേക്കുമെന്നു വിചാരിച്ചു. ഇന്നലെപ്പോലും അലസിയാൽ നന്നായി എന്നു വിചാരിച്ചു. എൻെറ തലയിലെഴുതിയിരിക്കുന്നത് ബന്ധനമാണ്. തലയിൽ ജയിലെന്നെഴുതിക്കൊണ്ട് ഇതു ജനിക്കണോ? ഇന്നലെ ദൈവം കണ്ണുതുറന്നു. കുഞ്ഞിൻെറ തലയിൽ ജയിലല്ല എഴുതിയത്, അതിൻെറ വീടാണ്. ആ തലയിലെഴുത്ത് എന്നെ ഇവിടെ കൊണ്ടു വന്നു. തലയിലെഴുത്ത് ആരുടേതായാലും പിരിഞ്ഞ ഭർത്താവിനെ വീണ്ടും കണ്ടു. ദൈവം തുറന്ന കണ്ണ് തുറന്നു തന്നെവെച്ച് നിങ്ങളെയും നിങ്ങളുടെ വീടിനെയും രക്ഷിക്കണം."

ഭാര്യാഭർത്താക്കൻമാർക്കിടയിൽ പരസ്പര വിശ്വാസത്തിന് കുറവൊന്നും ഉണ്ടായിരുന്നില്ല. എന്നാൽ രാജാവിൻെറ കാര്യത്തിൽ രണ്ടുപേർക്കും വാശിയാണുണ്ടായിരുന്നത്. അളിയനായി വന്ന ചെന്നബസവൻെറ വാശിയുടെ രീതി വേറെ; വീട്ടുമകളായ ദേവമ്മാജിയുടെ വാശിയുടെ രീതി വേറെ.

ഇപ്രകാരം ഭാര്യാഭർത്താക്കൻമാർ കുറെനേരം കൂടി സംസാരിച്ചുകൊണ്ടിരുന്നു. താൻ പുറത്തു വരാനുണ്ടായ കാരണമെന്താണെന്ന് ദേവമ്മാജി ഭർത്താവിനെ ധരിപ്പിച്ചു. ഇക്കാര്യം അറിയിച്ചപ്പോൾ ബസവൻ മടിയിലിരുത്തിയതും തൻെറ നെഞ്ചിൽ കൈവെച്ചതും ഭർത്താവിനോടു പറഞ്ഞില്ല. ഇതിൻെറ കാരണം പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അപ്രിയമായ ഇത്തരം കാര്യങ്ങൾ ഓർക്കുന്നത് സ്ത്രീകൾക്കിഷ്ടമല്ല. ഓർത്താൽ തന്നെ അതു തൻെറ ഭർത്താവിനോടു പറയുന്നത് അപകടമാണെന്ന ധാരണ അവളുടെ ഉള്ളിൻെറ ഉള്ളിൽ സഹജമാണ്. ഇത്രയും ബലാൽക്കാരമായി ചെയ്ത ദുഷ്ടൻ വേറെ എന്തൊക്കെ ചെയ്തു എന്നു ചോദിക്കുന്നത് ഭർത്താക്കൻമാരുടെ സഹജമായ സ്വഭാവമാണ്. ആകെപ്പാടെ അവളുടെ കഥയിൽ നിന്ന് രാജകുമാരി സ്നേഹമുള്ള കുട്ടിയാണെന്നും ഗൗരമ്മ അഭിമാനിയും ദാക്ഷിണ്യവതിയും ആണെന്നും മനസ്സിലാക്കി. "അമ്മയും മകളും ചേർന്ന് എന്നെ രക്ഷിച്ചു" എന്ന് അവരെ ദേവമ്മാജി വാനോളം പുകഴ്ത്തി.

ഇത്രയുമായപ്പോഴേക്കും സേവകർ വന്ന് ഊണു തയ്യാറായി എന്നറിയിച്ചു. ഇവർ എഴുന്നേറ്റു അത്താഴത്തിന് പുറപ്പെട്ടു.

അടുത്തദിവസം സൂര്യോദയത്തിനു കുറച്ചു മുമ്പ് ദേവമ്മാജി ഒരു ആൺകുട്ടിയെ പ്രസവിച്ചു.

76

ദേവമ്മാജി പ്രസവിച്ച വിവരം മടക്കേറിയിലെ അരമനയിൽ അറിയിച്ചു. അപ്പംഗൊളത്തെ അരമനയിലെല്ലാവർക്കും സന്തോഷമായി.

അരമനയിലെ ബന്ധനഗൃഹത്തിൽ വച്ചു ഗർഭം ധരിക്കേണ്ടിവന്നതുകൊണ്ടും ഗർഭകാലം മുഴുവൻ മാതാവ് പീഡകളനുഭവിച്ചു കഴിഞ്ഞിരുന്നതുകൊണ്ടും മാസം തികയാതെ ഏഴുമാസമായപ്പോൾ തന്നെ പ്രസവിച്ചതുകൊണ്ടും കുട്ടി സാധാരണയിൽ ചെറുതായിരുന്നു. എങ്കിലും ലക്ഷണങ്ങളെല്ലാം തികഞ്ഞിരുന്നു. ഒടുവിലത്തെ രണ്ടു ദിവസങ്ങളിലുണ്ടായ അനുഭവം സഹിക്കാനാവാതെ പ്രസവം നേരത്തേ നടന്നതായിരിക്കണം. ബന്ധനസ്ഥയായിരുന്ന മാതാവിനെ പുറത്തു കൊണ്ടു വന്ന് തൻെറ അരമനയിൽ ജനിച്ച ഈ കുട്ടി ഭാഗ്യശാലിയാണെന്ന് പ്രസവസമയത്ത് അടുത്തുണ്ടായിരുന്ന ചേടി പറഞ്ഞു. ഈ വാക്കു കേട്ടവരെല്ലാം അതു ശരിവെച്ചു.

മടക്കേറിയിലെ അരമനയിൽ നിന്ന് അമ്മയ്ക്കും കുഞ്ഞിനും വേണ്ട അലങ്കാര വസ്തുക്കളും മംഗള വസ്തുക്കളും മറ്റും ഒട്ടേറെ വന്നുചേർന്നു. റാണി, ദേവമ്മാജിയെ സന്തോഷം അറിയിച്ച് "നിങ്ങൾ പഥ്യവും കുടിയുമെല്ലാം ശരിയായി നോക്കി വേഗം ആരോഗ്യവതിയാകണം" എന്നപേക്ഷിച്ചു. രാജകുമാരി "എനിക്ക് കുഞ്ഞിനെ കാണണം. താമസിയാതെ കാണാമെന്നു വിചാരിക്കുന്നു. ഇപ്പോൾ വരാൻ പറ്റില്ല. അധികം താമസിയാതെ വരാം" എന്നു പറഞ്ഞയച്ചു.

രാജാവിൻേറതായ ഒറ്റ വാക്കു പോലും എത്തിയില്ല. സത്യത്തിൽ അദ്ദേഹം പറഞ്ഞ വാക്കുകൾ മറ്റുള്ളവർക്കു കേൾക്കാവുന്ന തരത്തിലുള്ളവയായിരുന്നില്ല. ആദ്യം ഈ വാർത്ത അന്തഃപുരത്തിലെത്തി. പിന്നീട് രാജകുമാരി ആ വിവരം പിതാവിനെ അറിയിച്ചപ്പോൾ "പുലയാടി മക്കളെ ആദ്യം തന്നെ പിടിക്കണമായിരുന്നു. കുഞ്ഞു പിറന്നു കഴിഞ്ഞാൽ ഇനി എത്ര അഹങ്കരിക്കുമോ?" എന്നു പറഞ്ഞു. ബസവനെ വിളിച്ച് "എടാ മുടന്താ! ആ നാണം കെട്ടവൻ ബാംഗളൂരിലേക്ക് മാസത്തിലൊരു പരാതിവീതം അയച്ചിരുന്നു. ഇനി ആഴ്ചയിൽ ഒന്നു വീതം അയയ്ക്കുമെന്നു തോന്നുന്നു.

അവൻ എന്തു കളിയാണ് കളിക്കുന്നതെന്ന് നോക്കിക്കോ!" എന്നു പറഞ്ഞു. ബസവൻ "ശരി യജമാനനേ" എന്നു മറുപടി നല്കി.

കുഞ്ഞു പിറന്ന സമയം കഴിയുന്നത്ര കൃത്യമായറിഞ്ഞ്, റാണി ദീക്ഷിതരെ വരുത്തി തട്ടത്തിൽ മംഗളദ്രവ്യങ്ങൾ നല്കിയിട്ട് ജാതകം നോക്കി പറയാനാവശ്യപ്പെട്ടു. ദീക്ഷിതർ "നോക്കിപ്പറയാം അമ്മേ. അതിനു തടസ്സമില്ല. എന്നാൽ അതിനു മുമ്പേ ഒരു കാര്യം ഉണർത്തിക്കണമായിരുന്നു. ജാതകം നോക്കിയശേഷം പറഞ്ഞാൽ അതിൽ കണ്ട സംഗതിയാണെന്ന് ശങ്കിച്ചേക്കാം. ആ സംശയം ഇല്ലാതാക്കാൻ ഇപ്പോൾ തന്നെ ഉണർത്തിക്കാം."

"തീർച്ചയായിട്ടും പറഞ്ഞോളൂ പൂജാരീ. ഇപ്പോൾ പറഞ്ഞാലും അപ്പോൾ പറഞ്ഞാലും നിങ്ങൾ ദൈവം കാണിക്കുന്ന സത്യം പറയുന്നു എന്നത് നമുക്കറിയാം. നിങ്ങളെപ്പറ്റി ഒരു ശങ്കയും നമുക്കില്ല."

"മുൻപു കണ്ട സംഗതി ഇപ്പോൾ വീണ്ടും പറയാം. ദുഷ്ടയോഗം എന്താണുള്ളതെന്നു മുമ്പേ ഉണർത്തിച്ചു. അതു ഞാൻ പ്രതീക്ഷിച്ചതുപോലെ ഒരു കാര്യത്തിൽ സത്യമായി. ഭർത്താവ് അവിടെയും ഭാര്യ ഇവിടെയും ഇരിക്കുമ്പോൾ ഇവർ ഗർഭിണിയാകാൻ അവസരമില്ലെന്ന് എനിക്കറിയാമായിരുന്നു. ഞാൻ കണക്കു കൂട്ടിയ പോലെ ദൈവം അവരെ ഒന്നിപ്പിച്ചു. അവർ ഗർഭിണിയായി. ആദ്യം യോഗഫലത്തിൽ കണ്ട ഭാഗ്യദോഷം ഒഴിവാകണമെങ്കിൽ, ദൈവകൃപകൊണ്ട് അതു നടക്കാൻ വേണ്ടി നാം കഠിനപ്രയത്നം ചെയ്യണം."

"ആകാം പൂജാരീ. എന്തു ചെയ്യണമെന്നു പറഞ്ഞാലും."

"ഈ വർഷം കഴിഞ്ഞാൽ പിന്നെ ഭയപ്പെടാനില്ല. കഴിയുന്നതും വേഗം അളിയൻ കുടുംബസമേതം ഏതെങ്കിലും ക്ഷേത്രത്തിൽ താമസിക്കാൻ ഏർപ്പാടു ചെയ്താൽ നന്നായിരുന്നു."

കുട്ടിയെ രാജാവിൽനിന്നു അകറ്റുകയായിരുന്നു ദീക്ഷിതൻെറ ഉദ്ദേശ്യം. റാണിക്ക് ഇതു മനസ്സിലായി. അവർ "നല്ലത് പൂജാരീ. ജനിച്ച വർഷത്തിൽ കുട്ടിയെ ദിവ്യക്ഷേത്രത്തിൽ ദൈവസന്നിധിയിൽ കൊണ്ടുപോയെന്നും ആയല്ലോ. ഒരു മാസം കഴിയട്ടെ. ഏർപ്പാടു ചെയ്യാം" എന്നു പറഞ്ഞു.

ജാതകം നോക്കിക്കൊണ്ട് ദീക്ഷിതർ അടുത്ത ദിവസം വന്നു. "ജാതകം നോക്കി അമ്മേ. ഇതിത്ര പെട്ടെന്നു നോക്കി തീർച്ചപ്പെടുത്തേണ്ടെന്നു തോന്നുന്നു. ഈ ജാതകമെഴുത്ത് ഒരുതരം കുഴപ്പം

പിടിച്ച ജോലി തന്നെ. ജലോദയവും ശിരോദയവുമാകുമ്പോൾ ഏതു ഗൃഹം, ഏതു നക്ഷത്രം എവിടെ എങ്ങനെ നിന്നു എന്നറിഞ്ഞു കഴിഞ്ഞാൽ ജ്യോതിഷിയുടെ കണക്കുകൂട്ടൽ മിക്കവാറും ആകും. സത്യത്തിലുള്ള ഫലമൊന്ന്, പറയുന്ന ഫലമൊന്ന്. ഇങ്ങനെയായിരിക്കുമ്പോൾ അപ്പംഗൊളത്ത് പ്രസവം നടന്ന്, അതിൻെറ സമയം ഇവിടെ അമ്മയെ അറിയിച്ച് അതനുസരിച്ച് ജാതകൻെറ ഭാഗ്യദോഷം നിശ്ചയിക്കുന്നത് അത്ര ശരിയായെന്നിരിക്കില്ല. പ്രായമായവരുടെ ജാതകം നോക്കുമ്പോൾ ജീവിതത്തിൽ അവർക്ക് യഥാർഥമായി സംഭവിച്ച സമ്പത്തു വിപത്തുകളൊക്കെ പരിഗണിച്ചു കൊണ്ട് ഈ സമയത്ത് ജനിച്ചാൽ ഇതു സംഭവിക്കുമായിരുന്നില്ല. ഈ സമയത്ത് ജനിച്ചിരുന്നാൽ മറ്റൊന്ന് സംഭവിക്കുമായിരുന്നില്ല, ഇതെല്ലാം സംഭവിക്കണമെങ്കിൽ ഈ സമയത്ത് ജനിച്ചിരിക്കണം, ഇങ്ങനെ അറിയാവുന്ന സമയത്ത് ജനിച്ച ജാതകന് ഇങ്ങനൊക്കെയുള്ള വിപത്തും സമ്പത്തുമുണ്ട് എന്ന് ദൈവജ്ഞർ ഗണിച്ചു പറയും. ജനിച്ചു രണ്ടു ദിവസങ്ങൾക്കുള്ളിൽ ഇങ്ങനെ ജാതകം എഴുതുവാൻ അനുകൂലമായ കാര്യങ്ങളൊന്നും നടന്നിരിക്കില്ല. കുറച്ചു ക്ഷമിക്കുന്നത് നന്നായിരിക്കും."

ദീക്ഷിതരുടെ ഈ ദീർഘമായ ആമുഖം കേട്ട് റാണി ജാതകം എന്തോ അപകടം സൂചിപ്പിക്കുന്നുണ്ടെന്നും അതു പറയാൻ ദീക്ഷിതർക്കു മടിയാണെന്നും കരുതി "അങ്ങനെയാണെങ്കിൽ ഇപ്പോൾ ജാതകമെഴുതേണ്ടെന്നാണോ പൂജാരീ?"

"അതേ അമ്മേ!"

"ശരി. വേണ്ട."

"ഇടയിൽ ജാതകമെഴുതാൻ കാത്തിരിക്കാതെ ഇന്നലെ ഉണർത്തിച്ചപോലെ അച്ഛനെയും അമ്മയെയും കുഞ്ഞിനെയും ഒരു പുണ്യക്ഷേത്രത്തിലയയ്ക്കണം."

"അതു ചെയ്യാം പൂജാരീ!"

റാണിയുടെ സംശയം ശരിയായിരുന്നു. എത്ര സൂക്ഷ്മമായി നോക്കിയിട്ടും ഈ കുട്ടിക്ക് ആയുസ്സു വളരെ കുറവാണെന്നാണ് ദീക്ഷിതർ കണ്ടത്. കംസയോഗമുള്ള മാമൻെറ സമീപം അല്പായുസ്സുള്ള അനന്തിരവൻ. ദീക്ഷിതന് ഈ സാന്നിധ്യം അപകടകരമായി തോന്നി. ഗൃഹങ്ങൾ സൂചിപ്പിക്കുന്ന അപകടം ഇല്ലാതാക്കാൻ ശ്രമിക്കേണ്ടത് അത്യാവശ്യമാണെന്ന വിശ്വാസം ദീക്ഷിതർക്കുണ്ടായിരുന്നു. തനിക്കു മനസ്സിലായത് അയാൾ റാണിയുടെ സന്നിധാനത്തിലുണർത്തിച്ചു.

കുഞ്ഞിൻെറ ജാതകം നോക്കണമെന്ന് അതിൻെറ അമ്മയ്ക്കു തോന്നിയതിൽ ആശ്ചര്യമില്ല. അവർ ചെന്നബസവനോട് "നാത്തൂൻ ബ്രാഹ്മണമുത്തശ്ശന് ആളയച്ചിട്ടുണ്ട്. ജാതകത്തിലെന്തുണ്ടെന്ന് ആരെയെങ്കിലും പറഞ്ഞയച്ചറിയണം" എന്നു പറഞ്ഞു.

ചെന്നബസവൻ: "നിങ്ങളുടെ ബ്രാഹ്മണമുത്തശ്ശൻ സംസ്കാരമില്ലാത്ത മനുഷ്യനാണ്. "ഒയ്യാം പൊയ്യാം" എന്നതറിയാം. ഇതാണ് ശരി എന്നു പറയാൻ അയാളുടെ തലയിലെഴുതിയിട്ടില്ല. അതു ഞാൻ മറ്റാരോടെങ്കിലും ചോദിക്കാം."

"ആരോട്?"

"വിളിപ്പിക്കുന്നുണ്ട് .............. നോക്കിക്കോ."

ചെന്നബസവൻ 'മറ്റാരോടെങ്കിലും' എന്നു പറഞ്ഞത് ഭഗവതിയെ ഉദ്ദേശിച്ചാണ്. "ഭഗവതി വന്ന് അമ്മയെയും കുഞ്ഞിനെയും രക്ഷിക്കണം, കുട്ടിയുടെ ജാതകം ഗണിച്ചു പറയണം" എന്ന് അപേക്ഷിക്കാൻ അയാൾ അന്നുതന്നെ ഭഗവതിയുടെ സമീപത്തേക്ക് ഒരു സേവകനെ അയച്ചു.

77

സേവകൻ ഭഗവതിയുടെ ആശ്രമത്തിൽ ചെന്നപ്പോൾ അവർ മടക്കേറിയിലേക്ക് പോയിരിക്കുകയായിരുന്നു. ഓംകാരേശ്വര മന്ദിരത്തിൽ വെച്ച് അവർ ദീക്ഷിതരുമായി സംസാരിച്ചു. ഇവരുടെ സംസാരവിഷയവും ജനിച്ച കുഞ്ഞിൻെറ ജാതകം തന്നെയായിരുന്നു.

"മാമൻെറ ജാതകവും അനന്തിരവൻെറ ജാതകവും ഒന്നുതന്നെയാണെന്നു കാണുന്നു, അണ്ണയ്യാ. മുകൾപ്പല്ലും കീഴ്പ്പല്ലും ഇത്ര നന്നായി ചേരുകയില്ല. ഈ മാമൻ കൊല്ലണം ആ കുഞ്ഞു മരിക്കണം."

"ശരി പാപ്പാ. ഇക്കാര്യം നീ എന്തിനാണന്വേഷിക്കുന്നത്."

"ഇക്കാര്യത്തിലൊന്നുമിടപെടേണ്ട ആവശ്യമെനിക്കില്ല. പോട്ടെ. ഇതു സത്യമാണെങ്കിൽ ആ രാജാവിന് രാജ്യം നഷ്ടപ്പെടും എന്നതും സത്യമാണ്."

"രാജാവ് നശിക്കണമെന്ന് നിനക്കു വിചാരിക്കാം പാപ്പാ. അരമനയിലെ ചോറുണ്ട ഞാൻ ഇതിൽ നിന്നു രക്ഷിക്കണമെന്നു ദൈവത്തോട് പ്രാർഥിക്കണം."

"എൻെറ മകൻ രാജാവാകരുതെന്നു പറയണം."

"വിധിയില്ലാതെ രാജാവിനു രാജ്യം നഷ്ടപ്പെട്ടാൽ വേറെ ആരെങ്കിലും രാജാവാകണം. നിൻെറ മകൻ എന്നൊരുത്തൻ ഉണ്ടെങ്കിൽ അവൻ രാജാവാകേണ്ട എന്ന് ഞാൻ എന്തിനു പറയണം? ഭാഗ്യദോഷം കൊണ്ട് വളരെ വളരെ ദു:ഖിച്ച മകൾ; ഇത്രനാൾ കഴിഞ്ഞെങ്കിലും അല്പം സുഖം കണ്ടു എന്ന് ഞാൻ സന്തോഷിക്കും."

"ആ സുഖം കാണുന്ന കാര്യത്തിൽ സംശയമുണ്ടോ അണ്ണയ്യാ?"

"പറച്ചിലിൽ സംശയമില്ല പാപ്പാ. അതിനു പത്ത് അർഥമുണ്ട്. എപ്പോൾ ഏതർഥമാണെന്നറിയുന്നത് ഗണകൻെറ സാമർഥ്യമാണ്. തൻെറ ജാതകം താൻ തന്നെ പരിശോധിക്കുകയാണെങ്കിൽ മമത അർഥത്തെ മറയ്ക്കുന്നു. തൻെറ ഇഷ്ടം പോലെ തിരുത്താൻ പ്രേരിപ്പിക്കുന്നു. ഇതുകൊണ്ടാണ് ദൈവജ്ഞർ തങ്ങളെ സംബന്ധിച്ച ജാതകം നോക്കരുത് എന്ന് നിയമം വെച്ചിരിക്കുന്നത്."

ഇവർ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ ചെന്നബസവൻെറ ഭൃത്യൻ ഭഗവതിയെ അന്വേഷിച്ച് ദേവാലയത്തിലേക്ക് വന്നു. ചെന്നബസവൻ പറഞ്ഞയച്ച കാര്യങ്ങളൊക്കെ ഭഗവതിയെ അറിയിച്ചു.

സേവകൻ എവിടെ നിന്നാണ് വരുന്നതെന്ന് മനസ്സിലാക്കിയ ദീക്ഷിതർ "നീ ഇവരുമായി ഇത്രയേറെ അടുപ്പം വെച്ചുകൊണ്ടിരിക്കുന്നോ പാപ്പാ?" എന്നു ചോദിച്ചു.

"അതെ. എന്താണ് അണ്ണയ്യാ?"

"നോക്കൂ കുഞ്ഞേ..... ഇവരും രാജാവും തമ്മിൽ നല്ല ബന്ധമല്ല ഉള്ളത്. നീയും ഇവരോടു ചേർന്നാൽ അവർ രാജാവിനെതിരായി പ്രവർത്തിച്ച് നിൻെറ ഗണനം നടപ്പിൽ വരുത്താൻ നോക്കും. സൂക്ഷിച്ചോ."

"അങ്ങനെ പറയുന്നോ, അണ്ണയ്യാ?"

"അതിനെക്കാൾ വലിയ അപകടമില്ലെന്നറിയാമോ പാപ്പാ? അവർക്കല്ല അപകടം, നിൻെറ മകൻ എന്നു പറയുന്നവന്. ഈ ആഗ്രഹത്തോടെ നീ ചെയ്യുന്ന തെറ്റ് ഒന്നിനു രണ്ടായി നിനക്കു തന്നെ തിരിച്ചുകിട്ടും കുഞ്ഞേ സൂക്ഷിച്ചോ."

ഭഗവതിയുടെ മുഖത്ത് ദു:ഖം പരന്നു. അവൾ "ശരി. ഞാൻ പോയി വരട്ടേ?" എന്നു ചോദിച്ചു.

ദീക്ഷിതർ അനുമതി നൽകി. അവർ നാലു ചുവടു നടന്നശേഷം ദീക്ഷിതർ "പ്രസവിച്ചവരോടും ജനിച്ചവരോടും ദൈവജ്ഞർ

എന്തു പറയാം, എന്തു പറയരുത് എന്നത് നിനക്കറിയാമല്ലോ?" എന്നു ചോദിച്ചു.

"ഓർമയുണ്ട് അണ്ണയ്യാ!"

ഇങ്ങനെ പറഞ്ഞ് ഭഗവതി പുറപ്പെട്ടു. അച്ഛനും അമ്മയും കുഞ്ഞുങ്ങളുമെല്ലാം പുണ്യക്ഷേത്രത്തിൽ പോയി ഒരു വർഷം താമസിക്കണമെന്ന് അരമനയിൽ പറഞ്ഞ കാര്യവും ദീക്ഷിതർ ഭഗവതിയെ അറിയിച്ചിരുന്നു. അവർ ചെന്നബസവനോട് മറ്റൊന്നും പറയാതെ ഇതു മാത്രമറിയിച്ചു.

## 78

ഈ സമയത്ത് ഇംഗ്ലീഷുകാർ നവരാത്രി ദിവസം വരണമെന്ന് കാണിച്ചുകൊണ്ടുള്ള കത്തുപോയിരുന്നു. നവരാത്രി ഉൽസവത്തിനും ഇംഗ്ലീഷുകാരുടെ ആതിഥ്യത്തിനും വേണ്ട സന്നാഹങ്ങളൊരുക്കുന്ന സന്ദർഭത്തിൽ ബോപ്പണ്ണനും രാജാവും തമ്മിലുള്ള വിരോധം അപകടകരമായ രൂപം കൊള്ളുകയായിരുന്നു. നവരാത്രി ആകുമ്പോഴാണ് അരമനയിലെ കൈൽ ഉൽസവവും നടക്കുക പതിവ്. പരിപാടികളുടെ കൂട്ടത്തിൽ കുടകരുടെ നൃത്തം പ്രധാന ഇനങ്ങളിലൊന്നാണ്. പുറംനാട്ടുകാർ വന്ന് നൃത്തം കാണുമെന്നതുകൊണ്ട് ഇപ്രാവശ്യത്തെ നൃത്തം പതിവിനേക്കാൾ നന്നായി നടത്തണമെന്ന് വീരരാജൻ ആവശ്യപ്പെട്ടു. കുടകരുടെ ശ്രേഷ്ഠനായ മന്ത്രിയാണെന്ന കാരണത്താൽ ഇതിന്റെ മേൽനോട്ടം വഹിക്കുന്നത് പതിവനുസരിച്ച് ബോപ്പണ്ണനാണ്.

ഇപ്രാവശ്യം ബസവൻ, ബോപ്പണ്ണന്റെ ഭവനത്തിൽ പോയി ഇക്കാര്യം അറിയിച്ചപ്പോൾ അദ്ദേഹം "ഇത്തവണത്തെ ഉൽസവത്തിനു വരാനുള്ള സൗകര്യമില്ല. ഈ ഏർപ്പാടെല്ലാം മറ്റാളുകളെക്കൊണ്ടു ചെയ്യിച്ചോളൂ" എന്നു പറഞ്ഞു.

ബോപ്പണ്ണൻ ഉൽസവത്തിനു വരാതിരുന്നാൽ അയാളും രാജാവും തമ്മിലുള്ള വിരോധത്തിന്റെ കഥ നാടു മുഴുവനറിയും. അതു പോലെ, പുറത്തുനിന്നു വരുന്നവർ ഇതു സത്യമാണെന്നു മനസ്സിലാക്കുകയും ചെയ്യും. ഇതുകൊണ്ടുതന്നെ ബസവന് വളരെയേറെ ഭയമുണ്ടായി. ഒപ്പം ബോപ്പണ്ണൻ വിസമ്മതിച്ചാൽ ഇതറിയാവുന്നവർ വേറെ ആരെന്ന ചിന്തയുമുണ്ടായി.

ബോപ്പണ്ണൻ അയാളുടെ ആളുകളുടെ കൂട്ടത്തിൽ വിശ്വാസപുരുഷനാണ്. അയാളുടെ യോഗ്യത മറ്റൊരാൾക്കില്ല. സ്വൽപം

കഴിവു കുറഞ്ഞവനായാലും കുഴപ്പമില്ല ഇതിനു മറ്റൊരാളെ നിയമിക്കാം. എന്നാലയാൾ "ബോപ്പണ്ണൻ എന്തുകൊണ്ട് ഇതു ചെയ്തില്ല?" എന്നു ചോദിച്ചേക്കാം. കാരണമറിഞ്ഞാൽ "അദ്ദേഹം ഇഷ്ടമില്ലാതെ വിട്ട ജോലി ഞാൻ ചെയ്ത് അദ്ദേഹത്തിൻെറ സ്നേഹം ഞാൻ ഇല്ലാതാക്കണോ? വിരോധം സമ്പാദിക്കണോ?" എന്നു ചോദിച്ചേക്കാം. ഇതിനെന്താണ് ചെയ്യേണ്ടത്? ആദ്യമായി ബസവൻ ഇക്കാര്യം റാണിയെ അറിയിച്ചു. സിംഹാസനത്തിൻെറ ഒരു കാൽ മുറിഞ്ഞുവീണപോലെ അവർ ഭയപ്പെട്ടു. ബോപ്പണ്ണൻ ഇത്ര സ്പഷ്ടമായി വിരോധം പ്രകടിപ്പിക്കുവാൻ തയ്യാറായിരിക്കുന്നത് അയാൾ രാജാവിൻെറ എതിർകക്ഷിയായി യുദ്ധരംഗത്തുനില്ക്കുന്ന മാതിരിയാണ്. എങ്ങനെഎങ്കിലും ഇതു ശരിയാക്കണമെന്ന് അവർ വിചാരിച്ചു. അവർ "മന്ത്രി അയ്യനവരോടു പറയൂ, ബോപ്പണ്ണനുമായി സംസാരിച്ച് അയാളെ സമാധാനപ്പെടുത്തട്ടെ" എന്നു പറഞ്ഞു.

ബസവൻ, റാണിയുടെ വാക്കുകൾ ലക്ഷ്മീനാരായണയ്യരെ അറിയിച്ചു ബോപ്പണ്ണൻെറ കോപം ഇത്രത്തോളമായോ എന്ന് അയാൾ അദ്ഭുതപ്പെട്ടു. രാജാവിൻെറ നടപടികളിൽ ബോപ്പണ്ണന് തികഞ്ഞ അസംതൃപ്തിയാണുള്ളതെന്ന് ലക്ഷ്മീനാരായണയ്യർ മനസ്സിലാക്കിയിരുന്നു. എന്നാലും മന്ത്രിയായിരുന്നുകൊണ്ട് രാജ്യകാര്യങ്ങളിൽ പങ്കു വഹിക്കാതെ ഒഴിഞ്ഞു നില്ക്കുന്നത് എങ്ങനെ ശരിയാകും? ബോപ്പണ്ണൻ ഇങ്ങനെ തെറ്റായി ചിന്തിക്കുമെന്ന് ലക്ഷ്മീനാരായണയ്യർ കരുതിയിരുന്നില്ല. "ബോപ്പണ്ണനെ കണ്ടു സംസാരിക്കാം. റാണിയെ അറിയിക്കൂ" എന്നു പറഞ്ഞു. അതേ ദിവസം തന്നെ ലക്ഷ്മീനാരായണയ്യർ ബോപ്പണ്ണനെ കാണുകയുണ്ടായി.

ബോപ്പണ്ണൻ:"നോക്കൂ ലക്ഷ്മീനാരായണയ്യാ! നിങ്ങളുടെ രാജാവ് എന്നെ കുടുംബദ്രോഹി എന്നു വിളിച്ചു. ഇങ്ങനെ പറയിപ്പിച്ചുകൊണ്ടു ഞാൻ വീണ്ടും അവിടെ പോകണോ? അദ്ദേഹം എന്നെ കാണുമ്പോൾ വീണ്ടും അങ്ങനെ പറഞ്ഞാൽ കേട്ടുകൊണ്ടു വെറുതെയിരിക്കണോ? ഇക്കാര്യം നാടു മുഴുവനറിഞ്ഞ് അമ്മാജിയുടെയും എൻെറയും പേരുകൾ ചേർത്ത് ആളുകൾ പറഞ്ഞുകൊണ്ടു നടക്കുന്നതു ശരിയാണോ? ഞാനിനിയും അരമനയിൽ കാലുകുത്തണമെങ്കിൽ രണ്ടു കാര്യം നടക്കണം. ഒന്നാമതായി മുമ്പു പറഞ്ഞത് തെറ്റാണെന്ന് രാജാവു സമ്മതിക്കണം. രണ്ടാമതായി ഇനി ഇത്തരം വാക്കുകൾ പറയുകയില്ലെന്ന് സത്യം ചെയ്യണം."

മെന്നും, അത് മുൻവാക്കുകൾ മറക്കണം എന്ന് അപേക്ഷിക്കുന്നതിന് സമമാകുമെന്നും റാണി തീരുമാനിച്ചു. ലക്ഷ്മീനാരായണയ്യർ രാജാവിനെ കണ്ട് പരിതസ്ഥിതികൾ അദ്ദേഹത്തെ ഉപായമായി അറിയിക്കണമെന്നും അദ്ദേഹം ബോപ്പണ്ണനെ ക്ഷണിക്കാൻ വേണ്ട ഏർപ്പാടു ചെയ്യണമെന്നും തീരുമാനിക്കപ്പെട്ടു.

79

ലക്ഷ്മീനാരായണൻ ബസവനെ വിളിച്ച് "ഉൽസവത്തെപ്പറ്റി രാജാവിനെ കണ്ടു സംസാരിക്കണം, എപ്പോൾ വരണമെന്ന് അറിഞ്ഞു പറയുക" എന്നു പറഞ്ഞു. ബസവൻ രാജാവിൻെറ ഉത്തരവു വാങ്ങി വിവരം ലക്ഷ്മീനാരായണയ്യരെ അറിയിച്ചു.

ലക്ഷ്മീനാരായണയ്യർ ബുദ്ധിപൂർവമായ വാക്കുകൾ കൊണ്ട് ബോപ്പണ്ണൻെറ തീരുമാനം രാജാവിനെ അറിയിച്ചു. "തമ്പുരാൻ മൂന്നു പ്രാവശ്യം ആദരപൂർവം സംസാരിച്ചശേഷം ഒരു പ്രാവശ്യം അനാദരത്തോടെ സംസാരിച്ചാൽ സേവകർ അതു മനസ്സിൽ വെച്ചുകൊണ്ടിരിക്കില്ല. സ്വാമി-സേവകൻ എന്ന ബന്ധമാണിത്. ബോപ്പണ്ണന് ഇതറിയാം. എന്നാലും അദ്ദേഹത്തിന് ഒരു കാര്യത്തിൽ സങ്കോചമുണ്ട്. തമ്പുരാൻ അന്നു പറഞ്ഞ കാര്യം ജീവിതവുമായി ബന്ധപ്പെട്ടതാണ്. അത്തരം ആലോചന ഉണ്ടായാൽ തന്നെ അത് അരമനയുടെ ഗൗരവസമ്പത്തുക്കൾക്ക് കുറവാണ്, മന്ത്രിയുടെ ശ്രേയസ്സിന് ഹാനികരമാണ്. അതുകൊണ്ട് അന്നത്തെ കാര്യങ്ങളൊന്നും മനസ്സിൽ വെച്ചുകൊണ്ടിരിക്കരുതെന്ന് ബോപ്പണ്ണന് ഉത്തരവയച്ചാൽ ഉൽസവം തടസ്സം കൂടാതെ നടക്കും" എന്നു പറഞ്ഞു.

"വർഷം തോറും ചെയ്യുന്ന ജോലി. അതു നടത്തിക്കണമെന്ന് ഈ വർഷം പ്രത്യേകിച്ചു പറഞ്ഞറിയിക്കണോ?"

"അതു താൻ നടത്തിക്കുന്നത് തമ്പുരാന് സമ്മതമാണോ അല്ലയോ എന്ന് ബോപ്പണ്ണനു സംശയമുണ്ട്."

"ബസവൻ അയാളോടുപോയി പറഞ്ഞില്ലേ?"

"ബസവയ്യൻ പോയി പറഞ്ഞു. പിന്നീടു ബോപ്പണ്ണൻ ഈ സംശയം പറഞ്ഞശേഷം തന്നെയാണ് ഞാൻ അദ്ദേഹവുമായി സംസാരിച്ച് സന്നിധാനത്തിലുണർത്തിക്കുവാൻ ഇവിടെ വന്നത്."

"ഓഹോ! നാം തെറ്റു സംസാരിച്ചുവെന്ന് സമ്മതിക്കണമെന്നാണ് ബോപ്പണ്ണൻെറ വാശി. അതു നമ്മെ അറിയിക്കാനാണ് നിങ്ങളുടെ ഈ രാജ്യഭാര വർത്തമാനം?"

"ഇക്കാര്യത്തിൽ ഞാൻ ബോപ്പണ്ണനോടൊപ്പമുള്ള മന്ത്രിയാണ്. എന്നാൽ ഒന്നാമതായി, തമ്പുരാന് ശ്രേയസ്സുണ്ടാക്കുന്ന സേവകനായി പ്രവർത്തിക്കുന്നു. തിരുമനസ്സുകൊണ്ട് ഏർപ്പാടു ചെയ്ത ഉൽസവവും ആതിഥ്യവും തടസ്സമില്ലാതെ നടക്കണം. ഇതിൽ ഒരു ഭാഗം ബോപ്പണ്ണനെ ആശ്രയിച്ചിരിക്കുന്നു. ഈ ഭാഗം വഹിക്കുന്ന കാര്യത്തിൽ ചെറിയൊരു സംശയം കൊണ്ട് അദ്ദേഹം പുറകോട്ടു നില്കുന്നു. അദ്ദേഹത്തോട് ദയവായി ഒരു വാക്കു പറഞ്ഞാൽ ഈ സംശയമൊക്കെ ഇല്ലാതാകും. ഉദ്ദേശ്യസിദ്ധിക്കനുകൂലമായ വാക്കുകളെക്കുറിച്ചു ഞാൻ ചിന്തിക്കുകയാണ്. എൻെറ സംസാര രീതി ചിലപ്പോൾ തമ്പുരാന് ഇഷ്ടപ്പെടുകയില്ല. ഇതെനിക്കറിയാം. എന്നാൽ വലിയവരോടു സംസാരിക്കുമ്പോൾ സ്നേഹമുള്ള വാക്കുകൾ നേരെ പറയാം; അപ്രിയമുള്ള കാര്യങ്ങൾ നേരെ പറയരുതെന്ന് എൻെറ പിതാവ് എന്നെ പഠിപ്പിച്ചിട്ടുണ്ട്. ഇത് എക്കാലത്തും സത്യമാണെന്ന് അദ്ദേഹം വ്യക്തമായി മനസ്സിലാക്കിത്തന്നു. ഞാൻ അദ്ദേഹത്തിൻെറ രീതിയിലാണു ജീവിക്കുന്നത്. ഇതിൽനിന്നുണ്ടാകുന്ന വിഷമം കണക്കിലെടുക്കാതെ, എൻെറ ആശയം നല്ലതാണെന്നു കരുതി രാജ്യകാര്യങ്ങൾ നിർവഹിക്കുന്നത് തമ്പുരാന് ചേർന്നതായിരിക്കും."

ഇത്രയുമായപ്പോൾ രാജാവ് "ആകട്ടെ അയാളോടു വരാൻ പറയുക. പറയാനുള്ളത് നേരിട്ട് അറിയിക്കാം" എന്നു പറഞ്ഞു.

## 80

ലക്ഷ്മീനാരായണയ്യർ ചെന്ന് "രാജാവ് ചെല്ലാൻ അറിയിച്ചിരിക്കുന്നു. ചെന്ന് സംസാരിക്കണം" എന്ന് ബോപ്പണ്ണനോടു പറയുവാനായി ഒരു സേവകനെ അയച്ചു. അധികം വൈകാതെ ബോപ്പണ്ണൻ അർധമനസ്സോടെ വന്നു ചേർന്നു. രണ്ടുപേരും രാജാവിൻെറ സമീപം ചെന്ന് നമസ്കരിച്ച് ആസനസ്ഥരായി. വീരരാജൻ "നാം പറഞ്ഞ കാര്യങ്ങളൊക്കെ തെറ്റായിരുന്നെന്നു നാം സമ്മതിക്കണമെന്ന് നിങ്ങൾ അയ്യനവരോടു പറഞ്ഞയച്ചോ?" എന്നു ചോദിച്ചു. അദ്ദേഹം ബോപ്പണ്ണനെ വർധിച്ച കോപത്തോടെ നോക്കി. ഈ വാക്കുകൾ ലക്ഷ്മീനാരായണയ്യർ പ്രതീക്ഷിച്ചിരുന്നില്ല. ബോപ്പണ്ണനു കോപം വന്നു. രാജാവിനോടു മാത്രമായിരുന്നില്ല, തന്നോടൊപ്പമുള്ള മന്ത്രിയോടായിരുന്നു കൂടുതൽ കോപം. തൻെറ തീരുമാനം രാജാവിനോട് ലക്ഷ്മീനാരായണയ്യർ അതേ മാതിരി വർണിച്ചു കൊടുത്തിരിക്കുമോ? രാജാവിൻെറ സംസാരരീതി വഴക്കു ക്ഷണിച്ചു വരുത്തുന്ന തരത്തിലുള്ളതായിരുന്നു.

മുമ്പായിരുന്നെങ്കിൽ ബോപ്പണ്ണൻ രാജാവിനെ നേരിടുകതന്നെ ചെയ്യുമായിരുന്നു. ഇപ്പോൾ വഴക്കടിച്ചു സമയം കളയാൻ അയാൾ തയ്യാറായിരുന്നില്ല. അയാളുടെ മനസ്സിൽ താനും രാജാവും തമ്മിൽ ഇനി ചർച്ച നടത്തണമെന്ന ഉദ്ദേശ്യം അവശേഷിച്ചിരുന്നില്ല. അയാൾ ലക്ഷ്മീനാരായണയ്യന്റെ നേർക്കു തിരിഞ്ഞ് "ഈ സംഭാഷണം വേണോ അയ്യനവരേ?" എന്നു ചോദിച്ചു. ലക്ഷ്മീനാരായണയ്യർ രാജാവിനു മനസ്സിലാകത്തക്ക മട്ടിൽ എന്നാൽ ബോപ്പണ്ണനോടു മാത്രം പറയുന്ന രീതിയിൽ "രാജാവ് അന്നങ്ങനെ പറഞ്ഞതു കൊണ്ട് നിങ്ങൾ അരമനയിലേക്കു വരുന്നത് രാജാവിന് ഇഷ്ടമാവുകയില്ല എന്ന് നിങ്ങൾ ധരിച്ചിരിക്കുന്നു, വരാൻ മടിയുണ്ട് എന്ന് ഞാൻ സന്നിധാനത്തിൽ ഉണർത്തിച്ചു. ഞാൻ പറഞ്ഞതിന്റെ അർഥം ഇങ്ങനെ എടുത്തുകൊണ്ട് രാജാവ് ഉത്തരവിട്ടതാണ്. തമ്പുരാൻ ക്ഷമചോദിക്കണമെന്നു നിങ്ങൾ ആവശ്യപ്പെട്ടതായി ഞാൻ പറഞ്ഞിട്ടില്ല" എന്നു പറഞ്ഞു.

ബോപ്പണ്ണൻ: "അതു വീണ്ടും രാജാവിനെ ഉണർത്തിച്ചു കഴിഞ്ഞു. ഞാൻ സംസാരിച്ചാൽ അതു സുഖമാവില്ല. അതിരുവിട്ടേക്കും."

ലക്ഷ്മീനാരായണയ്യർ: "യജമാനൻ ബോപ്പണ്ണനോട് ക്ഷമായാചനം ചെയ്യണമെന്ന് അദ്ദേഹം പ്രതീക്ഷിക്കുന്നില്ല. സേവകർ യജമാനൻമാരെക്കൊണ്ട് ഇത്തരം വാക്കുകൾ പറയിപ്പിക്കാൻ ഒരിക്കലും ശ്രമിക്കുകയില്ല. ബോപ്പണ്ണൻ അരമനയിൽ വരുന്നത് യജമാനന് ഇഷ്ടപ്പെടുമോ എന്നു സംശയിച്ചു. ഈ അവസരത്തിൽ വന്ന് ബഹളമുണ്ടാക്കേണ്ട എന്നു കരുതി അദ്ദേഹം അകന്നു നിന്നു. അദ്ദേഹം അരമനയിൽ വരുന്നതിനു രാജാവിനു വിരോധമില്ലെന്ന് എനിക്കറിയാം. അദ്ദേഹത്തോടും ഞാനതു പറഞ്ഞു. യജമാനൻ ഈ വാക്കു സ്വീകരിച്ചാൽ മതി. കഴിഞ്ഞതൊന്നും ഓർക്കേണ്ട കാര്യമേയില്ല."

"നിങ്ങളുടെ കൂട്ടുമന്ത്രിയുടെ അഭിമാനം കാക്കുന്ന നിങ്ങൾ എന്തുകൊണ്ട് നിങ്ങളുടെ യജമാനന്റെ അഭിമാനം സംരക്ഷിക്കുന്നില്ല? അയാൾ ചെയ്തുകൊണ്ടിരിക്കുന്ന ജോലികൾ ചെയ്യാൻ നാം വിളിപ്പിക്കണോ? അതു ചെയ്യുന്നതുപോലെ ഈ ജോലിയും ചെയ്യണം. പ്രത്യേകിച്ചു നാം എന്തിനു പറയണം?"

ബോപ്പണ്ണൻ വീണ്ടും ലക്ഷ്മീനാരായണയ്യന്റെ നേർക്കു തിരിഞ്ഞ് "ശേഷിച്ച ജോലിയെല്ലാം വിടാനാണോ പറയുന്നത്?" എന്നു ചോദിച്ചു.

ലക്ഷ്മീനാരായണയ്യർ അയാളോട് "സ്വല്പം ക്ഷമിക്കുക!" എന്നു പറഞ്ഞിട്ട് രാജാവിനോട് "ഞാൻ ആദ്യം തന്നെ ഉണർത്തിച്ചു. മറ്റു ജോലിചെയ്യണമെങ്കിൽ അരമനയിലേക്കു വരണമെന്നില്ല. ഉത്സവത്തിൻെറ കാര്യത്തിൽ അരമനയിൽ വരേണ്ടിവ്രും. അതുകൊണ്ട് യജമാനൻെറ ഉത്തരവു വേണം" എന്നു പറഞ്ഞു.

രാജാവ്: "നിങ്ങളുടെ ബുദ്ധി എനിക്കു മനസ്സിലാകുന്നുണ്ട് അയ്യനവരേ! നിങ്ങൾ നമുക്കുവേണ്ടി സംസാരിക്കുന്നതായി അഭിനയിക്കുന്നു. നിങ്ങളുടെ കൂട്ടുമന്ത്രിക്കുവേണ്ടി സംസാരിക്കുന്നു. കോടാലിപ്പിടി മരമാണെന്നു കാണിച്ചുകൊണ്ട് കോടാലിക്കുതന്നെ സഹായകമാവുന്ന പോലെ. ആകട്ടെ. വിട്. നിങ്ങളുടെ ഇഷ്ടം തന്നെ നടക്കട്ടെ. മന്ത്രിമാർ രണ്ടു പേരും നമ്മോടു ദയവുണ്ടായി അരമനയിൽ കാലുകുത്തി അവരവരുടെ ജോലികൾ എന്താണോ അതു ചെയ്ത് നമ്മെ രക്ഷിക്കണം."

ബോപ്പണ്ണൻ പെട്ടെന്ന് എഴുന്നേറ്റു. അയാളുടെ മുഖം ചുകന്നു. അയാൾ ലക്ഷ്മീനാരായണയ്യൻെറ നേർക്കു നോക്കി "ഇത്രവ്യംഗ്യമായി സംസാരിച്ചാൽ ഇവിടെ വന്നു ജീവിക്കാനുകുമോ? ഞാനിവിടെ ഇരുന്നാൽ ഇനിയും സംസാരം മോശമാകും" എന്നു പറഞ്ഞ് രാജാവിനെ നമസ്കരിക്കുന്നതു പോലെ കാണിച്ച് പുറപ്പെടാൻ തുടങ്ങി. ലക്ഷ്മീനാരായണയ്യർ എഴുന്നേറ്റ് അയാളുടെ തോളിൽ പിടിച്ചിരുത്തി അടുത്തിരുന്നു. രാജാവിനോട് "അനുജ്ഞ ലഭിച്ചു. അതിൽ അല്പം അസുഖമുണ്ട്. അതു കാര്യമാക്കേണ്ട എന്ന് ആജ്ഞാപിച്ചാൽ അനുഗ്രഹമായി" എന്നു പറഞ്ഞു.

രാജാവ്: "നിങ്ങൾ വലിയാള് പ്രാണൻ വേണമെന്നു പറഞ്ഞാൽ കൊടുക്കും. നന്നായി. ആജ്ഞാപിച്ചിരിക്കുന്നു. അനുഗ്രഹവും കൊണ്ടു പോകിൻ."

സംഭാഷണം മുന്നോട്ടു കൊണ്ടുപോകാനുള്ള വഴികണ്ടില്ല. ഇത്രയും മതി എന്നു കരുതി ലക്ഷ്മീനാരായണയ്യർ "തമ്പുരാൻെറ ഉത്തരവ്" എന്നു പറഞ്ഞ് ബോപ്പണ്ണന് സൂചനകൊടുത്ത് എഴുന്നേറ്റു. ബോപ്പണ്ണനും എഴുന്നേറ്റു. രണ്ടുപേരും രാജാവിനെ നമസ്കരിച്ച് പുറപ്പെട്ടു.

## 81

മഹാനവമി കൈലുത്സവസമയത്ത് ഇംഗ്ലീഷുകാർ അതിഥികളായി വരുന്ന കാര്യത്തെപ്പറ്റി രാജാവും രാജ്ഞിയുംകൂടി ആലോചി

ച്ചില്ലെങ്കിലും രണ്ടുപേരുടെ മനസ്സിലും ഒരാഗ്രഹമുണ്ടായിരുന്നു. നാട്ടിലെ പ്രമുഖന്മാർ അരമനയ്ക്ക് എതിരായിക്കൊണ്ടിരിക്കുന്നു. ബോപ്പണ്ണമന്ത്രി, രാജാവിന്റെ കാര്യത്തിൽ അവിശ്വാസം പ്രകടിപ്പിച്ചിരിക്കുന്നു. അളിയൻ ചെന്നബസവൻ അരമനയുമായി വിരോധത്തിലായി പരാതികളയച്ചുകൊണ്ടിരിക്കുന്നു. വിരുന്നിനായി ഇംഗ്ലീഷുകാരെ ക്ഷണിച്ച് വിശ്വാസത്തോടെ പെരുമാറി, നല്ല വാക്കു പറഞ്ഞ് അവരുടെ സ്നേഹം സമ്പാദിച്ചാൽ അരമനയ്ക്ക് പ്രബലമായ ഒരു മൈത്രി ലഭിച്ചമട്ടാകും. ചെന്നബസവൻ അയച്ച പരാതിക്കത്തുകൾ കണ്ട അധികാരികൾക്ക് ആ മനുഷ്യൻ അത്ര ശ്രദ്ധേയനല്ലെന്നു മനസ്സിലായിരിക്കണം. എല്ലാവിധത്തിലും രാജാവിന്റെ സ്ഥാനം ഭദ്രമാക്കാൻ വഴിതെളിഞ്ഞേക്കാം.

അരമനയിലെ മകളെ അവളുടെ ഭർത്താവിന്റെ സമീപത്തേക്ക് പറഞ്ഞയച്ചത് ആ അർത്ഥത്തിൽ വളരെ നന്നായെന്നാണ് റാണിയുടെ വിശ്വാസം. രാജാവിന് അനുജത്തിയോട് സത്യത്തിൽ പകയൊന്നുമില്ല. ഏതോ മനസ്താപം കൊണ്ട് അവരെ ഇവിടെ നിർത്തേണ്ടിവന്നു എന്ന് സമാധാനം പറയാം. ഭർത്താവ് അവളെ വേണ്ടമട്ടിൽ സംരക്ഷിക്കാത്തതിനാൽ അവളെ അരമനയിൽ താമസിപ്പിച്ച് സംരക്ഷിക്കേണ്ടിവന്നു എന്ന് ആരെങ്കിലും പറഞ്ഞാൽ ശരി എന്നുതന്നെ തോന്നിയേക്കാം. ഈ അസത്യം പറയാൻ റാണിക്കു മനസ്സുണ്ടാവുകയില്ല; എന്നാലും രാജാവു പറഞ്ഞാൽ അത് അസത്യമാണെന്നു പറയുവാനും പോവുകയില്ല.

## 82

രാജാവിന്റെയും റാണിയുടെയും വിചാരം ഇങ്ങനെയായിരുന്നപ്പോൾ ഇവർ ക്ഷണിച്ച വെള്ളക്കാരുടെ ഉദ്ദേശ്യം മറ്റൊന്നായിരുന്നു. അതിന്റെ സ്വരൂപം ഇതിന് സ്വല്പം മുമ്പ് മദ്രാസ് ഗവർണറിൽ നിന്ന് ബാംഗളൂരിലെ റസിഡണ്ടിനു വന്ന ഒരു കത്തിൽ നിന്നും, റസിഡണ്ട് ആ ഗവർണർക്ക് മറുപടിയായി അയച്ച കത്തിൽനിന്നും സ്പഷ്ടമാകും. മദ്രാസ് ഗവർണരുടെ കത്തിന്റെ ചുരുക്കം ഇതായിരുന്നു.

മംഗളൂരിൽ നിന്ന് കളക്ടർ അയച്ച ഒരറിയിപ്പിൽ നിന്ന് രാജാവിന്റെ ആൾക്കാർ മംഗളൂരിനു സമീപമുള്ള ഒരു ഗ്രാമത്തിൽ നിന്ന് ഒരു പെൺകുട്ടിയെ കട്ടുകൊണ്ടുപോയെന്നു മനസ്സിലായിരിക്കുന്നു. 'കുടകിലെ രാജാവ്, വലിയച്ഛൻ വലിയ വീരരാജന്റെ

യും പിതാവ് ലിംഗരാജൻെറയും നല്ല മാർഗത്തിലൂടെ വാഴുന്നില്ല എന്നത് നമുക്ക് നന്നായി മനസ്സിലായ കാര്യമാണ്. പല കാര്യങ്ങളിൽ നിന്നും ഇക്കാര്യം മുമ്പുതന്നെ വ്യക്തമായിട്ടുള്ളതാണ്. എന്നാൽ ഇതുവരെയും അവർ തൻെറ ദുഷ്കർമങ്ങൾ തങ്ങളുടെ പ്രദേശത്തുമാത്രം ഒതുക്കിനിർത്തിയിരുന്നു. ഇപ്പോൾ ഈ ദുഷ്പ്രവൃത്തികൾ അവരുടെ ഭരണസീമയെയും കടന്നിരിക്കുന്നു. ഇത്തരം സംഗതികൾ സഹിക്കുന്നവരല്ല നാം എന്ന് അദ്ദേഹത്തിന് വ്യക്തമാക്കിക്കൊടുക്കേണ്ടതാണ്. ഇവരുടെ ആൾക്കാർ കൂട്ടുകൊണ്ടുവന്ന ആ പെൺകുട്ടിയെ കണ്ടുപിടിച്ച് അവളെ അവളുടെ ഗ്രാമത്തിലേക്കു മടക്കി അയയ്ക്കണം. ഇപ്രകാരം ചെയ്തു എന്ന് രാജാവ് നമ്മെ അറിയിക്കേണ്ടതാണ്. അങ്ങനെ ചെയ്തില്ലെങ്കിൽ അവളെ അന്വേഷിച്ച് നമ്മുടെ ആൾക്കാർ വരുന്നതായിരിക്കും. അവർക്ക് രാജാവ് എല്ലാവിധത്തിലുമുള്ള സഹായങ്ങളും നല്കേണ്ടതാണ്. പെൺകുട്ടിയെ കണ്ടുകിട്ടിയാൽ അവളെ അവരോടൊപ്പം അയയ്ക്കണം. ചെയ്ത തെറ്റിനെപ്പറ്റിയുള്ള പശ്ചാത്താപം വ്യക്തമാക്കുകയും വേണം.

"ഇതിനുമുമ്പുതന്നെ മനസ്സിലായ സംഗതികളിൽ നിന്നും നമുക്കു തോന്നുന്നത്, ഈ നാട്ടിലെ ജനങ്ങൾ തങ്ങളുടെ വ്യവഹാരങ്ങൾ സ്വയം നടത്തുവാൻ സമർഥരല്ല എന്നാണ്. പലകാര്യങ്ങളിലും ഇവർ അപരിഷ്കൃതരും വന്യജീവികളെപ്പോലെ തെറ്റുചെയ്യുന്നവരും തമ്മിലടിക്കുന്നവരും ആണ്. മറ്റുപല കാര്യങ്ങളിലും ഇവർ ശിശുക്കളാണ്; ശിശുക്കളെപ്പോലെ നിസ്സഹായരുമാണ്. രാജാവു തെറ്റു ചെയ്താൽ അധികാരികൾ അതു തടസ്സപ്പെടുത്തുകയില്ല. അധികാരികൾ തെറ്റു ചെയ്താൽ ജനങ്ങൾ അവരെ എതിർക്കുകയില്ല. ഇങ്ങനെയുള്ള ജനങ്ങൾക്ക് പുരോഗമിക്കാൻ കഴിയുകയില്ല.

"ഇതെപ്പറ്റി ആലോചിച്ചപ്പോൾ നമുക്ക് ഒരു സത്യം കൂടുതൽ വ്യക്തമായി. അറിവുപോരാത്ത ഈ ജനത്തെ ഇംഗ്ലീഷുകാർ തങ്ങളുടെ ചിറകുകൾക്കുള്ളിൽ രക്ഷിക്കണമെന്നതും വളർത്തി കഴിവുള്ളവരാക്കണമെന്നതും ദൈവേച്ഛയായിരിക്കണം. ഇതുവരെയുള്ള ചരിത്രത്തിൽ നിന്നുതന്നെ ഈ സിദ്ധാന്തം സ്പഷ്ടമാകുന്നു. ഇന്ത്യാദേശത്തിലെ ജനങ്ങൾ എല്ലാ പ്രദേശങ്ങളിലും ചേരിതിരിഞ്ഞു പോരാടി ഒന്നിനു പിന്നാലെ ഒന്നായി രാജ്യം നമുക്കു നല്കിക്കൊണ്ടിരിക്കുന്നു. നാം ഭരണമേറ്റെടുക്കുന്നതുവരെ ഒരു

പ്രദേശത്തും സൗഖ്യമോ ക്ഷേമമോ ഉണ്ടായിരിക്കുകയില്ല. നാം ഭരണമേറ്റെടുത്തു കഴിഞ്ഞാൽ അങ്ങനെയുള്ള എല്ലാ പ്രദേശങ്ങളിലും ജനങ്ങൾക്കു ക്ഷേമമുണ്ടായിരിക്കും. സമാധാനമുണ്ടായിരിക്കും. ഇംഗ്ലീഷുകാർ തന്നെ രാജാവാകണം എന്ന് അവർ അഭിലഷിക്കും. ഉത്തരഭാരതം മുഴുവൻ ഇതിന്നുദാഹരണമാണ്. അതുപോലെതന്നെ ദക്ഷിണഭാരതത്തിൽ കർണാടകം, പശ്ചിമ സമുദ്രതീരം, മൈസൂർ എന്നീ ദേശങ്ങൾ ഈ തത്വത്തെ ഉദാഹരിക്കുന്നു. ഏറ്റവുമടുത്തകാലത്തെ ഉദാഹരണമാണ് മഹാരാഷ്ട്രത്തിൻേറത്. ഭാരതരാജ്യമാകെ നമ്മുടെ കൈവശം വന്ന് സമർഥവും നീതിബദ്ധവുമായ ഭരണസുഖമനുഭവിച്ച്, മുന്നോട്ടുള്ളവഴി മനസ്സിലാക്കണം എന്നത് നമ്മുടെ മനസ്സിലെ സിദ്ധാന്തമാണ്.

"മൈസൂരിലെ ജനങ്ങളെ അവ്യവസ്ഥയുടെ പിടിയിൽ നിന്നു മോചിപ്പിച്ച് രക്ഷിക്കുവാനായി കമ്പനിസർക്കാർ രണ്ടുവർഷങ്ങൾക്കുമുമ്പ് ആ ദേശത്തിൻെറ ഭരണസാരഥ്യം ഏറ്റെടുത്തു. കുടകിലെ രാജാവ് ഉടൻതന്നെ തങ്ങളുടെ ദുർന്നടപടികൾ അവസാനിപ്പിച്ച്ശരിയായഭരണവ്യവസ്ഥനടപ്പിലാക്കിയാൽവളരെയേറേ സന്തോഷം. ഇക്കാര്യത്തിൽ അദ്ദേഹം തൃപ്തികരമായ ഉറപ്പു നൽകിയില്ലെങ്കിൽ മൈസൂരിലെ രാജാവിനെപ്പോലെ ഈ രാജാവിനെയും ഉടൻതന്നെ കുറെ വർഷത്തേക്കെങ്കിലും ഭരണച്ചുമതലയിൽ നിന്നകറ്റി അവർക്കു പകരം കുടകു ഭരിക്കുന്നതിനുള്ള ചുമതല കമ്പനി ഏറ്റെടുക്കണം.

"ഇതാണ് നമ്മുടെ അചഞ്ചലമായ തീരുമാനം എന്ന് നാം ഇന്നു തന്നെ ഗവർണർജനറലിനെയും ധരിപ്പിച്ചിട്ടുണ്ട്. നിങ്ങളും ഇക്കാര്യം മനസ്സിൽവച്ചുകൊണ്ട് ഭാവിപരിപാടികൾ ആസൂത്രണം ചെയ്യണമെന്നാണ് നമ്മുടെ സൂചന."

83

ഇതിനു മറുപടിയായി മൈസൂർ റസിഡൻറ് അയച്ച കത്തിൻെറ സാരാംശം താഴെ കൊടുക്കുന്നു.

"താങ്കളുടെ കത്തിൽ സൂചിപ്പിച്ചിരിക്കുന്ന സിദ്ധാന്തം എന്താണോ അതേ സിദ്ധാന്തത്തിലാണ് നാമും എത്തിച്ചേർന്നിരിക്കുന്നതെന്ന് കണ്ട് നമുക്കും ആശ്ചര്യമുണ്ടായി. ഈ നാട്ടിലെ ജനങ്ങളെപ്പറ്റി താങ്കൾക്കുള്ള അഭിപ്രായത്തോട് ഞാൻ പൂർണമായി യോജിക്കുന്നു. നിസ്സഹായരും അജ്ഞരുമായ ഈ ജനങ്ങളെ രക്ഷിക്കുന്ന

ചുമതല ദൈവം നമ്മെ ഏല്പിച്ചിരിക്കുന്നു എന്ന താങ്കളുടെ അനുമാനത്തോടും നാം യോജിക്കുന്നു. ഭരണം പൂമെത്തയല്ല. എന്നാലും കഴിയുന്നത്ര വേഗത്തിൽ ഭാരതത്തിലെ എല്ലാ പ്രദേശങ്ങളുടെയും ഭരണച്ചുമതല ഏറ്റെടുക്കാതെ ഈ ജനങ്ങൾക്കു സുഖമുണ്ടാവുകയില്ല.

"ഇക്കാര്യം മറ്റു പ്രദേശങ്ങളെപ്പറ്റി പറയാവുന്നതിനെക്കാൾ കൂടുതലായി കുടകിനെപ്പറ്റി പറയാൻ കഴിയും. രാജാവ് ശരിയായി ഭരണം നടത്തുന്നില്ല. അതൃപ്തരായ ജനങ്ങൾ പരാതി അയച്ച് ഈ രാജാവിനെ ശിക്ഷിക്കണമെന്ന് അപേക്ഷിക്കുന്നു. അരമനയിലെ അല്ലിയൻ അയച്ചിട്ടുള്ള പല കത്തുകളുടെയും ഉള്ളടക്കം താങ്കൾക്കറിയാം. രാജാവ് ഇയാളുടെ ഭാര്യയെ ബന്ധനസ്ഥയാക്കിയിട്ടുണ്ട്. രാജാവ് അയോഗ്യനാണ്, അയാളെ സിംഹാസനഭ്രഷ്ടനാക്കണം. അയാളുടെ അനുജത്തിയായ തന്റെ ഭാര്യയെ സിംഹാസനത്തിലേറ്റണം എന്നാണ് ഇയാളുടെ അപേക്ഷ. ഈയിടെ ഇവിടൊക്കെ കാണുന്ന ഒരു വൃദ്ധൻ, താൻ രാജാവിന്റെ വലിയച്ഛനാണ്, രാജാവിനെ സിംഹാസനത്തിൽ നിന്നിറക്കിയാൽ തന്റെ മകനെ രാജാവാക്കണം എന്ന് അപേക്ഷിച്ചിട്ടുണ്ട്. ഇയാളോ, ഇയാളുടെ പേരിൽ മറ്റാരെങ്കിലുമോ ഒരു സൂചന നല്കിയിട്ടുമുണ്ട്. രാജാവിന് ഒരു അണ്ണനുണ്ട്, അയാൾ തന്നെ രാജാവാകണം, ഇന്നത്തെ രാജാവ് രാജാവായതു തെറ്റാണ്, ഈ രാജാവ് ശരിയായി ഭരിക്കുന്നില്ല, തൻമൂലം ഇയാളെ അധികാരത്തിൽ നിന്നിറക്കി ഇയാളുടെ അണ്ണനെ രാജാവാക്കണം എന്നായിരുന്നു, ആ സൂചന. ഈ അണ്ണൻ എന്നു പറയുന്നവർ ഇതിനുമുമ്പ് സൂചിപ്പിച്ച വൃദ്ധന്റെ മകനാണോ അതോ മറ്റു വല്ലവരുമാണോ എന്ന് കൃത്യമായി ഇപ്പോൾ പറയാനാവില്ല. എങ്കിലും ഏതു ദൃഷ്ടിയിലൂടെ നോക്കിയാലും രാജാവിനെ സിംഹാസനത്തിൽ നിന്നിറക്കുന്നതാണു ശരി എന്നു തന്നെയാണ് ആദ്യമായി രൂപം കൊള്ളുന്ന തീരുമാനം. പിന്നീടുള്ള പ്രശ്നം താൻ തന്നെ രാജാവാകണം എന്നാഗ്രഹിക്കുന്ന മനുഷ്യരിൽ നിന്നൊരുത്തനെ രാജാവാക്കാമോ എന്നതാണ്. ഇങ്ങനെ പുതുതായി സിംഹാസനത്തിലവരോധിക്കുന്ന വ്യക്തി നാം മൈസൂർ സിംഹാസനത്തിലേറ്റിയ വ്യക്തിയെക്കാൾ നന്നായിരിക്കുമെന്ന് പ്രതീക്ഷിക്കാൻ തക്ക പ്രമാണമില്ല. അങ്ങനെ ഒരുത്തനെ സിംഹാസനത്തിലവരോധിച്ചാൽ രാജ്യം ഒരിക്കൽക്കൂടി അപകടത്തിൽ പെടുന്നതുകണ്ട് അസ്വസ്ഥരായി നാം വീണ്ടും രാജ്യഭാരം ഏറ്റെടുക്കേണ്ടി വന്നേക്കുമെന്നു തോന്നുന്നു.

"എന്തായാലും നാമിപ്പോൾ രാജാവിന്റെ അതിഥികളായി മടക്കേറിയിലേക്കു പോകുന്നു. അപ്പോൾ എല്ലാ കാര്യങ്ങളെപ്പറ്റിയും രാജാവിനു മുന്നറിയിപ്പു കൊടുക്കാം. അതുപോലെ പരിതസ്ഥിതികൾ സാവധാനം മനസ്സിലാക്കി ദേശം കമ്പനിഭരണത്തിൻ കീഴിൽ കൊണ്ടുവരുന്നതിന്റെ സാധക-ബാധകബലാബലങ്ങളൊക്കെ അറിയുവാൻ ശ്രമിക്കാം. അപ്പോൾ താങ്കളും ഒരു ദിവസത്തേക്കെങ്കിലും അവിടെ വരികയാണെങ്കിൽ സ്ഥിതിഗതികൾ പുരോഗമിക്കുവാൻ അതു സഹായകമാകും.

"താങ്കളുടെ കത്തിൽ കാണാത്തതും മുഖ്യമെന്നെനിക്കു തോന്നുന്നതുമായ മറ്റൊരു സംഗതിയുണ്ട്. ഇംഗ്ലീഷുകാർ ഭാരതത്തിൽ വന്നിരിക്കുന്നതിന്റെ പ്രധാനകാരണം ഈ ജനതയ്ക്ക് സുവ്യവസ്ഥിതമായ ഒരു രാഷ്ട്രഭരണം നല്കുക മാത്രമല്ല, ക്രിസ്തുദേവന്റെ സുവിശേഷം പ്രചരിപ്പിച്ച് ഇവരെ ഇന്നത്തെ അന്ധകാരത്തിൽനിന്ന് ഉദ്ധരിക്കുക കൂടിയാണെന്ന് എനിക്കു തോന്നിയിട്ടുണ്ട്. മറ്റു ദേശങ്ങളിലെ ഹിന്ദുധർമം വേണ്ടുവോളം വിവേചനാശൂന്യമായ ഒന്നാണെന്ന് നമുക്കെല്ലാമറിയാം. കുടകിൽ ആ മതത്തിന് കുറെക്കൂടി അസംസ്കൃതമായ രൂപമാണുള്ളതെന്ന് അറിവുള്ളവർ പറയുന്നു. നമ്മുടെ ധർമ പ്രചാരകരിലൊരുത്തനായ മേഗ്ലിംഗ് അവർകൾ കുടകിൽ ജീവിച്ച് കുടകുമായി വേണ്ടത്ര പരിചയം നേടി പരിതസ്ഥിതികളെപ്പറ്റി നമ്മോടു പറഞ്ഞിട്ടുണ്ട്. ക്രിസ്തുവിന്റെ പ്രചാരകർക്ക് കൊയ്യുവാനായി വേണ്ടത്ര വിള കുടകിൽ കാത്തിരിക്കുന്നു എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. വേണ്ടമട്ടിൽ പ്രയത്നിച്ചാൽ കുറെ വർഷങ്ങൾക്കുള്ളിൽ കുടക് ഒട്ടുമുക്കാലും ക്രിസ്തു ധർമം പിന്തുടരുന്ന പ്രദേശമായിത്തീരും, അരമനയിലെ ആളുകൾ പോലും ഈ മതത്തിനനുകൂലമായിത്തീരും എന്നാണ് മേഗ്ലിംഗ് പറയുന്നത്.

"ഇപ്രാവശ്യം കുടകിൽ പോകുന്ന സന്ദർഭത്തിൽ നാമിതിന്റെ സാധ്യതകളെപ്പറ്റി ആലോചിക്കുന്നതാണ്."

## 84

ഉത്സവത്തിന്റെ ഏർപ്പാടുകളെല്ലാം പുരോഗമിച്ചു. ബോപ്പണ്ണൻ ചെയ്യേണ്ട ജോലി അയാൾ ചെയ്യാതിരുന്നില്ല; എന്നാൽ അതിൽ അത്രയേറെ താല്പര്യം പ്രകടിപ്പിച്ചിരുന്നില്ല. അയാളുടെ ബന്ധു ഉത്തയ്യന്റെ അഭാവം കുറച്ചു വിഷമം സൃഷ്ടിച്ചു. അരമനയുടെ കാവൽജോലി വേണ്ടമട്ടിൽ നിർവഹിച്ചില്ല എന്ന കാരണത്താൽ

അതിർത്തി കാവലിനു നിയോഗിക്കാൻ രാജകല്പനയായി. തന്മൂലം അയാളെ ഹെഗ്ഗളത്ത് അതിർത്തി കാവലിനായി അയച്ചിരിക്കയായിരുന്നു. കുടകരുടെ കളികളിലും പാട്ടുകളിലും ഉത്തയ്യൻ ബഹുസമർഥനും ഉത്സാഹിയുമാണ്. അയാൾ നില്ക്കുന്നിടത്ത് നൂറുപേരുണ്ടാവും. അത്ര പ്രഭാവം വേറെ ആർക്കുമില്ല.

ചെന്നബസവൻ ഈ സമയത്ത് അരമനയുമായി സ്നേഹത്തിൽ വർത്തിക്കുകയായിരുന്നു. ഉത്സവത്തിൽ പങ്കെടുക്കാൻ അയാളെയും ക്ഷണിച്ചു. കുടകരുടെ പാട്ടും നൃത്തവുമറിയാവുന്ന ആളാണു ചെന്നബസവൻ. ഉത്തയ്യൻ ചെയ്യേണ്ടിവരുന്ന ജോലിയുടെ ഒരു ഭാഗത്തിൻെറ ചുമതലയും ഇയാളുടെ മേൽ വന്നു.

പരദേശികൾക്ക് കുടകരുടെ ജീവിതരീതിയും ചരിത്രവും മനസ്സിലാക്കണമെന്ന ഉദ്ദേശ്യത്തോടെ മുമ്പ് ആരോ എഴുതിയിട്ടുള്ളതും ഗ്രാമീണർ ചിലപ്പോൾ അഭിനയിക്കുന്നതുമായ ചില ദൃശ്യങ്ങൾ ഈ ഉത്സവത്തിൽ പ്രദർശിപ്പിക്കണമെന്ന് തീരുമാനിച്ചു. അതുപോലെ ആരെങ്കിലും കവിതയോ നാടകമോ എഴുതുമെങ്കിൽ അവർക്കും അതിനുള്ള അവസരം കൊടുക്കാം. ഇതിൻെറ ചുമതല ലക്ഷ്മീനാരായണൻെറ അനുജൻ സൂരപ്പൻ വഹിക്കണമെന്നും തീരുമാനിച്ചു.

അതിഥികളായിവരുന്ന വെള്ളക്കാർക്ക് വേട്ടയാടൽ സന്തോഷകരമായ കൃത്യമാണെന്ന് എല്ലാവർക്കുമറിയാം. അവരിവിടെയുള്ളപ്പോൾ ആഴ്ചയിൽ രണ്ടോ മൂന്നോ ദിവസം വേട്ടയാടാൻ വേണ്ട ഏർപ്പാടുണ്ടാക്കി. അരമനയുടെ ആയുധശാലയിൽനിന്ന് വേണ്ടത്ര ആയുധങ്ങളും വലകളും കൊണ്ടുവരുവിപ്പിച്ചു. വേട്ടയ്ക്കു പോകുന്ന കാടുകളുടെ സമീപത്തുള്ള ഗ്രാമങ്ങളിൽനിന്ന് വേണ്ട സഹായികളെ ലഭ്യമാക്കണമെന്ന് ഉത്തരവിട്ടു.

അരമനയുടെ ലായത്തിൽ വേണ്ടത്ര കുതിരകളുണ്ട്. അരമനയുടേതായ നായ്ക്കളുടെ പടയുമുണ്ട്. മന്ത്രിയായ ശേഷവും ബസവൻ തന്നെയായിരുന്നു അവയുടെ പരിപാലകൻ. അതിഥികൾക്കു നല്കേണ്ട ആഹാരത്തെപ്പറ്റി കുറെ ചർച്ച വേണ്ടിവന്നു. തങ്ങളുടെ സൈനിക വിജയത്തിൻെറ അടിസ്ഥാനം തന്നെ ഗോമാംസവും മറ്റും ഭക്ഷിക്കുന്ന ശീലമാണെന്ന് ഇംഗ്ലീഷുകാർ അഭിമാനിച്ചിരുന്നു. മദ്യത്തിനു കുടകിൽ തടസ്സമൊന്നുമുണ്ടായിരുന്നില്ല. അതു രാജാവിൻെറ കുലത്തിനു ചേർന്ന കാര്യമല്ലെന്നതു സത്യം തന്നെ. അയാളുടെ അച്ഛനും മുത്തച്ഛനും പൂർവാചാരങ്ങൾ കൈവെടിഞ്ഞിരുന്നില്ല. എന്നാൽ അവർ മറ്റുള്ളവർ കുടിക്കുന്നതിന് തടസ്സ

മായി നിന്നിട്ടുമില്ല. ഇംഗ്ലീഷുകാർ തങ്ങളെ സന്ദർശിച്ചപ്പോഴെല്ലാം അവർക്കു മദ്യം നല്കിയിരുന്നു. ഇതേകാരണം കൊണ്ടുതന്നെ ചിക്കവീരരാജൻ ബസവനോടൊത്ത് മദ്യപാനം ശീലിച്ചു. അദ്ദേഹം നിറച്ചുവച്ചിരുന്ന മദ്യഭണ്ഡാരം ഇവിടെ വരുന്ന എല്ലാ അതിഥികൾക്കും ഒരാഴ്ചക്കാലത്തേക്കല്ല മൂന്നുമാസത്തേക്കു വേണ്ടത്രയുണ്ടായിരുന്നു. മദ്യത്തെപ്പറ്റി ചിന്തയേയില്ല. മാംസത്തെപ്പറ്റിയും ചിന്തിക്കേണ്ടതില്ല. എന്നാൽ ഗോമാംസത്തിൻെറ കാര്യം എങ്ങനെ? കുടകിൽ പശുക്കളെക്കൊല്ലാൻ പാടില്ല, ഇതുവരെ കൊന്നിട്ടുമില്ല.

അതിഥികൾക്ക് ഇഷ്ടമുള്ള ആഹാരം കൊടുക്കണം, ഗോമാംസം വേണമെന്നാണെങ്കിൽ അതും നല്കണം എന്ന് രാജാവ് ഉത്തരവിട്ടിരുക്കുന്നതായി ബസവൻ മന്ത്രിമാരെ അറിയിച്ചു. ലക്ഷ്മീനാരായണയ്യന് അതിനോട് യോജിപ്പുണ്ടായിരുന്നില്ല. ബോപ്പണ്ണനും "നമ്മുടെ നാട്ടിൽ ഇതു പതിവില്ല, അങ്ങനെ ചെയ്യാൻ പാടില്ല" എന്നു പറഞ്ഞു. റാണിയോടു ചോദിച്ചപ്പോൾ "ആചാരമല്ലാത്തതു ചെയ്യേണ്ട" എന്ന മറുപടിയാണു കിട്ടിയത്. ബസവൻ "നാട്ടിലുള്ള പശുക്കളെ കൊല്ലേണ്ട. പിരായാപ്പട്ടത്തു നിന്നോ പാണെയിൽനിന്നോ വരുത്തിയാലെന്താണ്?" എന്നു ചോദിച്ചു. നാടിൻെറ ധർമം കാത്തുസൂക്ഷിച്ചതുപോലെയുമായി, അതിഥികളുടെ ആഗ്രഹം സാധിച്ചതുപോലെയുമായി. "നിങ്ങളുടെ ഇഷ്ടം" എന്നു പറഞ്ഞ് റാണി ഇക്കാര്യം ബസവൻെറ തീരുമാനത്തിനു വിട്ടുകൊടുത്തു.

ഇംഗ്ലീഷ് സ്ത്രീപുരുഷന്മാർ ഒന്നിച്ചുവരുന്നതുകൊണ്ട് അവരുടെ രീതിയനുസരിച്ച് യഥാസമയം ഭക്ഷണത്തിനും നൃത്തത്തിനും വേണ്ട ഏർപ്പാടുകൾ ചെയ്യണമെന്നും തീരുമാനിച്ചു.

അതോടൊപ്പം മേഗ്ലിംഗ് പാതിരി സൂചിപ്പിച്ച ഒരു പരിപാടി കൂടി ഉൾപ്പെടുത്തണമെന്നു നിശ്ചയിച്ചു. "ഭാരതത്തിൽ നിലവിലുള്ള മതങ്ങൾ അത്ര ശ്രേഷ്ഠമായവയല്ല, ക്രിസ്തുമതം ഈ മതങ്ങളെക്കാളൊക്കെ ശ്രേഷ്ഠമാണ് എന്നു ഞാൻ വാദിക്കാം; നിങ്ങളുടെ മതപ്രമുഖന്മാർ ആരു വന്നാലും സമ്മതം തന്നെ." രാജാവും ഇംഗ്ലീഷുകാരായ അതിഥികളും പ്രജാപ്രമുഖരുമടങ്ങുന്ന സഭയിൽ ഇക്കാര്യം തെളിഞ്ഞാൽ അത് കുടകിലെ ജനങ്ങൾക്ക് ക്രിസ്തുമതം സ്വീകരിക്കുവാനും ക്രിസ്തുമതപ്രചാരകർക്ക് തങ്ങളുടെ ഗുരുവിൻെറ സുവിശേഷം കുടകിൽ പ്രചരിപ്പിക്കുവാനും സഹായകമാകുമെന്നായിരുന്നു അയാളുടെ വിശ്വാസം. ബോപ്പണ്ണനാകട്ടെ, ലക്ഷ്മീനാരായണയ്യനാകട്ടെ ഇതത്ര ഇഷ്ടപ്പെട്ടില്ല. എന്നാലും "നടക്കട്ടെ" എന്നു രാജാവു പറഞ്ഞു. അദ്ദേഹം ഇങ്ങനെ പറയുവാ

നുള്ള കാരണം ഒന്നാമതായി മേഗ്ലിംഗ് പാതിരിയെ നല്ലവനായി വച്ചുകൊണ്ട് തന്റെ ശരീരത്തിനു ശക്തി നല്കത്തക്ക മുന്തിയ ഔഷധങ്ങൾ സമ്പാദിക്കുക എന്നതാണ്; രണ്ടാമതായി മതത്തിന്റെ കാര്യത്തിൽ നിഷ്പക്ഷത കാണിച്ച് ഇംഗ്ലീഷ് അധികാരികളെ പ്രീതിപ്പെടുത്തണം എന്നത്. മൂന്നാമതായി ചെറിയൊരുദ്ദേശ്യം കൂടി അദ്ദേഹത്തിന്റെ മനസ്സിന്റെ അടിത്തട്ടിലുണ്ടായിരുന്നു. "ഈ ദീക്ഷിതർ തനിക്കു സമാനനായി മറ്റാരുമില്ലെന്ന് അഹങ്കരിക്കുന്നു. ഉത്സവ ദിവസങ്ങളിലും അല്ലാത്ത ദിവസങ്ങളിലും അരിവാങ്ങാൻ മടിത്തുമ്പ് നീട്ടുന്നതും പൊന്നിനു കൈനീട്ടുന്നതും മാത്രമാണിയാളുടെ ജോലി. മറ്റു മതക്കാർ തങ്ങളുടെ മതത്തിനു വേണ്ടി എത്രമാത്രം കഷ്ടപ്പെടുന്നു എന്ന് ഇയാൾ മനസ്സിലാക്കട്ടെ. ഇയാൾക്കറിയാവുന്നതെന്തെന്നു വായ്തുറന്നു പറയട്ടെ" എന്നായിരുന്നു രാജാവിന്റെ ആലോചന. ഇതിനുവേണ്ട ഏർപ്പാടുമുണ്ടായി. ഇക്കാര്യം മുൻകൂട്ടിത്തന്നെ ദീക്ഷിതരെ അറിയിക്കുകയും ചെയ്തു.

## 85

ഉത്സവദിനം സമാഗതമായി. അതിഥികളും വന്നു. അരമനയുടെ ആതിഥ്യധർമം യാതൊരു കുറവും കൂടാതെ നടന്നു.

റസിഡണ്ടും സഹപ്രവർത്തകരും മടക്കേറിയിലെത്തിയ ദിവസം രാജാവിനുവേണ്ടി ബസവയ്യൻ നാടിന്റെ അതിർത്തിയിൽചെന്ന് അവരെ സ്വാഗതം ചെയ്തു. അവർ അരമനയുടെ സമീപം വന്നപ്പോൾ ബോപ്പണ്ണനും ലക്ഷ്മീനാരായണയ്യനും അവരെ സ്വാഗതം ചെയ്ത് അരമനയിലേക്കു വിളിച്ചുകൊണ്ടുപോയി. വീരരാജൻ ഇംഗ്ലീഷുകാരുടെ കേണൽ പദവിയുടെ ചിഹ്നമായ വസ്ത്രം ധരിച്ച് തന്റെ മഹാനായ വലിയച്ഛൻ വലിയവീരരാജേന്ദ്രന് കമ്പനിയുടെ മഹാശയർ ബഹുമതിസൂചകമായി കൊടുത്ത കത്തി അരയിലുറപ്പിച്ച് വലിയൊരു വജ്രത്താൽ പ്രശോഭിതമായ ഒരു ഉറുമാൽ ചുറ്റിക്കൊണ്ട് അതിഥികളെ തന്റെ സഭാമണ്ഡപത്തിലേക്കു സ്വാഗതം ചെയ്തു.

കുശലപ്രശ്നങ്ങൾക്കുശേഷം, വലിയരാജൻ ഇവർക്കായി പണികഴിപ്പിച്ച രണ്ടു പ്രത്യേക മന്ദിരങ്ങളിലേക്ക് വിളിച്ചുകൊണ്ടുപോയി.

ബാംഗളൂരിൽനിന്ന് ഇവർ എത്തിയപ്പോൾ തന്നെ മംഗളൂരിലെ കളക്ടറും വന്നുചേർന്നു. വീരരാജന്റെ ആജ്ഞയനുസരിച്ച് ബസവൻ ആ മധ്യാഹ്നത്തിൽതന്നെ അദ്ദേഹത്തെ കണ്ട് "പാണെ

യിൽ നിന്ന് ഒരു പെൺകുട്ടിയെ ആരോ അരമനയിലേക്കു വിളിച്ചു കൊണ്ടുവന്നു. അവളെ കട്ടുകൊണ്ടുവന്നു എന്നും മറ്റുമുള്ള സംഗതികൾ അരമനയിലാർക്കുമറിയാമായിരുന്നില്ല. അന്വേഷിച്ചപ്പോൾ ഇവിടെവരാൻ അവൾക്കിഷ്ടമായിരുന്നില്ലെന്നു മനസ്സിലായി. അവളെ സസുഖം പാണെയിലേക്കയയ്ക്കണമെന്ന് ഞങ്ങൾ ആലോചിച്ചിരുന്നു. അപ്പോഴേക്കും ഇക്കാര്യം ലക്ഷ്മീനാരായണയ്യന്റെ വീട്ടിലറിഞ്ഞു. പെൺകുട്ടി അവരുടെ ആളായതുകൊണ്ട് മന്ത്രിയുടെ അമ്മ വന്ന് അവളെ അവരുടെ വീട്ടിലേക്കു വിളിച്ചു കൊണ്ടുപോയി. പാണെയിൽനിന്ന് അവളെ അന്വേഷിച്ചുവന്ന ഭർത്താവിനെ ഏല്പിച്ചു. ഇപ്പോൾ ഇതെപ്പറ്റി മനസ്സിലുണ്ടായിരുന്ന അസ്വസ്ഥതയൊക്കെ നീങ്ങി, ഇതു നിങ്ങളെ അപ്പോൾത്തന്നെ അറിയിച്ചിരുന്നു!" എന്നു പറഞ്ഞു. കളക്ടർ "ഇതു കേൾക്കാൻ കഴിഞ്ഞതിൽ വളരെ സന്തോഷം. ഞാനിതു മദ്രാസിലേക്കറിയിച്ചിട്ടുണ്ട്" എന്നു പറഞ്ഞു

രണ്ടാമത്തെയും നാലാമത്തെയും ദിവസങ്ങളിൽ വേട്ടയ്ക്കുള്ള ഏർപ്പാടുകൾ ചെയ്തു. ശരീരസുഖമില്ല എന്ന കാരണം പറഞ്ഞ് വീരരാജൻ വേട്ടയ്ക്കുപോയില്ല. സമാധാനചിത്തനായിരുന്നെങ്കിൽ ബോപ്പണ്ണൻ വേട്ടയ്ക്കു പോകുമായിരുന്നു. സമാധാനമില്ലായിരുന്നതിനാൽ ഏതോ ജോലിയുടെ കാര്യം പറഞ്ഞ് അയാളും പിൻമാറി. അതിഥികളെ വനത്തിലേക്കു വിളിച്ചുകൊണ്ടുപോയി അവരോടൊത്ത് ഓടിയാടി അവരെ തിരിച്ചു വിളിച്ചുകൊണ്ടുവരുന്ന ജോലി ബസവന്റെ ചുമലിലായി.

വലംകാൽ മുടന്തിമുടന്തിയുള്ള നടത്തം വിരൂപമാണെങ്കിലും കുതിരപ്പുറത്തേറിയാൽ ബസവൻ എത്ര സമർഥനായ കുതിരസ്സവാരിക്കാരന്റെയും പിന്നിലല്ല. രാജാവിനെക്കാൾ ദൃഢകായനാണയാൾ; യജമാനനല്ലാത്തകാരണത്താൽ അയാളുടെ അഹങ്കാരത്തിന് ഒരതിരുണ്ടായിരുന്നു. രാജാവിനെക്കാൾ രണ്ടു വർഷം പ്രായമേറിയവനാണെങ്കിലും അയാളുടെ ദേഹം ഉറച്ചതായിരുന്നു. അതിഥികളിലോരോരുത്തരും ഒരു ദിവസമല്ലെങ്കിൽ മറ്റൊരുദിവസം ഏതെങ്കിലുമൊരു മൃഗത്തെ കൊല്ലുവാൻ വേണ്ട ഏർപ്പാടുമുണ്ടായി. പുരുഷന്മാർക്കെന്ന പോലെ സ്ത്രീകൾക്കും ഓരോ മൃഗത്തെ ലഭ്യമാക്കണം എന്നും തീരുമാനിച്ചു. വിജയികളായി വേണം എല്ലാവരും മടങ്ങാൻ. വേട്ടയില്ലാത്ത മൂന്നു ദിവസങ്ങളിൽ റസിഡണ്ട്, ആദ്യത്തെ ദിവസം രാജാവുമായും അടുത്തദിവസം രാജാ

വിൻെറ സമ്മതത്തോടെ മന്ത്രിമാരുമായും മൂന്നാംദിവസം ചെന്ന ബസവനുമായും സംഭാഷണം നടത്തി.

അതേദിവസങ്ങളിൽ ഒഴിവുസമയത്ത് അതിഥികൾ അരമനയിലെ ആയുധശാല, കുതിരലായം, ശ്വാനപ്പട ഇവയൊക്കെകണ്ടു. അതിഥികളുടെ കൂട്ടത്തിലുണ്ടായിരുന്ന പെൺകിടാങ്ങൾ റാണിയെ സന്ദർശിച്ചും അരമനയിലെ വസ്ത്രാഭരണങ്ങൾ കണ്ടും ഉല്ല സിച്ചു.

86

ഉത്സവങ്ങളിൽ രാജ്യത്തിൻെറ ചരിത്രത്തെ സംബന്ധിച്ച ചെറിയ ദൃശ്യങ്ങൾ പ്രദർശിപ്പിക്കുന്നത് അരമനയിൽത്തന്നെ പഴയകാലം തൊട്ടേ നടന്നുവരുന്ന പതിവാണ്. സുഹൃത്തുക്കളായ ഇംഗ്ലീഷുകാർ വരുന്ന സമയത്ത് കുടകിലെ രാജാവ് അവരുടെ പ്രീതി സമ്പാദിച്ച രീതി കാണിക്കണമെന്നും ഉദ്ദേശ്യമുണ്ടായിരുന്നു. ഇപ്രാവശ്യം ഇംഗ്ലീഷുകാർ നാട്ടിലുണ്ടായിരുന്ന ദിവസങ്ങളിൽ അഞ്ചു സായാഹ്നങ്ങളിലായി ഭക്ഷണാനന്തരം ഇത്തരം ദൃശ്യങ്ങൾ പ്രദർശിപ്പിക്കപ്പെട്ടു.

ലക്ഷ്മീനാരായണയ്യൻെറ അനുജൻ സൂരപ്പന് ഇത്തരം കലാകാരൻമാർ എവിടെയൊക്കെയുണ്ടെന്നറിയാം. അയാൾ അവരെ വിളിച്ച് പഠിപ്പിച്ച് ആര്, എന്തൊക്കെ വേഷമെടുക്കുമെന്നറിഞ്ഞ് അവ തനിക്കറിയാവുന്നതുപോലെ നടന്ന ക്രമത്തിൽ യോജിപ്പിച്ചു. ഈ ദൃശ്യങ്ങളുടെ പിന്നിൽ നിർദേശകനായി നിന്ന്, നടന്നുകൊണ്ടിരിക്കുന്ന കാര്യങ്ങൾ അറിയിക്കുക, കഥാപാത്രങ്ങൾക്കു സംഭാഷണം പറഞ്ഞുകൊടുക്കുക, നടൻ സംഭാഷണം മറന്നാൽ അതു പറഞ്ഞുകൊടുക്കുക തുടങ്ങിയ ജോലി അയാൾ ഏറ്റെടുത്തു.

മംഗളൂരിലെ യക്ഷഗാനം, കേരളത്തിലെ കഥകളി ഇവയുടെ പ്രഭാവമുൾക്കൊണ്ട് കുടകിൽ രൂപം കൊണ്ട ഒരു നാടക കലായാണിത്.

പ്രഥമദിവസം കുടകിലെ ആദ്യ രാജാവിൻെറ ചരിത്രം പ്രദർശിപ്പിച്ചു. മുമ്പു ഭരിച്ചുകൊണ്ടിരുന്ന രാജവംശത്തിലെ അവസാനത്തെ രാജാവ് അതി ദുഷ്ടനായിരുന്നു. ജനം ആ രാജാവിന്നെതിരായി. അവരുടെ നേതാക്കൾ അദ്ദേഹത്തെ കൊല ചെയ്തു. ഇക്കേരിയിൽനിന്നു വന്ന ഒരു സ്വാമി അവരെ ഈ ധീര കർമത്തിനു പ്രേരി

പ്പിച്ച് അവരിലൊരാൾ രാജാവാകണമെന്നു പറഞ്ഞത്; അവരെ ല്ലാവരും ചേർന്ന് "ഞങ്ങൾ രാജാവാകുകയില്ല, സ്വാമിയായ നി ങ്ങൾ തന്നെ രാജാവാകണം" എന്നു പറഞ്ഞത്, അയാൾ സമ്മതിച്ചു രാജാവായത്, ഇതൊക്കെയായിരുന്നു അന്നത്തെ നാടകത്തിന്റെ സാരാംശം. പുതിയ രാജാവു ഭരിക്കുന്ന യജമാനനായല്ല ജനങ്ങൾ ക്ക് നല്ല വഴി കാണിക്കുന്ന ഗുരുവായി സിംഹാസനത്തിലേറിയവ നാണ്;അദ്ദേഹത്തിനു ജനങ്ങൾ സേവകരല്ല, കുടുംബാംഗങ്ങളാ ണ്, അവർ അദ്ദേഹത്തിനു കൊടുക്കുന്നത് ഭരിക്കുന്നവനു നൽകു ന്ന നികുതിയല്ല, ഗുരുവിനു നൽകുന്ന ദക്ഷിണയാണ്. ഇക്കാര്യം ഇതിൽ സ്പഷ്ടമായി പ്രകാശിപ്പിച്ചിരുന്നു.

ഒടുവിൽ അദ്ദേഹം രാജാവായപ്പോൾ "ഞാനും എന്റെ വംശ ക്കാരും നിങ്ങളെ വീട്ടിലെ അംഗത്തെപ്പോലെ നോക്കിക്കൊള്ളാം. ഈ വംശത്തിൽ ആർ ഇങ്ങനെ ചെയ്യാതെ തെറ്റി നടക്കുന്നുവോ അവന് അക്കാലത്തെ ജനങ്ങൾ മുമ്പത്തെ രാജാവിനു നൽകിയ ശിക്ഷതന്നെ കൊടുക്കണം" എന്നു പറഞ്ഞു.

ഇക്കാര്യം നാടകം കണ്ടുകൊണ്ടിരുന്ന ചിക്കവീരരാജേന്ദ്രനെ ഉദ്ദേശിച്ചാണെന്ന് രാജാവിനും റാണിക്കും മന്ത്രിമാർക്കും അതു പോലെ തന്നെ കളി കണ്ടുകൊണ്ടിരുന്ന അനേകം ജനങ്ങൾക്കും മനസ്സിലായി. എന്നാൽ കളി നടന്ന സന്ദർഭത്തിൽ സൂരപ്പൻ ഇത് മനഃപൂർവം കളിപ്പിച്ചതാണെന്നു തോന്നിയില്ല. കഥ നടന്ന സന്ദർഭ ത്തിൽ അതു തനിയെ രൂപം കൊണ്ടതാണ്.

മന:പൂർവം നടത്തിയ കാര്യങ്ങളല്ല എന്നു കരുതി അതെപ്പറ്റി ആരും സംസാരിച്ചില്ല. മറഞ്ഞിരിക്കുന്ന കാര്യം എന്തിനു കുത്തി പ്പൊക്കണം?

അടുത്ത ദിവസം, ടിപ്പുവിനു വിരോധിയായിത്തീർന്ന വലിയവീ രരാജൻ ഇംഗ്ലീഷുകാർക്ക് സഹായം നൽകിയ കഥയായിരുന്നു. ടി പ്പുവിന്റെ മുസൽമാൻ പട കുടകിലെ ജനങ്ങളെ ഹിംസിച്ചത്, വലിയ വീരരാജൻ ബന്ധനത്തിൽ നിന്നു മുക്തനായി വന്ന് മുസൽ മാൻ പടയെ എതിർത്തോടിച്ച് കുടകു വീണ്ടെടുത്തത്, തലശ്ശേരി യിൽ നിന്നും മംഗളൂരിൽനിന്നും ഇംഗ്ലീഷുകാർ സൈന്യവുമായി പോയപ്പോൾ അവർക്ക് സഹായം നൽകിയത്, "നാമൊരു നാട്ടു കാർ ഇംഗ്ലീഷുകാർ പരദേശി; നാം ചേർന്ന് അവരെ അടിച്ചോടി ക്കണം. കീഴടക്കുന്ന രാജ്യങ്ങളിൽ പകുതി നിങ്ങൾക്ക്. വരിക"എന്ന് ടിപ്പു വീരരാജനെ വിളിച്ചത്; അദ്ദേഹം "ഇംഗ്ലീഷുകാർ നമ്മുടെ സ്നേ

ഹിതരാണ്. പോരാത്തതിന് നിങ്ങൾ നമ്മുടെ ദേശത്തെ ആക്രമിച്ച വരാണ് " എന്നു പറഞ്ഞ് അദ്ദേഹത്തിൻെറ അപേക്ഷ നിരസിച്ചത്. ഇതുകൊണ്ടു സന്തോഷിച്ച ഇംഗ്ലീഷുകാർ ബഹുമാനസൂചകമായി ഒരു കത്തി കൊടുത്തത് - ഇതൊക്കെ പ്രദർശിപ്പിക്കപ്പെട്ടു. ഒരുത്തൻ ടിപ്പു, ഒരുത്തൻ ഇംഗ്ലീഷ് അധികാരി ടെയ്‌ലർ, മറ്റൊരുത്തൻ വീരരാജൻ, പിന്നൊരുത്തൻ മുസൽമാൻ പടയാളി, രണ്ടുപേർ കുടകിലെ ജനങ്ങൾ, ഇവർക്കു പിന്നണിയായി സൂരപ്പനും. കാര്യങ്ങളൊക്കെ അറിയാവുന്നവരാണു നടൻമാർ. സാഹിബ് എന്തു പറയുന്നു എന്നു ചോദിക്കുന്ന സമയത്ത് സാഹിബായി അഭിനയിച്ച നടൻ അപ്പോൾ സാഹിബു പറഞ്ഞിരിക്കാവുന്ന കാര്യങ്ങൾ മന:പാഠം പഠിച്ചതു കുറെയും, തൻെറതായി കുറേക്കൂടിയും ചേർത്ത് പുഴമാതിരി പുറത്തേക്കു വിട്ടു. സൂരപ്പൻെറ സംസാര രീതി ഒന്നു വേറെ തന്നെയാണ്. സഭ "സബാഷ്! സബാഷ്!" എന്ന് അട്ടഹസിച്ചു. ഇംഗ്ലീഷുകാർ ദ്വിഭാഷിയുടെ സഹായത്തോടെ ഇതിൻെറ സാരാംശം മനസ്സിലാക്കി. ദൃശ്യസമ്പ്രദായങ്ങളെല്ലാം വളരെ ഇഷ്ടപ്പെട്ടു. ഒടുവിൽ നമ്മുടെ വലിയ വീരരാജേന്ദ്രൻ തിരുമേനിയുടെ പേരുകേൾക്കുമ്പോൾ ഇംഗ്ലീഷുകാർ തലയിൽ നിന്ന് തൊപ്പിയെടുക്കുന്നു എന്നു പറഞ്ഞപ്പോൾ 'അത് എടുക്കുന്നു' എന്ന് ചുറ്റുമുണ്ടായിരുന്ന ആളുകൾ വിളിച്ചുകൂകി. ദ്വിഭാഷി ഇതിൻെറ അർഥം റസിഡണ്ടിനോടു പറഞ്ഞപ്പോൾ അയാൾ " so we do sahib! (അങ്ങനെ തന്നെ ഞങ്ങൾ ചെയ്യുന്നു, സാഹിബ്) എന്നു പറഞ്ഞ് എഴുന്നേറ്റു നിന്ന് തൊപ്പിയെടുത്ത് തലകുനിച്ചു. ഒപ്പമുണ്ടായിരുന്ന ഇംഗ്ലീഷുകാരും എഴുന്നേറ്റു നിന്ന് ബഹുമാനം കാണിച്ചു. ജനങ്ങളുടെ സന്തോഷത്തിനതിരില്ലായിരുന്നു. പ്രദർശനം സമംഗളം സമാപിച്ചു.

അടുത്തദിവസം മലബാറിലെ മുസ്ലീം റാണിയെ ടിപ്പു അവരുടെ രാജ്യത്തുനിന്ന് തോല്പിച്ചോടിച്ചത്; അവർ സഹായം ആവശ്യപ്പെട്ടുകൊണ്ട് വീരരാജൻെറ സമീപത്തേക്ക് ദൂതനെ അയച്ചത്, വീരരാജൻ തലശ്ശേരിയിലെ ടെയ്‌ലർ സാഹിബിനെ അറിയിച്ച് ഇംഗ്ലീഷുകാരുടെ സഹായത്തോടെ ടിപ്പുവിൻെറ പടയെ മലനാളത്തുനിന്ന് തോല്പിച്ചോടിച്ച് ബീബിക്ക് രാജ്യം തിരിച്ചുകൊടുപ്പിച്ചത് - ഈ കഥയായിരുന്നു. ഇതിൽ "കുടകിലെ രാജാവ് അന്യസ്ത്രീകളെ സഹോദരിയെപ്പോലെ കാണുന്നു, ശരണാഗതരെ തങ്ങളുടെ ജീവൻ പോലും കൊടുത്തു രക്ഷിക്കുന്നു, ഒരിക്കൽ സ്നേഹിച്ചാൽ പിന്നെ ദ്രോഹിക്കുന്നവരല്ല" എന്ന അഭിമാനകരമായ കാര്യം വള

രെ വ്യക്തമായി ആവിഷ്കരിച്ചിരുന്നു. ഇതും ഇംഗ്ലീഷുകാർക്ക് വള രെയേറെ ഇഷ്ടമായി.

നാലാം ദിവസം ലിംഗരാജൻെറ ഭൂവ്യവസ്ഥയെപ്പറ്റി കളിച്ചു കാണിച്ചു. മുമ്പത്തെ രാജാവ് പണ്ടു മുതൽ സ്വീകരിച്ചുവന്നിരു ന്ന നികുതി നൽകുവാൻ കർഷകർ അരമനയിൽ വന്നപ്പോൾ അദ്ദേ ഹം "നിങ്ങൾ വിളയിച്ചത് എത്ര?" എന്നു ചോദിച്ചറിഞ്ഞ് വിളയിച്ച തിൽ പത്തിലൊന്നുമാത്രം തന്നിട്ട് ബാക്കി നിങ്ങൾ തന്നെ കൊണ്ടു പൊയ്ക്കൊള്ളൂ എന്നു പറഞ്ഞത്; ഇനിമേൽ നമ്മുടെ നാട്ടിലെ വ്യവസ്ഥ ഇതായിരിക്കുമെന്ന് പ്രഖ്യാപിച്ചത്; ഗ്രാമത്തിലെ ഗൗ ഡൻ കൂടുതലായി നികുതിയെടുത്തിരിക്കുന്നു എന്നു കൃഷിക്കാർ വന്നു പറഞ്ഞപ്പോൾ രാജാവ് ഗൗഡനെ വിളിച്ചു വിചാരണചെയ് ത് അതു സത്യമെന്നു മനസ്സിലാക്കി ഗൗഡൻ കൃഷിക്കാരിൽനിന്ന് അധികമായെടുത്തതിൻെറ ഇരട്ടി ധാന്യം തിരിച്ചുകൊടുപ്പിച്ചത്; ഒരു വർഷം കൃഷി നശിച്ചതുകൊണ്ട് കൃഷിക്കാർ വളരെ കുറച്ചു ധാന്യം മാത്രം നൽകിയപ്പോൾ ഗൗഡൻ അതു സ്വീകരിക്കാഞ്ഞതി നാൽ കൃഷിക്കാർ രാജാവിനോടു പരാതിപറഞ്ഞത്, വിളവു മോ ശമായതു ശരിയെന്നു കണ്ട രാജാവ് ഇപ്രാവശ്യം കർഷകർ നികുതി നൽകേണ്ടതില്ല. വിളഞ്ഞിരിക്കുന്നതു തന്നെ അവർക്കു മതിയാകാത്തതിനാൽ അരമനയുടെ ഭണ്ഡാരത്തിൽ നിന്ന് അവർ ക്കു വേണ്ട ധാന്യം നൽകണം എന്ന് ഉത്തരവിട്ടത്; യജമാനൻെറ ഋണം തങ്ങൾക്കു വേണ്ട എന്നു കൃഷിക്കാർ പറഞ്ഞപ്പോൾ "അടു ത്ത വിളവിൽ ഇത് നൂറിലൊന്നുകൂടിചേർത്ത് നമുക്കു തിരിച്ചു തരിക" എന്നു രാജാവു പറഞ്ഞത് - ഇതായിരുന്നു കഥ.

ഇതൊക്കെ കുടകർക്കറിയാവുന്ന കാര്യങ്ങളാണ്. ഇത്രയും സം ഗതികൾ ഇംഗ്ലീഷ് അതിഥികൾക്കറിയില്ലായിരുന്നു. ഇതിൻെറ സാരാംശം പറഞ്ഞപ്പോൾ ഈ രാജ്യത്തെ രാജധർമം എത്ര ഉന്നത മാണെന്ന് അവർ അദ്ഭുതപ്പെട്ടു.

## 87

ആദ്യത്തെ ദിവസം വേട്ടയ്ക്കുപോയപ്പോൾ അതിഥികളോടൊപ്പം ബസവൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ബോപ്പണ്ണൻ വേട്ടയ്ക്കു പോകുമായിരുന്നെങ്കിലും ഇപ്രാവശ്യം ഈ ആതിഥ്യത്തിൻെറ ചുമതലയിൽനിന്നയാൾ ഒഴിഞ്ഞുനിന്നിരുന്നു. അതിഥികൾ വള രെയേറെ ഉണ്ടായിരുന്നു. എല്ലാവരുടേയും സുഖസൗകര്യങ്ങൾ ഒരാൾ തന്നെ നോക്കുക അസാധ്യമായിരുന്നു. ലൂസി പാർക്കർ വേ

ട്ടയിൽ സമർഥയാണ്. അവർ ബസവനോട് "നല്ല ധൈര്യശാലികളായ വേട്ടക്കാർ നിങ്ങളുടെ കൂട്ടത്തിൽ വേറെ ഉണ്ടായിരിക്കുമല്ലോ?" എന്നു ചോദിച്ചു.

നമ്മുടെ ആൾക്കാരിലൊരുത്തൻ ഒപ്പമുണ്ടായിരുന്നാൽ കൊള്ളാമെന്ന് ഇവർ ആഗ്രഹിക്കുന്നു എന്ന് ബസവൻ കരുതി: "ഉണ്ട്, വിളിപ്പിക്കാം" എന്നു പറഞ്ഞു. അരമനയിൽ വന്ന് അയാൾ രാജാവിനോട് ഈ സംഗതി പറഞ്ഞു. "ഉത്തയ്യതക്കനെയോ, ഉത്തയ്യനെയോ വിളിപ്പിക്കാം തമ്പുരാനേ!" എന്നു പറഞ്ഞു.

രാജാവ് ബസവനെപ്പോലെ തന്നെ പെണ്ണിൻെറ വിചാരമുള്ള മനുഷ്യനാണ്. "മുതുക്കനെ അവൾ എന്തു ചെയ്യും? നിനക്കിത്രയും അറിയില്ലേ?" എന്നു ചോദിച്ചു. ബസവൻ ചിരിച്ച് "അതിന് ഉത്തയ്യനെയും വിളിപ്പിക്കാം യജമാനനേ" എന്നു പറഞ്ഞു

"ഇവിടത്തെ കാവൽക്കാരനവനല്ലായിരുന്നോ?"

"അതെ യജമാനനേ!"

"അവൻ വന്നാൽപ്പിന്നെ ഇവൾ നിന്നെ ഗൗനിക്കില്ല."

"മണമറിഞ്ഞ മൂക്കിന് ഒരു വാസന മതിയാവില്ല തമ്പുരാനേ!"

"ശരിയാണല്ലോ മുടന്താ! ഇത്തരം സംസാരത്തിന് നീ ബഹു സമർഥനാണ്."

"രണ്ടുപേരെയും ഒന്നിച്ചു വിളിച്ചുകൊണ്ടുപോയാൽ, മുതുക്കൻ സംസാരിക്കും, ചെറുപ്പക്കാരൻ വേട്ടയ്ക്കുപോകും, എല്ലാം ശരിയാകും സ്വാമീ."

"നിനക്കിഷ്ടമുള്ളതുപോയി ചെയ്തോ! നീ തന്നെ കുടകിൻെറ രാജാവ്."

"അതു പോകട്ടെ തമ്പുരാനേ! ഇത്തരം വാക്കു വേണ്ട."

ബസവൻ ഉടൻ തന്നെ രണ്ടു വേട്ടക്കാരെയും വിളിപ്പിക്കുവാനാളയച്ചു. ഉത്തയ്യതക്കൻ ഉത്സവത്തിനായി മടക്കേറിയിൽ വന്നിട്ടുണ്ടായിരുന്നു. യുവാവ് ആളുചെന്നതിൻെറ അടുത്ത ദിവസം വന്നുചേർന്നു.

രണ്ടാം ദിവസത്തെ വേട്ട വളരെ നന്നായിരുന്നു. ബസവൻ പ്രതീക്ഷിക്കാത്ത മട്ടിൽ വൃദ്ധൻ ഉത്തയ്യതക്കൻ അതിഥികളോടൊപ്പം ഓടി വേട്ടയാടി തൻെറ കഥകൾ പറഞ്ഞ് തൃപ്തനായി; അതിഥികളെ തൃപ്തിപ്പെടുത്തുകയും ചെയ്തു. യുവാവ് ചെറുപ്പക്കാരോടു

കൂടി ലൂസിപാർക്കരുടെ മനസ്സ് ആകർഷിക്കത്തക്ക ചാതുര്യം പ്രകടിപ്പിച്ചു.

ലൂസിപാർക്കർ അയാളെ "എന്റെ റോബിൻഹൂഡ്" എന്നു പുകഴ്ത്തി. വേട്ടയാടുന്ന സമയത്ത് ഇവർ ഓടിച്ച ഒരു മൃഗം കൈയിൽ പെടാതെ ഇടതൂർന്ന കാട്ടിൽ പ്രവേശിച്ചു. ലൂസിയും ഹാക്കറും അതിനെ പിന്തുടർന്ന് കാട്ടിൽ കടന്നു. ബസവൻ കൂകി വിളിച്ച് അവരെ അവിടെ നിർത്തി. എന്നിട്ട് പെട്ടെന്ന് അവരുടെ ഒപ്പം ഓടിയെത്തി "ഇവിടെനിന്നങ്ങോട്ടു നാം വേട്ടയാടുന്നതു തെറ്റാണ്. ഇതു ഭഗവതിയുടെ കാടാണ്" എന്നു പറഞ്ഞു.

വേട്ടകഴിഞ്ഞ് ഇവരെല്ലാം തിരിച്ചുവന്നപ്പോൾ ഭഗവതിയുടെ ആശ്രമത്തിനു മുന്നിലുള്ള വഴി കടക്കേണ്ടി വന്നു. ഭഗവതി വാതിൽക്കൽ നില്പുണ്ടായിരുന്നു. അവരെക്കണ്ടു ബസവൻ കുറച്ചകലെ കുതിരപ്പുറത്തുനിന്നിറങ്ങി. കുതിരയെ നടത്തി മുടന്തിക്കൊണ്ട് ആശ്രമകവാടം വരെ വന്നു.

വലിയ സാഹിബ് "ഇവൾ ആര്?" എന്ന് അന്വേഷിച്ചു. ബസവൻ "ഇവർ ഇവിടെ ആശ്രമമുണ്ടാക്കിയിരിക്കുകയാണ്; ഭഗവതിയുടെ ഉപാസികയാണ്. ആ ദേവിയുടെ പേരിൽ നാം ഈ കാടു സമർപ്പിച്ചിരിക്കുകയാണ്. ഇവിടെ ആരും വേട്ടയാടുകയില്ല" എന്നു പറഞ്ഞു.

സാഹിബ്: "ആശ്രമത്തിനു മുന്നിൽ കുതിരപ്പുറത്തു പൊയ്ക്കൂടേ?"

ബസവൻ: "അതു നിങ്ങളുടെ ഇഷ്ടം. ഞങ്ങളുടെ പൂജാസ്ഥലമായതുകൊണ്ട് ഞങ്ങൾ ഇറങ്ങുന്നു."

സാഹിബ്: "നിങ്ങൾ ബഹുമാനിക്കുന്ന എല്ലാ സ്ഥലത്തെയും ഞങ്ങളും ബഹുമാനിക്കും. എല്ലാ ദൈവവും ഒന്ന്" എന്നു പറഞ്ഞ് കുതിരപ്പുറത്തുനിന്നിറങ്ങി തൊപ്പിയെടുത്ത് തലകുനിച്ച് ആശ്രമകവാടം കടന്നു. അയാളോടൊപ്പമുണ്ടായിരുന്നവരും അങ്ങനെ ചെയ്തു. ഭഗവതി ഒരു വാക്കും പറയാതെ അസ്പഷ്ടമായൊരു മന്ദഹാസത്തോടെ അവരെ നോക്കി. ആശ്രമത്തിന്റെ മുൻഭാഗം കടന്നശേഷം വലിയ സാഹിബ് കുതിരപ്പുറത്തേറി. ബസവൻ "ദേവിയുടെ കാട്ടിൽ കാലുകുത്തുകയില്ല" എന്നു പറഞ്ഞു. "നന്നായി" എന്നു ഭഗവതി മറുപടി കൊടുത്തു. ബസവൻ നാലു ചുവടു നടന്നശേഷം കുതിരപ്പുറത്തുകയറി അതിഥികളോടൊപ്പമെത്തി.

എല്ലാവരെയും പോലെ ഉത്തയ്യതക്കനും കുതിരപ്പുറത്തുനിന്നിറങ്ങി ഭഗവതിയെ നോക്കി. ഇത് വളരെമുമ്പു കണ്ട ഒരു മുഖത്തെപ്പോലിരിക്കുന്നു. ശരിയോ, തെറ്റോ? ഏതാവാനാണു സാധ്യത? മിക്കവാറും തെറ്റായിരിക്കാം. നാല്പതു വർഷങ്ങൾക്കു മുമ്പ് കണ്ട മുഖം ഇപ്പോൾ തിരിച്ചറിയാൻ കഴിയുമോ? എന്നു വിചാരിച്ചു.

ഈ സമയം വലിയ സാഹിബ് "What a magnificient creature! If the Goddess is anything like her votary she deserves her place" (എന്തൊരുജ്ജ്വലാകൃതി! ആരാധികയോടെന്തെങ്കിലും സാമ്യമുള്ളവളാണ് ദേവത എന്നുണ്ടെങ്കിൽ, ഇവൾ ആ സ്ഥാനം അർഹിക്കുന്നു) എന്നു പറഞ്ഞു.

ലൂസി പരിഹാസമായി" In the wilderness, you mean ?" (സ്ഥാനം കാട്ടിൽ എന്നാണോ താങ്കളുടെ വിവക്ഷ?) എന്നു ചോദിച്ചു. സാഹിബ് "In parnassus, my dear" (സ്വർഗലോകത്തെ സ്ഥാനമെന്നാണു പ്രിയേ) എന്നു മറുപടി കൊടുത്തു.

കൂടാരത്തിലെത്തിയ ശേഷവും ഇംഗ്ലീഷ് അതിഥികൾ ഭഗവതിയുടെ രൂപത്തെയും നോട്ടത്തെയും, നില്പിനെയും പലവട്ടം പുകഴ്ത്തി.

ഉത്തയ്യതക്കൻ ബോപ്പണ്ണനോട് നടന്ന എല്ലാ സംഗതികളും പറഞ്ഞു കേൾപ്പിച്ചു. "ഈ വെള്ളക്കാർ നല്ലവരാണ്. പൂജാസ്ഥലമാണെന്നു മുടന്തൻ പറഞ്ഞു. ഉടൻ തന്നെ വലിയ സാഹിബ് കുതിരപ്പുറത്തുനിന്നു ചാടിയിറങ്ങി. "നിങ്ങളുടെ ദൈവമെന്നും ഞങ്ങളുടെ ദൈവമെന്നും ഭേദമില്ല. ഞങ്ങളുടെ ദൈവമാണു വലുതെന്ന അഹങ്കാരവുമില്ല" എന്നു പറഞ്ഞു. ഉടൻ തന്നെ തൊപ്പി എടുത്ത് തലകുനിച്ചു. വെള്ളക്കാർ വലിയവരാണ്."

ബോപ്പണ്ണൻ ഈ വാക്കുകൾ കേട്ടു; മറുപടിപറഞ്ഞില്ല. ഒരു നിമിഷം കഴിഞ്ഞ് ഉത്തയ്യതക്കൻ ബോപ്പണ്ണനോട് "ഈ ഭഗവതി ആരാണ്? നിങ്ങൾക്കറിയാമോ?" എന്നു ചോദിച്ചു.

"അറിയില്ല. മലയാള സ്ത്രീ ആണെന്ന് ആളുകൾ പറയുന്നു, മന്ത്രവും മായവും ചെയ്യുന്നവരെന്നും പറയുന്നു. അത്രയും ഞാൻ കേട്ടിട്ടുണ്ട്. "

ഉത്തയ്യതക്കൻ "അങ്ങനെ പറയുന്നോ? " എന്നു ചോദിച്ചു. സംഭാഷണം തുടർന്നില്ല. ഇവർ പാപ്പായാണെന്ന്, സാവധാനം അയാൾ തീരുമാനിച്ചു. മുപ്പത്തിനാലു വർഷങ്ങൾക്കുമുമ്പ് ലിംഗരാജൻ ഇവളെ നാടു കടത്തിയ സന്ദർഭം അയാളുടെ ഓർമയിലെത്തി.

88

വേട്ടയ്ക്കു പോകാതിരുന്ന ആദ്യത്തെ ദിവസം വലിയസാഹിബ്, രാജാവിനെ കണ്ട് കുടകിൻെറ ഭരണത്തെക്കുറിച്ച് സംസാരിച്ചു.

രാജാവ് പതിവിലേറെ നിയന്ത്രിച്ചു, അന്ന് വളരെ കുറച്ചുമാത്രമേ മദ്യപിച്ചിരുന്നുള്ളു. വലിയ സാഹിബ് ചോദിച്ച ചോദ്യങ്ങൾക്കെല്ലാം ഉത്തരവാദിത്വബോധത്തോടെ മറുപടി നൽകുകയും ചെയ്തു. വലിയ സാഹിബ് "നിങ്ങളുടെ പ്രജകളിൽ ചെന്നവീരയ്യൻ എന്നൊരുത്തനെ അപരാധിയെന്നു മുദ്രകുത്തി താങ്കളുടെ സമീപത്തേക്കയച്ചിരുന്നു. അയാളുടെ കാര്യമെന്തായെന്ന് അറിയിക്കണമെന്ന് പല പ്രാവശ്യമെഴുതിയിട്ടുണ്ട്. താങ്കളുടെ മറുപടി വന്നിട്ടില്ല" എന്നു പറഞ്ഞു.

രാജാവ്: "ചെറിയ കാര്യം. ഞങ്ങളുടെ കാര്യം ഞങ്ങൾ വേണ്ട പോലെ ചെയ്യുന്നുണ്ട്. ഇതു നിങ്ങൾ ചോദിക്കരുത്."

"ഇപ്പോൾ മുഖദാവിൽ ചോദിക്കാമല്ലോ."

"ബസവയ്യൻ പറയും. ചോദിച്ചോളൂ."

"മംഗളൂരിൽ നിന്ന് ഏതോ അയോഗ്യൻ ഒരു പെണ്ണിനെ മോഷ്ടിച്ചുകൊണ്ടുവന്നത് നിങ്ങളുടെ മന്ത്രി ബസവയ്യൻെറ മേൽ പരാതിക്കു കാരണമായിരിക്കുന്നു. അവർക്ക് ഇഷ്ടമില്ലെന്നറിഞ്ഞപ്പോൾത്തന്നെ താങ്കൾ അവരെ തിരിച്ചയച്ചെന്നുമറിഞ്ഞു. വളരെയേറെ സന്തോഷം. ആളുകൾ താങ്കളുടെ മേൽ വെറുതെ ആരോപണമുണ്ടാക്കാൻ ഇതിടയാക്കിയില്ല. വളരെ നല്ല കാര്യം."

"അതേ. നമ്മുടെ സേവകരായിരിക്കാൻ ഇഷ്ടമില്ലാത്തവരെ നിർബന്ധിച്ച് ഇവിടെ നിറുത്തരുതെന്ന് നാമുത്തരവിട്ടിട്ടുണ്ട്."

"വളരെ സന്തോഷം. താങ്കളുടെ അനുജത്തിയെ ഭർത്താവിനോടൊപ്പം അയയ്ക്കാതെ അരമനയിൽ താമസിപ്പിച്ചിരിക്കയാണെന്ന് പരാതി വന്നു. അടുത്ത കാലത്ത് അവരെ ഭർത്താവിൻെറ വീട്ടിലേക്ക് അയച്ചു എന്ന് ബസവയ്യൻ പറഞ്ഞു. ഇതും വളരെ നന്നായി."

"നന്നായൊന്നുമില്ല, അതു കള. നമ്മുടെ അനുജത്തി നമ്മുടെ അരമനയിൽ താമസിക്കുന്നതുതന്നെ നല്ലത്. നമ്മുടെ അളിയൻ എന്നു പറയുന്നവൻ നല്ലവനല്ല. അരമനയിലെ അളിയനായി വലിയവനായി. നാട്ടുകാരുടെ ഇടയിൽ ഒരു ചൊല്ലുണ്ട് 'ഉപ്പില്ലാത്ത കഞ്ഞി കുടിച്ച് വെറുതെയിരുന്ന വീട്ടുമകൻ നെയ്യുകൂട്ടി ചോറുണ്ട്

ചാണകക്കൂനയിൽ കയറി കുരയ്ക്കുന്ന അളിയൻ' എന്ന്. ചെന്ന ബസവൻെറ പരാതിയെല്ലാം സത്യമാണെന്നു നിങ്ങൾ ധരിക്കേണ്ട."

"ഞങ്ങളുടെ സമീപം വരുന്ന ഇത്തരം പരാതികളെല്ലാം കമ്പനി സർക്കാരിൻെറ മിത്രമായ താങ്കളെ അറിയിക്കുക നമ്മുടെ കർത്തവ്യമാണ്. അതുകൊണ്ട് ഇക്കാര്യം താങ്കളുടെ ശ്രദ്ധയിൽപെടുത്തുന്നു. തീരെ അവ്യവസ്ഥിതമാകുന്നതുവരെയും നാം ഇത്തരം കാര്യങ്ങളിൽ ഒരു ചുവടു മുന്നോട്ടു വയ്ക്കില്ല. ഇത് ബഹുമാനപ്പെട്ട കമ്പനിസർക്കാരിൻെറ തീരുമാനമാണ്. മാത്രമല്ല ബഹുമാനപ്പെട്ട ഇൻഡ്യൻ ഗവർണർ ജനറലും മദ്രാസ് ഗവർണർ സാഹിബും നമുക്കു നൽകിയിട്ടുള്ള ആജ്ഞയും ഇതാണ്. വേണ്ടത്ര പരാതി വന്നേക്കാം. അതു ഞങ്ങൾ കാര്യമായെടുക്കുകയില്ല, കള്ളമെന്നു തള്ളിക്കളയുകയുമില്ല. അതു ഞങ്ങളുമായി ബന്ധപ്പെടാത്ത വിഷയമെന്നു കരുതി മിണ്ടാതിരിക്കും. സുഹൃത്തായ താങ്കളെ സംബന്ധിക്കുന്ന സംഗതിയായതിനാൽ അവ താങ്കളുടെ ശ്രദ്ധയിൽപെടുത്തുന്നു."

"നിങ്ങൾ ചെയ്തതൊന്നും തെറ്റല്ല. ഈ പരാതി അയച്ചവർക്കു തന്നെ ബുദ്ധിയില്ലാതെപോയി. ബസവനോടു വന്നു പറഞ്ഞിരുന്നെങ്കിൽ ശരിയാക്കുമായിരുന്നു. ആ വൃദ്ധൻ വന്നു, പടികൊടുക്കുന്നില്ലെന്നു പറഞ്ഞു; കൊടുപ്പിച്ചു. ഇയാൾ വന്നില്ല. ആവശ്യപ്പെട്ടില്ല. വഴിയിൽകൂടി പോകുന്നവരോട് പരാതി പറയുന്നു."

"വഴിയിലൂടെ പോകുന്നവരോടല്ല. താങ്കളുടെ സ്ഥാനം വലുതാണ്. താങ്കളോട് പറയാൻ അവർക്കു ഭയമാണ്. താങ്കളുടെ സുഹൃത്തായി ഞങ്ങളുണ്ടല്ലോ. ഞങ്ങളുടെ അപേക്ഷ താങ്കൾ നടത്തിക്കൊടുക്കുമെന്ന വിശ്വാസം കൊണ്ട് ഞങ്ങളുടെ സമീപം അവർ വരുന്നു."

"ശരി പോട്ടെ. ബസവനായാലെന്താ നിങ്ങളായാലെന്താ?"

"ഇവിടെ ആർക്കോ ചിലർക്കു കൊടുക്കേണ്ട പണം കൊടുത്തില്ലെന്നും മറ്റും ഞങ്ങളുടെ നാട്ടിൽ താമസിക്കുന്ന, നിങ്ങളുടെ പ്രജകളുടെ ബന്ധുക്കളിൽ ചിലർ പരാതി തന്നു. അങ്ങനെ ഒന്നും ഉണ്ടായിരിക്കില്ലെന്നു ഞങ്ങൾ കരുതുന്നു."

"അരമനയുടെ ഭരണം ആയിരം കൂട്ടങ്ങളുണ്ട്. ഇന്നു കടം നാളെയൊക്കം. അളക്കുന്നവനുണ്ട്, അളക്കുന്നു. തേവരുടെ പൂജയും സാ

ധുക്കളുടെ ഭക്ഷണവും മാത്രം മതി അരമന മുക്കാൻ. നമ്മുടെ തറവാട്ടിലെ ലക്ഷക്കണക്കിനു രൂപാ കമ്പനി വായിലാക്കിക്കൊണ്ട് മിണ്ടാതിരിക്കുന്നു. ഇത്തരം ധനികരുടെ കൈയിൽ കിട്ടിയാൽ നാം കടക്കാരനല്ലാതെ എന്താവും?"

"വലിയ വീരരാജൻ മകളുടെ പേരിലിട്ട നിധിയെപ്പറ്റിയാണ് നിങ്ങൾ സംസാരിക്കുന്നത്?"

"അതെ."

"അതു ചർച്ചാ വിഷയമാണല്ലോ. തീരുമാനമായാലുടൻ അതു താങ്കൾക്കു നൽകും."

"എത്രയും പെട്ടെന്ന് ലഭിക്കത്തക്കവിധം വേണ്ടതു ചെയ്യണം."

"പല കാരണങ്ങൾകൊണ്ടും അസ്വസ്ഥരായിട്ടുള്ള ചിലർ, താങ്കൾ രാജ്യഭരണത്തിൽ നിന്നൊഴിഞ്ഞ് മറ്റാർക്കെങ്കിലും സിംഹാസനം നൽകുന്നത് നന്നായിരിക്കുമെന്ന് താങ്കളെ അറിയിക്കണമെന്നാവശ്യപ്പെട്ടു. ഉടൻതന്നെ അപ്രകാരം ചെയ്യേണ്ടതില്ലെന്ന് ഞങ്ങളുടെ മേലുദ്യോഗസ്ഥൻമാർ തീരുമാനിച്ചു."

"നിങ്ങളുടെ മേലുദ്യോഗസ്ഥൻമാർ ബുദ്ധിമാൻമാരാണ്. എന്നാൽ വാസ്തവത്തിൽ അവർ, തങ്ങൾക്ക് ഇക്കാര്യവുമായി ബന്ധമില്ലെന്നു പറയുന്നതാണു നല്ലത്."

"അങ്ങനെതന്നെ പറയുമായിരുന്നു. എന്നാൽ മൈസൂർ രാജാവിനെ സിംഹാസനത്തിൽ നിന്നിറക്കി. വേണ്ടിവന്നാൽ കുടകിലെ രാജാവിനെയും ഇറക്കിയേക്കും എന്നു ജനങ്ങൾ വിശ്വസിച്ചിട്ടുള്ളതായി കാണുന്നു."

"മൈസൂർ രാജാവിൻെറ കാര്യം വേറെ. സിംഹാസനത്തിലേറ്റിയവർ സിംഹാസനത്തിൽനിന്നിറക്കി. നമ്മെ കമ്പനിയുടെ ആരും ഈ സിംഹാസനത്തിൽ കൊണ്ടുവന്നിരുത്തിയതല്ല."

"ഇതുപോലും ജനങ്ങൾക്കറിയില്ല. സിംഹാസനത്തിലിരുത്തിയില്ലെങ്കിലും ഇറക്കാം എന്നാണവരുടെ വിശ്വാസം. അപകടത്തിൽ പെടും, ആരു രക്ഷിക്കും? എന്നവർ ആലോചിക്കുന്നു. ആകട്ടെ. മറ്റുള്ളവരോട് ആവശ്യപ്പെടാമോ പാടില്ലയോ എന്നവർ ആലോചിക്കുന്നില്ല. അതുകൊണ്ടു കമ്പനിക്കു പലപ്പോഴും വിഷമം നേരിടുന്നുണ്ട്. കഷ്ടപ്പെടുന്നവരെ കണ്ടാൽ വിഷമം, മിത്രമായ താങ്കളുടെ കാര്യത്തിൽ ദാക്ഷിണ്യം എന്തു ചെയ്യണമെന്നറിയാതെ വളരെ വിഷമിക്കുന്നുണ്ട്."

"സ്വന്തം പിതാവിനില്ലാത്ത ദു:ഖമോ പരദേശികൾക്ക്? നമ്മുടെ നാട്ടുകാരെ നാം പൊന്നുപോലെയും തങ്കംപോലെയും നോക്കുന്നു. ഈ കാര്യത്തിലിടപെടാൻ വരേണ്ടെന്ന് നിങ്ങളുടെ കമ്പനിയോടു പറയുക."

"ആകാം. നാം താങ്കളോടു സംസാരിച്ച കാര്യങ്ങളെല്ലാം അവിടെ അറിയിക്കുന്നുണ്ട്. ഇനി ഒരു കാര്യം കൂടി ശേഷിക്കുന്നു. നമുക്കു കിട്ടിയ ഒരു പരാതിയിൽ താങ്കൾക്ക് ഒരു അണ്ണനുണ്ടെന്നും, ആ അണ്ണൻ രാജാവാകണമായിരുന്നു, അദ്ദേഹത്തെ കബളിപ്പിച്ച് താങ്കൾ രാജാവായിരിക്കയാണ് എന്നും, ഇപ്പോൾ രാജാവായിരിക്കുന്ന താങ്കൾ സിംഹാസനം ജ്യേഷ്ഠനു വിട്ടുകൊടുത്താൽ ന്യായം നടന്നതായി കരുതാമെന്നും, അപ്രകാരമായാൽ താങ്കൾക്ക് രാജ്യഭാരത്തിന്റെ ക്ലേശമില്ല, ജനങ്ങൾക്കു സമാധാനം ഉണ്ടാകും എന്നും എഴുതിയിരിക്കുന്നു. താങ്കൾക്ക് ഒരു അണ്ണനുണ്ടെന്ന കാര്യം ഞാൻ അറിഞ്ഞിരുന്നില്ല."

"നാമും അറിഞ്ഞിരുന്നില്ല. പോകട്ടെ. എന്നാൽ പരാതിയുണ്ടാക്കുന്നവരും പരാതിനോക്കുന്നവരും വേണമെന്നു വെച്ചാൽ, നമുക്കു വെറും അണ്ണനെയല്ല ഒരു തന്തയെത്തന്നെ ഉണ്ടാക്കിത്തന്നേക്കും."

സാഹിബ് ചിരിച്ചു "താങ്കളുടെ സംസാരം വളരെ നന്നായിരിക്കുന്നു, മഹാരാജൻ! ഇങ്ങനെയുള്ള അവസരത്തിൽ തന്നെയാണ് താങ്കൾ എത്രമാത്രം ബുദ്ധിമാനാണെന്നു മനസ്സിലാക്കുന്നത്. താങ്കൾ ദയവുചെയ്ത് നമ്മോട് ഇക്കാര്യം സംസാരിക്കുന്നതിന് സമ്മതിച്ചതിൽ ഞാൻ താങ്കളെ നമസ്കരിക്കുന്നു. എല്ലാ കാര്യങ്ങളും ഉത്തമ വിശ്വാസത്തോടുകൂടി ആണു സംസാരിച്ചതെന്ന് പ്രഖ്യാപിക്കുവാനും നാം അപേക്ഷിക്കുന്നു. താങ്കൾ എന്നെയും എന്റെ സഹപ്രവർത്തകരെയും സ്വീകരിച്ചു ബഹുമാനിച്ചു. ഈ സൽക്കാരം ഒരിക്കലും മറക്കുകയില്ല. പുറപ്പെടുന്നതിനു മുമ്പ് ഇക്കാര്യം വീണ്ടും ഉണർത്തിക്കുന്നതാണ്."

"ശരി."

"ഇപ്പോൾ പറഞ്ഞ കാര്യങ്ങളെല്ലാം കടലാസിൽ ഇത്ര വിശദമായി എഴുതാൻ കഴിയുമായിരുന്നില്ല. അതുകൊണ്ടാണ് താങ്കളെ നേരിൽ കാണാനുള്ള ഈ സന്ദർഭത്തെ ഞങ്ങൾ സ്വാഗതം ചെയ്തത്. ഇനി താങ്കളെ വിഷമിപ്പിക്കുന്നില്ല. ഉത്തരവു തന്നാൽ നാളെയും

മറ്റന്നാളും ഞങ്ങൾ താങ്കളുടെ മന്ത്രിമാരെയും അളിയനെയും കണ്ട് ചിലതു സംസാരിക്കാം."

"അതിനു തടസ്സമൊന്നുമില്ല. നിങ്ങളൊക്കെ വന്നതിൽ നമുക്കു സന്തോഷമുണ്ട്. ബഹുമാനം കൊടുത്ത് ബഹുമാനം നേടുക എന്നത് ഞങ്ങളുടെ ഇടയിലുള്ള ഒരു ചൊല്ലാണ്. നാം എപ്പോഴും ബഹുമാനം നൽകാൻ തയ്യാറാണ്. നിങ്ങൾ അതുപോലെ നമുക്കും നൽകുക. നന്നായി നടന്നാൽ നമ്മുടെ വല്യച്ഛൻ വലുതല്ല, നാം ചെറുതുമല്ല."

സാഹിബ് എഴുന്നേറ്റു. വാതിലിനു സമീപം ഇരുന്നിരുന്ന ബസവൻ സേവകരെക്കൊണ്ട് പുഷ്പഫലതാലമെടുപ്പിച്ചുകൊണ്ട് അകത്തുവന്നു. ബസവൻ തന്നെ സാഹിബിനെ ഹാരാർപ്പണം ചെയ്തു. ബൊക്കെ നൽകുവാനായി അതു രാജാവിൻെറ കൈയിൽ കൊടുത്തു. രാജാവ് ബൊക്കെ സാഹിബിനു നൽകി. സാഹിബ് രാജാവിനു ഹസ്തദാനം ചെയ്ത് തലകുനിച്ച് യാത്രപറഞ്ഞിറങ്ങി.

## 89

ഇതിൻെറ മൂന്നാമത്തെ ദിവസം വെളുപ്പിന് സാഹിബ് ബോപ്പണ്ണനെയും ലക്ഷ്മീനാരായണയ്യരെയും, അതിൻെറ മൂന്നാമത്തെ ദിവസം ചെന്നബസവനെയും വരുത്തി സംസാരിച്ചു.

പരദേശികൾ നമ്മുടെ ആൾക്കാരെ ഇങ്ങനെ കാണാൻ അനുവദിക്കേണ്ട എന്ന് ബസവൻ രാജാവിനു സൂചന നൽകി. രാജാവ് "കാണട്ടെ - വിട്. ഇവരെന്തു ചെയ്യും? ഇതന്വേഷിക്കേണ്ടെന്നാണെങ്കിൽ എന്തോ മറച്ചു വച്ചിട്ടുണ്ടെന്ന് അവർ കരുതും. അന്വേഷിച്ച് അവരെന്താണെന്നു വച്ചാൽ അതു ചെയ്യട്ടെ!" എന്നു പറഞ്ഞു.

ബോപ്പണ്ണനുമായും ലക്ഷ്മീനാരായണനുമായും പ്രത്യേകം പ്രത്യേകം സംസാരിക്കുവാനവസരം നല്കണമെന്ന് സാഹിബ് അപേക്ഷിച്ചു. എന്നാൽ അതു ബോപ്പണ്ണനും ലക്ഷ്മീനാരായണയ്യനും സമ്മതമായിരുന്നില്ല. തൻമൂലം രണ്ടുപേരെയും ഒരേസമയം തന്നെ കാണേണ്ടിവന്നു.

അവർ വന്നപ്പോൾ കുശലപ്രശ്നങ്ങൾ ചെയ്ത് ബഹുമാനിച്ച്, ഇരിക്കുവാൻ പറഞ്ഞ് സാഹിബ് "മന്ത്രിസ്ഥാനത്തുള്ള നിങ്ങൾ രണ്ടുപേരും ഇങ്ങനെ ഏകമനസ്കരായിരിക്കുന്നതിൽ വളരെ സന്തോഷമുണ്ട്. അധികാരി വർഗത്തിൻെറ ഇത്തരം ഐകമത്യ

ത്തെക്കാളധികം രാജ്യക്ഷേമസാധകമായ തത്വം ഇല്ല" എന്നു പറഞ്ഞു.

ബോപ്പണ്ണൻ: "അയ്യനവർകൾ നമ്മെക്കാൾ പ്രായമുള്ളവരാണ്. നമ്മുടെയെല്ലാവരുടെയും ക്ഷേമം കാത്തു സൂക്ഷിക്കുവാനറിയാവുന്നവരാണ്. ഞാനും അവരോടൊപ്പമുണ്ട്. ഞങ്ങൾ തമ്മിൽ ഭേദത്തിനു കാരണമൊന്നുമില്ല."

"വളരെ സന്തോഷം. നേരിട്ട് നിങ്ങളെ കാണണമെന്നാഗ്രഹിച്ചതിൻെറ കാരണമെന്തെന്ന് നിങ്ങൾക്കറിയില്ല. ഞങ്ങൾക്ക് ഈഭാഗത്തുനിന്ന് ചില പരാതികൾ ലഭിച്ചിട്ടുണ്ട്. അതെപ്പറ്റി ചുരുക്കത്തിൽ രാജാവിൻെറ മുന്നിൽ ഞങ്ങൾ ഉണർത്തിച്ചിട്ടുണ്ട്. എന്നാലും ചില കാര്യങ്ങൾ ഭരണാധികാരികളെ അറിയിക്കുന്നതാവും കൂടുതൽ പ്രയോജനകരം. രാജാവ് അത്തരം കാര്യങ്ങൾ അറിഞ്ഞെന്നുവരില്ല. അതുകൊണ്ട് നാം രാജാവിനോട് ഉചിതമായ രീതിയിലുണർത്തിച്ച്, നിങ്ങളെ ഇങ്ങനെ ഇവിടെ വരുത്തി സാസാരിക്കുവാനുള്ള അനുമതി സമ്പാദിച്ചു."

ബോപ്പണ്ണൻ: "രാജാവിൻെറ ആപ്തമന്ത്രി ഇക്കാര്യം ഞങ്ങളെ അറിയിച്ചു."

"ഈ ആപ്തമന്ത്രി ബസവയ്യൻ കീഴ്ജാതിയിലുള്ള മനുഷ്യനാണ്, രാജാവിൻെറ ഭാഗ്യദോഷത്തിന് ഇങ്ങനെയുള്ളവൻ മന്ത്രിയായി. രാജാവിൻെറ ദുഷിച്ച ജീവിതത്തിനെല്ലാം ഇയാളായിരുന്നു പ്രേരണ നൽകിയത് എന്ന് പരാതിക്കാരിൽ ചിലർ എഴുതിയിട്ടുണ്ട്. ഇതിൻെറ സത്യാവസ്ഥയെന്താണെന്നറിഞ്ഞാൽ നന്നായിരുന്നു."

ബോപ്പണ്ണൻ ലക്ഷ്മീനാരായണയ്യൻെറ നേർക്കു തിരിഞ്ഞ് "എന്തു പറയുന്നു അയ്യനവരേ?" എന്നു ചോദിച്ചു. ലക്ഷ്മീനാരായണയ്യർ "ഇത് ഇവർക്കറിഞ്ഞിട്ടെന്തുവേണം?" എന്നു ചോദിച്ചു.

ബോപ്പണ്ണൻ സാഹിബിനോട് "ഇക്കാര്യം താങ്കളറിഞ്ഞിട്ടെന്താണ് വേണ്ടത്?" എന്നു ചോദിച്ചു.

സാഹിബ് ഒരു പ്രത്യേകരീതിയിലുള്ള ചിരിയോടെ ഇവരുടെ നേർക്കു നോക്കിക്കൊണ്ട് "പരാതിക്കാർ പറയുന്നത് സത്യമോ കള്ളമോ എന്നറിയണം. ഇത് ഞങ്ങളുടെ അപേക്ഷയാണ് " എന്നു പറഞ്ഞു.

ബോപ്പണ്ണൻ: "സത്യമാണെന്ന് പറഞ്ഞാൽ?"

"ഞങ്ങൾ അത് ഞങ്ങളുടെ മേലധികാരികളെ ധരിപ്പിക്കും."

"അവരെന്തു ചെയ്യും?"

"അവരെന്തു ചെയ്യുമെന്ന് ഞങ്ങൾക്കു പറയാനാവില്ല."

"ഇതു തന്നെ ചെയ്യും എന്ന് പറയാനാവില്ല - ശരി; എന്നാലും ഇങ്ങനെ ചെയ്യാം, അല്ലെങ്കിൽ അങ്ങനെ ചെയ്യാം എന്നു പല വഴികളുണ്ടല്ലോ?"

"അതു പോലും പറയാൻ വിഷമമാണ്."

"നിങ്ങളുടെ മേലധികാരികൾ എന്തൊക്കെ ചെയ്തേക്കുമെന്നറിയാതെ, പരാതിക്കാരുടെ വാക്കു സത്യമോ കള്ളമോ എന്ന് പറഞ്ഞ് ഞങ്ങൾക്കൊരു കെണിയിൽ വീഴാനാവുമോ?"

"ഞങ്ങൾ ആർക്കും ദോഷം വരണമെന്ന് ചിന്തിച്ചില്ല. നിങ്ങൾ ഭരണകാര്യങ്ങൾ നടത്തുന്നവരാണ്. നിങ്ങളെപ്പറ്റി ജനങ്ങൾ വളരെ സ്നേഹത്തോടെ സംസാരിക്കുന്നു എന്നു ഞങ്ങൾക്കറിയാം. അവരു പരാതിപ്പെടുന്നതെല്ലാം രാജാവിനെപ്പറ്റിയാണ്, അഥവാ സത്യത്തിൽ മന്ത്രി ബസവയ്യനെപ്പറ്റിയാണ്. ഞങ്ങൾ പുറത്തുള്ളവരാണ്. ഞങ്ങൾക്ക് ഇവിടെ ആരെപ്പറ്റിയും പരാതിയില്ലാതെയിരിക്കുന്നതാണ് സന്തോഷം. ജനങ്ങൾ സുഖമായിരിക്കണം, ഭരണം നന്നായിരിക്കണം. ഇതിനെക്കാളേറെ ഞങ്ങൾക്കൊന്നും വേണ്ട."

"താങ്കൾ ഞങ്ങളോട് ഇക്കാര്യം ചോദിക്കുമെന്നു രാജാവിനോട് ഉണർത്തിച്ചോ?"

"ഭരണകാര്യത്തെപ്പറ്റി ചിലതു ചോദിക്കുന്നു എന്നുണർത്തിച്ചിട്ടുണ്ട്."

"ഞങ്ങളുടെ രാജാവ് നിങ്ങളുടെ കമ്പനിയുടെ സ്നേഹിതരാണ്. സ്നേഹിതരുടെ ഭരണത്തെപ്പറ്റിയുള്ള ഇത്തരം കാര്യങ്ങൾ അന്വേഷിക്കാൻ പാടുള്ളതല്ലല്ലോ."

"തികച്ചും ശരിയായ കാര്യം. ഞങ്ങൾക്ക് നിങ്ങളുടെ ഭരണകാര്യം അല്പം പോലും ആവശ്യമില്ല. എന്നാൽ ഇവിടം അസ്വസ്ഥമാണെങ്കിൽ അതിർത്തിക്കപ്പുറത്തും അതിൻെറ പ്രതികരണങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. കുടകിൽ വീശുന്ന പേക്കാറ്റ് ഞങ്ങളുടെ ഭരണാതിർത്തികളിലേക്കും കടന്നു വരുന്നു. അവിടെ ക്ഷേമമായിരിക്കണമെങ്കിൽ ഇവിടെയും ക്ഷേമമായിരിക്കണം. തൻമൂലമാണ് ഞങ്ങൾ ഇതേപ്പറ്റി അന്വേഷിക്കുന്നത്."

"സത്യത്തിൽ ഇവിടത്തെ ഭരണം ദുഷിച്ചാൽ നിങ്ങളെന്തു ചെയ്യും?"

"പരിതസ്ഥിതി സത്യത്തിൽ ദുഷിക്കുമ്പോൾ ഞങ്ങളുടെ മേലധികാരികൾ എന്തു ചെയ്യുമെന്നു പറയാൻ കഴിയില്ല. അവിടെ ഇക്കാര്യത്തെപ്പറ്റി ചിന്തിക്കുന്നവരിൽ ചിലർ കുറെക്കാലത്തേക്ക് മൈസൂറിന്റെ ഭരണം കമ്പനി ഏറ്റെടുത്തതുപോലെ കുടകിന്റെ ഭരണവും കുറെക്കാലത്തേക്ക് ഏറ്റെടുത്താൽ നന്നാകുമെന്നു കരുതുന്നുണ്ട്. കമ്പനി സർക്കാറിന് ഭൂമിയുടെ കാര്യത്തിൽ ആശയില്ല. ഇപ്പോൾ തന്നെ കമ്പനി ഭരിക്കുന്ന ദേശത്തിന്റെ ഭരണം നടത്തിയാൽ മതി. ആ ജനംപോലും വിധിയില്ലാതെ ഞങ്ങളുടെ കൈയിൽ വന്നുപെട്ടവരാണ്. ഈ ജനവും വിധിയില്ലാതെ ഞങ്ങളുടെ കൈയിൽ വന്നേക്കും, ഈ ചുമതല വഹിക്കുന്നതെങ്ങനെ? എന്ന് ഞങ്ങളുടെ സർക്കാരിൽപ്പെട്ട ചിലർ അസ്വാസ്ഥ്യപ്പെടുന്നുണ്ട്. കഷ്ടമോ സുഖമോ, ജനങ്ങളുടെ ക്ഷേമംതന്നെ മുഖ്യം എന്നു പറയുന്നവരുമുണ്ട്. കുടകിലെ പ്രജകൾ സുഖമായിരുന്നാൽ കമ്പനിക്ക് യാതൊരു വിഷമവുമില്ല. കുടകിലെ ജനങ്ങൾ കഷ്ടപ്പെട്ട് പരാതി അയച്ചാൽ ഇതെങ്ങനെ ശരിയാക്കാമെന്ന് കമ്പനിക്കു ചിന്തിക്കേണ്ടി വരും."

ബോപ്പണ്ണൻ ലക്ഷ്മീനാരായണയ്യരോട് "നല്ലത് എന്നു പറഞ്ഞ് സംസാരം മതിയാക്കാം" എന്നു പറഞ്ഞു.

ലക്ഷ്മീനാരായണയ്യർ "ജനങ്ങളുടെ ക്ഷേമം നിലനിർത്താൻ വേണ്ട സഹായം നമുക്ക് അപേക്ഷിക്കാം, എന്നാൽ കുടകു മറ്റൊരു മൈസൂറാണെന്നു കമ്പനി കരുതരുതെന്നു പറയൂ" .

ബോപ്പണ്ണനും സാഹിബിനോട് ഇതു തന്നെ പറഞ്ഞു.

സാഹിബ്: "താങ്കൾ ഇക്കാര്യം തുറന്നു പറഞ്ഞത് ഞങ്ങൾക്കു വളരെയേറെ ഇഷ്ടമായി. എല്ലാ മന്ത്രിമാരും ഇങ്ങനെ സംസാരിച്ചാൽ രാജ്യഭാരം എത്ര എളുപ്പമായിരിക്കും! മൈസൂറിനെ കമ്പനി എന്തെങ്കിലും ചെയ്തു എന്നു പറയുന്നത് ശരിയല്ല. നിങ്ങളെപ്പോലെ കഴിവുള്ള സത്യസന്ധരായ മന്ത്രിമാർ, "ഞങ്ങൾ രാജ്യപാലനം ചെയ്തുകൊള്ളാം" എന്നു പറഞ്ഞു മുന്നിൽ നില്കുകയും; "ഈ മന്ത്രിമാരുടെ ഭരണത്തെ നാം പരിപാലിച്ചുകൊള്ളാം" എന്നു രാജാവ് ഉറപ്പുകൊടുക്കുകയും ചെയ്താൽ, കമ്പനി നാളെ ആ രാജ്യം രാജാവിനു തിരിച്ചുകൊടുത്ത്, ആ മന്ത്രിമാരെ അധികാരം ഏൽപ്പിക്കും. നിങ്ങൾ രണ്ടുപേരും ഏകമതിയായി കുടകിന്റെ ഭര

ണത്തിൽ കുടകിലെ ജനങ്ങൾക്കു വിഷമം വരാതെ നോക്കിക്കൊള്ളാമെന്ന് ഉറപ്പു നൽകിയാൽ കമ്പനി സർക്കാർ ഇവിടത്തെ അസ്വസ്ഥതയിൽ ഇടപെടില്ല, നിങ്ങളുടെ കാര്യം നിങ്ങൾനോക്കിക്കൊള്ളട്ടെ എന്നു കരുതും. ഇവിടെ അസ്വസ്ഥതയുണ്ടായി, ഞങ്ങളുടെ കൈവശമിരിക്കുന്ന അയൽ നാട്ടിലും അസ്വസ്ഥത പടർന്നേക്കും എന്ന ഒരൊറ്റ ഭയമേ കമ്പനിക്കുള്ളൂ."

ബോപ്പണ്ണൻ ലക്ഷ്മീനാരായണയ്യനോട് "അങ്ങനെ ഒരു സന്ദർഭം വന്നാൽ ഞങ്ങൾ നിങ്ങളെ അറിയിക്കാം എന്നു പറയട്ടെയോ അയ്യനവരേ?" എന്നു ചോദിച്ചു.

ലക്ഷ്മീനാരായണയ്യർ സമ്മതം സൂചിപ്പിച്ചു തലയാട്ടി.

ബോപ്പണ്ണൻ സാഹിബിനോട് "കുടകിൽ നിങ്ങൾ പറയുന്നതു പോലുള്ള അവസ്ഥയൊന്നും ഉണ്ടായിട്ടില്ല. അങ്ങനെയുണ്ടായി ജനങ്ങൾ അപേക്ഷിച്ചാൽ നിങ്ങൾ സ്നേഹിതരെന്ന നിലയിൽ സഹായം നൽകണം. നിങ്ങൾ നേരിട്ട് ഇവിടെ ഒരു കാര്യത്തിലും കൈകടത്തുവാൻ ഞങ്ങൾ സമ്മതിക്കുകയില്ല. ഇക്കാര്യത്തിൽ ഒരു സന്ദേഹമുണ്ടാകാൻ പാടില്ല" എന്നു പറഞ്ഞു.

"നിങ്ങളുടെ സംസാരം എന്നെ വീണ്ടും സന്തുഷ്ടനാക്കി. ഈ നിഷ്ഠയും ഈ നിശ്ചയവും മതി, ജനങ്ങളെ രക്ഷിക്കുവാൻ. ഇത്ര നിഷ്കപടമായി സംസാരിച്ചതിന്റെ പേരിൽ ഞങ്ങളുടെ വന്ദനങ്ങൾ സ്വീകരിച്ചാലും."

ഇങ്ങനെ പറഞ്ഞ് സാഹിബ് വാതിലിനു സമീപം നിന്ന സേവകനു സൂചന നൽകി. അയാൾ കൊണ്ടുവന്ന വെറ്റിലയുടെയും അടയ്ക്കയുടെയും പുഷ്പത്തിന്റെയും ബൊാക്കയുടെയും തട്ടം സമീപത്തു വച്ച് ആദ്യം ലക്ഷ്മീനാരായണയ്യനും പിന്നീട് ബോപ്പണ്ണനും വെറ്റിലയും അടയ്ക്കയും ബൊക്കെയും നൽകി. മന്ത്രിമാർ സന്തോഷത്തോടെ അവ സ്വീകരിച്ച്, കൈ കൂപ്പി അനുമതി നേടി, പുറപ്പെട്ടു.

## 90

ചെന്നബസവയ്യൻ വന്ന ദിവസം അദ്ദേഹത്തെ സാഹിബ് രാജകീയ പ്രൗഢിയോടെ സ്വീകരിച്ച് വളരെയേറെ അടുപ്പത്തിൽ സംസാരിച്ചു : "താങ്കൾ കുടകരിൽവച്ചേറ്റവും മുന്തിയ വംശക്കാരനാണെന്നു കേട്ടിട്ടുണ്ട്. അതുകൊണ്ടുതന്നെ ലിംഗരാജൻ താങ്കളെ അരമനയിലെ അളിയനാക്കി എന്ന് ആളുകൾ പറയുന്നു."

"അതേ സാഹിബ് അവർകളേ! നമ്മുടെ വംശം കുടകിൽ വച്ചേറ്റം മുന്തിയ വംശമാണ്. മന്ത്രി ബോപ്പണ്ണനുണ്ടല്ലോ, അവരുടെ വംശത്തെക്കാൾ മുന്തിയതാണ് നമ്മുടെ വംശം."

"അതു തന്നെ ഞങ്ങളും കേട്ടത് ? ഞങ്ങൾ ബാംഗളൂരിൽ വന്നപ്പോൾ ആദ്യം തന്നെ താങ്കളെ കാണണമെന്ന ആഗ്രഹത്തോടെ കാത്തിരിക്കുകയായിരുന്നു. അത് ഇപ്പോൾ സാധിച്ചു. ഞങ്ങൾക്കു വളരെയേറെ സന്തോഷമായി."

"താങ്കളെ കാണുന്നതിൽ നമുക്കും വളരെയേറെ സന്തോഷമുണ്ട്. നിങ്ങൾക്കുമുമ്പുണ്ടായിരുന്ന വലിയ സാഹിബ് അവർകളെ നാം കണ്ടിട്ടുണ്ട്. അദ്ദേഹത്തിന് ഒന്നു രണ്ടു പ്രാവശ്യം വിനീതാർഥനകൾ എഴുതിയിട്ടുമുണ്ട്. താങ്കൾക്കും ഇത്തരമൊരു കായിതമെഴുതിയിരുന്നു."

"ഉവ്വ്. താങ്കൾ എഴുതിയ ഓരോ കത്തിലെ വിവരവും നന്നായി ശ്രദ്ധിച്ച് മനസ്സിലാക്കി. താങ്കളും രാജാവും തമ്മിൽ സ്വല്പം അഭിപ്രായവ്യത്യാസം ഉണ്ടെന്നും മനസ്സിലാക്കി. ബന്ധുക്കളായാൽ അഭിപ്രായവ്യത്യാസങ്ങളൊക്കെ സാധാരണമാണ്. ഇപ്പോൾ എല്ലാം ശരിയായി എന്നറിഞ്ഞു വളരെ സന്തോഷമായി."

"ശരിയാകുന്നതെങ്ങനെ സാഹിബവർകളേ? നാം കത്തയച്ചവിവരം നിങ്ങൾ അയാളോട് പറഞ്ഞിരിക്കണം. എടാ, ഇതെന്താകുമെന്നു ഭയപ്പെട്ട്, അനുജത്തിയെ നമ്മുടെ അടുത്തേക്കയച്ചു. എല്ലാം അവിടെ ശരിയായി."

"അങ്ങനെയാണെങ്കിൽ ഇനിയും ശരിയാകേണ്ടിയിരിക്കുന്ന സംഗതിയെന്താണ്? എന്തു പറഞ്ഞാലും ഞങ്ങൾ പുറത്തുള്ളവർ. നിങ്ങളുടെ ജീവിതത്തിൽ തലയിടുന്നത് ഞങ്ങൾക്കു ചേർന്നതല്ല. എന്നാൽ രാജാവ് ഞങ്ങൾക്കു വേണ്ടപ്പെട്ടവരാണ്, അരമനയിലെ അളിയനെന്ന കാരണത്താൽ താങ്കളും ബഹുമാന്യരാണ്. അതുകൊണ്ടു രണ്ടുപക്ഷത്തിനും സുഹൃത്തുക്കാളായി ഞങ്ങൾ നിർവഹിക്കേണ്ട സേവനം എന്തെങ്കിലുമുണ്ടെങ്കിൽ അതു ചെയ്യുവാൻ ഞങ്ങൾ തയ്യാറായിരിക്കുന്നു. സുഹൃത്തുക്കളുടെയിടയിൽ വിദ്വേഷമുണ്ടെന്നത് ഞങ്ങൾക്കല്പം പോലും സുഖകരമായ സംഗതിയല്ല. എന്നാലും, വിദ്വേഷമുണ്ടായിക്കഴിഞ്ഞാൽപ്പിന്നെ, ഞങ്ങളുടെ മനസ്സിൽ എത്രമാത്രം അസ്വസ്ഥതയുളവായാലും ശരി അതെല്ലാം സഹിച്ചുകൊണ്ട് ആ വിദ്വേഷമില്ലാതാക്കുവാൻ ശ്രമിക്കേണ്ടത് ഞങ്ങളുടെ കർത്തവ്യമാണെന്ന് ഞങ്ങൾക്കറിയാം."

"ആരും വന്ന് ഭേദപ്പെടുത്തേണ്ട രോഗമല്ല ഇത്. നാമും രാജാവും ഇനി ഒന്നിക്കുന്നത് സ്വപ്നത്തിലെ കാര്യമാണ്."

"താങ്കൾ ഇത്ര നിരാശനായിരിക്കുന്നത് ഞങ്ങളെ ദു:ഖിപ്പിക്കുന്നു. അത്തരം മനസ്താപം എന്താണ്? പറയാവുന്നതാണെങ്കിൽ അറിയിച്ചാലും! "

"അറിയിക്കണമെന്ന് കരുതിയാണ് നാം വന്നിട്ടുള്ളത്. പറയാം. കേട്ടാലും ! ഒന്നാമത്തെ കാര്യം മാമൻ, മകൾക്കു കൊടുത്ത ആഭരണങ്ങളിൽ പകുതി ഇവർ അരമനയിൽ തന്നെ വച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ കൈയിൽ തന്നിട്ടില്ല. അതു നമ്മുടെ അരമനയിൽ വന്നാൽ നാം നശിപ്പിച്ചു കളയും, അത് കൊണ്ട് തരില്ല എന്നാണ് പറയുന്നത്."

"ശരി."

"വലിയ രാജാവ് മകൾക്ക് അപ്പംഗൊളത്തിനു ചുറ്റുമുള്ള പത്തു ഗ്രാമം നൽകിയിരുന്നു. അദ്ദേഹമുണ്ടായിരുന്ന കുറെ ദിവസം അതനുസരിച്ചു നടന്നു. അദ്ദേഹം കണ്ണടച്ചു; ആ ഏർപ്പാടുമവസാനിച്ചു. അരമന മകളും അളിയനും നാട്ടിനു പുറത്തു താമസമായി. പത്തു വർഷം ഇങ്ങനെ നടന്നു. വർഷം തോറും നമുക്കു വരേണ്ട ആയിരം പൊന്ന് അങ്ങനെ അരമനയ്ക്ക് കിട്ടി."

"മനസ്സിലായി."

"മുമ്പു നാലു വർഷവും കഴിഞ്ഞ രണ്ടു വർഷവും അനുജത്തി ജയിലിൽ കിടക്കേണ്ടി വന്നു. രാജാവ് ശിവാചാരക്കാരൻ ആണെന്നാണു പറയുന്നത്. അതിന്റെ നിയമങ്ങളൊന്നും രാജാവു കണ്ടിട്ടില്ല. ശിവാചാരത്തിനും ഇവരുടെ ആചാരത്തിനും തമ്മിൽ വളരെയേറെ അന്തരമുണ്ട്. മദ്യപിച്ച അവസരങ്ങളിൽ ഇവർ അനുജത്തിയോട് എങ്ങനെ പെരുമാറി എന്നു പറയുക വിഷമമാണ്. അനുജത്തി വേണ്ട, അനുജത്തിയുടെ ഭർത്താവും വേണ്ട. നമുക്കും വേണ്ടപ്പെട്ടവർ വേണ്ടത്ര ഉള്ളതുകൊണ്ട് നമ്മെ ജീവനോടെ വിട്ടു. ഇല്ലെങ്കിൽ നാം ഭൂമിയിൽ ജീവിച്ചിരിക്കുന്ന അവസ്ഥതന്നെ ഉണ്ടാകുമായിരുന്നില്ല."

"താങ്കൾ പറയുന്നത് പോലെ ഇക്കാര്യവും ചുറ്റുപാടുമൊക്കെ ശരിയാകുവാൻ വിഷമമാണ്. എന്തു ചെയ്യണമെന്ന് താങ്കൾ ആലോചിച്ചോ?"

"നമ്മുടെ തീരുമാനങ്ങൾ താങ്കളെ അറിയിക്കുന്നതിനു മുമ്പ് നമുക്ക് വേണ്ട സഹായം നൽകാമെന്നുറപ്പു തരണം. അല്ലാതെ നിങ്ങളെ വിശ്വസിച്ച് നാം നമ്മുടെ കാര്യം പറയുക; രാജാവുമായി നല്ല ബന്ധം പുലർത്തുവാൻ വേണ്ടി അക്കാര്യം നിങ്ങൾ രാജാവിനോട് പറയുക -ഇങ്ങനെ സംഭവിച്ച് നെഞ്ചിലിരിക്കുന്ന നഞ്ചു തലയിൽക്കേറിയാൽ നശിച്ചു."

"താങ്കൾക്ക് ഒരെള്ളിട പോലും ആശങ്ക വേണ്ട. ഞങ്ങൾ അധികാരമേറ്റെടുക്കാൻ വരുമ്പോൾ ഒരു സത്യം ചെയ്യാറുണ്ട്. ഞങ്ങൾ അധികാരസ്ഥാനത്തിരിക്കുമ്പോൾ ഞങ്ങളോട് ആരെങ്കിലും പറയുന്ന വാക്കുകൾ ഞങ്ങളുടെയും അവരുടെയും ഇടയിൽ മാത്രം ഒതുങ്ങി നില്ക്കും. പ്രതിപക്ഷമായിരിക്കുന്നവരോടെന്നല്ല, ആയേക്കാവുന്നവരോടു പോലും ഞങ്ങൾ അത്തരം കാര്യങ്ങൾ സംസാരിക്കുകയില്ല. ഈ വിശ്വാസത്തോടെ പെരുമാറാതിരുന്നാൽ ജനങ്ങളുടെ വിഷമത്തിൽ നാം ആശ്വാസം നൽകുന്നതെങ്ങനെയാണ്? നിങ്ങൾ ഇതുവരെ പറഞ്ഞ കാര്യങ്ങളും ഇനി പറയാൻ പോകുന്ന കാര്യങ്ങളും, നമ്മുടെയിടയിൽ രഹസ്യമായിരിക്കും. നമ്മോടൊപ്പമുള്ള സഹായികളെക്കൊണ്ടും നാം ഇതേവിധം സത്യം ചെയ്യിപ്പിച്ചിട്ടുണ്ട്. നാം സംസാരിച്ച കാര്യങ്ങൾ ഒരു പുല്ലോളം പുറത്തുപോയാൽ ഈ മനുഷ്യർ നമ്മോടൊത്തു ജീവിക്കില്ല. ഇത് തിട്ടമായി നിങ്ങൾ മനസ്സിലാക്കണം."

"നല്ലത്, സാഹിബ് അവർകളേ! അങ്ങനെയാണെങ്കിൽ നാം പറയാം. കേട്ടാലും! നമ്മുടെ മാമൻ, മകനെ രാജാവാക്കണമെന്നാഗ്രഹിച്ചപ്പോൾ ഇദ്ദേഹം വേണ്ട എന്നു ജനങ്ങൾ പറഞ്ഞു. നിങ്ങളുടെ മക്കൾ തന്നെ രാജാവാകണമെന്നാണെങ്കിൽ മകളെ സിംഹാസനത്തിലേറ്റുവാൻ പറഞ്ഞു. അണ്ണനുള്ളപ്പോൾ അനുജത്തിയെ സിംഹാസനത്തിലേറ്റാൻ മാമൻ സമ്മതിച്ചില്ല. അധികാരികളുമായി സംസാരിച്ച് സമാധാനമുണ്ടാക്കി. ഒരു വർഷം നോക്കിയിട്ട് വേണ്ടി വന്നാൽ നമ്മുടെ മകളെത്തന്നെ റാണിയാക്കാം എന്നു സമ്മതിച്ചു. ജനങ്ങളും സമ്മതിച്ചു. അദ്ദേഹം ദിവംഗതനായി. പെണ്ണായിപ്പിറന്ന ഇവൾ ഭർത്താവിനേക്കാളേറെ, തന്നെ സിംഹാസനഭ്രഷ്ടനാക്കുന്നതിൽ കൂട്ടുനില്ക്കും എന്നു കരുതി ഈ അണ്ണൻ അനുജത്തിയുടെ മേൽ ആദ്യം മുതൽ തന്നെ പക വളർത്തിക്കൊണ്ടു വന്നു. ഇയാൾക്കു പകയുണ്ടായാൽ നമുക്കെന്താണ്? ഇയാളുടെ മനസ്സെരിയും. എന്നാൽ ഇപ്പോഴെന്തു പറ്റി? ജനങ്ങൾക്കു മതിയായി. ഇയാൾ മരി

ച്ചാൽ അവർക്കു ദു:ഖമില്ല. ഇയാളെ ഭ്രഷ്ടനാക്കി അനുജത്തി സിംഹാസനത്തിലേറട്ടെ എന്നു പറയുന്നു. എന്നാൽ നാട്ടിൽ ഇരുന്നു കൊണ്ടു ലഹളയുണ്ടാക്കുന്നത് എനിക്കിഷ്ടമല്ല. ഇവിടെ നാലുപേരും അവിടെ നാലുപേരും നിന്ന് വഴക്കുണ്ടാക്കി രക്തപ്പുഴ ഒഴുക്കിയിട്ട് നമുക്കെന്തു കിട്ടാൻ? അതിനു വേണ്ടി നാം നിങ്ങളോടു പറയുന്നത് ഇതാണ് 'ഈ രാജാവിൻെറ ഭരണം മതി എന്ന് കുടകിലെ ജനങ്ങൾ ആഗ്രഹിക്കുന്നുണ്ട്. നിങ്ങൾ കമ്പനി സർക്കാർ ശക്തരാണ്; മൈസൂറിൻെറ ഭരണം കൈയിലെടുത്തിരിക്കുന്നു. 'പതിനാലു വർഷം ഭരിച്ചു, ഇനി സിംഹാസനത്തിൽ നിന്ന് ഇറങ്ങുക, നിങ്ങളുടെ പിതാവ് ആഗ്രഹിച്ചതുപോലെ നിങ്ങളുടെ അനുജത്തി കുറെനാൾ ഭരിക്കട്ടെ' എന്ന് രാജാവിനോടു പറയണം. ഈ രാജാവ് നിങ്ങളുടെ വാക്കു തള്ളിക്കളയുകയില്ല. സിംഹാസനം വിടും; അനുജത്തി ഭരണമേറ്റെടുക്കും; നിങ്ങളുമായി നല്ല ബന്ധത്തിലായിരിക്കും. വലിയ വീരരാജൻ മുപ്പതുവർഷങ്ങൾക്ക് മുമ്പ് എങ്ങനെ നിങ്ങളുടെ വലംകയ്യായിരുന്നോ, അങ്ങനെ നിങ്ങളുടെ വലംകയ്യായി നടന്നോളും. നിങ്ങളുടെ കൈവശമിരിക്കുന്ന മൈസൂർ വേറെയല്ല; നമ്മുടെ കൈവശമിരിക്കുന്ന കുടകും വേറെയല്ല - എന്ന മട്ടിൽ ഭരിച്ചോളും. അങ്ങനെ ചെയ്താലും ! നമുക്ക് നോക്കാം."

"നിങ്ങൾ സ്പഷ്ടമായി വളരെ ധൈര്യത്തോടെ സംസാരിച്ചു. എനിക്ക് സന്തോഷമായി. എന്നാൽ ഈ സന്ദർഭത്തിൽ നിങ്ങൾ മറ്റൊരു കാര്യം ആലോചിക്കണം. നിങ്ങളുടെ പത്നിയെ റാണിയാക്കുന്ന സൂചന നമ്മിൽ നിന്നുണ്ടായാൽ രാജാവിൽനിന്ന് നിങ്ങൾക്ക് അപായം വന്നേക്കില്ലേ?"

"ഹാ! അതു ശരിയാണ്."

"ഇതെങ്ങനെ പരിഹരിക്കാം?"

"നമുക്കും ആളുകളുണ്ട് സാഹിബവർകളേ! അത്ര ഭയമില്ല."

"നിങ്ങൾ ധൈര്യശാലിയാണ്. അക്കാര്യത്തിൽ സംശയമില്ല. എന്നാൽ യുദ്ധമുണ്ടാകരുതെന്നു പറഞ്ഞില്ലേ? നിങ്ങളുടെ ഉദ്ദേശ്യം മനസ്സിലാക്കി രാജാവു നിങ്ങളെ ശിക്ഷിക്കാൻ പുറപ്പെട്ടാൽ നിങ്ങൾ അദ്ദേഹത്തെ തടയേണ്ടി വരും. അതായത് യുദ്ധമുണ്ടാകണം, തലവെട്ടണം. കാര്യങ്ങൾ സുഖമായി നടന്നെന്നു വരില്ല."

"നിങ്ങൾ എന്താണു സൂചിപ്പിക്കുന്നത്?"

"നാം ഒരു തൃണംപോലും സൂചിപ്പിക്കുന്നവരല്ല. ഇവിടെത്തന്നെ താമസിച്ചാൽ ഇവർ ശിക്ഷിക്കാൻ ശ്രമിച്ചേക്കാം. അതൊഴിവാക്കാൻ എന്തു ചെയ്യണം? താങ്കൾ ആലോചിക്കുക."

"ഇവിടെ താമസിക്കേണ്ട."

"എന്തു ചെയ്യും?"

"ഒന്നു രണ്ടു മാസക്കാലം കുടകുവിട്ട് മറ്റു ഭാഗത്തേക്കു പോകണം."

"താങ്കൾക്കു ഭയമില്ലാതെ വേറെ എവിടെ ജീവിക്കാം? ആലോചിച്ചോ?"

"നാം നംജനഗൂഡിലേക്കു പോയിവരാമെന്നുണ്ട്."

"നംജനഗൂഡിൽ വേണ്ടത്ര രക്ഷയുണ്ടോ?"

"രക്ഷയുടെ കാര്യമാണെങ്കിൽ നാം ബാംഗളൂരിലേക്കു വരാം."

"നിശ്ചയമായും വരിക. ഞങ്ങൾ നിങ്ങളെ നോക്കിക്കൊള്ളാം. നിങ്ങളുടെ ആഗ്രഹം സാധിക്കുന്നതിനും അതു വളരെ സഹായകമായിരിക്കും."

"തീർച്ച, സാഹിബ് അവർകളേ!"

"ഈ വിഷയത്തെപ്പറ്റിയെല്ലാമാലോചിച്ച്, താങ്കൾ എന്തു നിശ്ചയിച്ചെന്നു അറിയിക്കുക. ഇനി നാലു ദിവസം കൂടി ഞങ്ങളിവിടെ അതിഥികളായുണ്ടാവും. ഞാൻ ഞങ്ങളുടെ സ്ഥലത്തെത്തിച്ചേരാൻ കുറച്ചു താമസിക്കും. താങ്കൾ ഞങ്ങളിൽ നിന്ന് എന്തു സഹായമാവശ്യപ്പെട്ടാലും സന്തോഷത്തോടെ അതു നൽകും."

"നല്ലതു സാഹിബ് അവർകളേ."

"ഇപ്പോൾ നടത്തിയ ഈ സംഭാഷണത്തിന്റെ വിഷയം പുറത്തുപോകാതെ ഞാൻ എങ്ങനെ ശ്രദ്ധിക്കുന്നുവോ, അതുപോലെ താങ്കളും ശ്രദ്ധിക്കണം."

"ശ്രദ്ധിക്കാം."

"കുടകിലെ ജനങ്ങൾക്കു പ്രിയമുള്ളവർ രാജാവായി കുടകു ക്ഷേമമായിരിക്കട്ടെ എന്നതാണ് ഞങ്ങളുടെ ആഗ്രഹം. യാതൊരു അസമാധാനവും ശണ്ഠയുമില്ലാതെ ഇതു കൈ വരണം. ഇതു നടപ്പിൽ വരുത്തേണ്ടത് നിങ്ങളുടെ ജോലിയാണ്."

"നല്ലത്."

സാഹിബ് സേവകനു സൂചന നൽകി താംബൂല-സുഗന്ധ ദ്രവ്യങ്ങൾ വരുത്തി, താൻ തന്നെ അതു ചെന്നബസവനു നൽകി വളരെ ആദരത്തോടെ അദ്ദേഹത്തെ യാത്രയയച്ചു. ചെന്നബസവൻ ഗൃഹത്തിലേക്കുള്ള യാത്രയിൽ ഉടനീളം തന്റെ പത്നി സിംഹാസനത്തിലേറും, അവളുടെ പേരിൽ താൻ രാജ്യം ഭരിക്കും എന്ന് കിനാവു കണ്ടുകൊണ്ടിരിന്നു.

## 91

അഞ്ചാം ദിവസം അരമനയിലെ ഉത്സവമായിരുന്നു. കുടകിലെ ജനങ്ങൾ ഈ ഉത്സവം പല ദിവസങ്ങളിൽ നടത്തും. അരമനയിൽ അത് പത്തുനാട്ടിലെ വിദഗ്ധരെ വരുത്തി മറ്റെല്ലാ ഉത്സവങ്ങളെയും പോലെ അരമനയുടെ പുറമുറ്റത്തു നടത്തുകയാണു പതിവ്.

എന്നത്തെയും പോലെ പത്തുനാട്ടിലെ ജനങ്ങൾ മടക്കേറിയിലെ ദേവസ്ഥാനത്തിലെത്തി ജ്യോത്സ്യനെ കണ്ട് ആയുധപൂജയ്ക്കനുകൂലമായ മുഹൂർത്തം നിശ്ചയിച്ചു. ഏതു ദിക്കിൽ വേട്ടയാടണം, അതിന്റെ ഫലം ഏതു നക്ഷത്രത്തിൽ ജനിച്ചവനാണുള്ളത്, വന്നിമരം ഏതു മുഹൂർത്തത്തിൽ മുറിക്കണം, ഏതു മുഹൂർത്തത്തിൽ നാരു മുറിക്കണം-ഇതെല്ലാം ജ്യോത്സ്യൻ നിശ്ചയിച്ചു.

പ്രഭാതത്തിൽ ഓരോരുത്തരും തോക്ക്, കത്തി, പിച്ചാത്തി, കുന്തം തുടങ്ങി തങ്ങളുടെ കൈവശമുള്ള ആയുധങ്ങളെല്ലാമെടുത്ത് മൂർച്ചകൂട്ടി ശുചിയാക്കി ചിലർ ഗൃഹത്തിലെ കന്നിമൂല മുറിയിലും മറ്റു ചിലർ നിലവറയിലും വച്ചു.

ഭക്ഷണം തയ്യാറാക്കിയാൽ പിന്നെ ആദ്യത്തെ ഇനം ആയുധങ്ങൾക്കു നൈവേദ്യമാണ്. വീരപുത്രൻമാർ തങ്ങളുടെ ആയുധങ്ങളുടെ മുന്നിൽ ധൂപം കത്തിച്ച് അവയെ ഗന്ധതിലകം ചാർത്തി, വാഴയുടെ തുമ്പിലയിൽ ആഹാരപദാർഥങ്ങൾ വിളമ്പി ആയുധദേവതയ്ക്ക് നിവേദിച്ചു.

പിന്നീട് കുടുംബാംഗങ്ങളുടെ ഭക്ഷണമാണ്. കുറെനേരത്തെ വിശ്രമത്തിനുശേഷം വീരൻമാരെല്ലാം പുതിയ വസ്ത്രങ്ങൾ ധരിച്ച് അങ്കണത്തിൽ വന്ന് ആയുധങ്ങളുടെ മുമ്പിൽ നിന്നു. തറവാട്ടിലെ പ്രായമായ ആൾ ഒരു തോക്കു കൈയിലെടുത്ത്, ആചാരമനുസരിച്ചുള്ള സൂത്രവാക്യങ്ങളുരുവിട്ട് ഇളയവരിൽ പ്രായമേറിയ ആളാ

രോ അയാളുടെ കയ്യിൽ കൊടുത്തു. അയാൾ കാരണവരുടെ കാൽ തൊട്ട് തോക്കു സ്വീകരിച്ചു. അതിനുശേഷം പ്രായമുറയനുസരിച്ച് മറ്റുള്ളവരും ഓരോ തോക്ക് സമ്പാദിച്ചു.

നൂറുമാറു ദൂരത്തിൽ ഒരു കയറിൽ ഓരോ വാര ഇടവിട്ട് ഇരുപ തുതേങ്ങ കെട്ടിത്തൂക്കിയിരുന്നു. തോക്കുകാർ ഒരു വരിയിൽ നിന്ന് അവയ്ക്ക് ഉന്നം വച്ച് ആ തേങ്ങ ഉടയ്ക്കണം ഈ കളി വളരെ നന്നായി നടന്നു.

നൂറിൽ തൊണ്ണൂറാളുകളും ഈ കളിയിൽ വിജയിച്ചു. പരാജയപ്പെട്ടവർ അഭ്യാസം പോരാത്ത ബാലൻമാരും പ്രായമേറിയ വൃദ്ധൻമാരും മാത്രമായിരുന്നു.

അത്രയ്ക്കൊന്നും പ്രായമാകാത്ത ഉത്തയ്യതക്കനും ചെറുപ്പക്കാരുടെ നിർബന്ധം കൊണ്ട് തേങ്ങാ ഉടയ്ക്കുവാൻ വന്നു. "എടാ പയ്യൻമാർ എന്നെ കളിയാക്കാൻ നോക്കുന്നോ പുലിയെ കൊന്നല്ലോ, തേങ്ങാ ഉടയ്ക്കാൻ നോക്ക് എന്നൊന്നും പറയേണ്ട, നിങ്ങളുടെ പ്രായത്തിൽ ഞാൻ എന്റെ പ്രായക്കാരെ കളിയാക്കിയിട്ടുണ്ട്. ഉണക്കയില വീഴുമ്പോൾ പച്ച ഇല ചിരിക്കുന്നു."

"തോക്കുയർത്തിയപ്പോൾ കൈവിറച്ചെങ്കിലും, ലക്ഷ്യം നോക്കി, അതിന്റെ പിൻ ഭാഗം നെഞ്ചിലമർത്തി നിന്നപ്പോൾ വൃദ്ധൻ ഉരുക്കിൽ കടഞ്ഞെടുത്ത ഒരു വിഗ്രഹമാണെന്നു തോന്നി. മൂന്നു പ്രാവശ്യം ലക്ഷ്യം നോക്കി മൂന്നു തേങ്ങയിൽ വെടിയുണ്ട കൊള്ളിച്ചു. പിൻഭാഗത്തുണ്ടായിരുന്നവരും, വലതുവശത്തു നിന്നു കാഴ്ചകണ്ടിരുന്ന അരമനയിലെ ജനങ്ങളും അതിഥികളും ഇദ്ദേഹത്തിന്റെ ഈ കൗശലം കണ്ടു സന്തോഷിച്ച് ജയഘോഷം മുഴക്കി. വൃദ്ധൻ "അങ്ങനെയാണെങ്കിലേയ്, ഈ മീശ ഞാൻ തമാശിനു വളർത്തിയതല്ല. ഞാൻ പഴയ ആളാണ്, തോക്കും പഴയതാണ് " എന്നു പറഞ്ഞു ചിരിച്ചു. യുവാക്കളും ചിരിച്ചു. "നോക്ക്, നിന്റെ തോക്ക് ഈ തോക്കിന്റെയത്ര നല്ലതല്ല" എന്നു പറഞ്ഞ് വൃദ്ധൻ സമീപത്തുനിന്നിരുന്ന ഒരു യുവാവിന്റെ തോക്കു വാങ്ങി അത്ര ശരിയായ ലക്ഷ്യം പിടിക്കാതെ തന്നെ രണ്ടു തേങ്ങായുടെ മധ്യത്തിലൂടെ വെടിയുണ്ട പായിച്ചതിനുശേഷം തോക്കു തിരിച്ചു കൊടുത്തു.

ഈ വിനോദം കണ്ട് ജനങ്ങൾ ചിരിച്ചതുകൊണ്ട് വൃദ്ധൻ "കണ്ണുകിട്ടാതിരിക്കാൻ അല്പം ഇങ്ങനെയും ചെയ്യണം. ലക്ഷ്യം തെറ്റാതെ കണ്ണു കിട്ടത്തക്കമട്ടിൽ തേങ്ങാ ഉടച്ചാൽ എന്നെപ്പോലെ മുതു

ക്കനാകും. തല നരയ്ക്കും. നോക്കിക്കോ" എന്നു പറഞ്ഞ് തന്റെ ഫലിതത്തിൽ സന്തോഷിച്ചു കൊണ്ട് തന്നോടൊപ്പമുള്ള മറ്റു വൃദ്ധരുടെ കൂട്ടത്തിൽ തിരിച്ചെത്തി.

അരികിൽ ബസവനെ നിർത്തിക്കൊണ്ട് ദ്വിഭാഷി ഈ വിനോദങ്ങളുടെ വിവരങ്ങളൊക്കെ മനസ്സിലാക്കി എല്ലാം അതിഥികൾക്കു വിവരിച്ചു കൊടുത്തു. വലിയ സാഹിബ് "ഇവരിൽ വലിയവർ ഇളയവരോടും ഇളയവർ പ്രായമായവരോടും പെരുമാറുന്ന രീതി വളരെ നന്നായിരിക്കുന്നു" എന്നു പുകഴ്ത്തി. ഉത്തയ്യതക്കനെപ്പറ്റി "The old man is wonderful!..... How cheerful an old man can be! And he can handle a gun! Each time he shot off in the flicker of an eye and hit the nut. He is marvellous" (ആ വയസ്സൻ ഒരു അൽഭുതമനുഷ്യൻ തന്നെ. വൃദ്ധൻമാർക്ക് ഇത്ര ഉല്ലാസമുണ്ടാകുമോ? അസ്സലായി അയാൾ തോക്കു പ്രയോഗിക്കുന്നു. ഓരോ തവണയും കണ്ണു ചിമ്മുന്നതിനിടയ്ക്ക് അയാൾ വെടിപൊട്ടിച്ചു, തേങ്ങ ഉടച്ചു. അയാളുടെ കാര്യം ആശ്ചര്യം!) എന്നു പറഞ്ഞു.

തുടർന്ന് നൂറുവാര അകലത്തിൽ രണ്ടു കയറുകൾ കെട്ടി അവയിലൊന്നിന്റെ സമീപം ആളുകൾ വരിയായി നിന്ന് മറ്റെ കയറിനു സമീപം വരെ ഓടുക എന്ന വിനോദം ആണ് നടന്നത്. അതുപോലെ തന്നെ വലിയൊരു ഉണ്ട എത്ര ദൂരമെറിയാമെന്ന പന്തയവും, കോൽപ്പരിചയുടെ പന്തയവും നടന്നു.

എല്ലാ കളികളിലും എല്ലാവരെക്കാളുമേറെ ജയം നേടിയവൻ പടയാളി ഉത്തയ്യതക്കൻ ആയിരുന്നു.

വേട്ടയിൽ ഉത്തയ്യതക്കന്റെ കൗശലം കണ്ട് സന്തോഷിച്ചിരുന്ന അതിഥികൾ, അതേപോലെ ഉന്നം നോക്കുന്നതിലും ഉണ്ട എറിയുന്നതിലും കോൽപ്പരിചയിലും ഒക്കെ അയാൾ ഒന്നാമനായതുകണ്ട് വളരെയേറെ പുകഴ്ത്തി.

ഉത്തയ്യതക്കൻ "അനിയാ ഉത്തയ്യാ! നീ ഇത്ര മിടുക്കനായത് എന്തു കൊണ്ടാണെന്നറിയുമോ?"എന്നു ചോദിച്ചു. യുവാവ് "പറയൂ അപ്പൂപ്പാ, അറിയട്ടെ" എന്നു പറഞ്ഞു.

"നിനക്കിട്ടിരിക്കുന്നത് എന്റെ പേരാണ്."

"അതേ മുത്തച്ഛാ! അല്ലെങ്കിൽ ഇങ്ങനെ ഉന്നം പിടിക്കാൻ കഴിയുമായിരുന്നില്ല."

ഇവരുടെ ഈ വിനോദത്തിന്റെ സാരവും അതിഥികളെ മനസ്സിലാക്കി. വലിയ സാഹിബ് "ഈ വൃദ്ധനും ഈ യുവാവും ശക്ത

രാണ്, നല്ലവരുമാണ്. ഇവർക്കെന്തെങ്കിലും ബഹുമതി നൽകണ മെന്ന് ആഗ്രഹിക്കുന്നു. അങ്ങനെ ചെയ്യാമോ എന്നു രാജാവി നോടു ചോദിക്കുക" എന്നു ബസവനോടു പറഞ്ഞു. ഇക്കാര്യമറി യിച്ചപ്പോൾ രാജാവ് വളരെയേറെ അസ്വസ്ഥതയോടെ "ഈ ദാസീമക്കളെന്താണ് ചെയ്തത്? രണ്ടും മദം പിടിച്ച മൂരികളാണ്. ഇവർക്കും അഹങ്കാരം, അവർക്കും അഹങ്കാരം" എന്നു പറഞ്ഞു.

ബസവൻ: "കൊടുത്തോണ്ടുപോകട്ടെ തമ്പുരാനേ, നമ്മൾ വേ ണ്ടെന്നു പറഞ്ഞു എന്നെന്തിനു വരുത്തണം?"

രാജാവ്: "വേണ്ടതു ചെയ്തു തുലയ്ക്കാൻ പറയിൻ."

സാഹിബ് അപ്പോൾ തന്നെ ഇരുവർക്കും ബഹുമതികൾ നൽകി.

ഇതിനുശേഷം വലിയ സാഹിബ് "നമ്മുടെ ആൾക്കാർ ഉന്നം പിടിക്കുന്നത് രാജാവ് കാണുന്നുവോ?" എന്നു ചോദിച്ചു. "ആട്ടെ കാണാം" എന്ന് രാജാവ് ഉത്തരം നൽകി. വലിയ സാഹിബ് രണ്ടു പ്രാവശ്യം ശ്രമിച്ചു. ഒന്ന് തേങ്ങയിൽ കൊണ്ടു. മറ്റെ ശ്രമം പരാജ യപ്പെട്ടു. ഹാക്കർ, പാർക്കർ എന്നിവർ ഈരണ്ടു വെടിപൊട്ടിച്ചു. അവരും ഒരു പ്രാവശ്യം ലക്ഷ്യത്തിൽ കൊള്ളിച്ചു, ഒരിക്കൽ പരാ ജയപ്പെട്ടു. ക്യാപ്റ്റൻ സാഹിബ് മൂന്നു പ്രാവശ്യം ശ്രമിച്ചു. മൂന്നു പ്രാവശ്യവും വിജയിച്ചു. ഇദ്ദേഹം സമർഥനാണെന്ന് എല്ലാവരും പുകഴ്ത്തി.

തുടർന്ന് കുടകിലെ യുവാക്കൾ രണാങ്കണത്തിൽ ഇറങ്ങി പോ രാടി. ഇവർ ഒന്നായി വന്ന് അഞ്ചു മിനിട്ടു വീതം യുദ്ധം ചെയ്തു. മനോഹരമായ ഒരു കാഴ്ച ആയിരുന്നു അത്. ഇവരുടെ ഈ പോ രാട്ടത്തിൽ ഒരാൾ വിജയിക്കുന്നോ, മറ്റൊരുവനെ പരാജയപ്പെടു ത്തുന്നോ എന്നത് പ്രധാനകാര്യമായിരുന്നില്ല, രണ്ടുപേരും തങ്ങളു ടെ കൈമിടുക്ക് നന്നായി പ്രദർശിപ്പിക്കുക എന്നതായിരുന്നു പ്രധാ നം. ഒരുത്തൻ മറ്റൊരുത്തനെ എങ്ങനെയെങ്കിലും വീഴ്ത്തിയാൽ അയാളെ പിടിച്ചെഴുന്നേൽപിച്ച് രണ്ടുപേരും കൈപിടിച്ചു നടന്നു പോകും. ഈ പരിപാടിയും വലിയ സാഹിബിനെ ഏറെ സന്തുഷ് ടനാക്കി.

വെള്ളക്കാർ നമ്മെ അംഗീകരിച്ചു എന്ന സന്തോഷം കുടകർക്കു ണ്ടായി. മറ്റുള്ളവർക്കും, ഈ പരദേശികളുടെ മുന്നിൽ നമ്മുടെ ആളുകൾ സമർഥരാണെന്ന് കുടകർ തെളിയിച്ചുവല്ലോ എന്ന അഭി മാനമാണുണ്ടായിരുന്നത്. അതിഥികൾക്ക് മറ്റെല്ലാ പരിപാടികളെ

ക്കാളും ഉത്സവപരിപാടിയിലെ ഈ ഇനം വളരെയേറേ ഇഷ്ടപ്പെട്ടു. അവർ സന്തുഷ്ടരായി.

## 92

അന്നു രാത്രി അരമനയിൽ അതിഥികൾക്ക് വിരുന്നു സൽക്കാരമായിരുന്നു.

അതിഥികൾ വന്നപ്പോൾ, സഭാമന്ദിരത്തിൻെറ വാതിൽക്കൽ വെച്ച് മകളോടൊത്ത് റാണി അവരെ സ്വീകരിച്ചു. സഭാമന്ദിരത്തിൻെറ ഒരു വശത്ത് ഇംഗ്ലീഷ് രീതിയിൽ രണ്ടു മേശകൾ ഒരുക്കി അവയ്ക്കു ചുറ്റും കസേരകൾ ഇട്ട് ഭക്ഷണത്തിനു വേണ്ട ഏർപ്പാടുകൾ ചെയ്തിരുന്നു. റാണി അതിഥികളോട് ഇരിക്കുവാൻ പറഞ്ഞു. മറ്റു സ്ത്രീകളുടെ സമീപം കുറച്ചുനേരമിരുന്ന് അരമനയുടെ പേരിൽ ദ്വിഭാഷിയുടെ സഹായത്തോടെ അവരെ സ്വാഗതമറിയിച്ചു. അപ്പോഴേക്കും രാജാവു പ്രവേശിച്ചു. അതിഥികളെ രാജാവിൻെറ മുന്നിൽ വിട്ട്, കുറെനേരം പിതാവിൻെറ സമീപമിരുന്നിട്ടുവരുവാൻ മകളോടു പറഞ്ഞ് റാണി അകത്തേക്കു പോയി.

കുറച്ചുനേരം അതിഥികൾ മൃഗയാവിനോദത്തെപ്പറ്റി സംസാരിച്ചു. രാജാവിനോട് പാർക്കർ "അങ്ങ് പിസ്റ്റൾകൊണ്ട് വളരെ നന്നായി ലക്ഷ്യം ഭേദിക്കുമല്ലോ" എന്നു പറഞ്ഞു. രാജാവ് "അതെല്ലാം പഴയ കഥ. നല്ല പ്രായത്തിൽ നാം ഇരുന്നൂറാനയെ കൊന്നു. പിടിച്ചത് വേറൊരു ഇരുന്നൂറ്" എന്ന് ഉത്തരം നൽകി.

എല്ലാവരും ആശ്ചര്യപ്പെട്ടു. "ഇപ്പോൾ അങ്ങയുടെ ചാതുര്യം അല്പം പ്രദർശിപ്പിച്ചുകൂടേ?" എന്ന് ലൂസി ചോദിച്ചു.

കുറച്ചകലെ നിന്നിരുന്ന ബസവനോട് രാജാവ് "കാണിച്ചാലെന്താ?" എന്നു ചോദിച്ചു. "കൈ വേദനിക്കില്ലെങ്കിൽ ആകാം തമ്പുരാനേ" എന്ന് ബസവൻ മറുപടി കൊടുത്തു.

"ആ താംബാളമിങ്ങെടുക്കൂ" എന്ന് ബസവനോടു പറഞ്ഞ് രാജാവ് ഒരു തട്ടം കാണിച്ചു. ബസവൻ ആ തട്ടം കൊണ്ടുവന്നപ്പോൾ അതിൽ "നാലുഭാഗത്ത് അടയാളമിടൂ" എന്നുപറഞ്ഞ് നാലു സ്ഥാനങ്ങൾ ചൂണ്ടിക്കാട്ടി. അതിനുശേഷം "എൻെറ കൈത്തോക്കിൽ നാലുണ്ടകൾ നിറച്ചുകൊണ്ടുവാ" എന്നു പറഞ്ഞു.

തട്ടത്തിൻെറ അരികിൽ മൂന്നു സ്ഥലത്തും നടുവിലും വൃത്തത്തിൽ അടയാളമുണ്ടാക്കിക്കൊണ്ടുവന്നു. പത്തുവാര അകലെ ഭിത്തിയിൽ ആ തട്ടം ചാരി വയ്ക്കുവാൻ രാജാവ് ബസവനോടാവ

ശ്യപ്പെട്ടു. ബസവൻ രാജാവു പറഞ്ഞതുപോലെ ചെയ്തു. രാജാവ് തൻെറ പീഠത്തിൽ പിന്നിലേക്കു ചരിഞ്ഞ് മൂന്നു നിമിഷമിരുന്നു. പിസ്റ്റളെടുത്ത് ലക്ഷ്യം നോക്കി ശരീരം വളച്ച് വെടിവച്ചു. വെടിയുണ്ട മുകളിലത്തെ അടയാളത്തിൽ തന്നെ ശരിയായി കൊണ്ടു.

തട്ടം വീണ്ടും ഭിത്തിയിൽ ശരിയാക്കിവെയ്ക്കുവാൻ രാജാവു നിർദേശിച്ചു. രണ്ടാം പ്രാവശ്യം ഇടതുവശത്തെ അടയാളത്തിലും മൂന്നാം പ്രാവശ്യം വലതുവശത്തെ അടയാളത്തിലും നാലാം പ്രാവശ്യം നടുക്കുണ്ടായിരുന്ന അടയാളത്തിലും ഉന്നം പിഴക്കാതെ വെടിയുണ്ട കൊള്ളിച്ചു. അതിഥികളുടെ ആശ്ചര്യത്തിന് അതിരില്ലായിരുന്നു. വീരരാജനെ കണ്ടാൽ അദ്ദേഹത്തിൻെറ കൈകളിൽ ഈ ശക്തിയും കണ്ണുകളിൽ ഈ ലക്ഷ്യവും ഉണ്ട് എന്നു തോന്നുമായിരുന്നില്ല. വലിയ സാഹിബ് " This beats anything I could have thought (ഇതു ഞാൻ വിചാരിച്ചതിനെയൊക്കെ കടത്തിവെട്ടിയിരിക്കുന്നു) എന്നു പറഞ്ഞു.

രാജാവ് ബസവനോട് "നീ എന്തെങ്കിലും മന്ത്രം ചെയ്തോ പിശാചേ? നാലുണ്ടയും നേരേ വീണല്ലോ" എന്നു പറഞ്ഞു. ബസവൻ "അതു തമ്പുരാൻെറ കൈയിലെ മന്ത്രം തന്നെയാണ്" എന്നു മറുപടി നല്കി.

പാർക്കർ "ഇവരുടെ റോബിൻഹുഡ് സന്ധ്യയ്ക്ക് നന്നായി ഗുസ്തി പിടിച്ചു. നമ്മുടെ ക്യാപ്റ്റൻ സാഹിബും ഗുസ്തി അഭ്യസിച്ചിട്ടുണ്ട്. ഇവർ രണ്ടുപേരും നേരിട്ടാൽ കാണാൻ നന്നായിരുന്നേനേ എന്നു ലൂസി പറഞ്ഞു" എന്ന് വലിയ സാഹിബിനെ അറിയിച്ചു.

"പടയാളി ഉത്തയ്യനെ വരുത്തിയാൽ ഇതിനുവേണ്ട ഏർപ്പാടു ചെയ്യാമായിരുന്നു" എന്ന് ഹാക്കർ പറഞ്ഞു. വലിയ സാഹിബ് സമ്മതിച്ച ഉടൻ തന്നെ ഉത്തയ്യനെ വിളിക്കുവാൻ ആളയച്ചു.

ഉത്തയ്യനെത്തി. സമരം നടന്നു. കാപ്റ്റൻ സാഹേബ് പടിഞ്ഞാറൻ രീതിയിൽ ഗുസ്തി ചെയ്യുന്ന ആളാണ്. ഉത്തയ്യൻ ഭാരതീയരീതിയിലുള്ള ഗുസ്തിക്കാരനാണ്. എന്തായാലും ഈ സമരം കാണുക രസകരമായിരുന്നു. രാജാവ് ബസവനോട് "സാഹിബിനെ താഴെവീഴ്ത്തേണ്ട എന്നു പറയൂ" എന്നു പറഞ്ഞു. ഉത്തയ്യന് ഇതു മനസ്സിലായി. താൻ വീഴാതിരിക്കാൻ വേണ്ടുന്നത്ര മാത്രം ഗുസ്തി പിടിച്ചു.

കാപ്റ്റൻെറയും ഉത്തയ്യൻെറയും ശരീരം കാണേണ്ടതുതന്നെയാണ്. ഏതാണു കൂടുതൽ ഉറച്ചതെന്നു പറയാനാവില്ല. ഗുസ്തിക്ര

മം വ്യത്യസ്തമായിരുന്നു. എന്നാലും മിക്കാവാറും തുല്യശക്തിക ളായ ഇവരുടെ സമരം രസമായിരുന്നു.

വലിയസാഹിബ് "മഹാരാജാവു സമ്മതിച്ചാൽ ഇവർക്കു രണ്ടു പേർക്കും ഓരോ പാരിതോഷികം നൽകാമായിരുന്നു" എന്നു പറ ഞ്ഞു. രാജാവു സമ്മതിച്ചു.

"ഇത്തരം സന്ദർഭങ്ങളിൽ പാരിതോഷികം പ്രമുഖരായ സ്ത്രീകളു ടെ കൈകൊണ്ടു കൊടുക്കുക ഞങ്ങളുടെ പതിവാണ്. അതു തെറ്റാ ണെന്നു താങ്കൾ കരുതുന്നില്ലെങ്കിൽ മഹാറാണിയുടെ കൈകൊ ണ്ടോ, രാജകുമാരിയുടെ കൈകൊണ്ടോ അതു കൊടുപ്പിക്കാം."

രാജാവ് ഒരു നിമിഷം ആലോചിച്ച് "രാജകുമാരി ഇതു ചെയ്യും" എന്നു പറഞ്ഞു.

"അതേ സന്ദർഭത്തിൽ നാമും മഹാരാജാവിന് ഒരു കാണിക്ക അർപ്പിക്കുവാൻ സമ്മതിക്കണമെന്ന് അപേക്ഷിക്കുന്നു."

രാജാവ് ഇതു സമ്മതിച്ചു. രാജകുമാരി പെൺകിടാങ്ങളുടെ കൂട്ടത്തിൽ നിന്ന് വന്ന് ഉത്തയ്യനും കാപ്റ്റനും രാജാവിനും പാരി തോഷികങ്ങൾ നൽകി.

അറിവില്ലാത്ത പെൺകുട്ടി. ഈ ജോലിയും പതിവുള്ളതല്ല. യു വാക്കൾ ഇഷ്ടപ്പെടുന്ന പ്രായം. കുമാരി അവർക്ക് പാരിതോഷിക ങ്ങൾ നൽകിയപ്പോൾ സംഭ്രമത്തിലും സങ്കോചത്തിലും പൊതി ഞ്ഞ ലാവണ്യം പോലെ വർത്തിച്ചു.

ഉത്തയ്യന് കുമാരിയിൽ വളരെക്കാലമായി താല്പര്യമുണ്ട്. ഇവ ളെ വിവാഹം ചെയ്താൽ എത്ര നന്നായിരുന്നു എന്ന് കാപ്റ്റൻ കരു തി. രാജാവിനുപോലും തന്റെ മകളുടെ നില്പും സൗന്ദര്യവും കണ്ണിനു കുളിർമയേകി.

## 93

അടുത്ത ദിവസം പ്രഭാതത്തിൽ അതിഥികളുടെ കൂട്ടത്തിലുണ്ടായി രുന്ന ചെറുപ്രായക്കാർ അരമനയിലെ ആഭരണങ്ങൾ കണ്ട് ഉല്ലസിച്ചു.

പണ്ടുമുതൽക്കേ മടക്കേറി അരമനയിലെ ആഭരണശാല അപൂർവമായ രത്നങ്ങളുടെ ശേഖരമാണ്. ഹാലേറി ഹൈറമലയി ലെ രണ്ടു ശാഖകളിലെ രാജാക്കൻമാരും തങ്ങളുടെ റാണിമാർ ക്കുവേണ്ടി സമ്പാദിച്ചുകൊണ്ടുവന്ന നിരവധി ആഭരണങ്ങൾ

അക്കൂട്ടത്തിലുണ്ടായിരുന്നു. ഇവയിൽ പലതും ഹൊറമലത്തറവാടു നശിച്ചപ്പോൾ ആസ്തിയായി ഹാലേറിക്കു ലഭിച്ചവയായിരുന്നു. ഈ ആഭരണങ്ങളിൽ ഏതൊക്കെ എവിടെയുള്ളവയാണ്, എവിടെനിന്നാണു ലഭിച്ചത് എന്നറിയാവുന്നവരുണ്ട്. ഹാലേറി, ഹൈദരോടു തോറ്റ്, രാജപുത്രൻമാർ ബന്ധനസ്ഥരായ കാലത്ത് അരമനയിലെ ആഭരണപ്പെട്ടികൾ ചിക്കണ്ണശെട്ടിയുടെ വലിയച്ഛൻെറ അധീനത്തിൽ ഭദ്രമായിരുന്നു. വലിയ രാജൻ വീണ്ടും രാജാവായപ്പോൾ അവ വീണ്ടും അരമനയിൽ വന്നു ചേർന്നു. വലിയ വീരരാജൻെറ ഭരണകാലത്ത് ഭണ്ഡാരത്തിൻെറ മുതൽക്കൂട്ടായി അനേകം ആഭരണങ്ങൾ ലഭിച്ചു. ലിംഗരാജൻെറ കാലത്ത് അത്രയേറെ ആഭരണങ്ങൾ ലഭിച്ചിരുന്നില്ല. രാജാവിൻെറ കാലത്ത് രാജവംശത്തിലെ എല്ലാ ശാഖകളിലെയും പെൺകുട്ടികൾക്കുണ്ടായിരുന്ന എല്ലാ ആഭരണങ്ങളും ഭണ്ഡാരത്തിൽ വന്നു ചേർന്നു. വലിയ വീരരാജൻെറ മകൾ ദേവമ്മാജി തൻെറ സ്വന്തമായി സൂക്ഷിച്ചിരുന്ന ആഭരണങ്ങൾ നിരവധിയുണ്ടായിരുന്നു. ചിറ്റപ്പൻ ലിംഗരാജനുപോലും നൽകാതെ നിർബന്ധപൂർവം അവർ അത് കൈവശം വച്ചു കൊണ്ടിരുന്നു. ചിക്കവീരരാജൻ രാജാവായപ്പോൾ അവ അരമനയ്ക്കു വരേണ്ടതാണെന്നു പറഞ്ഞ് ആളയച്ചു. അവർ സമ്മതിച്ചില്ല. അവരുടെ കാലശേഷം രാജാവ് ആ ആഭരണമെല്ലാം കൈവശപ്പെടുത്തി.

ആഭരണങ്ങൾ കണ്ട് സന്തോഷിച്ച അതിഥികൾ, അവ ആരു ധരിച്ചിരുന്നവയാണെന്നും, അവ കണ്ട ഏതെല്ലാം ഹൃദയങ്ങളിൽ ദുരാഗ്രഹം നിറഞ്ഞിരുന്നുവെന്നും, ധരിച്ചിരുന്ന എത്ര ജനങ്ങളുടെ പ്രാണൻ അവ അപഹരിച്ചു എന്നും ആലോചിച്ചില്ല!

അരമനയുടേതായ ഈ ആഭരണങ്ങളോടൊപ്പം അതിഥികൾ റാണിയുടെയും രാജകുമാരിയുടെയും സ്വന്തമായ ആഭരണങ്ങളും കണ്ടു സന്തോഷിച്ചു.

പുരുഷൻമാരേക്കാളേറെ, ലൂസിയും ഹെലനും ആശ്ചര്യപ്പെട്ടതും സന്തോഷിച്ചതും സ്വാഭാവികം മാത്രമായിരുന്നു. അവർ പതുക്കെ ഹാക്കറോട് "രാജാവിനോടു ചോദിച്ചാൽ ഈ പതക്കങ്ങളിലോരോന്നു നമുക്കു തന്നേക്കുമോ?" എന്നു ചോദിച്ചു. ഹാക്കർ "ഉപായത്തിൽ പറഞ്ഞു നോക്കാം. തന്നേക്കും. ഇപ്പോൾ വെറുതെയിരിക്ക്" എന്നു പറഞ്ഞു.

അന്നു രാത്രിയിൽ ഭക്ഷണാനന്തരം നൃത്തമുണ്ടായിരുന്നു. നിശ്ചയിച്ചിരുന്ന മറ്റു പരിപാടികൾ കഴിഞ്ഞപ്പോൾ വലിയ സാഹി

ബും, അദ്ദേഹത്തോടൊപ്പമുള്ള ആളുകളും, കൂടാരങ്ങളിലേക്കു പുറപ്പെടുവാനെഴുന്നേറ്റു. ഹാക്കർ "രാജാവിനു നമ്മുടെ രീതിയിലുള്ള ഒന്നു രണ്ടു നൃത്തങ്ങൾ കാണേണമെന്നുണ്ട്. ലൂസി-ഹെലൻ സഹോദരിമാരും ഞാനും ചേർന്ന് ആ നൃത്തങ്ങൾ ചെയ്തിട്ടു വരട്ടെയോ" എന്നു ചോദിച്ചു. വലിയ സാഹിബ് സമ്മതിച്ചു. എല്ലാവരും പുറപ്പെട്ടു. ഇവർ മാത്രം നിന്നു.

കഴിഞ്ഞപ്രാവശ്യം വന്നപ്പോൾ ലൂസിയും ഹാക്കറും രാജാവിന്റെ മുന്നിൽ ഈ നൃത്തങ്ങൾ പ്രദർശിപ്പിച്ചിരുന്നു. ഇവ ഇംഗ്ലീഷുകാരുടെ ഇടയിൽ പതിവുള്ള ഗ്രാമീണ നൃത്തങ്ങളാണ്.

ഇവയിൽ അശ്ലീലത്തിന്റെ ലാഞ്ഛനയുണ്ട്. ഇവ അത്തരം ആളുകളുടെ ഇടയിൽ വളരെ ആസ്വാദ്യമായി കണ്ടുവരുന്നു.

രാജാവും ബസവനും മാത്രമുള്ളപ്പോൾ ഹാക്കർ -ലൂസി, ഹാക്കർ - ഹെലൻ, ലൂസി-ഹെലൻ ഈ ജോഡികൾ ഈരണ്ടു നൃത്തങ്ങൾ പ്രദർശിപ്പിച്ച് രാജാവിനെ സന്തോഷിപ്പിച്ചു.

ഈ നൃത്തങ്ങളുടെ വിവരണം ഉചിതമായിരിക്കുകയില്ല. ഇവിടെ മുഖ്യമായ സംഗതി ഇത്രമാത്രമാണ്. രാജാവിനുണ്ടായ സന്തോഷം കുറച്ചൊന്നുമല്ല.

മടങ്ങിപ്പോരുന്നതിനുമുമ്പ് ഹാക്കർ ബസവനോട് പതുക്കെ "ലൂസിക്കും ഹെലനും രാജാവ് ഓരോ ആഭരണങ്ങൾ കൊടുത്താൽ അവർ വളരെയേറെ കൃതജ്ഞരായിരിക്കും" എന്നു സൂചിപ്പിച്ചു. രാജാവ് ഉടൻ തന്നെ ഇതെന്താണെന്നു ചോദിച്ചു മനസ്സിലാക്കി. "പുലയാടിമക്കളെത്ര നന്നായി നൃത്തംചെയ്യുന്നു! നമ്മുടെ നാട്ടിലെ വേശ്യകൾ ഇങ്ങനെ നാണംകെട്ട് നൃത്തം ചെയ്യില്ല. പോ, വീണ്ടും വരാൻ പറ. ചോദിച്ചതു കൊടുത്തുവിടാം."

## 94

മുൻകൂട്ടി നിശ്ചയിച്ചിരുന്നതുപോലെ ആറാം ദിവസം മധ്യാഹ്നത്തിൽ രാജസഭയിൽ ക്രിസ്തു മതത്തിന്റെ മാഹാത്മ്യം സ്ഥാപിക്കുവാൻ വേണ്ടി മേഗ്ലിംഗ് പാതിരി വാദം നടത്തി. ഈ വാദം നടത്തുവാൻ തനിക്കിഷ്ടമില്ലെന്ന് ദീക്ഷിതർ അറിയിച്ചിരുന്നു; എന്നാൽ രാജാവ് അതിനു ചെവികൊടുത്തില്ല. മൈസൂറിൽ നിന്നു പണ്ഡിതന്മാരെ ആരെയെങ്കിലും വരുത്തണമെന്ന് ദീക്ഷിതർ അപേക്ഷിച്ചു. രാജാവ് "അത് ഇനിയൊരിക്കലാകാം. ഇപ്രാവശ്യം നമ്മുടെ പൂജാരിതന്നെ വാദിക്കട്ടെ" എന്നു പറഞ്ഞു.

അതിഥികളെല്ലാവരും വന്നിരുന്നതിനുശേഷം രാജാവും ആഗതനായി. മേഗ്‌ലിംഗ് പാതിരിയും ദീക്ഷിതരും അതിനുമുമ്പു തന്നെ വന്ന് രംഗമധ്യത്തിൽ പരസ്പരാഭിമുഖമായി ആസനസ്ഥരായിരുന്നു. പാതിരി വാദത്തിനു തുടക്കം കുറിച്ചു.

"ഞങ്ങളുടെ ഗുരുവായ യേശുക്രിസ്തു സ്ഥാപിച്ച മതം നിങ്ങളുടെ മതത്തെക്കാൾ ശ്രേഷ്ഠമാണെന്നു ഞങ്ങൾ പറയുന്നു. അതു നിങ്ങൾ സമ്മതിച്ചാൽ വാദമില്ല. എന്തു പറയുന്നു?"

ദീക്ഷിതർ: "ഞങ്ങൾ ഞങ്ങളുടെ മതത്തെക്കുറിച്ചു വാദിക്കുന്നതിൽ പരിചയം നേടിയവരല്ല. നിങ്ങളുടെ മതം ശ്രേഷ്ഠമാണെന്നു നിങ്ങൾ പറഞ്ഞാൽ അതു നിങ്ങളുടെ ഇഷ്ടം. അക്കാര്യത്തിൽ ഞങ്ങൾക്കഭിപ്രായവ്യത്യാസമൊന്നുമില്ല. ഞങ്ങളുടെ മതം ശ്രേഷ്ഠമാണെന്നു ഞങ്ങൾ വിശ്വസിക്കുന്നു. അതനുസരിച്ച് ഞങ്ങൾ ജീവിക്കുന്നു. അതിൽ നിങ്ങളും തടസ്സമുണ്ടാക്കാൻ പാടില്ല."

"ഞങ്ങളുടെ മതം ശ്രേഷ്ഠമാണെന്നു ഞങ്ങൾ പറയുവാനുള്ള കാരണം, അതു നിങ്ങളെക്കൊണ്ടു സമ്മതിപ്പിച്ച് നിങ്ങളെക്കൂടി ഞങ്ങളുടെ മതത്തിൽ ചേർക്കണമെന്നതാണ്. നിങ്ങൾ ഉദ്ധരിക്കപ്പെടാൻ ഇതുമാത്രമാണു വഴി. നിങ്ങൾ ഞങ്ങളുടെ മതം സ്വീകരിച്ചാൽ ഈ ആളുകളെല്ലാം ഞങ്ങളുടെ മതം സ്വീകരിക്കും. ക്രിസ്തുദേവന്റെ കൃപയാൽ എല്ലാവരും ഉദ്ധരിക്കപ്പെടും."

"ഞാനോ, ഈ ആളുകളോ ഇപ്പോൾ ജീവിക്കുന്ന വഴിവിട്ട് വേറെ വഴിക്കുവരേണ്ട കാര്യമില്ല. ആരെല്ലാം, ഏതെല്ലാം മാർഗത്തിൽ ജീവിക്കുന്നുവോ, അതുപോലെ തന്നെ ജീവിച്ച് ഉദ്ധരിക്കപ്പെട്ടുകൊള്ളാം."

"ലോകേശ്വരനായ ഏകദൈവത്തെ വിട്ട് നിങ്ങൾ ചെറുചെറു ദേവതകളെ പൂജിക്കുന്നു. ഇതുകൊണ്ട് ഉദ്ധരിക്കപ്പെടാൻ കഴിയുകയില്ല. ഞങ്ങളുടെ ദൈവത്തെ വിശ്വസിച്ചാൽ മാത്രമേ ഉദ്ധരിക്കപ്പെടുകയുള്ളൂ."

"നിങ്ങൾ ദൈവത്തെ ലോകേശ്വരൻ എന്നു വിളിക്കുന്നു. ഞങ്ങളും അങ്ങനെതന്നെ വിളിക്കുന്നു. ദൈവംഒന്നേ ഉള്ളൂ. പരബ്രഹ്മം ഒന്നേ ഉള്ളൂ. അറിവനുസരിച്ച് ആളുകൾ അവരവരുടെ ഭാഷയിൽ പേരിട്ടു വിളിച്ചു പൂജിക്കുന്നു. ഏതു പേരു പറഞ്ഞു പൂജിച്ചാലും അതെല്ലാം ലോകേശ്വരനായ ദൈവത്തിൽ ചേരുന്നു. ദേവനു ചേരാത്ത ദേശമില്ല. ദേവനറിയാത്ത ഭാഷയില്ല. എല്ലാവരും ദൈവത്തിന്റെ മക്കൾ; ദൈവം എല്ലാവരെയും രക്ഷിക്കുന്നു."

"ഓങ്കാരേശ്വരൻ, ഇഗ്ഗുതപ്പൻ, ബൈതൂരപ്പൻ, കരിങ്കാളി എല്ലാം ഒരു ദൈവം തന്നെയാണോ?"

"യാതൊരു വ്യത്യാസവുമില്ല. ഇതെല്ലാം ദൈവത്തെക്കുറിച്ചുള്ള സങ്കല്പങ്ങളാണ്."

"ഓങ്കാരേശ്വരനു നിങ്ങൾ വെറും പൂവും പഴവും മാത്രം നല്കുന്നു. മറ്റു ദേവതകൾക്കു ജീവബലിനല്കുന്നു. ഓങ്കാരേശ്വരൻ ജീവബലിസ്വീകരിക്കുമോ?"

"മനുഷ്യൻ താൻ വളർത്തുന്നതും ഉണ്ണുന്നതും ദേവനു സമർപ്പിക്കുന്നു. ഇതല്ലാതെ ദേവനു വിശേഷാ ഭക്ഷണമോ ഇല്ല."

"കരിങ്കാളിയുടെ ഭക്തൻ ഓങ്കാരേശ്വരന് മാംസം സമർപ്പിച്ചുകൂടേ?"

"അവർ തന്നെ പൂജിക്കുകയാണെങ്കിൽ ആവാം."

"നിങ്ങൾ അതു സമർപ്പിക്കുന്നില്ല."

"ഇല്ല."

"എന്തുകൊണ്ട്? നിങ്ങളും അവനും ദൈവത്തിന്റെ മക്കളാകുമ്പോൾ നിങ്ങൾ അവനെ തൊടാതെ, അവന്റെ ഭക്ഷണം തൊടാതെ, അവൻ തേവർക്കു നല്കുന്ന പൂജാസാമഗ്രികളിൽ തൊടാതെ. ശ്രേഷ്ഠർ എന്നു കരുതുന്നു. ഇതു തെറ്റല്ലേ?"

"ഇതു പണ്ടു മുതല്ക്കേ നടന്നു വരുന്ന ഏർപ്പാടാണ്. ഒരു ധർമത്തിൻ കീഴിൽ ജീവിക്കുന്നവർ പലതരത്തിലുള്ള ആചാരങ്ങൾ സ്വീകരിക്കുന്നു. ആചാരം പലതാണ്. അതുകൊണ്ട് വിഭജനം വേണ്ടി വന്നിരിക്കണം."

"നിങ്ങൾ ബ്രാഹ്മണനല്ലേ?"

"അതേ."

"നിങ്ങൾ മറ്റെല്ലാ ജാതിയെക്കാളും ശ്രേഷ്ഠർ എന്നല്ലേ പറയുന്നത്?"

"അങ്ങനെ ഞങ്ങൾ പറയില്ല. വേദത്തിൽ പറഞ്ഞിട്ടുണ്ട്. അതു ജനങ്ങൾ അംഗീകരിച്ചിരിക്കുന്നു."

"നിങ്ങൾ ദൈവത്തിന്റെ തലയിൽ നിന്നു വന്നെന്നും ശൂദ്രർ ദൈവത്തിന്റെ കാലിൽ നിന്നു വന്നെന്നും പറയുന്നില്ലേ?"

"വേദത്തിൽ അങ്ങനെ പറഞ്ഞിരിക്കുന്നു."

"അതുകൊണ്ടുതന്നെ നിങ്ങൾ ശ്രേഷ്ഠരാണ്."

"ദേവരെ വിരാട്സ്വരൂപനെന്നു പറഞ്ഞ്, അവന് അംഗങ്ങൾ കല്പിച്ച്, ഓരോരോ പ്രവൃത്തികൾക്കായി ഓരോരോ അംഗങ്ങളിൽ നിന്നു ജീവരാശി ജനിച്ചു എന്നു വേദം പറയുന്നു. തൊഴിൽ ശ്രേഷ്ഠമാണെങ്കിൽ ജാതിയും ശ്രേഷ്ഠമാണ്."

"ഞങ്ങളുടെ മതത്തിൽ ഒരാളെക്കാൾ മറ്റൊരാൾ ശ്രേഷ്ഠരാണെന്നു പറയുകയില്ല. എല്ലാവരും ദൈവപുത്രരാണെന്നും, എല്ലാവരും സമന്മാരാണെന്നും പറയുന്നു. ഇതുതന്നെയാണു ന്യായമെന്നു നിങ്ങൾക്കു തോന്നുന്നില്ലേ?"

"നിങ്ങൾ അന്യദേശക്കാരാണ്. നിങ്ങൾക്ക് ആ വ്യവസ്ഥ ശരിയാണ്. ഈ ദേശം കർമഭൂമിയാണ്. ഇവിടെ മനുഷ്യർ ഇങ്ങനെയിങ്ങനെ നടക്കണം, ഇന്ന മട്ടിൽ ജീവിക്കണം, പല ജന്മങ്ങൾക്കു ശേഷം ജ്ഞാനഭക്തികർമങ്ങൾ കൊണ്ട് മോക്ഷം നേടണം എന്നു വ്യവസ്ഥയായിരിക്കുന്നു. ഞങ്ങൾക്കു ശരി ഈ വ്യവസ്ഥ തന്നെയാണ്."

"ഓങ്കാരേശ്വരനെയും കരിങ്കാളിയെയും നിങ്ങൾ ഒരു ദൈവത്തിന്റെ രണ്ടു രൂപങ്ങളാണെന്നു കരുതുന്നോ?"

"ഓങ്കാരേശ്വരൻ ദേവനാണ്; ഉമാദേവി ദേവപത്നി, ലോകമാതാവ്. കാളി ലോകമാതാവിന്റെ ലയകാരരൂപം; കരിങ്കാളി എന്നു പറഞ്ഞാൽ കറുത്തകാളി. കാളീദേവി കറുത്തനിറമുള്ള ദേവതയാണെന്ന് ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്നു. കരിങ്കാളിക്കു നല്കുന്ന പൂജ ഓങ്കാരേശ്വരന്റെ പത്നിക്കുള്ള പൂജയാണ്.ദേവന്റെ എല്ലാ ശക്തിയും ദേവപത്നിയിലുമുണ്ട്. മാതാവ് പ്രസന്നയായാൽ പിതാവും പ്രസന്നനായിക്കൊള്ളും."

"ദൈവത്തിന് ഒരു സ്ത്രീ വേണോ?"

"പരബ്രഹ്മം പെണ്ണല്ല, ആണല്ല, ഷണ്ഡനല്ല. അതിന്റെ സ്വരൂപം പറയാനെളുപ്പമല്ല. അതുപോലെ സൃഷ്ടിസ്ഥിതി സംഹാരത്തിനായി മൂന്നു രൂപം കൈക്കൊള്ളുന്നു. ഇങ്ങനെയുള്ള മൂന്നു ദേവന്മാർക്ക് ദേവതകളും ശക്തി നല്കുന്നു. ഒപ്പമുള്ള ശക്തിക്ക് സ്ത്രീ എന്നു പറയുന്നു. മനുഷ്യരെ പറഞ്ഞു മനസ്സിലാക്കുവാൻ ഈ ബന്ധങ്ങളൊക്കെ പറയേണ്ടി വരുന്നു."

"മാത്രമല്ല. നിങ്ങൾ വിഗ്രഹങ്ങൾ നിർമിച്ചു മുൻപിലിരുന്ന് പൂജിക്കുന്നു. ദൈവം മനുഷ്യനായി അവതരിച്ചു എന്നു പറയുന്നു. അവൻ പന്നിയായി, മീനായി എന്നു പറയുന്നു. കുരങ്ങിനെ അവ

ൻെറ സേവകനായി വയ്ക്കുന്നു. കുരങ്ങു ആറു യോജന സമുദ്രം ചാടിക്കടന്നു എന്നു പറയുന്നു. ഇങ്ങനെ ഇല്ലാത്ത കള്ളക്കഥകളു ണ്ടാക്കി നിങ്ങൾ ജനങ്ങളെ ഭ്രമിപ്പിക്കുന്നു. ഇവയെല്ലാം തെറ്റാണ്."

"മനുഷ്യൻ ശക്തിക്കനുഗുണനായി ദേവനെ സങ്കല്പിക്കുന്നു. യോഗികൾ ബ്രഹ്മത്തെ മനസ്സിൽ കാണുന്നണ്ടത്രേ. യോഗികളല്ലാത്ത എന്നെപ്പോലെയുള്ളവർക്ക് വിഗ്രഹം അത്യാവശ്യമാണ്. ദൈവം നമ്മെ രക്ഷിക്കണമെങ്കിൽ നമ്മുടെ സമീപത്തേക്കു വരണം. അതിനുവേണ്ടി അവതരിക്കുന്നു എന്നു ഞങ്ങൾ പറയുന്നു. മത്സ്യവും പന്നിയും മനുഷ്യരെക്കാളും താണ വർഗത്തിൽപ്പെട്ട ജന്തുക്കളാണെന്നു ഞങ്ങൾ കാണുന്നു. ദൈവത്തിന് ജീവരാശികളിൽ ഇത്തരം പക്ഷപാതമില്ല. ദൈവം സ്വീകരിക്കാത്ത രൂപമില്ല. സ്വീകരിക്കാനാവാത്ത രൂപമില്ല. അണുരേണുതൃണ പദാർഥങ്ങളിൽ അവൻ സമ്പൂർണമായി നിലനില്ക്കുന്നു. അവൻെറ സേവകരും അങ്ങനെതന്നെ ആയിരിക്കണമെന്നില്ല. നായും പന്നിയും പോലും ദൈവത്തെ സേവിക്കാൻ കഴിയുന്നവയാണ്. അവൻ അവയുടെ സേവ സ്വീകരിക്കുന്നു. കുരങ്ങൻ സമുദ്രം ചാടിക്കടന്നതിൽ ഞങ്ങൾക്കാശ്ചര്യമില്ല. അചഞ്ചലമായ ഭക്തിയോടെ ഈശ്വരസേവ തുടങ്ങിയാൽ കുരങ്ങിനു പോലും നൂറുയോജന സമുദ്രം ചാടിക്കടക്കാൻ കഴിയും. നിങ്ങൾ എന്തൊക്കെ തെറ്റ് എന്നു പറയുന്നുവോ അവയെല്ലാം ശരിയെന്ന് ഞങ്ങളുടെ പൂർവികർ സിദ്ധാന്തിച്ചിട്ടുണ്ട്. ഇതു നിങ്ങൾക്കിഷ്ടമല്ലെങ്കിൽ നിങ്ങൾ അംഗീകരിക്കണമെന്നില്ല. അതുപോലെതന്നെ നിങ്ങൾ പറയുന്ന കാര്യങ്ങൾ ഞങ്ങൾക്കും സ്വീകാര്യമല്ല. നിങ്ങളുടെ മതമനുസരിച്ച് നിങ്ങൾ ജീവിക്കണം. ഞങ്ങളുടെ മതമനുസരിച്ച് ഞങ്ങൾ ജീവിച്ചുകൊള്ളാം."

"അതെങ്ങനെ? രണ്ടു മതവുംകൂടി ശരിയാവില്ലല്ലോ. ഇതു ശരിയാണെങ്കിൽ അതുതെറ്റ്, അതുശരിയാണെങ്കിൽ ഇതുതെറ്റ്."

"മതം ശരിയാണോ തെറ്റാണോ എന്നത് തത്വജ്ഞർ ചിന്തിക്കേണ്ട വിഷയമാണ്. നല്ല ജീവിതം പഠിപ്പിക്കുന്ന മതം നല്ല മതം. സത്യസന്ധനായിരിക്കണം. പരോപകാരിയായിരിക്കണം, ബഹുമാനത്തോടെ ജീവിക്കണം. ഇതൊക്കെ പറയുന്ന മതം നല്ല മതമാണ്. ഞങ്ങളുടെ മതം ഞങ്ങളുടെ ആൾക്കാരോട് ഇക്കാര്യം പറയുന്നു. നിങ്ങളുടെ മതവും നിങ്ങളോട് ഇതുതന്നെയായിരിക്കണം പറയുന്നത്. അങ്ങനെയുള്ള സ്ഥിതിക്ക് ഈ മതം ശ്രേഷ്ഠം, ആ മതം മോശം എന്നു പറയുവാൻ ന്യായമില്ല."

ഇങ്ങനെ ഇവരുടെ സംഭാഷണം വ്യർത്ഥമായി കലാശിച്ചു. ചർച്ച എങ്ങും എത്തുന്ന മട്ടു കണ്ടില്ല. ആദ്യത്തെ കുറെനേരം വാദം കേൾക്കാൻ രസമായിരുന്നു. പിന്നീട് എല്ലാവരും മുഷിഞ്ഞു.

## 95

അപ്പോൾ സ്ത്രീകളുടെ കൂട്ടത്തിൽ ശുഭ്രമായ വെളുത്ത സാരി ധരിച്ച ഒരു സ്ത്രീ എഴുന്നേറ്റു നിന്നു. പെട്ടെന്ന് എഴുന്നേറ്റു നിന്ന ആ രൂപത്തിന്റെ നേർക്ക് അത്രയും പെട്ടെന്നു തന്നെ സഭാവാസികളും തിരിഞ്ഞു.

എഴുന്നേറ്റു നിന്നവൾ ഭഗവതിയായിരുന്നു. അവർ "ദീക്ഷിതയ്യനവർ അനുമതി തന്നാൽ പാതിരിയോടു ഞാൻ രണ്ടു വാക്കു സംസാരിക്കാം" എന്നു കൈകൂപ്പിക്കൊണ്ടു പറഞ്ഞു.

ദീക്ഷിതർക്ക് സ്വല്പം വിസ്മയവും ഏറെ ഭയവും തോന്നി. ഈ പെൺകുട്ടി എന്തു പറയുമോ എന്ന് അദ്ദേഹം സംശയിച്ചു. ദീക്ഷിതർ രാജാവിന്റെ നേർക്കു നോക്കി. രാജാവിന്റെ മുഖത്ത് യാതൊരു സൂചനയും കാണാഞ്ഞതിനാൽ സാഹിബിന്റെ നേർക്കു നോക്കി ദ്വിഭാഷി അദ്ദേഹത്തെ ഈ സ്ത്രീയുടെ ഉദ്ദേശ്യം എന്താണെന്നു പറഞ്ഞു മനസ്സിലാക്കുന്നതു കണ്ടു.

ഉടൻ തന്നെ സാഹിബ് "രാജാവ് അനുമതി നൽകിയാൽ അവർ പാതിരിയോടു വാദിക്കട്ടെ!" എന്നു പറഞ്ഞു. ഈ കാര്യം ദ്വിഭാഷി രാജാവിനെ ഉണർത്തിച്ചു.

"ആട്ടെ!" എന്ന് രാജാവ് അതിനുവേണ്ട അനുമതി നൽകി.

സാഹിബ് " This is the lady we saw at the hermitage three days ago" (മൂന്നു നാൾ മുമ്പ് നാം ആശ്രമത്തിൽ കണ്ട സ്ത്രീയാണിത്) എന്നു പറഞ്ഞു.

ലൂസി "yes" (അതെ)എന്നു മറുപടി കൊടുത്തു.

ഭഗവതിയോടു വാദിക്കാൻ പാതിരിക്കു സമ്മതം തന്നെയായിരുന്നു. അയാൾ "ഇവിടെ വന്നാലും! മുന്നിലിരുന്ന് എന്താണോ അതു പറയുക!" എന്നു പറഞ്ഞു. ഭഗവതി രംഗമധ്യത്തിലെത്തി. ദീക്ഷിതരുടെ മുന്നിൽ തലകുനിച്ച് നമസ്കരിച്ചു. നിന്നുകൊണ്ട് തന്നെ "നമ്മുടെ ഗുരു വളരെയേറെ സമാധാനത്തോടെ നമ്മുടെ മതത്തെപ്പറ്റിയെല്ലാം നിങ്ങളെ മനസ്സിലാക്കി. അദ്ദേഹത്തിന്റെ വിശദീകരണങ്ങൾ മനസ്സിലാക്കാതെ നിങ്ങൾ തെറ്റായ കാര്യങ്ങൾ തന്നെ പറഞ്ഞുകൊണ്ടിരുന്നു. ഞങ്ങളുടെ മതത്തെക്കുറിച്ച് ഇത്രയെല്ലാം പറ

ഞതല്ലോ. നിങ്ങളുടെ മതത്തെക്കുറിച്ച് എന്തെങ്കിലും മനസ്സിലാക്കിത്തരിക. സഭ കേൾക്കട്ടെ!" എന്നു പറഞ്ഞു.

മേഗ്ലിംഗ് പാതിരി: "തീർച്ചയായും. ആവശ്യമുള്ളതു ചോദിച്ചാലും! ഉത്തരം പറയാം."

"നിങ്ങൾ ദൈവത്തിനെ പിതാവ് എന്നു പറയുന്നു, മാതാവ് എന്നു വിളിക്കുന്നില്ല, അല്ലേ?"

"അതെ, ദൈവം പിതാവാണ്."

"മാതാവ് അല്ല."

"മാതാവേ എന്നു പറയുകയില്ല."

"ദൈവത്തിന് ഒരു മകൻ ഉണ്ട്."

"അതെ ദൈവം, ദൈവത്തിന്റെ പുത്രൻ, പരിശുദ്ധാത്മാവ് - മൂന്നും ഒന്നായി ചേർന്നിരിക്കുന്നു."

"ദൈവത്തിന് സ്ത്രീയില്ല."

"ഇല്ല."

"സ്ത്രീയില്ലാതെ എങ്ങനെയാണു പുത്രനുണ്ടായത്?"

"ദൈവത്തിന്റെ ശക്തിക്ക് അതിരില്ല."

"ഭാര്യയില്ലാതെ പുത്രനെ സമ്പാദിച്ച ദൈവത്തിന് കുരങ്ങനായി സമുദ്രം ചാടിക്കടക്കാൻ പാടില്ലേ?"

"ഇവ ഒന്നിനൊന്നു ബന്ധമില്ലാത്ത കാര്യമാണ്."

"നിങ്ങൾ പറയുന്ന അദ്ഭുതം ദൈവശക്തിയാൽ സാധ്യം എന്നു പറയുന്നു. ഞങ്ങൾ പറയുന്ന അദ്ഭുതത്തിന് അതേ കാരണം തന്നെ പറഞ്ഞാൽ നിങ്ങൾ സമ്മതിക്കുകയില്ല. നിങ്ങളുടെ ഈ സംഭാഷണത്തിലുള്ള യുക്തി എന്താണ്?"

"നിങ്ങൾ ഞങ്ങളുടെ ധർമം മനസ്സിലാക്കിയില്ല. ഈ വാദം മറ്റെങ്ങോ കേട്ട് കളി പറയുന്നതു പോലെ അതിവിടെ പറയുന്നു."

"അതെ. താങ്കളെപ്പോലെ ഉള്ള പാതിരികൾ കേരളത്തിൽ നമ്മുടെ ഗുരുക്കളുടെ സമീപം ചർച്ചയ്ക്കു വന്നപ്പോൾ നാം ഇതുകേട്ടു മനസ്സിലാക്കി. നിങ്ങളും ഞങ്ങളുടെ മതത്തെപ്പറ്റി അങ്ങനെതന്നെ മനസ്സിലാക്കിയിരിക്കുന്നു. ആരോടോ ചോദിച്ച് കുറെ കാര്യം കാണാതെ പഠിച്ച് ഇവിടെ പ്രയോഗിക്കുന്നു."

"നിങ്ങളുടെ ഈ അഭിപ്രായം ശരിയല്ല."

"അതു ശരിയല്ലെന്നു തന്നെ നിങ്ങൾക്കു തോന്നും. എന്നാൽ അതു ശരിയോ തെറ്റോ എന്നു പറയേണ്ടവർ നാമോ നിങ്ങളോ അല്ല. സഭയിലെ പണ്ഡിതൻമാർ പറയണം. ഇതു ശരിയെന്നു തോന്നുന്നോ തെറ്റെന്നു തോന്നുന്നോ എന്ന് പറയട്ടെ."

"I don't know about the argument but the objection is certainly clever" (വാദത്തെക്കുറിച്ചെനിക്കറിയില്ല. പക്ഷേ എതിർ ന്യായം തീർച്ചയായും സമർഥമായിട്ടുണ്ട്) എന്നു സാഹിബ് പറഞ്ഞു. ദ്വിഭാഷി ഈ വാക്കുകൾ കന്നഡയിൽ പറഞ്ഞപ്പോൾ ജനം "ഭേഷ് ഭേഷ്" എന്ന് ആഹ്ലാദശബ്ദം മുഴക്കി. രാജാവ് ബസവനോട് പതുക്കെ "മിടുമിടുക്കിയാണു നിന്റെ ഭഗവതി" എന്നു പറഞ്ഞു.

ഭഗവതി വാദം തുടർന്നു.

"നിങ്ങളുടെ ഗുരു നിത്യവും പ്രാർഥനയ്ക്കു വേണ്ട വാക്യങ്ങൾ നിർമിച്ചിട്ടുണ്ടത്രേ."

"ശരിയാണ്."

"അതിൽ ദേവനെ സ്വർഗസ്ഥനായ പിതാവേ എന്നു സംബോധന ചെയ്തിട്ടുണ്ടത്രേ."

"ശരിയാണ്."

"അങ്ങനെ പറഞ്ഞാൽ ഭൂമിയിൽ ദൈവമില്ല എന്നു വരുന്നു?"

"ഇതേപ്പറ്റി നിങ്ങൾക്കു പറയാനുള്ളതെല്ലാം പറയുക, ഒടുവിൽ മറുപടി പറയാം."

"ശരി, സ്വർഗസ്ഥനായ പിതാവേ എന്നു പറഞ്ഞാൽ ദൈവം ഭൂമിയിലില്ല എന്നർഥം. നിന്റെ നാമം വിശുദ്ധീകരിക്കപ്പെടേണമേ! എന്നു പറഞ്ഞാൽ ഇപ്പോൾ അത് അശുദ്ധമാണ്. നിന്റെ രാജ്യം വരേണമേ! എന്നു പറഞ്ഞാൽ ഇപ്പോൾ അവൻ രാജാവല്ല. നിന്റെ ഇഷ്ടം ഭൂമിയിലും ആകേണമേ എന്നു പറഞ്ഞാൽ ഭൂമിയിലതു നടക്കുന്നില്ല, നടക്കട്ടെ എന്നു ഭക്തർ ആശീർവദിക്കുന്നു. ഇനി അന്നന്നു വേണ്ടുന്ന അപ്പം ഞങ്ങൾക്കെന്നും തരേണമേ! എന്നു വച്ചാൽ, ദൈവത്തിന്റെ ഭരണം ഭൂമിയിലും വരട്ടെ എന്ന് ആശീർവദിക്കുന്ന ഈ വലിയ മനുഷ്യൻ ഉടൻ തന്നെ ഒരു കഷണം അപ്പം നൽകൂ എന്നു യാചിക്കുന്നു. ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ പൊറുക്കുന്നതുപോലെ ഞങ്ങളുടെ കടങ്ങളും പൊറുക്കേണമേ! എന്നു പറഞ്ഞാൽ ദൈവത്തിനു മനസ്സിലാവില്ല. അതിനു ഭക്തൻ ആദ്യം പ്രവൃത്തിയിലൂടെ കാണിക്കണം. ഞങ്ങളെ

ആശിപ്പിച്ചു വഞ്ചിക്കരുത്. എന്തുകൊണ്ട് ? ദൈവത്തിന് അറുപതു നാഴികയും ഇതു തന്നെയാണോ ജോലി? ഞങ്ങളെ അപായത്തിൽ നിന്നു സംരക്ഷിക്കൂ. ഇത്രയും കാര്യങ്ങളിൽ ഇതൊന്നു മാത്രം ശരി യാണെന്നു കാണുന്നു!. സംരക്ഷിക്കൂ - എന്തുകൊണ്ടെന്നാൽ രാജ്യം നിൻേറത്, ശക്തി നിൻേറത്, കീർത്തി നിൻേറത്. ഈ പ്രാർ ഥന പരസ്പരം യോജിപ്പുള്ളതാണോ?"

"നിങ്ങൾ പ്രാർഥനാവാക്യങ്ങൾ ശരിയായി മനസ്സിലാക്കിയി ട്ടില്ല."

'ഇല്ലായിരിക്കാം. ഞങ്ങളുടെ മതം തന്നെ ശരിയായി മനസ്സിലാ ക്കിയിട്ടില്ല. പിന്നെ നിങ്ങളുടെ മതം ശരിയായി മനസ്സിലാക്കാൻ സമയമെവിടെ? നമ്മോടു നിങ്ങൾ പറയുന്ന കാര്യം നാം നിങ്ങ ളോടു പറയുന്നു. നിങ്ങൾ ഞങ്ങളുടെ മതത്തെ ശരിയായി മനസ്സി ലാക്കിയിട്ടില്ല."

സഭാവാസികൾ സന്തോഷത്തോടെ "അതേ അമ്മേ!" അതേ അമ്മേ!" എന്നു വിളിച്ചു പറഞ്ഞു.

ദ്വിഭാഷി ഈ വാദത്തിൻെറ സാരം സാഹിബിനെ പറഞ്ഞു മന സ്സിലാക്കി. സാഹിബ് " she is certainly a clever woman, she knows that attack is the best defence" (ഇവൾ തീർച്ചയായും സമർഥയായൊരു സ്ത്രീ തന്നെ. ഏറ്റവും നല്ല പ്രതിരോധ മുറ ആക്രമണമാണെന്ന് ഇവൾക്കറിയാം!)എന്നു പറഞ്ഞു.

ദ്വിഭാഷി ഇതു സഭയെ അറിയിക്കേണ്ടതുണ്ടായിരുന്നില്ല. എങ്കി ലും അയാൾ ഹിന്ദുവായതിനാൽ തൻെറ മതത്തിൻെറ മാന്യത ഉയർത്തിക്കാട്ടുന്ന വാക്കുകൾ സഭയെ ധരിപ്പിക്കുന്നതിൽ അയാൾ ക്കു സന്തോഷമുണ്ടായിരുന്നു. സാഹിബിൻെറ വാക്കുകൾ ദ്വിഭാ ഷി കന്നഡയിൽ പരിഭാഷപ്പെടുത്തി പറഞ്ഞു." അതേ സാഹിബ് അവർകളേ!" എന്ന് സഭ ഘോഷം മുഴക്കി.

ഭഗവതി പാതിരിയോട് "മതിയോ, ഇനിയും പറയണോ?" എന്നു ചോദിച്ചു.

പാതിരി: "ഒന്നു കൂടി പറയുക. ഇപ്പോൾ അവിടെ നിർത്താം. ഇനി ഒരിക്കാൽ വാദം തുടരാം."

"ഞങ്ങൾ ദൈവം അവതരിക്കുന്നു എന്നു പറഞ്ഞാൽ നിങ്ങൾ സമ്മതിക്കുന്നില്ലല്ലോ. എന്നാൽ ദൈവ പുത്രൻ ക്രിസ്തു അവതരി ച്ചു എന്നു നിങ്ങൾ പറയുന്നു ! ഞങ്ങൾ അവതാരം എന്നു പറ

ഞാൽ നിങ്ങൾ സമ്മതിക്കുകയില്ല. ഒപ്പം നിങ്ങൾ അതു തന്നെ പറയുന്നു. ഇതെങ്ങനെ ശരിയാകും?"

"ദൈവപുത്രൻ മനുഷ്യനായി അവതരിച്ചു. അത്രമാത്രം. അവൻ മനുഷ്യനിൽ നിന്നു ജനിച്ചില്ല. ദേവനിൽനിന്നു ജനിച്ചു."

"നാം പറയുന്ന വാക്കു കേട്ട് നിങ്ങൾ കോപിക്കരുത്. നിങ്ങളുടെ വാക്കുകൾ ക്രിസ്തുവിന്റെ മാതാവായ മേരീദേവിക്ക് കളങ്കം വരുത്തത്തക്കതാണ്. നിങ്ങൾക്കങ്ങനെ തോന്നുന്നില്ലേ?"

"ദൈവത്തിന്റെ അനുഗ്രഹത്താൽ അവർ ആ ശിശുവിനെ ഗർഭത്തിൽ ധരിച്ചു. അതിൽ കളങ്കമില്ല."

"ഒരു പുരുഷന്റെ സഹവാസത്താൽ ഗർഭം ധരിച്ചിരുന്നെങ്കിൽ കളങ്കമായിരുന്നു ഇല്ലേ?"

"അതെ."

"സ്ത്രീ പുരുഷ ബന്ധം മോശമാണെന്നു നിങ്ങൾ ധരിച്ചിരിക്കുന്നു. ഈ ബന്ധം ദൈവനിയമമാണ്. ഇതിൽ എന്താണു തെറ്റ്? പത്തുപേരറിയാതെ രഹസ്യമായി വേഴ്ച നടത്തിയാൽ തെറ്റ്. വിവാഹിതയായ സ്ത്രീ ഭർത്താവിനോടൊത്തുള്ള ജീവിതത്തിൽ ശിശുവിനെ പ്രസവിച്ചാൽ അതു കളങ്കമോ?"

"ദൈവപുത്രൻ പിറക്കാൻ ഒരദ്ഭുത മാർഗം സ്വീകരിച്ചു. തൻമൂലം അവൻ ദൈവപുത്രനാണെന്നു തെളിയുന്നു."

"ഞങ്ങളുടെ നാട്ടിലോ നിങ്ങളുടെ നാട്ടിലോ വിവാഹിതയാകാത്ത പെൺകുട്ടികൾ ഗർഭവതികളായി ശിശുവിനെ പ്രസവിച്ചിട്ട് ഇതിന്റെ അച്ഛനാരെന്നു ചോദിക്കുമ്പോൾ ദൈവം എന്ന് ഉത്തരം നൽകിയാൽ നിങ്ങൾ അതു സ്വീകരിക്കുമോ?"

"മേരിദേവിയുടെ ചരിത്രം ശാസ്ത്രത്തിൽ വന്നിട്ടുണ്ട്. അതുകൊണ്ട് അതു ഞങ്ങൾ വിശ്വസിക്കുന്നു."

"ഇതു സാധൂകരിച്ചു കൊണ്ട് ഒരു ശാസ്ത്രം ഞങ്ങളെഴുതിയാൽ?"

"അതു നിങ്ങളെഴുതിയ ശാസ്ത്രമായിരിക്കും. ജനം അതു സ്വീകരിക്കുകയില്ല."

"അന്ന് ആ ശാസ്ത്രം ആരോ ഒരുത്തനെഴുതി. അതു നിങ്ങൾ അംഗീകരിക്കുന്നു. ഞങ്ങൾ ഇന്നെഴുതുന്ന ശാസ്ത്രം നൂറുവർഷം കഴിഞ്ഞ് വേറെ ആളുകൾ അംഗീകരിക്കുന്നു. ഇപ്പോൾ നാം ഈ പെൺകുട്ടി അദ്ഭുതമാർഗത്തിലൂടെ ഗർഭിണിയായി എന്നതു വിശ്വസി

ക്കുന്നില്ല. പിന്നീട് പാതിരി അതു സമർഥിക്കുന്നു. വിശ്വസിക്കുന്ന താണു ധർമം എന്നു കരുതുന്നു."

സഭയിൽ പിൻഭാഗത്തിരുന്ന ഉത്തയ്യതക്കൻ "പറഞ്ഞത് അസ്സ ലായി അമ്മേ അസ്സലായി. പാതിരി പറയുന്നതുപോലെ എല്ലാവ രും പറഞ്ഞാൽ നാടു നശിച്ചുപോകും" എന്നു പറഞ്ഞു. സഭാവാ സികൾ പൊട്ടിച്ചിരിച്ചു.

പാതിരി: "നിങ്ങൾ ഇതിനു മുമ്പ് ഇത്തരം വാദങ്ങൾ നടന്നിട്ടുള്ള തു കേട്ട് മൂന്നു നാലു കാര്യങ്ങൾ പഠിച്ച് ഇവിടെ വന്നു പറയുന്നു. ഇതു ധർമത്തെപ്പറ്റിയുള്ള ചർച്ച ആവുകയില്ല. ധർമത്തിന്റെ പൊ രുൾ വേറെ. ആത്മസ്വരൂപം, ദൈവസ്വരൂപം, മുക്തിസ്വരൂപം: ധർമം ഇതേപ്പറ്റി പറയണം. ജനത്തെ പഠിപ്പിക്കണം. പറഞ്ഞ വാ ക്കുകളിൽ കൊളുത്തി പിമ്പോട്ടും മുമ്പോട്ടും വലിച്ച് ആളുകളെ ചിരിപ്പിക്കുക മാത്രമാണ്. നിങ്ങൾ ചെയ്യുന്നത്."

"നിങ്ങൾ ഹിന്ദു മതത്തെക്കുറിച്ചു പറഞ്ഞ കാര്യങ്ങളും അങ്ങ നെ തന്നെയാണ്. ജീവാത്മാവ്, പരമാത്മാവ്, പുരുഷാർഥങ്ങൾ, നീതി എന്നീ കാര്യങ്ങളെല്ലാം വിട്ട് നിങ്ങൾ ഏതോ നാലു കാര്യങ്ങ ളിൽ സംസാരം കൊളുത്തി, വയസ്സായ നമ്മുടെ പൂജ്യ ഗുരു ബഹുമാനത്തോടെ ഉത്തരം നൽകിയാൽ സമ്മതിക്കാതെ നിങ്ങൾ തന്നെയാണു ബുദ്ധിമാൻ എന്നു കാണിക്കാൻ ശ്രമിച്ചുകൊണ്ടിരു ന്നു. നിങ്ങളെപ്പോലെ ബുദ്ധിമാന്മാരായ ഞങ്ങളുടെ ആളുകൾ പറയുന്ന കാര്യങ്ങൾ നാം പറഞ്ഞു. നിങ്ങളുടെ മതം നിങ്ങൾക്കിരി ക്കട്ടെ, നമ്മുടെ മതം നമുക്കിരിക്കട്ടെ, എല്ലാവരും സത്യവാൻമാ രായിരിക്കണം., നല്ല രീതിയിൽ ജീവിക്കണം, എന്നു പറഞ്ഞാൽ നാം നിങ്ങളെ ശല്യപ്പെടുത്താൻ വരികയില്ല."

സഭ "അതെ, അതെ" എന്നു വിളിച്ചു പറഞ്ഞു. ദ്വിഭാഷി ഈ പ്ര ശ്നത്തെപ്പറ്റി സാവധാനം സാഹിബിനോടു പറഞ്ഞുകൊണ്ടിരുന്നു. അതിന്റെ അവസാനഭാഗം വിവരിച്ചപ്പോൾ സാഹിബ് "What do they call this lady? Bhagavathi: that means goddess, does it not?" (ഈ സ്ത്രീയെ വിളിക്കുന്നതെന്താണ്? ഭഗവതി! എന്നു വെച്ചാൽ ദേവത എന്നല്ലേ?) എന്നു ചോദിച്ചു. ഭഗവതിയുടെ ഉപാസിക എന്നതിന് ഭഗവതി എന്ന ലഘുരൂപം വന്നു എന്നു പറഞ്ഞപ്പോൾ "Yes, certainly she is a most sensible woman. She has done better than either the padre or her own teacher, the Dikshit. Let us stop now. The discussion can continue on some other occasion if His Highness

approves" (അതെ; ഇവർ ഏറ്റവും വിവരമുള്ള സ്ത്രീതന്നെ. പാതിരിക്കോ സ്വന്തം ഗുരുവായ ദീക്ഷിതനോ കഴിഞ്ഞതിലേറെ നന്നായി അവർ കാര്യം പറഞ്ഞു. ഇപ്പോൾ നമുക്കിവിടെ നിർത്താം. രാജാവിനു സമ്മതമെങ്കിൽ ചർച്ച പിന്നീടൊരവസരത്തിൽ തുടരാം) എന്നു പറഞ്ഞു. രാജാവിൻെറ അനുമതിയോടെ സഭ പിരിഞ്ഞു.

## 96

അന്നു സുരപ്പൻ "നാലു ദിവസം ഒരുപോലെ കൂകി എൻെറ തൊണ്ട പൊട്ടി. സ്വല്പം പനിയും ഉള്ളതുപോലെ തോന്നുന്നു. ഏർപ്പാടു ചെയ്ത കളികൾ കളിക്കുവാനാവില്ല" എന്നു പറഞ്ഞയച്ചു. രാജാവ് "മറ്റെന്തെങ്കിലും കളി ഏർപ്പാടു ചെയ്യൂ!" എന്നു പറഞ്ഞു. പാണേ സൂര്യനാരായണൻ വീരരാജനെ പുകഴ്ത്തുന്ന മട്ടിൽ ഹാസ്യാത്മകമായ ഒരു നാടകം അരങ്ങേറാൻ ഉദ്ദേശിച്ചിരുന്നുവത്രേ. അദ്ദേഹം ഈ നാലു മാസം പിരിയാപട്ടണത്തിൽ താമസിച്ചുകൊണ്ട് ഇവിടെ വന്നും പോയും ഇരുന്നു. ചെന്നബസവയ്യനെ സന്ദർശിച്ചിരുന്നു. ചെന്നബസവയ്യൻ കളിയുടെ കാര്യങ്ങളൊക്കെ നോക്കി ആ നാടകം അരങ്ങേറാം എന്നു പറഞ്ഞു. സൂര്യനാരായണൻ ഇത്തരം ദ്രുതനാടകങ്ങളിൽ പരിചയമുള്ള ആളാണ്, താൻ തന്നെ അതിൽ അഭിനയിക്കാം എന്നു സമ്മതിച്ചു.

സഭചേർന്ന്, എല്ലാമൊരുങ്ങിയപ്പോൾ സൂര്യനാരായണൻ ഭുജകീർത്തികിരീടങ്ങൾ ധരിച്ച്, പിന്നിൽ വലിയൊരു വാൽ ഇഴയത്തക്ക മട്ടിൽ നടുപ്പട്ടയൊന്നു കെട്ടി, വലിയൊരു കുരങ്ങൻെറ വേഷത്തിൽ രംഗത്തെത്തി. മൈസൂറിലെ പ്രധാന കളികളിൽ രാജാവിൻെറ വേഷം ധരിക്കുന്നവൻ "ധിത്തോംഗ ധകധൈയ" എന്നു നൃത്തം വെയ്ക്കുന്നതുപോലെ വ്യത്യസ്ത ചുവടുകൾ വെച്ച് നൃത്തം ചെയ്തു. "ഹാ! രാജാവായ ഞാൻ രാജ സഭയിൽ വന്ന് ഇത്ര ശ്രമപ്പെട്ട് നൃത്തം ചെയ്തിട്ട് നിങ്ങൾ ആര് എന്നു ചോദിക്കാൻ ഒരു സാരഥിയില്ലാതെ പോയല്ലോ! ഞാൻ ആരെന്ന് ഈ സഭയെ എങ്ങനെ അറിയിക്കും? ഗാഢമായി നാം ആലോചിക്കുന്നു" എന്നു പറഞ്ഞ് ചിന്തിക്കുന്ന മുഖഭാവത്തിൽ നിന്ന് "ഹാ! ഇപ്പോൾ മനസ്സിലായി, ബുദ്ധിമാൻമാർക്ക് ഏതു വിഷയമാണു സ്വയം തോന്നാത്തത്? അതിൽ തന്നെ എന്നെപ്പോലെയുള്ള ബുദ്ധിമാൻമാർക്ക് തോന്നാത്ത സംഗതി എന്തുണ്ടാവും? സാരഥിയാരുമില്ലെന്നു പറഞ്ഞല്ലോ? ഒരു സാരഥിയെ ഉണ്ടാക്കിയാൽ മതി" എന്നു പറഞ്ഞു.

ഇയാളുടെ 'ധിത്തോംഗ ധകധൈയ' നർത്തനം, നില്പിൻെറ ഭം ഗി, സംസാരരീതി, സാരഥിയെക്കുറിച്ചുള്ള ചിന്ത, താൻ ബുദ്ധിമാനാണെന്നു പറഞ്ഞത്, എല്ലാത്തിനും ജനക്കൂട്ടം "ഗൊള്ള് ഗൊള്ള്" എന്നു ചിരിച്ചു. മുമ്പിൽ ഇരുന്ന അരമനയിലെ ആളുകൾക്കും, ഇതിൻെറ അർഥം മനസ്സിലായ അതിഥികൾക്കുംപോലും ചിരി വന്നു. വലിയ സാഹിബ് "The fellow acts well. His pose is ludicrously thoughtful" (ഈ നടൻ നന്നായി അഭിനയിക്കുന്നു ഇയാളുടെ നില്പും മട്ടും ചിരി ഉയർത്തുന്നതാണെങ്കിൽക്കൂടി ചിന്തോദ്ദീപകമാണ്) എന്നു പറഞ്ഞു.

സാരഥിയെ ഉണ്ടാക്കാം എന്നു പറഞ്ഞ് നടൻ തൻെറ സമീപം നിന്നിരുന്ന ജനക്കൂട്ടത്തെ നോക്കി "സഭാവാസികളേ, ആരെങ്കിലും ഒരുത്തൻ ദയവുചെയ്തു രംഗത്തേക്ക് വരിക, എൻെറ സാരഥിയാവണേ. ശമ്പളം തരാം. ഞാൻ വേഷമിട്ട രാജാവല്ല, ചതിയൻ രാജാവുമല്ല" എന്നു പറഞ്ഞു.

സഭയിൽ നിന്ന് ആരോ ഒരുത്തൻ ഇയാളുടെ മുമ്പിൽ വന്നു നിന്ന് "ഞാൻ സാരഥിയുടെ സംഭാഷണം പഠിച്ചില്ലല്ലോ?" എന്നു പറഞ്ഞു. രാജാവ് "എടാ നമ്മുടെ നാട്ടിൽ കളിക്കുന്നതെല്ലാം നാം. വേറെ ആരും വാലാട്ടേണ്ടതില്ല. ഈ വാലു കണ്ടോ?" എന്നു പറഞ്ഞ് തൻെറ വാലു കാണിച്ചു.

"കണ്ടു"

"രാജാവിൻെറ വാൽ ഇങ്ങനെയിരിക്കുന്ന നാട്ടിൽ മറ്റൊരു വാലിനു സ്ഥാനമുണ്ടോ?" (ഒരു നിമിഷം കഴിഞ്ഞ്) "ഇല്ല എന്നു പറയണ്ട, എനിക്കറിയാം. സംഭാഷണം പഠിച്ചില്ലെന്നു പറഞ്ഞല്ലോ. ഇപ്പോൾ പറഞ്ഞു തരാം പഠിച്ചോ. ഞാൻ ഇങ്ങനെയുള്ള സംഗതി ഇങ്ങനെയാണെന്നു പറയും. നീ 'ശരി മഹാപ്രഭോ' എന്നു പറയണം. നമ്മുടെ നാട്ടിൽ നമ്മുടെ വാലു മാത്രം ആടണം. മറ്റുള്ളവരുടെ വാൽ ആടാൻ പാടില്ല. എൻെറ നാക്കു മാത്രം ചലിക്കും. മറ്റുള്ളവരുടെ നാക്ക് അനങ്ങാൻ പാടില്ല."

സാരഥിയാകാൻ വന്നിരുന്ന മനുഷ്യൻ "ജോലി ഇത്രമാത്രമേയുള്ളു എങ്കിൽ ഇതിന് നമ്മുടെ ലക്കൻ മതി സ്വാമീ! എന്നെക്കൊണ്ട് പറ്റില്ല" എന്നു പറഞ്ഞ് "എടാ ലക്കാ, നീ സാരഥിയായിക്കോ!" എന്നു പറഞ്ഞു. പിന്നിൽ നിന്നിരുന്ന ജനക്കൂട്ടത്തിൽ നിന്ന് മുടന്തൻ ഒരുത്തൻ രംഗത്തെത്തി. ആദ്യത്തെ ആൾ "ഇവനെ സാരഥിയാക്കിക്കോ!" എന്നു നടനോട് പറഞ്ഞുകൊണ്ട് ജനക്കൂട്ടത്തിൽ പോയിച്ചേർന്നു.

97

നാടകത്തിലെ രാജാവ് പുതിയ മനുഷ്യനെ കാലു മുതൽ തല വരെ പരിശോധിച്ചു. മുടന്തുള്ള കാലിൽ തുറിച്ചു നോക്കി. പെട്ടെന്ന് അടുത്തു പോയി ഇരുന്ന് അതു മുടന്തുള്ളതാണെന്ന് നിശ്ചയിക്കാനെന്നപോലെ പരിശോധിച്ച് എഴുന്നേറ്റുനിന്ന് സഭയുടെ നേർക്കു തിരിഞ്ഞു. രാജാവിന്റെ പിന്നിൽ നിന്നിരുന്ന ബസവനെ നോക്കി 'അതെ' എന്ന മട്ടിൽ പല പ്രാവശ്യം തലയാട്ടി. വീണ്ടും പുതിയ സാരഥിയുടെ മുന്നിൽ നിന്ന് "എന്താ, നീ നമ്മുടെ സാരഥിയായിരിക്കുന്നോ?" എന്നു ചോദിച്ചു.

"ആകാം സ്വാമീ."

"നിന്നെ ഇവിടേക്കു വിളിച്ച ആ കുരങ്ങനോട് പറഞ്ഞ കാര്യങ്ങൾ കേട്ടോ? നീ രണ്ടു വാക്കേ പറയാവൂ. നാം എന്തെങ്കിലും സംഗതി ചോദിച്ചാൽ "ശരി മഹാപ്രഭോ!" എന്നു പറയണം. അതേയോ എന്നു ചോദിച്ചാൽ 'അതെ' എന്നു പറയണം. മനസ്സിലായോ?"

"അതെ മഹാപ്രഭോ!"

"മനസ്സിലായി എന്നു പറഞ്ഞോ. കളി തുടങ്ങിയാൽ അങ്ങനെ. ഇപ്പോൾ ശരിയായി സംസാരിച്ചോ?"

"അപ്പോൾ ശരിയായി സംസാരിക്കേണ്ടേ സ്വാമീ?"

"എടാ അധികം അഹങ്കാരം വേണോ? പറഞ്ഞ രണ്ടു വാക്കേ നീ സംസാരിക്കാവൂ."

"അതെ മഹാപ്രഭോ!"

"ശരി അവിടെ നില്ക്ക്. നാം രാജാവു നടിക്കുന്നു. നോക്കിക്കോ."

ഇപ്രകാരം പറഞ്ഞ് നാടകത്തിലെ രാജാവ് നാലു ചുവട് 'ധിത്തൊംഗ, തധണംതമ്മ' എന്ന് ശരിയായി കളിക്കാതെ താളം തെറ്റി, തോന്നിയപോലെ ചുവടുവച്ച് നൃത്തം ചെയ്തു. ഈ അവിവേക നൃത്തം വേണ്ടത്ര ചിരിയുയർത്താൻ കാരണമായി. സഭാവാസികൾ മുഴുവൻ ചിരിച്ചു.

നാടകത്തിലെ രാജാവ് "അയ്യാ, സാരഥീ, നീ നമ്മോട് 'ആരാണ്' എന്നു ചോദിച്ചു അല്ലേ?" എന്നു ഘനമായി പറഞ്ഞ് അതിനെക്കാൾ കുറഞ്ഞ ശബ്ദത്തിൽ എന്നാൽ എല്ലാരും കേൾക്കത്തക്ക

മട്ടിൽ "അതെ മഹാപ്രഭോ! എന്നു പറയെടാ പിശാചേ!" എന്നു പറഞ്ഞു.

"ഇതെന്തോന്നാ?" എല്ലാം നിങ്ങൾ പറഞ്ഞതു തന്നെ പറയാനാണെങ്കിൽ ഞാനെന്തിനാണിവിടെ? നിങ്ങൾ പറഞ്ഞോ."

"അങ്ങനെയാണെങ്കിൽ നീ തന്നെ സംസാരിക്കുന്നോ?"

"എന്തുകൊണ്ട് സംസാരിക്കാൻ പാടില്ല? സംസാരിക്കും."

"ശരി അങ്ങനെയാണെങ്കിൽ പറയൂ."

"നീ ആരാണ് ? ഇങ്ങനെ തോന്നിയപോലെ നൃത്തം ചെയ്യുന്നോ?"

"എടാ രാജാവിനെ നീ എന്നു പറഞ്ഞോ?"

"നീ രാജാവാണെന്ന് ഞാനെങ്ങനെ അറിഞ്ഞു?"

എതിർകക്ഷി ഇവനെ നന്നായി നോക്കി "നോക്കിയാൽ അറിയില്ലേ?" എന്നു ചോദിച്ചു.

"അറിയില്ല ഞാനെന്തു ചെയ്യണം? അതെന്തോ കാണുന്നു."

"എന്തു കാണുന്നു?"

അടുത്തു ചെന്ന് അയാളുടെ വാലിൽ തൊട്ട് എന്തു നീളമുണ്ടെന്ന് പരിശോധിക്കുന്നതായി നടിച്ച് "ഇത് കാണുന്നു" എന്നു പറഞ്ഞു.

"ആഹാ അതെങ്കിലും നീ കാണുന്നല്ലോ."

"കണ്ണിൽ വന്ന് കുത്തുന്നമാതിരുയുണ്ട്. കാണാതെ എങ്ങനെ പോകും? ഇതെന്താ എല്ലാം സത്യത്തിലുള്ള വാലുതന്നെയോ?"

"പിന്നെന്തെന്നു വിചാരിച്ചു?"

"ഇതു തനിയെ ആടുമോ അതോ കൈകൊണ്ട് ആട്ടണോ?"

"എടാ വായാടി സാരഥി, അധികം സംസാരിക്കേണ്ട. ചുമ്മാതെ "അങ്ങ് ആര്" എന്ന് ചോദിക്ക്. നീ എന്റെ വാലും പിടിച്ചോണ്ട് വെറുതെ നിന്നാൽ കളി നടക്കുകയില്ല."

"നടക്കട്ടെ, അങ്ങ് ആരാണ്? പറഞ്ഞാലും!"

"അതാ ഇപ്പോൾ ബുദ്ധി! എടോ സാരഥി, നാം ആരെന്ന് നീ ഭയഭക്ത്യാദരത്തോടെ ചോദിച്ചില്ലേ?" മീശ തടവിക്കൊണ്ടും ഭുജകീർത്തികളൊക്കെ ആട്ടിക്കൊണ്ടും അയാൾ തുടർന്നു "നാം ആരെന്നത്

സന്തോഷത്തോടെ അറിയിക്കുന്നു. നീ ആനന്ദഭരിതനാകൂ! സമസ്ത ഭൂമണ്ഡലമണ്ഡനായമാനമായി കോഡഗു* എന്ന നാമത്തിൽ പരിശോഭിതമായ ദേശമൊന്നുണ്ട്. നിനക്കറിയില്ലേ സാരഥീ?"

"കോഡഗു? കുടക്. എന്തു കോഡഗ?"

"എടാ മൂഢാ! കുടകിലെ രാജാവാണു നാമെന്നു പറഞ്ഞാൽ ഈ സഭാവാസികൾ നമ്മെ വെറുതെവിടുമോ? മുമ്പിൽ വിരാജിക്കുന്ന രാജപീഠത്തിൽ ആസനസ്ഥനായിരിക്കുന്ന ഇളയവീരമഹാപ്രഭുക്കളാണ് കുടകിലെ രാജാവ്. നാം കോഡഗ ദേശക്കാരനാണ്. അതെവിടെ എന്നു ചോദിക്കുന്നോ സാരഥീ?"

"അതെ; പറഞ്ഞാലും!"

"ചോദിക്കൂ സാരഥീ! അന്നാട്ടിലെ പ്രഭുക്കൾ പണ്ടുമുതലേ അനാടിനെ കിഷ്കിന്ധ എന്നു വിളിച്ചു വന്നിരുന്നു."

"ഓഹോ. അങ്ങനെയാണെങ്കിൽ നീ കുരങ്ങനാണോ?"

"എടോ സാരഥീ. നിന്റെ ബുദ്ധി എത്രമാത്രം കൂർത്തതാണെന്നത്, നീ ഇത്രവേഗം നാം കുരങ്ങനാണെന്ന് മനസ്സിലാക്കിയതിൽ നിന്നുതന്നെ സ്പഷ്ടമാകുന്നു. നീ വെറും സാരഥി മാത്രമായിരിക്കുന്നത് ഇനി നമുക്ക് ഇഷ്ടമല്ല. ഇന്നു മുതൽ നീ നമ്മുടെ മന്ത്രി. നിന്റെ പേരെന്താ?"

"ബസവനെന്ന്."

"ആഹാ! എന്താശ്ചര്യം. ഈ പേരുള്ളവരെല്ലാം തന്നെ ഇത്ര ബുദ്ധിമാൻമാരാണെന്ന് കാണുന്നു. ഇപ്പോൾ മുതൽ നിന്റെ പേരെന്തെന്ന് ചോദിച്ചാൽ 'മന്ത്രി ബസവയ്യാ' എന്നു പറയണം."

"മന്ത്രിയാണോ? രാജാവാരാണെന്ന് ചോദിച്ചാൽ എന്തു പറയണം? നമ്മുടെ വലിയവാലൻ കുരങ്ങച്ചൻ എന്നോ?"

"അയ്യാ! മന്ത്രി! ഇതിൽ നിന്ന് തന്നെ നിന്റെ കുശാഗ്രബുദ്ധി തെളിയുന്നു. നീ സൂചിപ്പിച്ചതുപോലെ നമ്മുടെ പേര് ബാലിയെന്നാണ്."

"നിങ്ങൾ ബാലിക്കെന്തെങ്കിലും-"

"അതേ മന്ത്രിവര്യനേ, നാം ശ്രീരാമചന്ദ്രന്റെ കാലത്തെ ബാലിയുടെ കൊച്ചുമകന്റെ മരുമകന്റെ കൊച്ചുമകന്റെ കൊച്ചുമകന്റെ മരുമകന്റെ ............"

* കോഡഗ = കുരങ്ങ്

"മതി. നിൻെറ ...ൻെറയത്ര ...ിളം പറഞ്ഞാലും അവിടെനിന്നിവിടം വരെയെത്തില്ല. അവൻ വാലി-നീ അവൻെറ കുലത്തിലെ ബാലി എന്നു പറയൂ."

"ആഹാ! വീണ്ടും നിൻെറ കുശാഗ്രബുദ്ധി കണ്ടു നാം സന്തോഷിക്കുന്നു. അങ്ങനെ നോക്കുമ്പോൾ നിനക്കിത്തരം ബുദ്ധി എങ്ങനെ കിട്ടി എന്നു ഞാൻ മനസ്സിലാക്കുന്നു."

"എങ്ങനെ എന്നു പറയാമോ?"

"അയ്യോ, മന്ത്രിവര്യാ!, നാം പറയുന്നവനാകാം. നീ ചോദിക്കുന്നവനാകൂ. നിനക്ക് ഇത്ര പെട്ടെന്ന് ബുദ്ധി തോന്നുവാൻ കാരണം ദൈവകൃപകൊണ്ടു നീ സേവകൻ ആയിരുന്നിരിക്കണം."

"സേവകൻ എന്നു പറഞ്ഞാൽ?"

നാടകത്തിലെ രാജാവ് 'അത്' എന്ന് മന്ത്രിയുടെ മുടന്തുകാലിനു നേർക്കു വിരൽ ചൂണ്ടി.

"മുടന്തനെന്നല്ലേ?"

"അതേ മന്ത്രിവര്യാ!"

"അങ്ങനെയാണെങ്കിൽ നീ എന്നെ മുടന്താ എന്ന് ശകാരിക്കുന്നോ?"

"മന്ത്രിവര്യാ, സാധാരണക്കാർ മുടന്തനാണെങ്കിൽ അവരെ മുടന്തൻ എന്നു വിളിക്കുന്നു. അധികാരത്തിലിരിക്കുന്നവർ മുടന്തനായാൽ അവരെ 'സേവകൻ' എന്നു വിളിക്കുന്നു."

"ശരി സ്വാമീ! വലിയവരായാൽ തലനോവിനും പേര് വേറെ പറയണം."

"അതെ മുടന്താ. ച്ഛെ ച്ഛെ മറന്നു; അതെ മന്ത്രിവരേണ്യരേ!"

ഈ സമയത്ത് സ്ത്രീകൾ ഇരുന്നിരുന്ന ഭാഗത്ത് നിന്ന് "മുടന്തൻ മുടന്തൻ എന്ന് എത്ര തവണ പറഞ്ഞു? നിനക്ക് വേറെ ഒന്നും പറയാനില്ലേ?" എന്ന് ഉച്ചത്തിൽ ഒരു ശബ്ദം കേട്ടു. ഏറ്റവും പിൻനിരയിൽ നിന്നായിരുന്നു ശബ്ദം വന്നത്. അതു കൊണ്ട് എല്ലാവരും അങ്ങോട്ടു തിരിഞ്ഞു നോക്കി. എന്നാൽ ഇങ്ങനെ ശബ്ദമുണ്ടാക്കിയതാരാണെന്ന് ആർക്കും മനസ്സിലായില്ല. പിൻഭാഗത്ത് പതിവുപോലെ ശുഭ്രവസ്ത്രധാരിണിയായി ഭഗവതി നിന്നിരുന്നു. അവരായിരുന്നു ഇപ്രകാരം പറഞ്ഞത്.

നാടകത്തിലെ രാജാവ് ശബ്ദം വന്ന ഭാഗത്തേക്ക് തിരിഞ്ഞ് "ആകട്ടെ അമ്മേ, ഇനി പറയില്ല" എന്നു പറഞ്ഞ് നാടകത്തിലെ

മന്ത്രിയുടെ നേർക്കു മുഖം തിരിച്ച് "മന്ത്രീ, നീ ഇപ്പോൾ മുതൽ നമ്മുടെ സേവകനായ കാരണം നിന്റെ ഉന്നതസ്ഥാനത്തിന്റെ കർത്തവ്യങ്ങളെന്തൊക്കെയെന്ന് വിശദമായി നാം മനസ്സിലാക്കി ത്തരാം. നമ്മുടെ മന്ത്രിയുടെ ജോലി കുടകിലെ മന്ത്രിയുടെ ജോലിമാതിരി അല്ല. എന്തു കൊണ്ടെന്നറിയണോ?"

"എന്താണ്, പറയൂ സ്വാമീ?"

"നാം കുടകിലെ രാജാവിനെപ്പോലുള്ള രാജാവല്ല."

"അതേയോ?"

"എന്തുകൊണ്ടെന്ന് പറയാം ചോദിക്കൂ. കുടകിലെ രാജാവ് ചിക്കവീരരാജേന്ദ്രൻ ആണ്. അദ്ദേഹം മുൻപിലിരിക്കുന്നുണ്ട്, കണ്ടോ?"

രംഗവാസികളുടെ മധ്യത്തിൽ നിന്ന് "അയ്യോ, ചിരിപോയി കര ച്ചിലായേക്കും സൂക്ഷിച്ചോ!" എന്നൊരു ശബ്ദം കേട്ടു.

ചുറ്റും നിന്നവർ ഇങ്ങനെ പറഞ്ഞ ആളിന്റെ നേർക്കു നോക്കി. അയാൾ ഉത്തയ്യതക്കൻ ആയിരുന്നു. അയാൾ, "കാണിച്ച തെറ്റിന് ഞങ്ങളെയെല്ലാം ഈടാക്കുമോ!" എന്നു ചോദിച്ചു.

നാടകത്തിലെ രാജാവ് "ഇല്ല തക്കരേ!" എന്ന് മറുപടി കൊടു ത്തു. എന്നാൽ ഈ സമയത്ത് ഇത്തരം ഉപഹാസത്തിന്റെ രുചി അയാളുടെ നാക്കിൽ ഏറുകതന്നെ ചെയ്തു. അതിനെ തടയത്തക്ക അവസ്ഥയിലായിരുന്നില്ല അയാൾ. യക്ഷഗാനത്തിൽ വേഷം കെട്ടുമ്പോൾ യഥാസമയം ഉചിതമായ സംഭാഷണം നടത്തുക ശീലമായിത്തീർന്നിട്ടുള്ള ഈ മനുഷ്യന് തന്റെ മനസ്സിലെ അസ്വ സ്ഥത മാറ്റുവാൻ ലഭിച്ച ഈ അവസരം നഷ്ടപ്പെടുത്താൻ മനസ്സു വന്നില്ല. അയാൾ അതേ മട്ടിൽ തന്നെ സംഭാഷണം ഒഴുകാൻ അനു വദിച്ചു. "ചോദ്യം ചോദിക്കുന്നോ മന്ത്രീ? ചിക്കവീരരാജേന്ദ്രൻ തമ്പുരാൻ സത്യവാനാണ്. കുടകു നാട്ടിൽ സത്യം ആവശ്യമാണ്. നമുക്ക് സത്യത്തിന്റെ ഗന്ധം പോലും അറിയില്ല. കോഡഗുനാ ട്ടിൽ അതു വേണ്ടാ. ചിക്കവീരരാജേന്ദ്രൻ തമ്പുരാൻ ധർമനിഷ്ഠരാ ണ്. കോഡഗ നാട്ടിൽ ധർമം സഹിക്കുവാൻ പറ്റില്ല. അതുകൊണ്ടു സാധിക്കേണ്ട കാര്യങ്ങളൊന്നും കോഡഗ നാട്ടിലില്ല. ചിക്കവീരരാ ജേന്ദ്രൻ തമ്പുരാൻ പൂർവികരെപ്പോലെയും പിതാജി ലിംഗരാജൻ തമ്പുരാനെപ്പോലെയും, പ്രജകളെ മക്കളെയെന്നോണം രക്ഷിക്കു ന്നു. അദ്ദേഹം അന്യസ്ത്രീകളെ സഹോദരിയെപ്പോലെ കാണുന്നു. കുടകു നാട്ടിലെ എല്ലാ സ്ത്രീകളെയും അമ്മയെപ്പോലെ ബഹുമാ

നിക്കുന്നവരാണ്. കുടകിൽ ഇത് ആവശ്യമാണ്. നമ്മുടെ കോഡഗ, ദേശത്തിൽ എല്ലാ വീട്ടിലെ പെൺകുട്ടികളും നമ്മുടെ ഭാര്യമാരാണ്. അതു പോലെ തന്നെ എല്ലാ വീട്ടിലെ മക്കളും നമ്മുടെ മക്കളാണ്."

## 98

സഭാവാസികൾ ആർത്തുചിരിച്ചു. മുഖത്തുതുപ്പിയാലെന്ന പോലെ, ഇതിൻെറ വ്യംഗ്യാർഥം മുന്നിലിരുന്നിരുന്ന രാജാവിനു മനസ്സിലായി. കോപാക്രാന്തനായി അദ്ദേഹം "ആരാണിവൻ? കൊടുക്കവനു രണ്ട് " എന്നു പറഞ്ഞു. രാജാവിൻെറ പിന്നിൽ നിന്നിരുന്ന ബസവൻ ഒരു ചുവടു മുന്നോട്ടു വച്ച് സമീപത്തുണ്ടായിരുന്ന മാചനോട് "അവനെ പിടിച്ചു നിർത്ത്" എന്ന് പറഞ്ഞു.

മാചൻ ഒരു ചുവടു മുന്നോട്ടു വച്ചില്ല. ജനക്കൂട്ടത്തിനിടയിൽ നിന്ന് "ഹോ" എന്ന ശബ്ദമുയർന്നു. നാടകത്തിലെ രാജാവ് "കാവേരി മക്കൾ" എന്ന് വിളിച്ചു കൂകി "മക്കളുടെ അമ്മ" എന്ന് മറുപടി വന്നു. വനമധ്യത്തിൽ നിന്ന് ഒഴുകി വരുന്ന അസംഖ്യം അരുവികൾ പുഴയായി ചേരുന്നതു പോലെ ജനക്കൂട്ടത്തിൽ നിന്ന് വന്ന അനേകമാളുകൾ അയാളുടെ ചുറ്റും നിന്നു. പിൻഭാഗത്തുണ്ടായിരുന്നവരെ വശങ്ങളിലേക്ക് മാറ്റി അയാൾക്ക് ഓടിപ്പോകാൻ വഴി ഒരുക്കിക്കൊടുത്തു. മാചൻ ഏതാനും സേവകരോടൊത്ത് രംഗത്തേക്കു വരുന്നതിനു മുമ്പു തന്നെ നാടകത്തിലെ രാജാവ് അപ്രത്യക്ഷനായിരുന്നു.

ആ സന്ധ്യയിലെ വിനോദം അങ്ങനെ അവസാനിച്ചു.

ഇംഗ്ലീഷ് അതിഥികളുടെ സമീപത്തു നിന്ന് ദ്വിഭാഷി നാടകത്തിൻെറ ഒഴുക്കിനെപ്പറ്റിയുള്ള വിവരം അവരെ ധരിപ്പിച്ചുകൊണ്ടിരുന്നു. അത് ഇങ്ങനെ കലാശിച്ചതിൻെറ കാരണം മനസ്സിലാക്കി രാജാവിനെ എതിർക്കുന്ന പ്രബലമായൊരു പക്ഷം നാട്ടിലുണ്ടെന്നറിഞ്ഞ അതിഥികളുടെ മനസ്സിൽ വളരെയേറെ സന്തോഷമുണ്ടായി. എന്നാൽ അതു പുറമെ കണ്ടിരുന്നില്ല.

## 99

അടുത്തദിവസം യഥാക്രമം അതിഥികൾക്ക് യാത്രയയപ്പ് നൽകി.

അതിനുശേഷം ഉടൻ തന്നെ രാജാവ് ബസവനോട് "ആ അളിയനോട് വരാൻ പറയൂ, ബസവാ! അവൻ എങ്ങനെ ആ നാടകം

നടത്തി എന്നു പറയട്ടെ. കേൾക്കാം. ശരിയായി ഉത്തരം നൽകിയി ല്ലെങ്കിൽ വധശിക്ഷ തന്നെ കൊടുക്കട്ടെ" എന്നു പറഞ്ഞു.

ഇത് എല്ലാവരും പ്രതീക്ഷിച്ചിരുന്നതു തന്നെയായിരുന്നു. ചെന്ന ബസവയ്യൻ "എനിക്കു ശരീരസുഖമില്ല, അസുഖമെല്ലാം കുറ ഞ്ഞാൽ രാജാവിന്റെ സന്നിധിയിലേക്ക് വരാം. ഇതിനിടയിൽ തെറ്റെന്തു നടന്നു, അതിന്റെ കാരണമെന്താണ് എന്ന് സൂരപ്പൻ അറിയിക്കും, അയാളെ വിളിച്ചു ചോദിച്ചാലും" എന്നു പറഞ്ഞു.

സൂരപ്പനും രാജാവിന്റെ മുന്നിൽ നിന്ന് നടന്ന കാര്യം പറഞ്ഞ് ശകാരവാക്കുകൾ കേട്ട് അപമാനിതനാകുവാൻ ഇഷ്ടമല്ല. എന്നാൽ അയാൾ അരമനയിലെ അളിയനെപ്പോലെ രക്ഷപ്പെട ത്തക്ക പദവിയിലായിരുന്നില്ല. ഇഷ്ടമില്ലാതെ അയാൾ ബസവ നോടൊത്ത് രാജാവിന്റെ മുന്നിൽ പോയി നിന്നു.

രാജാവ് അയാളെ ശരിക്ക് സംസാരിക്കുവാൻ തന്നെ അനുവദി ച്ചില്ല. ബസവനോട് "എന്തു കുരയ്ക്കുന്നു ഈ ബ്രാഹ്മണൻ? കുര യ്ക്കാൻ പറയൂ!" എന്ന് പറഞ്ഞു. ബസവൻ സൂരപ്പനോട് "ഉണർ ത്തിക്കപ്പാ! ആ നാടകത്തിന് ആരാണ് ഏർപ്പാട് ചെയ്തത്?" എന്നു ചോദിച്ചു.

സൂരപ്പൻ "അന്നു സഭയിൽ എന്താണ് നടന്നതെന്ന് അടിയനറി യില്ല. അടിയന്റെ തൊണ്ടയ്ക്കസുഖമായിരുന്നു. പനിയുമുണ്ടായി രുന്നു. വീട്ടിൽ തന്നെ ഇരുന്നു. കളി നടക്കാതെ പോകുന്നല്ലോ, എങ്ങനെ നടത്തും എന്ന് വിഷമിച്ചു. അവസാന നിമിഷത്തിൽ പാണേ സൂര്യനാരായണൻ രാജാവിനെ പുകഴ്ത്തി ബയലാട്ടത്തി ന്റെ രീതിയിൽ നല്ലൊരു യക്ഷഗാനമുണ്ടാക്കാം എന്നു പറഞ്ഞു. കഥയെന്താണെന്നു ചോദിച്ചപ്പോൾ "കൊടകുദേശം നല്ല ദേശമാ ണ്, രാജാവ് വളരെ നല്ല ആളാണ്. മന്ത്രി ബഹുബുദ്ധിമാനാണ്, അത്തരം ദേശം വേറെയില്ല" എന്നാണ് കഥാസാരമെന്ന് പറഞ്ഞു. വലിയ രാജാവിന്റെ കഥയുണ്ടായി, ലിംഗരാജാവിന്റെ കഥയു ണ്ടായി, രക്ഷിക്കുന്ന രാജാവിന്റെ കഥ കൂടി നിർമിക്കണം എന്നടി യനാഗ്രഹമുണ്ടായിരുന്നു. അതു നടന്നില്ല. സൂര്യനാരായണൻ അതുതന്നെ തയ്യാറാക്കാം എന്ന് പറഞ്ഞപ്പോൾ നന്നായി എന്ന് എല്ലാവരും സമ്മതിച്ചു. യക്ഷഗാനത്തിൽ അയാൾ സമർഥനാണ്. വേദിയിൽ നിന്ന് സന്ദർഭത്തിനനുസരിച്ച് നന്നായി സംസാരിക്കുന്ന ആളാണ്. അവിടെ നിന്നു സംസാരിച്ചപ്പോൾ ഫലിതം കൂടിപ്പോയ ത്രേ. ഇയാൾ ചിരിപ്പിക്കട്ടെ ആളുകൾ ചിരിക്കട്ടെ - അയാളുടെ നില തെറ്റി! തോന്നിയപോലെ സംസാരിച്ചെന്നു കേട്ടു. വീണ്ടും

എന്തൊക്കെ ആഭാസം കാണിക്കുമായിരുന്നോ, ദൈവകൃപകൊണ്ട് അത് തടഞ്ഞു. ഇത് അടിയൻ അറിഞ്ഞുകൊണ്ട് ചെയ്ത തെറ്റല്ല. തമ്പുരാൻ ക്ഷമിക്കണം. അടിയനെ രക്ഷിക്കണം. അക്കാര്യം കേട്ടപ്പോൾതന്നെ സൂര്യനാരായണനെ അടിയൻ ശരിക്ക് ശകാരിച്ചു" എന്ന് വളരെ വിനീതനായി ഉണർത്തിച്ചു.

രാജാവ്: "എന്താ മുടന്താ. ഇവൻ പറയുന്നതു ശരിയാണോ!"

ബസവൻ: "അന്വേഷിക്കണം തമ്പുരാനേ! ആ സൂര്യനാരായണനെ വിളിച്ച് രണ്ടു പറയണം."

"വിളിപ്പിക്കാൻ പറയൂ!"

സൂരപ്പൻ: "കാര്യം ഇങ്ങനെയായി; അടിയൻ ശകാരിച്ചപ്പോൾ ത്തന്നെ ഇനിയുമിവിടെ ഇരുന്നാൽ തലപോകുമെന്ന് കരുതി ഓടിപ്പോയി, തമ്പുരാനേ! അവനിപ്പോൾ പിരിയാപട്ടണത്തിലാണ്."

രാജാവ് : "അവനെ വിളിപ്പിച്ചാൽ നന്ന്; ഇല്ലെങ്കിൽ നിൻെറ തല വേണം."

"അടിയൻ പറഞ്ഞയയ്ക്കാമായിരുന്നു. അയാൾ വരുമോ തമ്പുരാനേ? മഹാസന്നിധാനം കോപിച്ചിരിക്കുന്നു എന്നറിഞ്ഞാൽ ആരുടെയും ജീവൻ നടുങ്ങും. ഉത്തരവുതന്നാൽ പോയി വിളിച്ചുകൊണ്ടു വരാം."

"പോകുമെന്നത് സത്യം. നീ തിരിച്ച് വരുമോ കള്ളാ?"

"അടിയൻ കള്ളനാണെന്ന് അവിടുന്ന് കരുതുമ്പോൾ കള്ളനല്ലെന്ന് പറഞ്ഞാൽ പറ്റുമോ തമ്പുരാനേ? തെറ്റുപറ്റി. അടിയനാണ് ചെയ്യിച്ചതെന്ന് തമ്പുരാന് തോന്നുന്നുമുണ്ട്. അത് അടിയനല്ല ചെയ്യിച്ചതെന്ന് തെളിയിക്കുന്നതു വരെ അടിയൻ കള്ളനാണ്."

"ശരി. അങ്ങനെ പറയൂ. മൂന്നു ദിവസത്തിനകം നിൻെറ തലയെടുക്കുന്നുണ്ട്. "

"ഉത്തരവ് തമ്പുരാനേ! അടിയനെന്താകണം എന്നു പറഞ്ഞാൽ അതാകാം. ജീവിപ്പിച്ചാൽ ജീവിക്കും, കൊന്നാൽ മരിക്കും; എന്തിനായാലും ഈ ജീവൻ അവിടുത്തേതാണ്. "

രാജാവ്: "ചെന്നബസവൻ സുഖം പ്രാപിക്കട്ടെ. അവനെ വിചാരണ ചെയ്ത് ആരെ ശിക്ഷിക്കണമെന്ന് തീരുമാനിക്കാം. അതുവരെ സൂരപ്പൻ തൻെറ വീട്ടിൽ തടവിലിരിക്കട്ടെ!"

## 100

സൂരപ്പനെക്കൊണ്ടു മാത്രം രാജാവിൻെറ കോപം ശമിപ്പിക്കുവാനാവുകയില്ല എന്ന് ചെന്നബസവയ്യനു നിശ്ചയമായിരുന്നു. താൻ

എന്തു ചെയ്യും എന്ന് അയാൾ ആലോചിച്ചു. സത്യത്തിൽ അയാൾക്ക് ശാരീരിക അസുഖങ്ങളൊന്നും ഉണ്ടായിരുന്നില്ല. സൂര്യനാരായണൻ സ്വതന്ത്രമായി സംഭാഷണം നടത്തി അഭിനയിക്കുവാൻ സൂരപ്പനും ചെന്നബസവനും സമ്മതിച്ചിരുന്നു. സൂര്യനാരായണൻ യഥാസമയം സംഭാഷണം നടത്തുവാനറിയാവുന്ന യക്ഷഗാന നടനാണെന്നുള്ളത് സൂരപ്പനറിയാമായിരുന്നു. ചെന്നബസവയ്യൻ സൂര്യനാരായണന് "സംഭാഷണം കുറച്ച് ഹാസ്യാത്മകമാകട്ടെ. ആണോ അല്ലയോ എന്ന മട്ടിലാണെങ്കിൽ ആളുകൾ സന്തോഷിക്കും" എന്നു സൂചന കൊടുത്തിരുന്നു. അധികമൊന്നും ചെയ്യാതെ തന്നെ രാജാവിനും ബസവനും മറ്റുള്ളവർക്കും കോപം വന്നേക്കാമെന്ന് അയാൾക്ക് ശങ്കയുണ്ടായിരുന്നു. തന്മൂലം അയാൾ നാരായണനെ ഈ കാര്യം ധരിപ്പിച്ച് അയാളുടെ ആൾക്കാർ രംഗത്തിനു ചുറ്റും നിൽക്കാൻ വേണ്ട ഏർപ്പാടു ചെയ്തിരുന്നു. സൂര്യനാരായണന് താൻ സംസാരിക്കുന്ന വാക്കുകൾ അറിയാമായിരുന്നില്ലെന്നു പറഞ്ഞാൽ ചെന്നബസവയ്യനറിയാമായിരുന്നില്ലെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ല. എന്നാൽ അരമനയുടെ പരിവാരത്തിനു മുന്നിൽ രാജാവിന്റെ പിന്നിലിരുന്ന ചെന്നബസവയ്യന് രാജാവിനെ അപഹാസ്യനാക്കിയ സംഭാഷണം മുഴുവൻ വളരെ ഇഷ്ടപ്പെട്ടു. അതു കേട്ടപ്പോൾ എല്ലാവരോടുമൊപ്പം അയാളും പൊട്ടിച്ചിരിച്ചു. അപ്പോൾ ഇത് രാജദ്രോഹമാണെന്ന വിചാരമേയില്ലായിരുന്നു. കുഴപ്പമുണ്ടായപ്പോൾ ഇത് വിചാരണയ്ക്ക് വരും എന്ന് മനസ്സിൽ കണ്ടു. ഇപ്പോൾ വിചാരണയ്ക്ക് വന്നു. ഇനി എന്താണു ചെയ്യേണ്ടത് എന്നതിനെപ്പറ്റി ആലോചിച്ചുറക്കുകയും ചെയ്തു.

താൻ രാജാവിനെ കാണാൻ പോകരുത്. ഒന്നല്ലെങ്കിൽ മറ്റൊരു കാരണം പറഞ്ഞ് അകന്നു നിൽക്കണം. വീണ്ടും രാജാവ് നിർബന്ധിച്ചാൽ ഭാര്യയോടും കുട്ടിയോടുമൊത്ത് കുടക് വിട്ട് ബാംഗളൂരിലേക്കു പുറപ്പെട്ടു പോകണം. ഇക്കാര്യം ആംഗ്ലസാഹിബുമായി നടന്ന സംഭാഷണത്തിൽ വന്നിരുന്നു. ഈ രാജാവ് വേണ്ട എന്ന് ജനമെല്ലാം പറഞ്ഞുകൊണ്ടിരിക്കുന്നു. ഇദ്ദേഹത്തെ സിംഹാസനത്തിൽ നിന്നിറക്കുവാൻ ഇംഗ്ലീഷുകാർ തയ്യാറായിരിക്കുന്നു. ലിംഗരാജന്റെ മകനെ സിംഹാസനത്തിൽ നിന്നിറക്കിയാൽ ലിംഗരാജന്റെ മകൾ സിംഹാസനത്തിലേറുക സ്വാഭാവികമാണ്; അനിവാര്യവുമാണ്. സൂര്യനാരായണനെക്കൊണ്ട് ഈ ബഹളമൊക്കെ ഉണ്ടാക്കിച്ചത് തനിക്ക് ഈ ശുഭകർമം സാധിക്കുന്നതിന് വേണ്ടി തന്നെ ആയിരിക്കണം. ഈശ്വരൻ ഇച്ഛിക്കുന്നു എങ്കിൽ നടക്കട്ടെ. ഇതും ദൈവനിശ്ചയമാണ്.

ബസവൻ സൂരപ്പനെ വിളിക്കാൻ പോയപ്പോൾ ചെന്നബസവൻ ഈ തീരുമാനത്തിൽ അപ്പംഗൊളത്തേക്കു പുറപ്പെട്ടു. പോകുമ്പോൾ "നമുക്ക് നംജനഗൂഡിലേക്ക് നാളെയോ മറ്റെന്നാളോ പോയാൽ നന്നായിരുന്നു. ഇതിനു വേണ്ട ഏർപ്പാടു ചെയ്തു തന്നാലും!" എന്ന അപേക്ഷ റാണിയെ അറിയിച്ചു.

സൂരപ്പൻെറ വിചാരണ തീർന്ന് ചെന്നബസവയ്യൻ രാജാവിനെ കാണണമെന്ന് വീണ്ടും ഉത്തരവു വന്നപ്പോൾ അയാൾ അപ്പംഗൊളത്തേക്കു പുറപ്പെട്ടുപോയി എന്നറിഞ്ഞു. രാജാവു കോപാക്രാന്തനായി. ബെസവനെയും ശകാരിച്ചു. "ഈ ദാസീപുത്രൻ അപ്പംഗൊളം അരമനയാണെന്നു വിചാരിച്ചോ? പന്നിയെലി കേറിയ സ്ഥലം ആണത്. നോക്കിക്കോ! പുകവച്ച് ജീവൻ കളയണ്ട എന്നു വിചാരിച്ചു. നക്കിനക്കി വയറുനിറച്ചല്ലോ, അവൻ അപ്പംഗൊളം വിട്ട് എവിടെയെങ്കിലും ഓടിപ്പോയേക്കും, സൂക്ഷിച്ചോ! കാവൽ . ഏർപ്പെടുത്ത്. അനങ്ങിയാൽ തലയെടുക്ക്. മകനുണ്ടായെന്ന അഹങ്കാരം അവനുണ്ട്. മകനെപ്പെറ്റ സുഖം അറിയിക്കാം" എന്ന് ഉത്തരവു നല്കി തൻെറ കോപം അയവിറക്കിക്കൊണ്ടിരുന്നു.

ഈ സംഭാഷണമെല്ലാം അരമനയിലെല്ലാവർക്കും മനസ്സിലാകത്തക്കപോലെയാണ് നടന്നത്. അളിയൻ രാജാവിന് അപമാനമാകത്തക്കമട്ടിൽ കളി നടത്തിച്ചു എന്ന കോപം റാണിക്കുമുണ്ടായി. അതിലുപരി, രാജാവ് അനുജത്തിക്കോ അനുജത്തിയുടെ ഭർത്താവിനോ കുട്ടിക്കോ അപകടം വരുത്തിയേക്കും എന്ന ഭയം തോന്നി. "ഈ വർഷം എങ്ങനെയെങ്കിലും ഐശ്വര്യമായി കടന്നു കിട്ടിയാൽ വരുന്ന വർഷം അപകടമില്ല. ദൈവകൃപകൊണ്ട് എല്ലാം ശരിയാകും" എന്ന് അവർ കരുതി. "ഇവർ നംജനഗൂഡിന് പോകണമെന്നു പറയുന്നു, രാജാവിനു സൂചന നല്കൂ" ബസവന് അവർ ഉത്തരവു കൊടുത്തു.

സ്വാർത്ഥം കൊണ്ട് ഭാവി കാണാതെ പോയ ചെന്നബസവൻ തൻെറ സ്വാർത്ഥവിചാരഗതിതന്നെയായിരിക്കണം ദൈവേച്ഛ എന്നു കരുതി. സ്വാർത്ഥം അല്പം പോലുമില്ലാതിരുന്ന റാണി മറ്റുള്ളവരുടെ ക്ഷേമത്തിനുവേണ്ടി ദേവൻെറ അനുഗ്രഹം ലഭിക്കണമെന്ന് അഭിലഷിച്ചിരുന്നു. വാസ്തവത്തിൽ ഇനി എന്തു സംഭവിക്കുമെന്ന് സ്വാർത്ഥനുമറിയില്ല, നിസ്വാർത്ഥയ്ക്കുമറിയില്ല.

## 101

യഥാസമയം ഇംഗ്ലീഷ് അതിഥികൾ ബാംഗളൂരിലെത്തിച്ചേർന്നു. റസിഡണ്ട്, മദ്രാസ് ഗവർണർക്ക് ഒരു റിപ്പോർട്ട് അയച്ചു. അതിൻെറ കോപ്പി ഗവർണർ ജനറലിനുമെത്തിച്ചു.

"ഈ പ്രാവശ്യത്തെ നവരാത്രി ഉൽസവകാലത്ത് കുടകിലെ രാജാവിൻെറ ക്ഷണമനുസരിച്ച് ഞാൻ മടക്കേറിക്കു പോകുന്നുവെന്ന് ഇതിനു മുമ്പു തന്നെ അറിയിച്ചിരുന്നല്ലോ. ഇന്നലെ മടക്കേറിയിൽ നിന്നു തിരിച്ചെത്തി. അവിടത്തെ സ്ഥിതിഗതികൾ അറിയിക്കുവാനാണ് ഈ കത്തെഴുതുന്നത്.

"കുടകിലെ രാജാവ് ജനങ്ങളെ വളരെയേറെ വിഷമിപ്പിച്ചിട്ടുണ്ടെന്ന കാര്യത്തിൽ സന്ദേഹമില്ല. വലിയ വീരരാജൻ തൻെറ അവസാന കാലത്ത് അരക്കിറുക്ക് പിടിച്ചു ചെയ്ത ദുഷ്കർമങ്ങൾ ഈ രാജാവ് തൻെറ ചെറുപ്പകാലത്തു തന്നെ ചെയ്തിരിക്കുന്നു. ഇദ്ദേഹത്തിൻെറ ദുഷ്പ്രവൃത്തി കൊണ്ട് കുടകിലെ ജനങ്ങളുടെ മനസ്സു മടുത്തിരിക്കുന്നു.

"ഞങ്ങൾ മടക്കേറിയിലുണ്ടായിരുന്ന ദിവസങ്ങളിലെല്ലാം നാട്ടിലെ നാടകമണ്ഡലക്കാർ ഭരണത്തിൻെറ പോക്കു മനസ്സിലാക്കത്തക്ക ലഘുനാടകങ്ങൾ അവതരിപ്പിച്ചിരുന്നു. അക്കൂട്ടത്തിൽ മുൻ രാജാവിൻെറ നന്മകളെ പുകഴ്ത്തുന്നതോടൊപ്പം ഇന്നത്തെ രാജാവിൻെറ ദുഷ്ടതയെ പരിഹാസത്തിൽ പൊതിഞ്ഞുകാണിക്കുകയും ചെയ്തിരുന്നു. സമ്മതിക്കാത്ത രാജാവിൻെറ മുന്നിൽ പ്രത്യക്ഷമായി എങ്ങനെ അപഹസിച്ചുകാട്ടും? രാജാവ് തീരെ ദുർബലനായിരിക്കുന്നു. ജനങ്ങൾ പ്രത്യക്ഷത്തിൽ തന്നെ അദ്ദേഹത്തിനെതിരായിരിക്കുന്നു.

"മന്ത്രിമാർ തങ്ങളുടെ രാജാവിനെ തള്ളിപ്പറഞ്ഞില്ല. എന്നാൽ അവർക്ക് രാജാവിനോട് അത്ര വലിയ ഭക്തിയൊന്നുമില്ലെന്ന വസ്തുത അവരുടെ പെരുമാറ്റത്തിൽ നിന്നു മനസ്സിലായി. അവരിൽ മൂത്തവനായ ലക്ഷ്മീനാരായണയ്യർ (ഇയാൾ ബ്രാഹ്മണനാണ്) ഒരു കാര്യവും ഉറപ്പിച്ചു പറയുന്ന സ്വഭാവക്കാരനല്ല എന്നു കാണുന്നു. ബോപ്പണ്ണൻ കുടകുകാരനാണ്. ഇയാൾ സ്വല്പം ഖണ്ഡിതവാദിയാണെന്നു തോന്നി. വേണ്ടപ്പോൾ നിർബന്ധിച്ചു പറഞ്ഞാൽ ഇയാൾ ജനങ്ങൾക്കു വേണ്ടി നമുക്കു സഹായം നൽകിയേക്കും എന്നു തോന്നി.

"മൂന്നാമത്തെ മന്ത്രി ബസവൻ തന്റെ യജമാനനെ വിട്ടു നിൽക്കുന്ന ആളല്ല. വാസ്തവത്തിൽ ഇയാളും യജമാനനും വേറെവേറെ വ്യക്തികളേ അല്ല എന്ന മട്ടിൽ സ്നേഹിതരായിരിക്കുന്നു. ഇവരുടെ പരസ്പരബന്ധം ആളുകൾ പലതരത്തിലാണു ചിത്രീകരിക്കുന്നത്. അതിന്റെ സ്വരൂപം പറയുവാൻ പോലും ഞാൻ മടിക്കുന്നു. ചുരുക്കമിതാണ്. രാജാവ് കുട്ടിക്കാലം മുതൽക്കേ ഇയാളോടൊത്തുവളർന്ന് എല്ലാ വിധ ദുഷ്പ്രവൃത്തികളിലും ചെന്നുവീണു. മറ്റുള്ളവർ ആദ്യമായി സ്ത്രീകളെ കാണുന്ന പ്രായത്തിൽത്തന്നെ രാജാവിനു ശരീരശക്തിയില്ലാതാകത്തക്ക മട്ടിൽ ദുർമാർഗത്തിൽ ജീവിച്ചു. ഇപ്പോൾ ഈ മന്ത്രി രാജാവിന് വിഷമരതിയുടെ കൂട്ടുകാരനാണ്, സ്വന്തം പ്രാതിനിധ്യത്താൽ അതു രാജാവിനു ലഭ്യമാക്കുന്ന മനുഷ്യൻ. തനിക്കനുഭവിക്കാനാവാത്ത സുഖം ഇയാൾ അനുഭവിക്കുന്നത് രാജാവ് കണ്ടാനന്ദിക്കുന്നു എന്ന് ആളുകൾ പറയുന്നു.

"ഇത് ആരും നമ്മെ പ്രത്യക്ഷമായി മനസ്സിലാക്കിത്തരേണ്ട കാര്യമല്ലല്ലോ. നമ്മുടെ കൂട്ടത്തിലുണ്ടായിരുന്നവർ കൂടാരത്തിൽ വന്നവരോടും പുറത്തു കണ്ടവരോടും സംസാരിച്ചു സൂത്രത്തിൽ മനസ്സിലാക്കിയ സംഗതികളാണിവ.

"അനുഭവിക്കാനാവാതെ പോയ മറ്റെല്ലാ സുഖങ്ങളും രാജാവ് മദ്യത്തിൽ നിന്നു നേടുന്നുണ്ടത്രേ. ഞങ്ങളിവിടെയുണ്ടായിരുന്ന ദിവസങ്ങളിൽ രാജാവ് പ്രജ്ഞ വിടത്തക്ക മട്ടിൽ കുടിച്ചിട്ടില്ല. ഇതിന്റെ കാരണം ഞങ്ങൾ അവിടെ ഉണ്ടായിരുന്നതാണെന്നു മനസ്സിലാക്കാൻ കഴിഞ്ഞു.

"റാണി സത്യസന്ധയാണ്, ഗാംഭീര്യമാർന്ന സ്വഭാവത്തോടു കൂടിയ സ്ത്രീയാണവർ. അവരുടെ മഹത്വം കൊണ്ടു മാത്രമാണ് അരമനയുടെ അന്തസ്സ് അല്പമെങ്കിലും അവശേഷിക്കുന്നത്.

"ഇവരുടെ മകൾ ഇപ്പോൾ തന്നെ പ്രൗഢയായിരിക്കുന്നു. വാൽസല്യം നുകർന്നു വളർന്ന്, തന്റെ പ്രായത്തിലും കുഞ്ഞാണെന്ന മട്ടിൽ പെരുമാറുകയും സംസാരിക്കുകയും ചെയ്യുന്നു.

"റാണിയുടെ കാര്യത്തിൽ ജനങ്ങൾക്കുള്ള ഈ ആദരവും ബഹുമാനവും, കുമാരിയുടെ കാര്യത്തിൽ ഇനിയും വളർന്നു വന്നിട്ടില്ല.

"ആകെപ്പാടെ ഇങ്ങനെ തോന്നുന്നു. ശരിയായ ഒരു കാരണമുണ്ടായാലുടൻ നാം രാജാവിനെ സിംഹാസനഭ്രഷ്ടനാക്കുന്നതിൽ തെറ്റില്ല. ഇതു പാടില്ലെന്നു കരുതുന്ന കുറെ ആളുകൾ ഉണ്ടെന്നതു

ശരിതന്നെ. എന്നാൽ നമ്മുടെ ശ്രമങ്ങൾക്കു സഹായികളായിരിക്കുന്ന പ്രജകളും വളരെയുണ്ട്.

"കാരണം തനിയെ ഉണ്ടായശേഷമേ നാം പോകാവൂ. കാരണമുണ്ടാകാതെ പോയാൽ, അത്ര സഹായം ലഭിക്കാതെ പോയേക്കും. അത് ബുദ്ധിയില്ലായ്മ ആയേക്കും. ധൃതിപ്പെടാതിരിക്കുകയെന്നത് ഈ സന്ദർഭത്തിൽ സുപ്രധാനമാകുന്നു."

"ഇങ്ങനെ പറഞ്ഞതുകൊണ്ട് നാം വളരെക്കാലം വെറുതെയിരിക്കേണ്ടി വന്നേക്കും എന്നർഥമില്ല. രാജാവ് പലേടങ്ങളിലും വിരോധമുണ്ടാക്കിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വലിയച്ഛൻ എന്നുപറയുന്ന ഒരുത്തൻ രാജാവിനെ സിംഹാസനത്തിൽ നിന്നിറക്കിയാൽ തന്റെ മകനെ രാജാവായി വാഴിക്കണമെന്ന് ഇപ്പോൾതന്നെ ആവശ്യപ്പെട്ടിരിക്കുന്നു. വലിയച്ഛനൊരുത്തനുണ്ടെന്നത് ആളുകൾ സമ്മതിക്കുന്നു. എന്നാൽ നാടു വിട്ട് വളരെക്കാലം പുറത്തുനിന്ന അയാളെ കണ്ടിട്ടുള്ളവർ കുറവാണ്. നിർദേശിക്കുകയാണെങ്കിൽ നാട്ടിൽ പക്ഷത്തുള്ളവരെ ഒന്നിച്ചുചേർത്ത് അയാൾ നമ്മുടെ സഹായത്തിന്ന് അപേക്ഷിക്കും എന്നു കാണുന്നു.

"രാജാവിന്റെ നേരെ മൂത്ത സഹോദരനൊരുത്തനുണ്ടെന്ന് എഴുത്തുകൾ വന്നിട്ടുണ്ട്. ആരാണീ കത്തുകൾ എഴുതിയതെന്നറിയാൻ ശ്രമിച്ചു. പിടികിട്ടിയില്ല. ആരോ രഹസ്യമായി ഈ എഴുത്തുകൾ അയച്ചിരിക്കുന്നു. അവരാരാണെന്ന് യഥാകാലം വെളിപ്പെട്ടേക്കും. അവരിൽ നിന്ന് നാട്ടിൽ പ്രക്ഷോഭണമുണ്ടായാലും അദ്ഭുതപ്പെടാനില്ല.

"ജനങ്ങളിൽ വളരെ ഏറെ അസ്വാസ്ഥ്യതയുണ്ടായി, ചിലരെങ്കിലും രാജാവിനു വിരോധമുള്ള ഒരു കൂട്ടത്തെ സംഘടിപ്പിച്ചിട്ടുണ്ടെന്നു കണ്ടു. നാടകത്തിൽ രാജാവിനെ പ്രത്യക്ഷമായി ധിക്കരിച്ചവർ ആ കൂട്ടത്തിലുള്ളവരാണെന്നു കാണുന്നു. ഇത്രയും എതിർത്തവർ കൂടുതൽ ശക്തമായി എതിർക്കാൻ അധികകാലം വേണ്ടി വരില്ല. ഒന്നു രണ്ടു മാസങ്ങൾക്കുള്ളിൽ ആ അസ്വാസ്ഥ്യത വ്യക്തമായ രൂപം പ്രാപിച്ചാൽ അദ്ഭുതപ്പെടാനില്ല.

"ഇതെങ്ങനെയായാലും രാജാവ് തന്റെ അനുജത്തിയുടെ ഭർത്താവിനെ വിരോധിപ്പിച്ചിരിക്കുന്നതുകൊണ്ട് അയാളിൽ നിന്നു വളരെവേഗം രാജാവിന് അപകടം സംഭവിക്കുമെന്ന് തീർച്ചയാണ്. അയാൾ ജൻമനാ കുടകുകാരനാണ്. അരമനയിലെ പുത്രിയെ വിവാഹം കഴിക്കുവാൻ വേണ്ടി വേറെ മതം സ്വീകരിച്ചു. രാജപുത്രിയെ പരിണയിക്കാൻ സമ്മതിക്കുക വഴി താൻ രാജാവിനു വലിയ,

ഉപകാരം ചെയ്തിരിക്കുന്നു എന്നാണ് അയാളുടെ ധാരണ. സ്വഭാവം കൊണ്ടുതന്നെ അഭിമാനിയാണ്. അരമനയുടെ അളിയനാണ് എന്ന കാരണം കൊണ്ട് പതിന്മടങ്ങ് അഭിമാനിയായിരിക്കുന്നു. അളിയൻ വീട്ടിലെ മകനെക്കാൾ ശ്രേഷ്ഠനാണെന്നു കരുതി നടക്കുക ഈ ദേശത്തിലെ പതിവാണ്., താൻ രാജാവിനെക്കാൾ ശ്രേഷ്ഠനാണെന്ന കാര്യത്തിൽ ചെന്നബസവയ്യന് യാതൊരു സംശയവുമില്ല.

"ഞാൻ പറഞ്ഞിട്ടുള്ള ഈ നാലഞ്ചു സംഗതികളിൽ ഏതു കാരണം കൊണ്ടു കോലാഹലമുണ്ടായാലും അതിൻെറ ഉപശമനത്തിനായി നമുക്കു മുന്നോട്ടു വരാം. അപ്പോൾ നാം ഭൂമിയിലുള്ള മോഹം കൊണ്ട് പടയോട്ടം നടത്തി എന്ന അപഖ്യാതി ഇല്ലാതിരിക്കും."

"കോലാഹലം താനേ പൊട്ടിപ്പുറപ്പെടാവുന്ന ഈ സന്ദർഭത്തിൽ രാജാവിൻെറ ക്രൂരമായ സ്വഭാവം നമുക്കു സഹായകമാകുന്നു. നിരങ്കുശമായി പ്രവർത്തിക്കുന്നത് അരമനയുടെ ഒരു സമ്പ്രദായമാണ്. ഈ രാജാവ് അതു ശരിക്കും വളർത്തിക്കൊണ്ടു വന്നിരിക്കുന്നു. തോന്നുന്ന സന്ദർഭങ്ങളിൽ തോന്നുന്ന കാര്യങ്ങൾ തടസ്സമില്ലാതെ പറയുന്നത് രാജത്വത്തിൻെറ മുഖ്യലക്ഷണമാണെന്ന് ഈ രാജാവ് ധരിച്ചിരിക്കുന്നു. താൻ രാജാവായിരിക്കുന്നത് കുടക് എന്ന ചെറിയ ദേശത്തിലാണെന്ന സത്യം ഇയാൾക്കറിയില്ല. ഞാനല്ല, ഗവർണറല്ല, ഗവർണർ ജനറലല്ല, ഇംഗ്ലണ്ടിലെ രാജാവുപോലും ഇയാളുടെ അഭിപ്രായത്തിൽ തനിക്കു സമനല്ല. ഇയാളുടെ വാഗ്ധോരണിക്ക് അടക്കമില്ല, അതിരില്ല.

"ഇങ്ങനെ ഉള്ള മനുഷ്യൻ, നാട്ടിൽ ഇന്നു കാണുന്ന ചുറ്റുപാടിൽ തൻെറ അവിവേകം കൊണ്ട് കോലാഹലമുണ്ടാക്കാൻ അധികകാലം വേണ്ടി വരില്ല.

"കുടകിലെ രാജാവ് നമ്മോട് വളരെ വിശ്വാസത്തോടെ പ്രവർത്തിച്ചു. ഈ വിശ്വാസത്തിൻെറ പിന്നിൽ ഇംഗ്ലീഷ് സർക്കാരിനെക്കുറിച്ചുള്ള ഭയവും ഉണ്ട്. സ്നേഹിതനായിരിക്കുന്ന ഈ രാജാവിനോട് നാം വിരോധികളാകാമോ എന്നതിനെപ്പറ്റി ആലോചിക്കേണ്ടിയിരിക്കുന്നു. എനിക്കുപോലും ഈ ശങ്ക ഇല്ലാതില്ല. എന്നാൽ ഈ ശങ്ക വ്യക്തമായിരിക്കുന്നത്രതന്നെ അതിനു പറയേണ്ട സമാധാനവും എനിക്കു വ്യക്തമാണ്. രാജാവ് സ്നേഹിതനാണ്, എന്നാൽ അദ്ദേഹം ദുഷ്ടനായിത്തീർന്ന്, ആ ദുഷ്ടത്വത്തിൽ നിന്ന് തങ്ങളെ രക്ഷിക്കണമെന്ന് ജനം ആവശ്യപ്പെട്ടാൽ അതു സാധിച്ചുകൊടുക്കേണ്ടത് നമ്മുടെ കർത്തവ്യം മാത്രമാണ്. നമ്മുടെ കടമ ദുഷ്ട

നായ രാജാവിന് സഹായം നൽകുകയല്ല, പീഡിതരായ ജനങ്ങൾക്കു സഹായം നൽകുകയാണ്. കമ്പനി സർക്കാരിൻെറ മുൻ പ്രവർത്തനങ്ങളിൽ നിന്ന് ഇതു സ്പഷ്ടമാകുന്നുണ്ട്.

"മൈസൂർ രാജാവു നമ്മുടെ സ്നേഹിതനാണ്. ഇപ്പോഴും നമ്മുടെ സ്നേഹിതൻ തന്നെ. എന്നാൽ അവരുടെ ഭരണം ദുഷിച്ചതുകൊണ്ട് മൈസൂറിലെ പ്രജകളുടെ ആശ്വാസത്തിനായി ഈ സ്നേഹിതനെ നാം സിംഹാസനത്തിൽനിന്നിറക്കി.

"ഇതേമാതിരിയുള്ള പ്രശ്നങ്ങളുണ്ടായാൽ ഇതേ നിവാരണമാർഗം തന്നെ കുടകിലും പ്രയോഗിക്കാം.

"ഇത്തരം പ്രശ്നങ്ങളുണ്ടാകട്ടെ എന്നു ഞാൻ ആഗ്രഹിക്കുന്നില്ല. എന്നാൽ അങ്ങനെയുണ്ടായാൽ പ്രശ്നപരിഹാരത്തിൻെറ കാര്യത്തിൽ ഞാൻ പിന്തിരിയുകയില്ല.

"രാജാവു ഞങ്ങളോട് വളരെയേറെ സ്നേഹത്തോടെ വർത്തിച്ചു. ആതിഥ്യത്തിൽ ഈ നാട്ടിലെ ജനങ്ങൾ നീട്ടിയ ഹസ്തം, കുടകിലുണ്ടായിരുന്ന ആറു ദിവസം സ്വർഗലോകവാസമെന്നപോലെ ഞങ്ങൾക്ക് സുഖകരമാക്കിത്തീർത്തു. ആ സുഖത്തിൽ ഒന്നുമാത്രമായിരുന്നു കുറവ്, താങ്കൾ ഒപ്പമുണ്ടായിരുന്നില്ലെന്നത്."

എന്ന് സദാ വിധേയനായ റസിഡണ്ട്

(ഒപ്പ് ്)

## 102

ചെന്നബസവയ്യൻ അപ്പംഗൊളത്തെത്തി കഴിയുന്നത്ര വേഗത്തിൽ നാടു വിട്ട് ബാംഗളൂരിലേക്കു പോകുവാൻ വേണ്ട ഒരുക്കം തുടങ്ങി. അരമനയിലെത്തിയപ്പോൾതന്നെ ദേവമ്മാജിയെ രഹസ്യമായി ഇക്കാര്യമറിയിച്ച്" ഇന്നോ നാളയോ പുറപ്പെടണം, തയ്യാറാകൂ" എന്നു പറഞ്ഞു.

"നമുക്കു ബാംഗളൂരിലേക്കു പോകണമോ?"

"അതെ. സാഹിബിനോടു പറഞ്ഞിട്ടുണ്ട്. അവർ നമുക്കുവേണ്ടി കാര്യങ്ങൾ നടത്തും. നിങ്ങളുടെ അണ്ണൻ വിവേകത്തോടെ പെരുമാറുമെന്ന് ഉറപ്പു കൊടുത്താൽ തിരിച്ചു വരാം. നിർബന്ധം പിടിക്കുകയാണെങ്കിൽ അയാളെ സിംഹാസനത്തിൽ നിന്നിറക്കി നിങ്ങൾ രാജ്ഞിയാകണം."

"എല്ലാം ശരിയായി നടന്നാൽ നടന്നു. ഇല്ലെങ്കിൽ വളരെയേറെ അപായം വരുമല്ലോ."

"ഇപ്പോഴത്തെ മട്ടിലിരിക്കുകയാണെങ്കിൽ അതിനേക്കാൾ ഏറെ അപായമാണ്. ഓരോ ദിവസവും ഓരോ നിമിഷവും അപകടത്തിലാണ്. ഇതിനെക്കാൾ അതെത്രമാത്രം നന്നായിരിക്കും."

"ശരിതന്നെ. എന്നാലും, ആൾക്കൂട്ടത്തിൽ വച്ച് എൻെറ അണ്ണനെ അപമാനിച്ചല്ലോ! സൂരപ്പനിങ്ങനെ ചെയ്തതെന്താ?"

"അതിൻെറ കഥ കുറെയുണ്ട്. സൂരപ്പനല്ല, അയാളുടെ അച്ഛൻ സ്വർഗത്തിൽ നിന്നിറങ്ങിവന്നാലും ആ പാണേ ബ്രാഹ്മണനെ തടയുവാൻ പറ്റുമായിരുന്നില്ല. അയാളുടെ പെണ്ണിനെ ഇവർ കട്ടുകൊണ്ടുവന്നു. അയാൾ പാടുപെട്ടു വിടുവിപ്പിച്ചു. നാടകത്തിൻെറ സമയത്ത് റൗഡികളുടെ മുഖത്തു തുപ്പി മനസ്താപം തീർത്തു."

"അയാൾ മനസ്താപം തീർത്തു. ശരി. ഇപ്പോൾ നമുക്കാണപകടം. "

"മൂന്നു ദിവസത്തെ അപകടം പോകട്ടെ. നാലാം ദിവസം നീയാണു രാജ്ഞി "

"എൻെറ തലയിൽ ആ പുണ്യം എഴുതിയിട്ടില്ല."

"അതുകണ്ടവരാരാണ്? അതു പറയേണ്ടതു നമ്മളല്ല. എന്നാൽ നിൻെറ അണ്ണന് ബുദ്ധിവരുത്താതിരുന്നാൽ ഞാൻ ചെന്നബസവയ്യനല്ല. "

"ശരി. നാല് ഉടയാടയും നാലു പണ്ടവുമല്ലേ? തയ്യാറാകാൻ എത്രനേരം വേണം? എപ്പോൾ വേണമെങ്കിലും പുറപ്പെടാം. ഏർപ്പാടു ചെയ്താട്ടെ."

ചെന്നബസവൻെറ പരിവാരങ്ങളുടെ കൂട്ടത്തിൽ വേണ്ടത്ര ആളുകളുമുണ്ടായിരുന്നു. ഇവരെല്ലാം യജമാനൻെറ കാര്യത്തിൽ വിശ്വസ്തരുമായിരുന്നു. സ്വഭാവേന ഇവർ ആര് യജമാനനായിരിക്കുന്നുവോ അയാളുടെ ആജ്ഞ മരണത്തെപ്പോലും ഭയപ്പെടാതെ അനുസരിക്കുന്നവരാണ്. ചെന്നബസവയ്യൻ ഇവരുടെ നായകൻ ചോമനെ വിളിച്ച് " നിങ്ങൾ ആറു പേർ ഇപ്പോഴോ നാളെയോ ഒരു ജോലിക്കു പോയി വരണം. ആറു കുതിരയെ തയ്യാറാക്കിക്കോ, പറയാം" എന്നു പറഞ്ഞു. ചോമൻ "ഉത്തരവു യജമാനനേ" എന്നു പറഞ്ഞു.

എന്നാൽ ചെന്നബസവയ്യൻെറ ഈ ഏർപ്പാട് വിചാരിച്ചത്ര എളുപ്പത്തിൽ നടന്നില്ല. ആ സന്ധ്യയിൽ മടക്കേറിയിൽ നിന്ന് ബസവൻെറ പരിവാരത്തിലുള്ള ആറു കാലാൾ അപ്പംഗൊളത്തിൻെറ കാവലിനായി വന്നു.

ഇവർ വന്നെന്നറിഞ്ഞപ്പോൾ തന്നെ ചെന്നബസവയ്യന് ഇവരെ രാജാവ് അയച്ചിരിക്കുകയാണെന്നും താനും തൻെറ ഭാര്യയും കുട്ടിയും അപ്പോൾ മുതൽ ബന്ധനസ്ഥരാണ് എന്നും മനസ്സിലായി. ദേവമ്മാജിക്കും ഇതു മനസ്സിലായി. അരമനയിൽ ഒരുത്തി മാത്രമായിരുന്നു ബന്ധനസ്ഥ. മോചിതയായി കൊണ്ടുവന്നിട്ട് നാലു മാസമായിരുന്നില്ല. ഇപ്പോൾ തന്നോടൊത്ത് ഭർത്താവും കുട്ടിയും കൂടി ബന്ധനസ്ഥരായിരിക്കേണ്ട ഗതി വന്നു എന്ന് അവർ വിഷമിച്ചു. ഇതോർത്ത് അവർ പൊട്ടിക്കരഞ്ഞു. ഈ പുണ്യത്തിന് ഈ കുട്ടി എന്തിനു ജനിച്ചു എന്ന് ദുഃഖത്തോടു കൂടി ഓർത്ത് അവർ നീറി.

"അവിടെ നാളെ സേവകർക്കൊന്നു മട്ടിൽ കൈലുത്സവം നടത്തിക്കുക. രാത്രി എല്ലാവർക്കും ഭക്ഷണം ഏർപ്പാടു ചെയ്യുക. മറ്റു കാര്യം പിന്നീടു പറയാം" എന്ന് അന്നു രാത്രി ചെന്നബസവയ്യൻ ചോമന് വേണ്ട നിർദേശം കൊടുത്തു.

അന്ന് ആ അരമനയിലെ കൈലുത്സവം നടന്നു. മധ്യാഹ്നത്തിലുണ്ടായ വിനോദങ്ങളിൽ [illegible] അരമനയിലെ ആളുകളോടൊപ്പം മടക്കേറിയിൽ നിന്നു വന്ന കാവൽപ്പടയും സ്വാഭാവികമായി പങ്കെടുത്തു.

രാത്രി ഇവർക്കെല്ലാവർക്കും ഉത്സവഭക്ഷണമായിരുന്നു. ചെന്നബസവയ്യൻ ബസവയ്യൻെറ കാവൽപ്പടയാളികളെ ഒരു വരിയിലിരുത്തി. അവർക്കു വിളമ്പിയ പായസത്തിൽ വേണ്ടത്ര കറപ്പു ചേർത്തിരുന്നു. ദേവമ്മാജിയോട് "പുറപ്പെടാൻ തയ്യാറായിരിക്കുക" എന്നു പറഞ്ഞു. ചോമനെ പ്ലാൻ ധരിപ്പിക്കുകയും ചെയ്തു.

കറപ്പും ഇതു പോലുള്ള മറ്റു വസ്തുക്കളും അന്നത്തെക്കാലത്തും ഇത്തരം ഭവനങ്ങളിൽ ഏതു സമയത്തും വേണ്ടത്ര ഉണ്ടായിരുന്നു. അരമനയിലെ ജീവിതത്തിൽ ആഹാരം എത്ര മുഖ്യമാണോ അത്രതന്നെ വിഷവും മുഖ്യവസ്തുവാണ്. അതിരുവിട്ട ജീവിതത്തിൽ ഭക്ഷണത്തെക്കാളേറെ പ്രിയമായ വസ്തു വിഷം തന്നെയാണ്, ഭക്ഷണം കൊടുക്കാൻ പാടില്ലാത്തവന് ഒരാശ്വാസം ലഭ്യമാക്കുന്ന വസ്തു!.

പാതിരാ വരെ രണ്ടു പേർ, പാതിരാ കഴിഞ്ഞ് രണ്ടുപേർ എന്നിങ്ങനെ ബസവൻെറ കാലാൾപ്പട ജാഗ്രതയോടെ ഇരിക്കണം എന്നാണ് ചിട്ട. നാലുപേർ ഉറങ്ങിയപ്പോൾ രണ്ടു കാവൽക്കാർ ആരും പുറത്തുപോകാതെ നോക്കിക്കൊണ്ട് സ്വല്പം സമയം കറങ്ങി നടന്നു. തടയാനാവാത്തമട്ടിൽ വല്ലാത്ത ഉറക്കം വന്ന്

"ഇതെന്താണിങ്ങനെ കണ്ണടഞ്ഞുവരുന്നത്?" എന്ന് അവർ പരസ്പരം ചോദിച്ചു. സ്വല്പം കഴിഞ്ഞ് അവരിൽ മൂത്തവൻ "ഞാൻ ഒരല്പം കിടക്കട്ടെ. കുറച്ചു കഴിഞ്ഞ് എഴുനേൽപ്പിക്കണം" എന്നു പറഞ്ഞ് വരാന്തയിൽ കിടന്നു. അയാളെ എഴുനേൽപ്പിക്കേണ്ട ചുമതല ഏറ്റെടുത്ത ഇളയവനും അരമണിക്കൂറിനകം മയക്കം തടയാനാവാതെ കിടന്നുറങ്ങി.

ഇവരെല്ലാം ഇങ്ങനെ മയങ്ങിവീഴാൻ കാത്തിരുന്ന ചോമൻ ചെന്നബസവനോട് "ഇനി പുറപ്പെടുന്നില്ലേ യജമാനനേ?" എന്നു ചോദിച്ചു; ദേവമ്മാജി തയ്യാറായിരിക്കുന്നതറിഞ്ഞ് കുഞ്ഞുകിടന്നുറങ്ങിയിരുന്ന തൊട്ടിലെടുത്തു.

കുതിരകൾ അരമനയുടെ മുന്നിലെ ചെളിപ്രദേശത്ത് മരങ്ങളുടെ മറവിൽ നിന്നിരുന്നു. ഇവർ അരമനയുടെ പിൻവാതിലിലൂടെ പുറപ്പെട്ട് പതുക്കെ ചുറ്റിക്കറങ്ങി പുഴ കടന്ന് കുതിരയുടെ സമീപമെത്തി.

ചെന്നബസവയ്യൻ ഒരു കുതിരയുടെ പുറത്തു കയറി. ദേവമ്മാജി ആ കുതിരയുടെ പിന്നിൽ കയറി അയാളുടെ അരയിൽ പിടിച്ചിരുന്നു. ചോമനും ഒരു കുതിരപ്പുറത്തു കയറി. ഒപ്പം തുക്രനും ഒരു കുതിരപ്പുറത്തു കയറാൻ പറഞ്ഞ് തൊട്ടിൽ അയാളുടെ കൈയിൽ കൊടുത്തു. താൻ ഒരു സാധാരണ കുതിരയെ ഓടിച്ചുകൊണ്ട് മുമ്പേ പുറപ്പെട്ടു. ഇയാളെക്കാൾ ഇളയവൻ ഉഗ്രി പിന്നിൽ ഒരു കുതിരപ്പുറത്തു കയറി ഒരു കുതിരയെ നടത്തിക്കൊണ്ടു വന്നു.

ശ്രദ്ധ ആവശ്യമില്ലായിരുന്നെങ്കിലും അതൊഴിവാക്കാനിഷ്ടമില്ലാതെ, കുറെ ദൂരം സാവധാനം പിന്നിട്ടശേഷം ഇവർ കഴിയുന്നത്ര വേഗത്തിൽ സംപാജെ ലക്ഷ്യമാക്കി പ്രയാണം തുടർന്നു.

# 5 കഥാപൂരണം

## 103

അപ്പംഗൊളത്തേക്ക് കാവൽക്കാരെ അയച്ചതിനുശേഷം രാജാവു ബസവനോടു പറഞ്ഞു "എടാ മുടന്താ, നാടകം നടന്ന സമയത്ത് നിന്റെ പടിമുതുക്കൻ അവിടെ നിന്ന് ആ ബ്രാഹ്മണച്ചെറുക്കനെ പ്രോത്സാഹിപ്പിച്ചിരുന്നു. അവനെ പിടിച്ചുകൊണ്ടുവരാൻ പറ. സ്വല്പം വിചാരണ ചെയ്യാം."

വൃദ്ധൻ എന്തോ സംസാരിച്ചെന്ന് ഇവർക്കു മനസ്സിലായി; സംസാരിച്ച സംഗതി ഇവർക്കെതിരായുള്ളതല്ലെന്ന് മനസ്സിലായില്ല. "അയാളെ വിളിക്കുന്നതെന്തിനാ തമ്പുരാനേ? ഞാൻ വിചാരണ ചെയ്തോളാം ! " എന്നു ബസവൻ പറഞ്ഞു.

ഒപ്പം ബസവന്, നാടകത്തിൽ മന്ത്രിയായഭിനയിച്ച് തന്റെ പേര് ബസവൻ എന്നു കള്ളം പറഞ്ഞ് തന്നെ അപമാനിച്ച ആ മുടന്തൻ യാചകനോടും കോപം തോന്നി. അയാൾ അവനെ നന്നായി ശിക്ഷിക്കണം എന്നു തീരുമാനിച്ചു.

രണ്ടാമത്തെ തീരുമാനം ഉടൻതന്നെ നടപ്പിൽ വരുത്താവുന്നതായിരുന്നു. തെണ്ടിയെ പിടിച്ചുകൊണ്ടുവരാൻ രണ്ടു കിങ്കരൻമാർ പുറപ്പെട്ടു.

തെണ്ടി മുടന്തൻ ലക്കൻ നാടകം തീർന്നപ്പോൾ തനിക്കെന്തോ ആപകടം വരാൻ പോകുന്നു എന്നു മനസ്സിലാക്കി. കളിയിൽ ചേരുവാനായി അവനെ കുറേപ്പേർ വിളിച്ചപ്പോൾ ആ കളി ഏതു തരത്തിലുള്ളതാണെന്ന് അവൻ മനസ്സിലാക്കിയിരുന്നില്ല; അതിൽ രാജാവിനെയും ആദ്ദേഹത്തിന്റെ മുടന്തൻ മന്ത്രിയെയും അവഹേളിക്കുന്നുണ്ട് എന്ന വിചാരമേ അയാൾക്കുണ്ടായിരുന്നില്ല. "നിനക്കു തോന്നിയതു പറയൂ, സൂരനാരായണപ്പൻ അതു ശരിയാക്കിക്കൊള്ളും. നീ എന്തു പറയണമെന്നതും പറഞ്ഞുതരും. പേരെന്താണെന്നു ചോദിച്ചാൽ ബസവൻ എന്നു പറയണം. അത്രമാത്രം" എന്ന് അവർ പറഞ്ഞിരുന്നു.

അവന്നാകട്ടെ, രാജാവിന്റെയും ദൂരെ നിന്നു വന്നിരിക്കുന്ന അതിഥികളുടെയും തിരുമുമ്പിൽ തനിക്കു കളിക്കുവാനൊരവ

സരം ലഭിച്ചുവല്ലോ എന്ന സന്തോഷമായിരുന്നു. ഈ സന്തോഷത്തോടെ അവൻ രംഗത്തെത്തി. സൂര്യനാരായണൻ രാജാവിനെയും ബസവനെയും വ്യംഗ്യമായി അപമാനിക്കുന്നതൊന്നും അവനു മനസ്സിലായില്ല. എന്നാൽ രാജാവു കോപാക്രാന്തനാവുകയും ബസവൻ എഴുന്നേറ്റുവരികയും മാചൻ തങ്ങളുടെ നേർക്കു കുതിക്കുകയും ചെയ്തപ്പോൾ ലക്കന് ഇതല്പം കൂടിപ്പോയി എന്നു മനസ്സിലായി. ജനക്കൂട്ടം എഴുന്നേറ്റ് രംഗത്തേക്ക് ഓടിവന്ന് സൂര്യനാരായണനെയും ഇവനെയും അവിടെനിന്ന് രക്ഷപ്പെടുത്തി. അരമനയുടെ പ്രാന്തപ്രദേശം വിട്ട് മുന്നോട്ടു പോയപ്പോൾ ഇവനെ ഒരു ചേരിയിലാക്കി "ഇപ്പോൾ എവിടെയെങ്കിലും ഒളിച്ചോ; നാളെ ഞങ്ങൾ വന്നുനോക്കിക്കോളാം!" എന്നു പറഞ്ഞു.

രാജാവു കോപിച്ചാൽ ഇവരാരും തന്നെ രക്ഷിക്കുകയില്ല എന്ന് ലക്കന് നന്നായറിയാം. ഇനി തനിക്ക് മടക്കേറിയുമായി വേഴ്ചയില്ല. മൈസൂറിലേക്ക് ഓടിപ്പോകുന്നതാണ് നന്ന്, എന്ന് നിരാശയോടെ അവൻ നിശ്ചയിച്ചു. പ്രഭാതത്തിനു മുമ്പേ കുശാലനഗരം ലക്ഷ്യമാക്കി പുറപ്പെട്ടു.

യാചകനെ പിടിച്ചുകൊണ്ടുവരാനായി ബസവനയച്ച സേവകൻമാർ, പതിവുസ്ഥലത്ത് അവനെ കാണാത്തതുകൊണ്ട് അവൻ എവിടെ പോയിരിക്കാമെന്ന് ചിന്തിച്ചുകൊണ്ടു നടന്നു. ഇവർ ലക്കനെ എന്തിനാണ് അന്വേഷിക്കുന്നതെന്നറിയാത്ത ഒരു വൃദ്ധ, അവൻ ഈ വഴിക്കു പോകുന്നതു കണ്ടു എന്നറിയിച്ചു. യാചകൻ കുറച്ചകലെയുള്ള ഒരു ഗ്രാമത്തിൽ മധ്യാഹ്ന ഭിക്ഷ എടുക്കുകയായിരുന്നു. ബസവനയച്ച ഒരു സേവകൻ യമദൂതനെപ്പോലെവന്ന് കൈത്തരിപ്പു തീരുന്നതുവരെ അവനെ മർദിച്ച് അവന്റെ കൈകളിൽ കയറുകെട്ടി മടക്കേറിയിലേക്ക് വലിച്ചുകൊണ്ടുവന്നു. അവനെ ബസവന്റെ മുന്നിൽ നിർത്തി.

ബസവൻ നായ്ക്കളുടെ തൊഴുത്തിൽ മേൽനോട്ടം നടത്തിക്കൊണ്ടിരുന്നപ്പോഴാണ് ഈ കുറ്റവാളി മുന്നിൽ വന്നത്. ഈ നിരാലംബനെ ബസവൻ നന്നായി ശകാരിച്ചു. "നമ്മെ കളിയാക്കത്തക്ക മട്ടിൽ തെണ്ടിത്തിന്നു നിനക്ക് അഹങ്കാരമായോ പന്നിയുടെ മോനെ?" എന്നലറി.

യാചകന് വാ തുറക്കാൻ കഴിഞ്ഞില്ല; അത്ര ഭയമായിരുന്നു. ബസവനു ചുറ്റും അയാളുടെ കൈയിൽനിന്നു തീറ്റ തിന്നു കൊണ്ട് കുറെ ശ്വാനൻമാർ പുലികളെപ്പോലെ ഇവന്റെ നേർക്കു നോക്കുന്നുണ്ടായിരുന്നു. ബസവന്റെ മുഖവും നായ്ക്കളുടെ കണ്ണും

ഇവന് യമലോകത്തിൻെറ മുഖവും കണ്ണുമാണെന്നു തോന്നി. ഭയത്താൽ വിറപൂണ്ട ശബ്ദത്തിൽ അവൻ "അയ്യോ - ഇല്ല - എൻെറ തേവരേ! രാജാവിനെയും മന്ത്രിയെയും വാഴ്ത്തുന്ന ഒരു കളികളിക്കുന്നു. മന്ത്രി ആവണം, സമ്മാനം തരാം എന്നു പറഞ്ഞു. ഉണ്ണാനില്ലാത്ത തെണ്ടി, അതു നന്നായെന്നു കരുതി. തെറ്റുപറ്റി" എന്നു പറഞ്ഞു.

"എൻെറ കാലു മുടന്തിയതാണെന്ന് ആക്ഷേപിക്കുവാൻ വേണ്ടി മുടന്തൻ വാ എന്ന് അവൻ വിളിച്ചാൽ അവിടെ വന്നു നില്ക്കണമെങ്കിൽ നിനക്ക് എത്ര അഹങ്കാരം ഉണ്ട്?"

"അയ്യോ തമ്പുരാനേ? അതു അടിയനെങ്ങനെ അറിയും? വരാൻ പറഞ്ഞു. വന്നു. അതു തെറ്റായിപ്പോയി."

"മുടന്തൻ എന്നു പറഞ്ഞത് നീ അറിഞ്ഞുകൊണ്ടോ അല്ലാതെയോ? പേരെന്തെന്നു ചോദിച്ചപ്പോൾ ബസവനെന്നു പറഞ്ഞല്ലോ. നിൻെറ പേരു ബസവനെന്നാണോ? "

"അയ്യോ തമ്പുരാനേ, അടിയനെ ബസവനെന്നു വിളിക്കാൻ അടിയൻെറ അച്ഛനും അമ്മയും ആരാണ്? ഒരഗതി. ആരോ മുടന്തൻ ലക്കൻ എന്നു പറഞ്ഞു. മുടന്തൻ ലക്കനായി. അടിയനെങ്ങനെ ബസവനാകും?"

"എങ്കിൽ നീ പേരു ബസവൻ എന്നാണെന്നെന്തിനു പറഞ്ഞു?"

"മന്ത്രി ബസവൻ ബുദ്ധിമാനാണെന്നു പുകഴ്ത്തണം. മന്ത്രി എന്നു പറഞ്ഞാൽ ബസവയ്യൻ, വേറെ പേരിലുള്ളവർ മന്ത്രി അല്ല എന്നു കാണിക്കണം എന്നു പറഞ്ഞു. പഠിപ്പിച്ചതു പറഞ്ഞുപോയി. തമ്പുരാനേ! തെറ്റു പറ്റിയെന്നു കരുതി കൃപയുണ്ടായി യജമാനൻ അടിയനെ വിടണം."

"എടാ കഴുതയുടെ മോനേ! കളിക്കരുതാത്ത കളി കളിച്ചിട്ട് ഇപ്പോൾ കരഞ്ഞു പറഞ്ഞാൽ ഞാൻ വിടുമോ? പിടിച്ചോ പുലയാടി മോനേ" എന്നു പറഞ്ഞ് ബസവൻ നാലു ചുവടു മുന്നോട്ടു വന്നു. തൻെറ കൈയിലിരുന്ന ചമ്മട്ടികൊണ്ട് ഇവൻെറ തലയിലും തോളിലും മർദിച്ചു. അടുത്ത നിമിഷത്തിൽ ബസവൻ വേണമെന്നു കരുതി വിട്ടതുകൊണ്ടോ, അതല്ല യജമാനൻെറ കോപം മനസ്സിലാക്കി സ്വയം തീരുമാനിച്ചിട്ടോ എന്തോ, ബസവൻെറ ഇടം കൈയിൽ നിന്നു സ്വതന്ത്രമായ ഗബ്ബി നിന്നിരുന്നിടത്തുനിന്ന് കുതിച്ചു ചാടി യാചകൻെറകഴുത്ത് കടിച്ചിഴച്ചു; അവൻ താഴെ വീണപ്പോൾ വീണ്ടും അവൻെറ മുഖത്തു കടിച്ചു.

യജമാനൻെറ തീരുമാനമെന്തെന്നറിയാതെ സേവകർ വെറുതെ നിന്നു. ശ്വാനൻ യാചകൻെറ മൂക്കു കടിച്ചെടുത്തു. അപ്പോൾ ബസവൻ "ഏ, ഇവിടെ വാ!" എന്ന് അതിനെ വിളിച്ചു. അപ്പോൾ സേവകർ അതിൻെറ മേൽ ചാടി വീണ് അതിനെ പിടിച്ചു നിർത്തി.

ഈ ആഘാതമേറ്റ യാചകൻ അർധജീവനോടെ വിലപിച്ചുകൊണ്ട് കിടന്നിരുന്നു. ബസവൻ "ഈ തെണ്ടി നായിൻെറ മോനെ അങ്ങോട്ടെങ്ങാനും വലിച്ചുകൊണ്ടു പോകൂ. ഇവിടെ കിടന്നു ചത്തേക്കും. ഇവിടാരാണിവനു കർമം ചെയ്യേണ്ടത്? "എന്നു പറഞ്ഞു. സേവകർ ഇവനെ പൊക്കിയെടുത്തു പുറത്തേക്കു കൊണ്ടുപോയി. രക്തം വാർന്ന് അവൻെറ ശരീരം നനഞ്ഞിരുന്നു; ദേഹത്തിലുണ്ടായിരുന്ന കീറിപ്പഴകിയ വസ്ത്രം ചോരയിൽ കുതിർന്നിരുന്നു. വേദന സഹിക്കാനാവാതെ അവൻ ഉച്ചത്തിൽ കരഞ്ഞു. അങ്ങനെ തന്നെ അവനെ ശ്വാനഗൃഹത്തിൻെറ പരിസരത്തു നിന്ന് പുറത്തേക്കു കൊണ്ടുപോയി അവിടെ തള്ളിയശേഷം സേവകർ തിരിച്ചുവന്നു.

ബസവൻ ചെയ്തത് അന്യായമെന്നോ തങ്ങളുടെ പെരുമാറ്റം ക്രൂരമെന്നോ ആ സേവകർക്കു തോന്നിയില്ല.

പുറത്ത് വഴിയിൽ കിടന്നുരുണ്ട് യാചകൻ വിലപിച്ചുകൊണ്ടിരുന്നപ്പോൾ ആരോ അവിടെ വന്നു; അവൻെറ സമീപത്തിരുന്ന് "എന്താണ്, എന്തു പറ്റി?" എന്നു ചോദിച്ചു.

"മന്ത്രി ബസവയ്യൻ എൻെറ നേർക്കു പട്ടിയെ വിട്ടു. അത് എൻെറ മൂക്കു തിന്നു കളഞ്ഞു" എന്നു പറഞ്ഞു

അവിടെ വന്നയാൾ സ്വാമി അപരമ്പനായിരുന്നു. അയാൾ യാചകനെ എഴുന്നേല്പിച്ചു നിർത്തി " ആ വീട്ടിൽ വാ, മുഖം തുടയ്ക്കാം" എന്നു പറഞ്ഞു.

യാചകൻെറ മുഖം കണ്ട് സ്വാമിക്ക് അനുകമ്പയെക്കാളേറെ ഭയം തോന്നി. നായ് പല്ലും മൂക്കിൻെറ എല്ലുമൊഴിച്ച് മാംസഭാഗം മുഴുവൻ കടിച്ചെടുത്തിരുന്നു.

സ്വാമി, യാചകനെ സമീപത്തുള്ള വീടുവരെ നടത്തിക്കൊണ്ടുപോയി, വീട്ടുകാരെ വിളിച്ച് 'കുറച്ചുവെള്ളം തരൂ' എന്നു പറഞ്ഞു. വീട്ടുകാർ കൊണ്ടുവന്ന വെള്ളം നിറച്ച ചെമ്പു പാത്രം തൻെറ കൈയിലെടുത്ത് യാചകൻെറ ശരീരം മെല്ലെ കഴുകി. "സ്വല്പം കുങ്കുമം തരുമോ?" എന്ന സ്വാമികളുടെ അപേക്ഷ കേട്ട് വീട്ടുകാർ

കൈ നിറയെ കുങ്കുമം കൊണ്ടുവന്നു കൊടുത്തു. സ്വാമി അതു മുറിവിൽ പുരട്ടി. തൻെറ വസ്ത്രാഞ്ചലം കീറി മുറിവിൽ ചുറ്റി തലയുടെ പിന്നിൽ കെട്ടി. "ബോപ്പണ്ണ മന്ത്രിയുടെ അടുത്തുപോയി എന്തു സംഭവിച്ചെന്നു പറയൂ; സഹായത്തിന്നപേക്ഷിക്കൂ" എന്ന് യാചകനോടു പറഞ്ഞു. യാചകൻ സഹിക്കാനാവാത്ത വേദന എങ്ങനെയോ കടിച്ചമർത്തി, "അയ്യയ്യോ! അപ്പപ്പാ!" എന്നു ഞരങ്ങിക്കൊണ്ട് ബോപ്പണ്ണൻെറ ഗൃഹത്തിലേക്കു പുറപ്പെട്ടു.

സ്വാമി വീട്ടുകാരുടെ പാത്രം അവർക്കു തിരികെകൊടുത്ത് "കുടകിലെ ആളുകൾ ഗവട്ടമൃഗങ്ങളായി" എന്ന് ഉള്ളിൽ പറഞ്ഞുകൊണ്ട് തൻെറ വഴിക്കുപോയി.

## 104

തന്നെ അപമാനിച്ച യാചകനു ശിക്ഷ നല്കി, തൻെറ സ്വന്തം ജോലികൾ തീർത്ത് ബസവൻ ഉത്തയ്യതക്കനെ വിചാരണ ചെയ്യേണ്ട കാര്യത്തിലേക്കു ശ്രദ്ധ തിരിച്ചു.

ഇത്തരം ജോലിക്ക് ഇയാളുടെ കിങ്കരൻമാരായി നൂറിലേറെ റൗഡികളുണ്ട്. ഇവരിൽ നാലുപേർ നേതാക്കൻമാരാണ്. ഓരോരുത്തരുടെയും കീഴിൽ ഇരുപതു മുപ്പത് ആളുകൾ കിങ്കരൻമാരായി വർത്തിക്കുന്നു.

ഈ നേതാക്കൻമാരിലാരെയെങ്കിലും വിളിപ്പിക്കുവാൻ ബസവൻ സേവകനെ അയച്ചാൽ അവിടെ ഏതോ ഇത്തിരി വലിയ കാര്യം നടക്കുവാൻ പോകുന്നു എന്ന് അരമനയിലെ സേവകർ മനസ്സിലാക്കും. ഈ വാർത്ത പരന്നാൽ നാട്ടിലെ പ്രമുഖരിൽ ആരെപ്പറ്റിയോ അപകടകരമായ ആലോചന നടക്കുന്നുണ്ടെന്ന് ഇവർക്കൊക്കെ സംശയമാവും. ഈ ദിവസം ബസവൻ റൗഡിക്കൂട്ടത്തിൽപ്പെട്ട മാലിഗനെ വിളിക്കുവാൻ ആളെ അയച്ചപ്പോൾ സംഗതി എന്താണെന്ന് കാവല്ക്കാരൻ മാചൻ സൂത്രത്തിൽ മനസ്സിലാക്കി.

അരമനയിലെ എല്ലാത്തരം സേവകരുടെ കൂട്ടത്തിലും അയാളുടെ ആളുകൾ ഒന്നു രണ്ടുപേരുണ്ടായിരുന്നു. ബസവൻ മാലിഗനോടു പറഞ്ഞ കാര്യങ്ങൾ കേട്ട ഇത്തരക്കാർ അത് മാചനെ അറിയിച്ചു.

"അരമനയിലെ ബഹുമതിയായി പടി വാങ്ങിക്കുന്ന ഉത്തയ്യതക്കൻ ബോപ്പണ്ണമന്ത്രിയുടെ ഭവനത്തിൽ പോയിരിക്കുന്നു. അയാൾ നാടകത്തിൽ രാജാവിന് അപമാനം വരുന്ന കാര്യങ്ങൾ

സംസാരിച്ച നടൻമാരെ പ്രോൽസാഹിപ്പിച്ചു. അയാൾ എവിടെയെങ്കിലും ഒറ്റയ്ക്കു പോകുമ്പോൾ നിൻെറ കൂട്ടത്തിലുള്ളവരാരെങ്കിലും അയാളുടെ കരണത്തും പുറത്തും നന്നായി നാല് അടി കൊടുക്കുക. കൊല്ലേണ്ട. നന്നായി ഏൽക്കത്തക്ക മട്ടിൽ നാലു കൊടുക്കുക" ഇതായിരുന്നു മാലിഗനു ലഭിച്ച ആജ്ഞ.

ഈ സംഗതി മനസ്സിലായപ്പോൾ മാചയ്യൻ നാരായണദീക്ഷിതനെ അറിയിച്ചു. ദീക്ഷിതൻ ഇക്കാര്യമൊന്നും പറയാതെ തൻെറ കൂട്ടത്തിലുള്ള ഒരു മനുഷ്യനെ ഉത്തയ്യതക്കൻെറ രക്ഷയ്ക്കായി നിയോഗിച്ചു. "തക്കൻ എവിടെയെങ്കിലും ഒറ്റയ്ക്കായിപ്പോയാൽ കുറെ ദൂരെയായി നിൻെറ പാടിന് നീയും പിന്നിൽ നടന്നു പോകണം. ആരെങ്കിലും അദ്ദേഹത്തിൻെറ മേൽ ചാടിവീണാൽ സഹായിക്കണം" എന്നു സൂചിപ്പിച്ചു.

തക്കനോട് ഈ മുൻകരുതലിൻെറ കാര്യം പറയുവാൻ ഇവരിലാർക്കും ഇഷ്ടമില്ല. തങ്ങളുടെതായി ഒരു സംഘമുണ്ട്, സംഘത്തിന് രണ്ടു അടയാളവാകൃങ്ങളുണ്ട്, എന്നതൊന്നും പരസ്യമാക്കേണ്ട സമയമിതല്ല. മൊത്തത്തിൽ നമ്മുടെ ജോലി നാം നിർവഹിക്കണം, തങ്ങൾക്ക് ഒരു സംഘമുണ്ടെന്നതു രഹസ്യമായിരിക്കണം.

കാവേരിമക്കളുടെ കൂട്ടം തല്ക്കാലം ഇതിലധികം മുന്നോട്ടു വരത്തക്ക നിലയിലായിരുന്നില്ല. ' ധർമത്തിൻെറ വഴി വിടേണ്ട' എന്നു പറഞ്ഞ് വൃദ്ധൻ ദീക്ഷിതർ വീരണ്ണൻെറ കൈകൾ കെട്ടിയിരുന്നു. പടയാളി ഉത്തയ്യന് അപകടം വന്നേക്കുമോ എന്നതിൽ സ്വാമി കൂടുതൽ ജാഗ്രതയുള്ളവനായിരുന്നു. ഉത്തയ്യൻ അതിർത്തിയിലാണ്. സംഘത്തിന് കൂടുതലെന്തു ചെയ്യാൻ കഴിയും?

ബസവനിൽ നിന്ന് ആജ്ഞ ലഭിച്ച മാലിഗൻ അതു നിറവേറ്റാൻ അനാവശ്യമായ താമസം വരുത്തിയില്ല. അന്ന് സന്ധ്യയ്ക്ക് തക്കൻ തൻെറ പണമിടപാടുകാരൻെറ കടയെ ലക്ഷ്യമാക്കി ചന്തയിലേക്കു പോകുമ്പോൾ ആളധികമില്ലാത്ത സ്ഥലത്തുവച്ച് ആരോ ഒരുത്തൻ ഒരു മൂലയിൽ നിന്ന് "എടാ! എൻെറ ദൈവമേ, എന്തൊരു പുലിമീശ!" എന്നു പറഞ്ഞു.

ആരാണ് തൻെറ മീശയെപ്പറ്റിപ്പറയുന്നത് എന്ന് അറിയാൻ തക്കൻ അവൻെറ നേർക്കു തിരിഞ്ഞു.

ആ മനുഷ്യൻ: "എന്താ മുത്തച്ഛാ? ഞാനാണു പറഞ്ഞത്."

"എന്താണു മീശയെപ്പറ്റി പറഞ്ഞത്?"

"വേണ്ടതു പറഞ്ഞു, നിങ്ങൾക്കെന്താ?"

"എന്നെ നോക്കിയല്ലേ പറഞ്ഞത്?"

"ഓഹോ! മുത്തച്ഛാ, നാട്ടിലാകെ നിങ്ങളുടെ ഒരു മീശയേ ഉള്ളോ?"

"നാട്ടിൽ വേറെ മീശയുണ്ട്. ഇവിടെ നീ പുലിമീശ വേറെ ഏതു കണ്ടു?"

"നിങ്ങളുടെ തന്നെയാകട്ടെ. നന്നായിരിക്കുന്നു എന്നു പറഞ്ഞു കൂടേ?"

"പറഞ്ഞുകൂടേ .........മോനേ ! മുടി നരച്ചെന്നു കരുതി കോപം നരയ്ക്കുമോ? അഹങ്കരിച്ചാൽ ശരിയാക്കുന്നുണ്ട്."

"മനസ്സിലായി മുത്തച്ഛാ! വരുന്നുണ്ട്. ശരിയാക്കിത്തരുമോ? വലിയ മീശയുണ്ടെന്നു കരുതി നീ രാജാവാണോ?"

ഇവർ തമ്മിൽ ഈ സംസാരം നടക്കുന്ന സമയത്ത് ചുറ്റുപാടും നിന്ന് ഏഴെട്ടുപേർ വന്ന് ഇവരുടെ ചുറ്റും നിന്നു. വൃദ്ധൻെറ വാക്കിനും എതിരാളിയുടെ വാക്കിനും 'ഓഹോ' എന്നും 'ആഹാ'എന്നും ഒരുത്തൻ കളിയാക്കി, ഒരുത്തൻ ചിരിച്ചു. എന്നിട്ടും എല്ലാവരും വഴിയിലെ വഴക്കു കാണുന്ന സന്തോഷത്തോടെ നിന്നു. ദീക്ഷിതനാരായണൻെറ ആളും വന്ന് കൂട്ടത്തിൽ ഒരരുകിൽ സംഭവങ്ങളെല്ലാം നോക്കിക്കൊണ്ട് കാത്തുനിന്നു.

തക്കൻ: "പുലയാടിമക്കളെ പൊള്ളിക്കാൻ രാജാവു വരണോ കഴുവേറി മോനെ? എന്തഹങ്കാരമാണു സംസാരിച്ചത്? "

റൗഡിയുടെ കൂട്ടുകാരൻ:"ആരാ ഈ മുതുക്കൻ, വായ് നിറച്ചഹങ്കാരമാണ്. രണ്ടു കൊടുക്ക്. ബുദ്ധി വരട്ടെ."

തക്കൻ: "ഏതവനാ അടിക്കുന്നത്? അടിക്ക്. കാണാം" എന്നു പറഞ്ഞ് തൻെറ കൈയിലിരുന്ന വടി ഉയർത്തി. ഉടൻ തന്നെ കൂട്ടത്തിലുണ്ടായിരുന്ന ഏതോ ഒരുത്തൻ "അയ്യോ!" എന്നു വിലപിച്ചു. മറ്റൊരുത്തൻ "എടാ, മുതുക്കനെ പിടിച്ചോ ! " എന്നു പറഞ്ഞു. വേറെ രണ്ടുപേർ വൃദ്ധൻെറ മേൽ ചാടി വീണു. ഒരുത്തൻ അയാളുടെ വസ്ത്രത്തിൽ പിടിച്ചു. മറ്റൊരുത്തൻ പിന്നിൽ നിന്ന് അയാളുടെ അരക്കെട്ടിൽ ചുറ്റിപ്പിടുച്ചു. വൃദ്ധൻെറ കൈയിലുണ്ടായി

രുന്ന വടി പിടിച്ചു വാങ്ങി ആദ്യത്തെ റൗഡി തക്കനെ തല്ലാനൊരുങ്ങി.

ദീക്ഷിതൻെറ ആൾ ഇവരുടെ പിന്നിൽ നിന്നിരുന്നു. അയാൾ വടി പിടിച്ചെടുത്തു. "എന്താനാ സ്വാമീ മുത്തച്ഛനെ അടിക്കുന്നത്? അദ്ദേഹത്തിൻെറ പാട്ടിനു പോകട്ടെ. വിട്" എന്നു പറഞ്ഞു.

റൗഡി തൻെറ കൃത്യനിർവഹണത്തിൽ ഈ തടസ്സം പ്രതീക്ഷിച്ചിരുന്നില്ല. അവൻ പുതിയ മനുഷ്യൻെറ നേർക്ക് തിരിഞ്ഞ് "ഇവനാരാ വന്നിരിക്കുന്നത്? കൊടുക്ക് അവനും രണ്ട് !" എന്ന് പറഞ്ഞ് അയാളുടെ മേൽ ചാടി വീണു. തക്കൻെറ ചുറ്റും നിന്നവരിലധികവും ഇയാളുടെ നേർക്കു തിരിഞ്ഞു. ദീക്ഷിതൻെറ ആൾ വടി വീശിക്കൊണ്ട് ധൈര്യം വിടാതെ "കാവേരി മക്കൾ, കാവേരി മക്കൾ !" എന്നു കൂകി വിളിച്ചു. റൗഡികൾ അയാളുടെ മേൽ ചാടി വീണു. വടി വീശിക്കൊണ്ടു തന്നെ മറ്റവൻ വീണ്ടും അത്ര ധൈര്യത്തോടെ ഈ വിളി വീണ്ടും വിളിച്ചു. ഏതോ ഗൃഹത്തിൽ നിന്ന് "മക്കളുടെ അമ്മ!" എന്ന ശബ്ദം വന്നു. അപ്പോൾ തന്നെ കുറച്ചകലെ ഒരുത്തൻ വടിയും പിടിച്ചു കൊണ്ടു വരുന്നതു കണ്ടു. ആ മനുഷ്യനും "കാവേരി മക്കൾ !" എന്ന് കൂകി വിളിച്ചു കൊണ്ടിരുന്നു. "മക്കളുടെ അമ്മ !, മക്കളുടെ അമ്മ!" എന്നു കൂകിക്കൊണ്ട് ഒന്നു രണ്ടു നിമിഷങ്ങൾക്കുള്ളിൽ ചന്തയുടെ ഭാഗത്തുനിന്നും, തെരുവിൽ നിന്നുമായി എട്ടുപത്തുപേർ വടി ചുഴറ്റിക്കൊണ്ടു വന്നു.

ഇത്ര ആളുകളെ നേരിടേണ്ടിവന്നേക്കുമെന്ന് മാലിഗൻെറ റൗഡികൾ വിചാരിച്ചിരുന്നില്ല. അവനും അവൻെറ അനുയായികളും ഓടാൻ തുടങ്ങി. ഉത്തയ്യതക്കനെ രക്ഷിച്ചവർ അയാളുടെ ചുറ്റും നിന്നിരുന്നു. ദീക്ഷിതൻെറ ആൾ "എങ്ങോട്ടുപോകണം മുത്തച്ഛാ? നടന്നോളൂ, രണ്ടുപേർ കൂടെ വരാം" എന്നു പറഞ്ഞു.

തക്കൻ: "ഇതാരാപ്പാ എൻെറ മേൽ ചാടിവീണവർ? കാലു ചൊറിഞ്ഞു ലഹളയ്ക്കുവന്നതാണല്ലോ?"

ദീക്ഷിതൻെറ ആൾ : "ആരോ തെണ്ടി റൗഡികൾ. വഴക്കുണ്ടായേക്കുമെന്നു കരുതി ആളുകളെ വിളിച്ചു."

തക്കൻ: "ദൈവമായി വന്നു. ദൈവത്തെപ്പോലെ കാത്തു, നിങ്ങൾ ആരാണ്?"

"ഞാൻ വലിയവനൊന്നുമല്ല. പോട്ടെ. ഞാൻ കൂകി. ഇവർ ഓടി വന്നു. നിങ്ങൾക്കെവിടെയാണു പോകേണ്ടത്? പറയിൻ. രണ്ടുപേർ കൂടെ വരാം."

"നിങ്ങൾ നിങ്ങളുടെ ജോലിവിട്ട് എന്റെ കൂടെ എന്തിനാണു വരുന്നത്? ഞാൻ ചെയ്യേണ്ട ജോലി എന്താണ്? നിങ്ങളുടെ പാട്ടിന് നിങ്ങൾ പൊയ്ക്കോളിൻ. ഞാൻ ബോപ്പണ്ണമന്ത്രിയുടെ ഭവനത്തിൽ പോവുകയാണ്."

"അങ്ങനെയോ? എനിക്കും അവിടം വരെ പോകണമായിരുന്നു. വരൂ, ഒപ്പം പോകാം."

"സ്വന്തം നാട്ടിൽ നിങ്ങൾ കൂട്ടുവേണോ അപ്പാ? ഞാൻ പൊയ്ക്കൊള്ളാം."

"നാട്ടിൽ വച്ചു തന്നെ ലഹളയുണ്ടായല്ലോ. ഇനിയൊരുത്തൻ ഇങ്ങനെ ചെയ്താലോ? എനിക്കു ജോലിയൊന്നുമില്ല. കൂടെ വരാം."

"അതും ശരിയാണ്. കാട്ടിലൂടെ പോയാൽ പുലി വിടില്ല. നാട്ടിലൂടെ പോയാൽ തെണ്ടികൾ ലഹളയ്ക്കു വിളിക്കുന്നു. നാടു കാടിനെക്കാൾ നശിച്ചു."

ഇപ്രകാരം പറഞ്ഞ് വൃദ്ധൻ ദീക്ഷിതന്റെ ആളൊന്നിച്ച് ബോപ്പണ്ണന്റെ ഗൃഹത്തിലേക്കു തിരിച്ചു. അവിടെയുണ്ടായിരുന്ന കാവേരിമക്കൾ അയാളെ തൊഴുത് അവിടെ നിന്നു പിരിഞ്ഞുപോയി. തക്കൻ താമസസ്ഥലത്തു വന്ന് തന്നെ രക്ഷിച്ച മനുഷ്യനോട് രണ്ടു വാക്കു സംസാരിക്കുവാനായി അയാളുടെ ഭാഗത്തേക്കു തിരിഞ്ഞു. അയാൾ അവിടെ ഉണ്ടായിരുന്നില്ല. വൃദ്ധൻ അകത്തുപോയി നടന്ന സംഗതിയെല്ലാം വീട്ടുകാരെ അറിയിച്ചു.

## 105

അപ്പംഗൊളത്തുനിന്നു പുറപ്പെട്ട ചെന്നബസവൻ ചോമനോട് "സംപാജിക്കുപോകണം ചോമാ" എന്നു പറഞ്ഞു. ചോമൻ, ചെന്നബസവയ്യൻ, തുക്രൻ, ഉഗ്രി എന്നീ ക്രമത്തിൽ ഇവർ ഹരിദാരി (ഹരിദാരി- ദൂരം സംബന്ധിച്ച ഒരു അളവ്) ദൂരം ആവുന്നത്ര വേഗത്തിൽ പിന്നിട്ടു. അപ്പോൾ കുട്ടി ഉച്ചത്തിൽ കരഞ്ഞു. ചെന്നബസവൻ കുതിരയെ നിർത്തിച്ചു. ആ കുഞ്ഞിനെ എടുത്ത് പാലുകൊടുത്തു സമാധാനിപ്പിച്ച് കിടക്ക ശരിയാക്കി വീണ്ടും കുട്ടിയെ തൊട്ടിലിൽതന്നെ കിടത്തി.

കുതിരയുടെ ഓട്ടത്തിൽ കുട്ടിക്ക് അതിയായ കുലുക്കം തട്ടാത്ത മട്ടിൽ തൊട്ടിലിൽ ഒരു നാട കുറുകെ കെട്ടിയിരുന്നു.

കുട്ടിയെ തൊട്ടിലിൽ കിടത്തി, ദേവമ്മാജി നാട ശരിയായി കെട്ടുവാൻ. തുക്രനോടു പറഞ്ഞു. "ആകട്ടെ അമ്മേ!" എന്നു പറഞ്ഞ് അവർ നാട ശരിയായി കെട്ടി.

വെളുത്തവാവു കഴിഞ്ഞ് രണ്ടു ദിവസമായിരുന്നു. ഇടതൂർന്ന മരങ്ങളുടെയും ഇലകളുടെയുമിടയിൽ വെളിച്ചവും ഇരുട്ടും ഇടകലർത്തി ചന്ദ്രൻ പ്രശോഭിച്ചിരുന്നു. ഈ പ്രദേശത്തെ വഴികളെല്ലാം ചോമനു നന്നായി അറിയാം. കണ്ണുകെട്ടി വിട്ടാൽ പോലും അയാൾക്ക് വഴിതെറ്റാതെ പോകാനാകും. അത്രമാത്രം സ്ഥലപരിചയം അയാൾക്കുണ്ട്.

വഴി അധികവും മലകളിലൂടെ ഏറിയും ഇറങ്ങിയും പൊയ്ക്കൊണ്ടിരുന്നു. അതു ചിലപ്പോൾ താഴ്ന്ന പ്രദേശങ്ങളിലൂടെ പോകും, അത്തരം സ്ഥലങ്ങളിൽ നീർച്ചാലുകൾ കാണും. ചാലുകൾ കുതിരകൾ അനായാസമായി കടന്നിരുന്നു. രണ്ടുചാലുകൾ മാത്രം അല്പം വീതിയും ആഴവുമുള്ളതായിരുന്നു. അവിടെ എത്തിയപ്പോൾ ചോമൻ "ഈ ചാലുകൾ കടക്കണം തമ്പുരാനേ. എന്റെ കുതിര കടക്കും. അങ്ങയുടെതും കടക്കും, ഉറച്ചിരുന്നാട്ടെ" എന്നു പറഞ്ഞു.

മുന്നിൽ യാത്ര ചെയ്തിരുന്നവൻ ചാലു കടന്നപ്പോൾ മറ്റുള്ള കുതിരകളും അതു ചാടിക്കടന്നു. എല്ലാരും സുരക്ഷിതരായിരുന്നു. പ്രയാണം തുടർന്നു.

വഴിയിൽ അവിടവിടെയായി ഒന്നു രണ്ടു കുടിലുകളുണ്ടായിരുന്നു. അവിടെ ഉണ്ടായിരുന്നവർ രാത്രിയാത്രക്കാർക്കു വേണമെങ്കിൽ സഹായം നൽകുവാനുള്ള കാവലാളുകളായിരുന്നു. രണ്ടുമൂന്നു സ്ഥലങ്ങളിൽ ഇവർ "ആരാ കുതിരക്കാർ?" എന്നു ചോദിച്ചു. ചോമൻ "അരമനയിലെ സേവകരാണ്. സംപാജിക്കു പോകുന്നു" എന്നു പറഞ്ഞു. കാവൽക്കാർ "ഒപ്പം വരണോ?" എന്നു ചോദിച്ചു. ചോമൻ " വേണ്ട. ഞങ്ങൾ തന്നെ നാലുപേരുണ്ട് " എന്നു മറുപടി കൊടുത്തു. കാവൽക്കാർ ഒന്നും തുടർന്നു ചോദിച്ചില്ല. ആരും പുറത്തുവന്നു നോക്കിയില്ല. ഇമ്മാതിരിയുള്ള രാത്രി സഞ്ചാരം ഇവർക്കെല്ലാം ശീലമാണ്.

വഴിയും വിഷമം പിടിച്ചതായിരുന്നില്ല. ഏതെങ്കിലും വിധത്തിൽ ഏതെങ്കിലും യാത്രക്കാരന് ഒരു കൊല്ലം അപകടം പറ്റിയെന്നിരിക്കട്ടെ, അതുണ്ടായ സ്ഥലം ഏതു ഗ്രാമാതിർത്തിയിലാണെന്നന്വേഷിച്ച്, ആ ഗ്രാമത്തിലെ ഗൗഡാധികാരി റൗഡികളെ പിടിക്ക

ണമെന്ന് ഉത്തരവാകും. പിടിക്കാതിരുന്നാൽ യാത്രക്കാർക്കുണ്ടായ നഷ്ടം ഗ്രാമക്കാർ നൽകണമെന്നാണ് ചട്ടം.

ഈ വ്യവസ്ഥയുടെ ഫലമായി, ഏതെങ്കിലും ദേശത്തെ റൗഡികൾക്ക് മുഠാളത്തം കാണിക്കണമെന്നു തോന്നിയാൽ അവർ കുടകു വിട്ടുപോകുമായിരുന്നു, തങ്ങളുടെ നാട്ടിൽ കുറ്റമൊന്നും ചെയ്തിരുന്നില്ല.

വഴിയിൽ കാവൽക്കാർ ഇങ്ങനെ ചോദിച്ചേക്കുമെന്ന് ചോമൻ പ്രതീക്ഷിച്ചിരുന്നു. അവരിൽ പലർക്കും ഇവ്രെ അറിയുകയും ചെയ്യാം. സംപാജെയുടെ സമീപത്തുമാത്രം അതിർത്തി കാവൽക്കാർ യാത്രക്കാരെ നിർത്തി അവരാരെന്നു പരിശോധിക്കുന്ന പതിവുണ്ട്. അവിടെ എങ്ങനെയെങ്കിലും സൂത്രത്തിൽ മുന്നോട്ടുപോകാൻ കഴിഞ്ഞാൽ ഒരു ഹരിദാരിക്കുള്ളിൽ അതിർത്തിതന്നെ കടക്കാൻ കഴിയും. ചോമൻ ചെന്നബസവയ്യനോട് "സംപാജെ അടുക്കുമ്പോൾ ഞാൻ കാവൽപ്പുരയുടെ മുമ്പിൽ പോകാം തമ്പുരാനേ. നിങ്ങളുടെ കുതിര താഴത്തെ വഴിയിൽ കൂടി പോകട്ടെ. ഉഗ്രി വഴി കാണിക്കും. കാവൽക്കാർ വിളിച്ചാൽ ഞാൻ സംസാരിച്ചോളാം. നിങ്ങൾ പതുക്കെ രക്ഷപ്പെട്ടുകടന്നോളൂ. അവരെ സമ്മതിപ്പിച്ച് ഞാൻ വന്നുചേർന്നോളാം" എന്നു പറഞ്ഞു. ചെന്നബസവയ്യൻ "അങ്ങനെ ചെയ്യാം" എന്നു പറഞ്ഞു.

സംപാജെയിലെ കാവൽപുര എത്തി. ചരിവിലുള്ള വഴിയിൽ ഉഗ്രിയുടെ കുതിര മുന്നിൽ, ചെന്നബസവയ്യന്റെ കുതിര നടുവിൽ, തുക്രന്റെ കുതിര ഒടുവിൽ ഇങ്ങനെ ഇവർ പുറപ്പെട്ടു. കാവൽപ്പുരയുടെ മുന്നിലുള്ള വഴിയിൽ ചോമൻ എത്തി.

കാവൽപ്പുരയുടെ വാതിൽക്കൽ ഇരുന്ന് ഉറക്കം തൂങ്ങിക്കൊണ്ടിരുന്ന കാവൽക്കാരൻ ചോമനെ കാണുന്നതിനു മുമ്പുതന്നെ ചരിവിലൂടെ പൊയ്ക്കൊണ്ടിരുന്ന കുതിരകളെ കണ്ടു., "ആരപ്പാ അത്?" എന്നു വിളിച്ചുചോദിച്ചു. തന്നെപ്പറ്റിയാണ് അവൻ ചോദിച്ചതെന്ന മട്ടിൽ "ഞാനാണ്, അരമനയിലെ ആള്" എന്നു പറഞ്ഞു.

"ചരിവിലൂടെ ആരാണ് പോകുന്നത്?"എന്നു ചോദിച്ച് കാവൽക്കാരൻ "നിങ്ങൾ ആരാണെന്നു പറഞ്ഞിട്ടു പോകൂ" എന്നു വിളിച്ചു കൂകി. അവിടെനിന്ന് മറുപടി വന്നില്ല, കാവൽക്കാരൻ "കൂട്ടുവേണോ?" എന്നു വിളിച്ചു ചോദിച്ചു. അതിനും മറുപടി ലഭിച്ചില്ല. കാവൽക്കാരൻ "ഇവരാരോ ഒളിച്ചുപോകുന്നല്ലോ. നായകനെ വിളിക്കണം" എന്നു പറഞ്ഞു.

ചോമൻ "നീ കൂകിയത് അവർ കേട്ടോ ഇല്ലയോ? ഒളിച്ചുപോകുന്ന കുതിരക്കാരാരാ?" എന്നു ചോദിച്ചു.

"അവരാരാണെന്നറിഞ്ഞില്ലല്ലോ? നാളെചോദിച്ചാൽ പറയണമല്ലോ."

"ഞാൻ പോയി അറിഞ്ഞുവരട്ടേ?"

"വേഗം പോകൂ. ഇല്ലെങ്കിൽ നമുക്ക് അപകടമാണ്. ഞാനും ഒന്നിച്ചു വരാം."

ചോമൻ കുതിരയെ മുമ്പെ നടത്തി. കാവൽക്കാരൻ അവന്റെ പിറകിലെത്തി. ചരിവിലൂടെയുള്ള വഴി നൂറുവാര പോയാൽ വലിയവഴിയിലെത്തും ചോമൻ കുതിരയെ കുറച്ചോടിച്ച് "ആരാ കുതിരക്കാർ? ഞങ്ങൾ ഓടിച്ചുകൊണ്ടുവരാം നിർത്തേണ്ട" എന്ന് മുന്നിൽ പോയവരോട് ഉച്ചത്തിൽ വിളിച്ചുപറഞ്ഞു. ചെന്നബസവയ്യന് അതിന്റെ അർഥം മനസ്സിലായി. "അതിർത്തി കടക്കുന്നതുവരെ കുതിര ഓടട്ടെ, നില്കേണ്ട" എന്ന് അയാൾ തുക്രന് ഉത്തരവുകൊടുത്തു. കാവൽക്കാരന്റെ കൈയിൽപെട്ടേക്കുമെന്ന ഭയം കൊണ്ട് പ്രാണൻ കളഞ്ഞുള്ള ഓട്ടത്തിൽ ഒരു നാഴികകൊണ്ടു തന്നെ ഇവർ ഹരിദാരി ദൂരം പിന്നിട്ട് അതിർത്തിക്കപ്പുറത്തെത്തി.

ഇത്രയുമായപ്പോൾ ചോമൻ "ഞാൻ പറഞ്ഞത് അവർ കേട്ടില്ലല്ലോ. ഉരിയാടിയേ ഇല്ല. നീയെന്തിനാ വരുന്നത് ഞാൻ ചോദിച്ചോണ്ടു വരാം"എന്നു പറഞ്ഞ് അവരുടെ പിന്നാലെ കുതിരയെ ഓടിച്ചു. "വരാം" എന്ന് അയാൾ പറഞ്ഞത് കാവൽക്കാരനെ സമാധാനിപ്പിക്കാനാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഇവർ ചതിച്ചു എന്ന് കാവൽക്കാരൻ മനസ്സിലാക്കി. നായകനെ വിളിച്ച്, നായകൻ കുതിരപ്പുറത്തു പിൻതുടർന്നു വന്നിട്ടു വേണമല്ലോ തങ്ങളെ തടഞ്ഞു നിർത്തുവാൻ? ഇതിന് അരനാഴിക വേണം. അരനാഴികയ്ക്കുള്ളിൽ തങ്ങൾ അതിർത്തിക്കപ്പുറത്തെത്തും. പിന്നെ ഭയപ്പെടാനില്ല എന്ന് ചോമൻ വിചാരിച്ചു. ചെന്നബസവയ്യൻ, തുക്രൻ, ഉഗ്രി ഇവർ അതിർത്തി കടന്ന് കുതിരയെ നിർത്തി ഏതാനും നിമിഷങ്ങൾക്കുള്ളിൽ ചോമനും കുതിരയെ ഓടിച്ചുവന്ന് ഇവരുടെ കൂട്ടത്തിൽ ചേർന്നു.

ചെന്നബസവയ്യൻ അയാളോട് "ആരും തടയാൻ വന്നില്ല, അല്ലേ?" എന്നു ചോദിച്ചു.

ചോമൻ "തടയാൻ വരുന്നതാരാ? കുതിരയുടെയും ജീനിയുടെയും പട്ടിന്റെയും കാര്യമല്ലേ? "കണ്ണിൽ നിന്നു മറഞ്ഞാൽ പിന്നെ

അവരിവിടെ വന്നു നമ്മളോടു വഴക്കുണ്ടാക്കുകയില്ല" എന്നു പറഞ്ഞു.

ഇത്രയുമായപ്പോഴേക്കും കോഴികൂകുന്ന സമയം കഴിഞ്ഞിരുന്നു. ചന്ദ്രികയോടൊപ്പം അരുണോദയത്തിന്റെ മങ്ങിയ വെളിച്ചവും ചേർന്ന് ഉദയമായെന്ന പോലെ തോന്നിച്ചിരുന്നു.

ചോമന്റെ സംസാരം തീർന്നപ്പോൾ തുക്രൻ തന്റെ കുതിരപ്പുറത്തിരുന്നു കൊണ്ടുതന്നെ "അയ്യോ ഇതെന്തപ്പ!" എന്നു പറഞ്ഞു. തന്റെ മുന്നിലുണ്ടായിരുന്ന തൊട്ടിലിലേക്ക് പെട്ടെന്നു നോക്കി.

അയാളുടെ ഭയം നിറഞ്ഞ വാക്കു കേട്ടപ്പോൾ തന്നെ ഇവരെല്ലാം, ആരോ കുതിരപ്പുറത്തു വരുന്നുണ്ടോ എന്ന് തങ്ങൾ പിന്നിട്ട വഴിയിലേക്കു നോക്കി. അവിടെ ആരെയും കണ്ടില്ല. ഇവന്റെ ഭയത്തിന്റെ കാരണമെന്തെന്നറിയാൻ അവർ ഇവനെ നോക്കി. തുക്രൻ "തൊട്ടിയിൽ കുഞ്ഞില്ലേ" എന്നു പുലമ്പി.

## 106

തുക്രന്റെ വിതുമ്പൽ എല്ലാവരുടെയും ഹൃദയത്തിൽ ശൂലമെന്നോണം തറച്ചു. ദേവമ്മാജി "അയ്യോ" എന്നു വിലപിച്ചു കൊണ്ട് ഭർത്താവിന്റെ അരയിൽനിന്നു പിടിവിട്ട് താഴേക്കു ചാടുവാൻ ശ്രമിച്ചു. ഭർത്താവിന്റെ ശരീരത്തിൽ തട്ടി താഴെവീണു.

ഇതിനു മുമ്പുതന്നെ തുക്രനും ചോമനും ഉഗ്രിയും കുതിരപ്പുറത്തുനിന്നിറങ്ങിയിരുന്നു. ചോമൻ "പതുക്കെ അമ്മേ, പതുക്കെ" എന്നു പറഞ്ഞുകൊണ്ട് ദേവമ്മാജിയുടെ സമീപത്തേക്കു വന്നു. അപ്പോള് ചെന്നബസവയ്യൻ കുതിരപ്പുറത്തുനിന്നിറങ്ങി, പത്നിയെ എഴുന്നേൽപ്പിച്ചു നിർത്തി. തുക്രന്റെ നേർക്കു തിരിഞ്ഞ് "എന്താണിങ്ങനെ പറയുന്നേ? കുഞ്ഞിനെ എന്തു ചെയ്തു?" എന്നു ചോദിച്ചു.

തുക്രൻ : " അയ്യോ ഞാനെന്തു ചെയ്തു തമ്പുരാനേ? ചാലു കടന്നപ്പോഴോ ഈ ഓട്ടത്തിലോ അതെവിടെയെങ്കിലും തെറിച്ചു വീണുകാണണം."

"എങ്ങനെ തെറിച്ചു വീഴും? നാട കെട്ടിയിരുന്നല്ലോ?" എന്നു പറഞ്ഞുകൊണ്ട് ഇവർ തുക്രന്റെ കുതിരയുടെ സമീപം വന്ന് തൊട്ടിലിൽ നോക്കി. നാട ഒരിടത്തു നിന്ന് മറ്റേ അറ്റത്തേക്കു കെട്ടിയിരുന്നില്ല. ഒരു വശത്തുതന്നെ രണ്ടുപ്രാവശ്യം കെട്ടിയിരുന്നു.

സംഭവിച്ചതിതാണ് - ദേവമ്മാജി പാലുകൊടുത്ത് കുഞ്ഞിനെ തൊട്ടിലിൽ കിടത്തി. "നാട കെട്ടൂ" എന്നു പറഞ്ഞ് നാട തുക്രൻെറ കൈയിൽ കൊടുത്തപ്പോൾ, തുക്രൻ അതത്ര ശ്രദ്ധിക്കാതെ ഏതു വശത്തുനിന്നു പുറപ്പെട്ടോ അവിടെത്തന്നെ വീണ്ടും കെട്ടി. കുതിരയുടെ വേഗത്തിലുള്ള ഓട്ടത്തിൽ കുട്ടി തെറിച്ചുപോകാതെ തടയേണ്ടിയിരുന്ന നാട നിഷ്പ്രയോജനമായി.

പാലു കൊടുത്തതു യാത്രയുടെ തുടക്കത്തിലാണ്. അതിനുശേഷം നാലു ഹരിദാരി ദൂരം വന്നിരിക്കണം, ഇതിനിടയിൽ കുട്ടി വഴിയിലെവിടെയോ തെറിച്ചു വീണുപോയിരിക്കണം എന്ന് എല്ലാവരും വിചാരിച്ചു. ചെന്നബസവയ്യൻ "അയ്യോപന്നീടെ മോനേ, കുടുംബം നശിപ്പിച്ചല്ലോ" എന്നു പറഞ്ഞ് കൈവീശി തുക്രൻെറ കരണത്തടിച്ചു.

തുക്രൻ "ദൈവത്തിനാണെ, എൻെറ തെറ്റല്ല. അറിയാതെ പറ്റിപ്പോയി" എന്നു വിലപിച്ചു.

"എന്തുകൊണ്ടറിഞ്ഞില്ല?" എന്നു ചോദിച്ച് ചെന്നബസവയ്യൻ വീണ്ടും അവനെ അടിക്കാനൊരുങ്ങിയപ്പോൾ ദേവമ്മാജി അയാളുടെ കൈയിൽ കടന്നു പിടിച്ചു. "നമ്മുടെ തലേലെഴുത്തിന് ആരെന്തു ചെയ്തു? നടക്കൂ തിരിച്ചുപോകാം. കുട്ടി എവിടെ വീണെന്നു നോക്കി എടുത്തുകൊണ്ടുവരാം. താമസിച്ചാൽ പുലിയുടെയോ നരിയുടെയോ തീറ്റയാകും" എന്നു പറഞ്ഞു.

എന്തു ചെയ്യണമെന്ന് ആർക്കും തോന്നിയില്ല. അമ്മയ്ക്ക് ശിശുവിനെ രക്ഷിക്കുന്നതിനെക്കുറിച്ചു മാത്രമേ ആലോചിക്കാനുണ്ടായിരുന്നുള്ളു. മറ്റുള്ളവർ അത്ര ആലോചനാരഹിതരായി പിന്തിരിയാൻ സമ്മതിക്കുന്നവരല്ല. സംപാജെയിലെ കാവൽക്കാർ പിമ്പേ വരുന്നുണ്ടാവണം. അതിർത്തിക്കു പുറത്താണെങ്കിലും അവർ ഇവരെ ബലാൽക്കാരമായി പിടിച്ചെന്നുവരാം. പിന്നെ, അതിർത്തിക്കുള്ളിലാണെങ്കിൽ വിടുമോ? പിടിച്ചു കഴിഞ്ഞാൽ ഇവർക്കെല്ലാം ഒരൊറ്റ ഗതിയേ ഉള്ളൂ. ശൂലം! ശിശുവെങ്കിലും രക്ഷപ്പെട്ടേക്കും എന്നപ്രതീക്ഷയ്ക്കും അടിസ്ഥാനമില്ല. ശരി, പുലി തിന്നില്ലെങ്കിൽത്തന്നെ ആളുകളുടെ കൈയിൽ കിട്ടിയാലും അതു രാജാവിൻെറ കൈയിൽ എത്തിക്കഴിഞ്ഞാൽ ഈ അഞ്ചു പേരുടെ ആയുസ്സിനോടൊപ്പം അതിൻെറ ജീവിതവും തീരുമെന്നു തീർച്ച. അങ്ങനെയാണെങ്കിൽ ഇവരെന്തിനു പിന്നോട്ടുപോകണം? ശിശുവിനെ കൊണ്ടുവരുന്നതുവരെ താൻ ഒരു ചുവടു മുന്നോട്ടു വയ്ക്കില്ല

എന്ന് ദേവമ്മാജി നിർബന്ധം പിടിച്ചു. "അതിർത്തി വിട്ടെങ്കിലും പോകണം, അവിടത്തെ അധികാരികളുടെ സഹായം നേടണം; അല്ലെങ്കിൽ നമ്മളില്ല, കുട്ടിയുമില്ല" എന്ന സംഗതി ചെന്നബസവനും ചോമനും ആവർത്തിച്ചാവർത്തിച്ചു വിവരിച്ചു പറഞ്ഞതിനു ശേഷം, ഒടുവിൽ ഇവർ ഒരു തീരുമാനത്തിലെത്തിച്ചേർന്നു. ചോമൻ താൻ വന്ന വഴിയേ കുട്ടിയെ അന്വേഷിച്ചു പോകണം. കുതിര ചാടിയ സ്ഥലത്തു നിന്നോ, അതിവേഗമോടിയ വഴിയിൽനിന്നോ ശിശുവിനെ കിട്ടും. അതല്ല, ഏതെങ്കിലും വഴിയാത്രക്കാർ അതിനെ കണ്ട് എടുത്തിട്ടുണ്ടെങ്കിൽ, സൂത്രത്തിൽ അതിനെയും കൈവശപ്പെടുത്തിക്കൊണ്ടു വരണം.

സംഗതി ഇത്ര എളുപ്പമാണെന്നു പറഞ്ഞത് ദേവമ്മാജിയുടെ സമാധാനത്തിനു വേണ്ടി മാത്രമാണ്. വായ് തുറന്നു പറഞ്ഞില്ലെങ്കിലും ചെന്നബസവനും ചോമനും അറിയാം, ശിശുവിനും ചോമനും മിക്കവാറും മരണം തന്നെയാണു ഗതി എന്ന്! ചെന്നബസവന്റെ ആലോചന കഴിയുന്നത്രവേഗം മംഗളൂരിലെ കളക്ടറെ കണ്ട് ബ്രിട്ടിഷ് ആശ്രയത്തിനപേക്ഷിച്ച് ആവശ്യമായ ഒരു രക്ഷാസൈന്യത്തോടെ തിരിച്ചുവന്ന് ശിശുവിനെ രക്ഷിക്കാം എന്നതായിരുന്നു. 'കഴിയുമെങ്കിൽ കുട്ടിയെ രക്ഷിക്കുക; ഇല്ലെങ്കിൽ തലേലെഴുത്ത്; താൻ രക്ഷപ്പെടില്ല, വേണ്ട; തന്റെ യജമാനനും റാണിയും സുഖമായിരുന്നാൽ മതി' എന്ന് ചോമൻ ഒടുവിൽ നിശ്ചയിച്ചുറച്ചു.

തുക്രന് ചോമന്റെ മനോവിചാരം മനസ്സിലായി. തന്റെ തെറ്റിന് അവൻ എന്തിനു മരിക്കണം എന്നു ചിന്തിച്ച് അയാൾ "ചോമാ? തമ്പുരാനോടൊത്ത് നീ പോകൂ, കുഞ്ഞിനെ ഞാനന്വേഷിച്ചു കൊണ്ടുവരാം" എന്നു പറഞ്ഞു. ചോമൻ "നീയായാലെന്ത്, ഞാനായാലെന്ത് ഞാൻ വന്നു ചേർന്നു കൊള്ളാം" എന്നുത്തരം നല്കി.

ചോമൻ പോകുന്നതിനോടായിരുന്നു ദേവമ്മാജിക്ക് യോജിപ്പ്. മിക്കവാറും ചെന്നബസവന്റെ മനസ്സും അങ്ങനെതന്നെയായിരുന്നു. ആകെപ്പാടെ ചോമൻ കഴിവുള്ളവനാണ്, സംസാരത്തിലും പെരുമാറ്റത്തിലും സമർഥനാണ്,

ചെന്നബസവനും ദേവമ്മാജിയും തുക്രനും ഉഗ്രിയും മുന്നോട്ടു പോയി. ശൂന്യമായ തൊട്ടിൽ പിന്നിൽക്കെട്ടിക്കൊണ്ട് ഒരു കുതിരപ്പുറത്തു കയറി ചോമൻ വന്ന വഴിയേ തിരിച്ചുപോയി.

സൂര്യൻ ഉദിച്ചു. വെളിച്ചമായി. എന്നാൽ ഇവരുടെ ഹൃദയങ്ങളിൽ അന്ധകാരം നിറഞ്ഞുനിന്നിരുന്നു.

107

നാലു ചുവട് നടന്നിട്ട് ചോമൻ പിന്തിരിഞ്ഞ് തന്നോടൊപ്പമുണ്ടായിരുന്നവരെ നോക്കിക്കൊണ്ടുനിന്നു. അവർ കണ്ണിൽ നിന്നുമറഞ്ഞപ്പോൾ തൊട്ടിൽ ഒരു മറവിലേക്കെറിഞ്ഞു. പുറപ്പെട്ടുവന്നപ്പോൾ അയാൾ കാവൽക്കാരോട് ഒരു കള്ളം പറഞ്ഞാണു വന്നത്. തിരിച്ചു പോകുമ്പോഴും ആ കള്ളം തന്നെ പറയണം, തൊട്ടിൽ അതിനു തടസ്സമാകും. കാവൽക്കാരൻ അവന്റെ യജമാനനെ വിളിച്ചാൽ അയാൾ വിശദമായി പരിശോധിക്കുമെന്നു തീർച്ച. സമയോചിതമായി വിശ്വാസം ജനിക്കത്തക്കവിധം കള്ളം പറഞ്ഞു സാധിക്കാവുന്നത്ര കാര്യം സാധിച്ചുകൊണ്ടു വരണം. ഇടയിൽ കുറച്ചേറിപ്പോയാൽ തലയെടുക്കുമോ ശൂലത്തിൽ തറയ്ക്കുമോ - എന്താണു തലയിലെഴുതിയിരിക്കുന്നത്, അതു സംഭവിക്കും. ഇയാൾ കരുതിയതുപോലെ ദൂരെ കാവൽപ്പുര കണ്ടപ്പോൾത്തന്നെ "അതാ അവിടെ ആ കുതിരക്കാരൻ വരുന്നു "എന്ന് ഉച്ചത്തിൽപ്പറയുന്നതു കേട്ടു. ഇങ്ങനെ വിളിച്ചു പറഞ്ഞവൻ കാവൽക്കാരനായിരിക്കണം, ആ വാക്ക് അവന്റെ യജമാനനോടു പറഞ്ഞതായിരിക്കണം എന്നു ചോമൻ മനസ്സിലാക്കി. അടുത്ത നിമിഷം കാവൽപ്പുരയുടെ പിൻവാതില്ക്കൽ നിന്ന് ഒരു യുവാവ് തന്റെ നേർക്കു നോക്കുന്നത് ചോമൻ കണ്ടു. ചോമൻ തീരെ പതുക്കെയുമല്ല, അതിവേഗത്തിലുമല്ല, ശരാശരിവേഗതയിൽ കുതിരയെ ഓടിച്ചുകൊണ്ട് കാവൽപ്പുരയുടെ സമീപമെത്തി.

സേവകൻ: "എന്തപ്പാ, അങ്ങനെ ഓടിപ്പോയത്? ഞാൻ തലയാളിന്റെ ഉറക്കം കളയേണ്ടിവന്നല്ലോ.!"

തലയാൾ ചെയ്യേണ്ട വിചാരണ താൻ ചെയ്ത് ഈ ഓടിപ്പോയ മനുഷ്യനിൽ നിന്ന് ശരിയായ ഉത്തരം നേടിയാൽ വെറുതെ തന്നെ എഴുന്നേല്പിച്ചതിന് തലയാൾ തന്നെ ശകാരിക്കാതിരിക്കുമെന്ന് സേവകൻ കരുതി.

ചോമൻ: "അയ്യോ, എന്തിനാ എഴുന്നേല്പിച്ചത്? ഞാനവരെ നിർത്തിക്കാമെന്നു കരുതി പോയി. ആരോ എന്തോ, ഭയപ്പെട്ടെന്നാതോന്നുന്നത്. ജീവനുംകൊണ്ട് ഓടിപ്പോയി. അതിർത്തി കടന്നു പോയി, ഇനി അവരെ എന്താണു ചെയ്യുക. കാവൽപ്പുരയിലെ അണ്ണനെ അറിയിക്കാമെന്നു കരുതി തിരിച്ചു വന്നു.

തലയാൾ: " നീയാരാണു കുതിരക്കാരാ?" ചോമൻ തല്ക്കാല ത്തേക്കു പറ്റിയ ഒരു കള്ളം പറഞ്ഞു. "അപ്പംഗൊളത്തെ ചോമനാ ണു ഞാൻ. അളിയൻ തമ്പുരാൻ മംഗളൂരിലെ മംജുനാഥദേവന് പൂജ ചെയ്യുക എന്നു പറഞ്ഞ് രണ്ടു പൊന്നു തന്നയച്ചു. അതു കൊ ണ്ടു വന്നതാണു ഞാൻ. കാവലണ്ണൻ ആ കുതിരകളെ കണ്ടു.കൂകി വിളിച്ചു. ഞാൻ കുതിരപ്പുറത്താണല്ലോ എന്നു കരുതി അവരുടെ പിന്നാലെ പോയി."

സേവകൻ: "അതെന്താ - നിങ്ങൾ അവരോട് നില്ക്കേണ്ട, ഓട്, ഓട് എന്നു പറഞ്ഞല്ലോ?

"നില്ക്ക്, ഓടേണ്ട എന്നാണു വിളിച്ചു പറഞ്ഞത്; നില്ക്കേണ്ട, ഓട് എന്നു ഞാനെന്തിനു പറയണം? എതു നാട്ടിലെ ദൈവങ്ങളാ ണവരെനിക്ക്?"

തലയാൾ ഈ സമയത്തെല്ലാം ഇയാളെ തുളഞ്ഞുകയറുന്ന മട്ടിൽ നോക്കിക്കൊണ്ടിരുന്നു. ചോമൻ തികച്ചും സ്വാഭാവികമായ മട്ടിൽ സംസാരിച്ചിരുന്നെങ്കിലും അയാൾക്ക് ചോമന്റെ സംസാര ത്തിൽ വിശ്വാസം ജനിച്ചില്ല. അയാൾ "അളിയൻ തമ്പുരാൻ എന്തെ ങ്കിലും ഓല തന്നിട്ടുണ്ടോ, പൊന്നു കാണിക്കൂ" എന്നു പറഞ്ഞു.

ചോമൻ ഓലയ്ക്കും പൊന്നിനുമായി അരയിൽ തപ്പിനോക്കു ന്നതായി അഭിനയിച്ച്, അതു നഷ്ടപ്പെട്ടെന്നു മനസ്സിലാക്കിയമട്ടിൽ നിരാശ നടിച്ചു. "അയ്യോ, ഈ താക്കോൽക്കൂട്ടത്തിൽ നിന്ന് അതെ ല്ലാം എവിടെയോ വീണുപോയല്ലോ ഇനി അപ്പംഗൊളത്തിന് തിരിച്ചുപോയി യജമാനന്റെ കാൽക്കൽ വീഴണം. എന്തു ചെയ്യാനാ, തലേലെഴുത്ത്" എന്നു വിലപിച്ചു.

തലയാളിന് ഇവൻ പറയുന്നത് അസത്യമാണെന്നുറപ്പായി. യഥാർഥത്തിൽ അയാൾ ചോമനെ ബന്തവസിൽവെച്ച് വിചാരണ നടത്തണം. എന്നാൽ അയാൾക്ക് അല്പം ഭയം തോന്നി. അളിയൻ ചെന്നബസവയ്യൻ ഇയാളെ അയച്ചിരിക്കുന്നത് സത്യമാണെങ്കിൽ, താൻ ഇയാളെ പിടിച്ചുനിർത്തിയാൽ ചെന്നബസവയ്യൻ, താൻ അപമാനിക്കപ്പെട്ടതായി കരുതുമെന്നു തീർച്ച. അയാൾ നിർബന്ധ ബുദ്ധിക്കാരനാണെന്ന് നാട്ടുകാർക്കെല്ലാമറിയാം. അയാൾ തലയാ ളിനോട് ക്രൂരമായ പ്രതികാരം ചെയ്യാതെ വിടില്ല. ഇതിനെന്താണു വഴി?

ഇയാൾ അരമനയിൽനിന്ന് രഹസ്യമായി കുതിരയെ മോഷ്ടിച്ച് മംഗളൂരിലേക്ക് ഓടിപ്പോകുകയാണെന്നു വന്നു കൂടേ? ആയിരി

ക്കില്ല. മംഗളൂരിലേക്ക് ഒളിച്ചുപോയവൻ എന്തിനു തിരിച്ചു വന്നു? കാവൽക്കാരനോട് അയാൾ കണ്ട ആ കുതിരക്കാർ ഒളിച്ചു പോയ വരാണെന്നു പറയുവാൻ വന്നതായിരിക്കരുതോ? മിക്കവാറും ഇതായിരിക്കും സത്യം. പൊന്നും ഓലയും കളഞ്ഞുപോയെന്നു പറഞ്ഞത്? അതും ശരിയായിരിക്കാം, അസംഭവ്യമല്ല.

ഇത്രയെല്ലാം ചിന്തിച്ച് തലയാൾ ഇവനോടൊത്ത് അപ്പംഗൊള ത്തിനു പോകണമെന്നും ചോമന്റെ വാക്ക് ശരിതന്നെയാണെ ങ്കിൽ ചെന്നബസവയ്യനോട് ക്ഷമചോദിച്ച് തിരിച്ചുവരണമെന്നും തീരുമാനിച്ചു.

ഇങ്ങനെ കരുതി തന്റെ കുതിരയെ കൊണ്ടുവരാൻ സേവക നോടു പറയാനൊരുങ്ങിയപ്പോൾ തന്നെ കാവൽപ്പുരയുടെ വലതു ഭാഗത്ത് അല്പമകലെയുള്ള ചരിവിൽ ഗൗഡരുടെ ഭവനത്തിനു സമീപത്തേക്കു പോയിരുന്ന സേവകൻ തിരിച്ചുവന്ന് "മലകാ ക്കുന്ന കൊഗ്ഗന്റെ കുടിലിന്റെ മുന്നിൽ ആരോ ഒരു കുട്ടിയെ എറിഞ്ഞിട്ടുപോയിരിക്കുന്നു. കൊഗ്ഗനും അയാളുടെ ഭാര്യയും കൂടി അതിനെ ഗൗഡരുടെ മുന്നിൽ കൊണ്ടു വന്നു" എന്നു പറഞ്ഞു.

തലയാൾ: "കുട്ടി? "

"ആൺകുട്ടി, ആറുമാസം പ്രായമായി കാണണം."

"ഇവിടെയിരിക്കൂ, ഞാൻപോയി നോക്കിയിട്ടുവരാം. ഏ ചോമാ, നീയും വാ."

ചോമന് യജമാനന്റെ കുഞ്ഞ് രക്ഷപ്പെട്ട് ആളുകളുടെ കൈ യിൽ എത്തിയതിൽ സന്തോഷം തോന്നി. ഇതിനെ ഇവിടെ നിന്നു രക്ഷപ്പെടുത്തി എങ്ങനെ മംഗളൂരിലേക്കു കടക്കാം എന്നയാൾ ആലോചിച്ചു. "ഞാനെന്തു ചെയ്യണം, കരിങ്കാളീ, അമ്മേ, നീ വഴി കാണിക്കണം. ഞാനതനുസരിച്ചു പ്രവർത്തിക്കാം. കുഞ്ഞിനെ രക്ഷിക്കണേ, രണ്ടാടിനെ ബലി തരാം" എന്ന് അയാൾ തന്റെ കുല ദേവതയെ പ്രാർഥിച്ചു കൊണ്ട് കാവൽപ്പുരയിലെ തലയാളു മൊത്ത് ഗൗഡന്റെ ഭവനത്തിലേക്കുപോയി.

## 108

തലയാളും ചോമനും ഗൗഡരുടെ ഭവനത്തിലെത്തിയപ്പോൾ വീണ്ടും നിരവധി ആളുകൾ കൂടി വന്ന് അവിടെ നിറഞ്ഞ ഒരു ചന്ത പോലെയായിത്തീർന്നിരുന്നു. ഗൗഡൻ ഭവനത്തിലുണ്ടായിരുന്നി ല്ല. അദ്ദേഹത്തിന്റെ ഭാര്യയും അവരുടെ സൊസയും വാതിലി ന്റെ പുറകിൽ നിന്ന് കൊഗ്ഗനുമായി സംസാരിച്ചുകൊണ്ടിരുന്നു.

കൊഗ്ഗൻെറ ഭാര്യ കുട്ടിയെ എടുത്തുകൊണ്ട് അയാളുടെ സമീപത്തുനിന്നിരുന്നു. തലയാൾ വരുന്നതുകണ്ട് കൂട്ടത്തിലൊരുവൻ "വഴിമാറൂ, തലയാൾ വന്നു" എന്നു പറഞ്ഞു. ആളുകൾ സംഭ്രമത്തോടെ വഴിമാറിക്കൊടുത്തു.

ഗൗഡത്തി "തലയാളിനോട് എല്ലാം പറയിൻ" എന്ന് ഉത്തരവിട്ടു.

കൊഗ്ഗൻ പറഞ്ഞു: "കോഴികൂകി, തമ്പുരാനേ! മുതുക്കി എഴുന്നേൽക്കാൻ തുടങ്ങി. രാത്രിയിൽ താഴ്ചയിലൊരു കുഞ്ഞ് കരയുന്നതു കേട്ടു. "അതെന്താണ് കുഞ്ഞുങ്ങളെപ്പോലെ കരയുന്നത്?" എന്നു മുതുക്കി ചോദിച്ചു. "അതെയല്ലോ!" എന്നു ഞാൻ പറഞ്ഞു. ഭൂതമാണോ എന്ന് അവളുചോദിച്ചു. കോഴികൂകിക്കഴിഞ്ഞാൽ പിന്നെ ഏതു ഭൂതമാണെന്നു ഞാൻ പറഞ്ഞു. അവൾ എന്നാൽ വാ പോയി നോക്കാം എന്നു പറഞ്ഞു.ഈ സമയത്ത് എന്തുപേടിക്കാൻ? നടക്ക്, വരാം എന്നു ഞാൻ പറഞ്ഞു. ഞാനെഴുന്നേറ്റു. അവൾ നടന്നു.

കൊഗ്ഗൻെറ ഭാര്യ കഥ തുടർന്നു: "ഭൂതം അല്ലെന്നു പറഞ്ഞപ്പോൾ കൂട്ട് എന്തിനാണെന്നു പറഞ്ഞിട്ടുപോയി. ഭർത്താവു തടസ്സം പറഞ്ഞു. നാലു ചുവടുപോയി. ഈ സമയത്തും ഭൂതം കണ്ടേക്കാമല്ലോ എന്നു വിചാരിച്ചു. നെഞ്ചു പിടച്ചു. കുഞ്ഞു കരഞ്ഞുകൊണ്ടിരുന്നു. കഷ്ടം തോന്നി. വരുന്നതുവരട്ടെ എന്നു കരുതി ഓടി. സൂജിമല്ലിക്കാട്ടിൽ സ്വർണവസ്ത്രത്തിൽ കുഞ്ഞു കിടന്നു കരയുന്നു. നാഗമുഖം. പിളി പിളി കണ്ണ്. കുങ്കുമമണിഞ്ഞ ചുണ്ട്. ഭൂതമാണെങ്കിലും ആകട്ടെ എന്നു കരുതി എടുത്തുകൊണ്ടു കുടിലിൽ വന്നു."

കൊഗ്ഗൻ പറഞ്ഞു: " ഞാനെഴുന്നേറ്റു പുറത്തു വന്ന് ഇവൾ പോയെടത്തേക്കു പോയി യജമാനനേ! പത്തു ചുവടു പോയി. അപ്പോൾ ഇവൾ കുഞ്ഞിനെ എടുത്തുകൊണ്ട് എതിരെവരുന്നു. "ദേവരെപ്പോലുള്ള കുഞ്ഞ്" എന്നു ഞാൻ പറഞ്ഞു. "ഇതെങ്ങനെ ഇവിടെ വന്നു?" എന്ന് അവൾ ചോദിച്ചു. "വെളുത്ത വാവിൻെറ നിറമുള്ള കുഞ്ഞാണ്" എന്നവൾ പറഞ്ഞു. "ഉടുപ്പു കണ്ടിട്ട് അരമനയിലെ കുഞ്ഞാണെന്നു തോന്നുന്നു. ആരോ കള്ളൻമാർ കട്ടുകൊണ്ടു വന്ന് ആഭരണങ്ങളെടുത്തിട്ട് കളഞ്ഞതായിരിക്കാം" എന്നു ഞാൻ പറഞ്ഞു. അങ്ങനെയാണെങ്കിൽ നമ്മളിതിനെ വളർത്തേണ്ട" എന്ന് അവൾ പറഞ്ഞു. "ഇതു നീ വളർത്തേണ്ട കുഞ്ഞാണോ? എന്തഹങ്കാരം നിനക്ക്!" എന്നു ഞാൻ പറഞ്ഞു." കൊഗ്ഗൻെറ ഭാര്യ പറ

ഞ്ഞു "ഭർത്താവിന്റെ വാക്ക് ഇളക്കമുള്ളതല്ലെന്നു ഞാൻ മനസ്സിലാക്കി. അപ്പോൾ പിറന്ന കുഞ്ഞായിരുന്നെങ്കിൽ ഞങ്ങൾ വളർത്തുമായിരുന്നു. കളവുപോയ കുഞ്ഞിനെ ഉടമസ്ഥനെ തിരിച്ചേല്പിക്കണം. ഗൗഡരുടെ അടുത്തുപോകാമെന്നു പറഞ്ഞ് ഇവിടെ വന്നു അമ്മേ!"

തലയാൾ, കുട്ടിയെ വരാന്തയിൽ കിടത്തുവാൻ ഉത്തരവിട്ടു. കൊഗ്ഗന്റെ ഭാര്യ കുട്ടിയെ വസ്ത്രത്തോടുകൂടി വരാന്തയിൽ കിടത്തി. ഗൗഡത്തി, അവരുടെ സൊസെ, പ്രമുഖൻമാരുടെ വീട്ടിലുള്ള നാലു പെൺകിടാങ്ങൾ ഇവർ കുട്ടിയുടെ ചുറ്റും നിന്നു. ഗൗഡത്തി "നാഗമുഖമാണു തീർച്ച" എന്നു പറഞ്ഞു. അവരുടെ സൊസെ "എന്റെ കുഞ്ഞ് ഇങ്ങനെയിരുന്നു. എനിക്കു വളർത്താൻ ഭാഗ്യമില്ലാതെപോയി" എന്നു പറഞ്ഞ് കണ്ണീരൊഴുക്കി. നാലുമാസങ്ങൾക്കു മുമ്പ് ഒരു ശിശുവിനെ പ്രസവിച്ചു നഷ്ടപ്പെട്ട ആ മാതാവ്, ഈ ശിശുവിനെ തനിക്കു വളർത്താൻ കഴിഞ്ഞാൽ നന്നായിരുന്നു, പ്രസവിച്ച കുഞ്ഞിനെ കൊണ്ടുപോയ ദൈവം ഈ കുഞ്ഞിനെ തനിക്കു തന്നതായിരിക്കുമോ എന്നു ചിന്തിച്ചു.

മറ്റു പെൺകിടാങ്ങളിലൊരുത്തി കുഞ്ഞിന്റെ പുരികവും ഒരുത്തി അതിന്റെ കണ്ണും ഒരുത്തി മൂക്കും ഒരുത്തി താടിയും വർണിച്ചു. ഒരു വൃദ്ധ സമീപമെത്തി ശിശുവിന്റെ നെറ്റിയിൽ കൈവെച്ച്, ചുംബിച്ചുകൊണ്ട്, കണ്ണു പറ്റാതിരിക്കട്ടെ എന്നു പറഞ്ഞ് വിരൾ ഞൊടിച്ച് ഉഴിഞ്ഞു.

ചോമൻ കഥയെല്ലാം കേട്ട്, തന്റെ യജമാനന്റെ ഭാഗ്യം എത്രമാത്രം മോശപ്പെട്ടതാണെന്നു ദു:ഖിച്ചു.കരികാളിക്ക് വീണ്ടും ഒരു നേർച്ചകൂടി നേർന്നു.

ഈ സമയത്ത് ഗൗഡൻ ഭവനത്തിലെത്തി. സംഗതിയെല്ലാമുണർത്തിക്കപ്പെട്ടു. അയാൾ "വസ്ത്രം കണ്ടിട്ട് ഇത് അരമനയിലെ ശിശുവാണെന്നു തോന്നുന്നു. അപ്പംഗൊളത്തെ കുട്ടിയെ ആരെങ്കിലും കട്ടുകൊണ്ടു വന്നിരിക്കണം" എന്നു പറഞ്ഞു.

തലയാൾ ഗൗഡനോട് "അങ്ങനെയാണോ?" എന്നു പറഞ്ഞ് ചോമനെ വിളിച്ച് " ഏയ് നീ അപ്പംഗൊളത്തെ ആളാണെന്നല്ലേ പറഞ്ഞത്? ഈ കുഞ്ഞ് നിങ്ങളുടെ അരമനയിലേതാണോ, അറിയാമോ?" എന്നു ചോദിച്ചു. അയാളുടെ മനസ്സിൽ ചോമൻ ശിശുവിനെ കട്ടുകൊണ്ടുവന്നിരിക്കണം, ആഭരണമെടുത്തുകൊണ്ട് കുഞ്ഞിനെ കളയാമെന്നു കരുതി ഓടിയിരിക്കണം, മുന്നോട്ടുപോയപ്പോൾ കു

ഞ്ഞു താഴെ വീണിരിക്കണം, അതിനെ അന്വേഷിച്ചു ചോമൻ പിൻതിരിഞ്ഞു വന്നിരിക്കണം എന്ന വിചാരമുണ്ടായി. അതുകൊണ്ട് ഇവനെയും ശിശുവിനെയും അപ്പംഗൊളത്തേക്കു കൊണ്ടുപോകുന്നതാണു ശരിയെന്ന് അയാൾ തീരുമാനിച്ചു.

ഈയവസരത്തിൽ ചോമൻ എന്തു പറയണമെന്നറിയാതെ "ഉടുപ്പ് അരമനയിലേതാണെന്നു തോന്നുന്നു. കുഞ്ഞ് യാജമാനന്റേത് ആയിരിക്കണം" എന്നു പറഞ്ഞു.

ഈ സമയത്ത് ഗൗഡന്റെ സൊസെ അകത്തുനിന്നു വന്ന ഭർത്താവിനെ തന്റെ ആഗ്രഹം അറിയിച്ചു. ഇക്കാര്യം അയാൾ തന്റെ മാതാവിനോടു പറഞ്ഞു. ഗൗഡത്തി ഭർത്താവിനോട് "ഒരു കാര്യവുമറിയാൻ വയ്യാത്ത കുട്ടിയെ നമ്മുടെ സൊസെ വളർത്തുമല്ലോ. നെഞ്ചു നിറഞ്ഞിരിക്കുന്ന പാല് വേറെ കുഞ്ഞുങ്ങൾ കുടിക്കാതെ ഈ കുഞ്ഞു കുടിക്കട്ടെ" എന്നു പറഞ്ഞു.

ഗൗഡൻ: "നമ്മുടെ വീട്ടിൽ ഒരു കുഞ്ഞു വേണമെന്നായിരുന്നുവെങ്കിൽ ദൈവം എന്തിനാണു നമ്മുടെ കുഞ്ഞിനെ കൊണ്ടുപോയത്? കുഞ്ഞിനെ മോഷ്ടിച്ചതാണെങ്കിൽ നമുക്കു കിട്ടുമോ? ആഭരണം എന്തുണ്ടായിരുന്നു, വസ്ത്രം ഏതൊക്കെയുണ്ടായിരുന്നു, ആരു മോഷ്ടിച്ചു എന്നൊക്കെ അന്വേഷിക്കണമല്ലോ. നമുക്കിരിക്കട്ടെ എന്നു വെച്ചാൽ നാം തന്നെ മോഷ്ടിപ്പിച്ചതാണ് എന്നു തെറ്റിദ്ധരിച്ചേക്കും." അതിനുശേഷം മകനെ വിളിച്ച് "സേവകനെക്കൊണ്ടു കുഞ്ഞിനെ എടുപ്പിച്ച് അപ്പംഗൊളത്തിനു പോകൂ. അരമനയിലെ കുഞ്ഞാണോ എന്ന് ചോദിക്ക്. അല്ലെങ്കിൽ മടക്കേറിയിലെ റാണിയെ കാണിച്ച് ഉത്തരവു വാങ്ങിക്ക് 'നമ്മുടെതല്ല'എന്നു പറഞ്ഞാൽ നിന്റെ ഇഷ്ടം പോലെ എടുത്തുകൊണ്ടു വാ; നിന്റെ പെണ്ണിന് കൊട് !" എന്നു പറഞ്ഞു. തലയാൾ ആളുകളോട് "നമുക്ക് ഗൗഡരോടല്പം സംസാരിക്കുവാനുണ്ട്. നിങ്ങളെല്ലാം മാറി നിൽക്കണം" എന്ന് ആജ്ഞാപിച്ചു. ആളുകളെല്ലാം ദൂരേക്കു മാറി. തലയാൾ "കൊഗ്ഗനും ഭാര്യയും അല്പനേരം മാറി നില്ക്കണം" എന്നു പറഞ്ഞു. ചോമനോട് അടുത്തിരിക്കുവാനാജ്ഞാപിച്ചു. ഗൗഡനോട് "കൊഗ്ഗനും അവന്റെ ഭാര്യയുമാണ് കുട്ടിയെ കണ്ടവർ. അവർ തന്നെ അതിനെ അപ്പംഗൊളത്തു കൊണ്ടുവരട്ടെ. കാര്യങ്ങളെല്ലാം പറയാനെളുപ്പമാകും. നിങ്ങളുടെ മകനും വരട്ടെ. ഞാനും ഒപ്പം പോകുന്നുണ്ട്. ഇവൻ അരമനയിലെ സേവകനാണെന്നു പറയുന്നു. ഇവൻ എന്തൊക്കയോ പറയുന്നു. ഇവനും വരുന്നു. ഇക്കാര്യം വിചാരണ ചെയ്തു വരാം" എന്നു പറഞ്ഞു.

ഗൗഡൻ സമ്മതിച്ചു. കുഞ്ഞിനെ തനിക്കു ലഭിക്കുകയില്ലെന്നോർത്ത് ഗൗഡൻെറ സൊാസെ വിലപിച്ചു. അവരുടെ അത്ത അവളോട് "കുഞ്ഞ് അവരുടെതല്ലെങ്കിൽ നിൻെറ ഭർത്താവ് അതിനെ തിരിച്ചുകൊണ്ടുവരുമല്ലോ. നിനക്കു തന്നെ വളർത്താമെന്നു വിചാരിച്ചു സ്വസ്ഥമായിരിക്കൂ" എന്നു പറഞ്ഞു. സൊസെ "വളർത്താൻ ഭാഗ്യമുണ്ടായിരുന്നെങ്കിൽ പെറ്റ കുഞ്ഞുണ്ടായിരുന്നല്ലോ" എന്നു പറഞ്ഞു വിലപിച്ചുകൊണ്ട് വീട്ടിനുള്ളിലേക്കു പോയി. ദേവമ്മാജിയുടെ കുഞ്ഞ് കൊഗ്ഗൻെറ തലയിലൊരു തൊട്ടിലിൽ, ചോമൻെറ പിറകെ തലയാളിൻെറയും ഗൗഡൻെറ മകൻെറയും കാവലോടെ തൻെറ ജൻമഗേഹമായ അപ്പംഗൊളത്തെ അരമനയിലേക്കു പുറപ്പെട്ടു.

## 109

അപ്പംഗൊളത്തെ അരമനയിൽ കറപ്പിൻെറ പ്രഭാവത്താൽ തടയാനാവാത്ത നിദ്രയിൽ വീണുപോയ കാവൽക്കാരുടെ മൂപ്പന് കോഴി കൂകുന്ന സമയത്ത് അല്പം വെളിവ് തിരിച്ചുകിട്ടി. അയാൾ അർധരാത്രിയിൽ ഉണർന്ന് കാവൽ നോക്കണമായിരുന്നു. സേവകർ അയാളെ ഉണർത്തണമായിരുന്നു. എന്നാൽ ഉണർത്തേണ്ട ചുമതല വഹിച്ചിരുന്ന ആളുകൾ അറിയാതെ ഉറങ്ങിപ്പോയിരുന്നു. കാവൽ മൂപ്പന് അല്പം ഭയം തോന്നി. ഒപ്പം ഇപ്പോഴും തൻെറ കണ്ണിലുറഞ്ഞുനില്കുന്ന ഉറക്കം ഒരു സാധാരണ ഉറക്കമല്ലെന്നും മനസ്സിലായി. അയാൾ ശർക്കര കണ്ടാൽ ഭയക്കുന്ന മനുഷ്യനാണ്. എല്ലാവരെയും പോലെ കൊതിമൂത്ത് പായസം വിളമ്പിച്ച് അത്രയേറെ കുടിച്ചിരുന്നുമില്ല. അടുത്തദിവസം തലവേദന വന്നേക്കുമെന്ന് ഭയപ്പെട്ട് വിളമ്പിയ പായസത്തിൻെറ പകുതി അതേപോലെ ഉപേക്ഷിച്ചവനാണ്. അതുകൊണ്ടുതന്നെ ഈ നേരത്തെങ്കിലും അയാൾക്കു ബോധം തിരിച്ചു കിട്ടി. ഭക്ഷണത്തിൽ എന്തെങ്കിലും ലഹരി പദാർഥം ചേർത്തിരുന്നോ എന്ന് അയാൾ ചിന്തിച്ചു. ഇതു ശരിയാണെങ്കിൽ ആരായിരിക്കും അതു ചേർത്തത്? എന്തോ കൃത്രിമം നടന്നിരിക്കണം. ഈ വിചാരങ്ങളെല്ലാം കാവൽമൂപ്പൻെറ തലയിൽ അത്രവേഗം കടന്നുവന്നതല്ല. ചേതനയുടെ ആഴത്തിൽനിന്ന് ഇക്കാര്യങ്ങളെല്ലാം ഒന്നൊന്നായി പതുക്കെപ്പതുക്കെ മുകളിലേക്കുയർന്നു വന്നു. കൃത്രിമം എന്താണു നടന്നതെന്നു ചിന്തിച്ച് അയാൾ അസ്വസ്ഥനായി. സമീപത്തുറങ്ങിയിരുന്ന കാവൽക്കാരനെ ബലമായിത്തട്ടിയെഴുന്നേല്പിച്ചുകൊണ്ട് "ഇതെന്താണിങ്ങനെ ഉറങ്ങി

പ്പോയത്? ഇതെന്തൊരു കാവലാണ്?" എന്നു ചോദിച്ചു. ഒരു കാവൽക്കാരൻ "എന്തൊരുറക്കം മൂപ്പാ" എന്നുപറഞ്ഞു. വേറൊരുത്തൻ "ഊം, ഊം, ഊം" എന്നു ശബ്ദമുണ്ടാക്കി, ഉറക്കത്തിൽ നിന്ന് ഉണർന്നതേയില്ല.

കാവൽമൂപ്പൻ എഴുന്നേറ്റ് അരമനയുടെ മുന്നിലുള്ള വെള്ളക്കെട്ടിലേക്കുപോയി മുഖം കഴുകി തിരിച്ചെത്തി. വടിയുമെടുത്തുകൊണ്ട് അരമനയ്ക്കു പ്രദക്ഷിണം വെയ്ക്കുവാൻ തുടങ്ങി.

അരമന മുഴുവൻ നിശ്ശബ്ദതയിലാണ്ടു കിടന്നിരുന്നു. യജമാനനും യജമാനത്തിയും ശയിക്കുന്ന മുറികൾ മുകളിലത്തെ നിലയിലാണ്. പതിവുപോലെ ആ മുറികളിൽ ചെറിയ ദീപങ്ങൾ പ്രകാശിച്ചുകൊണ്ടിരുന്നു. അരമനയുടെ പിൻഭാഗത്തുകൂടി പോയപ്പോൾ അവസാനത്തെ മുറിയിൽ നിന്ന് രണ്ടു സേവികമാർ സംസാരിക്കുന്ന ശബ്ദം കേട്ടു. അതെന്താണെന്ന് ഇയാൾക്കു വ്യക്തമായി മനസ്സിലാക്കാൻ കഴിഞ്ഞില്ല. അയാൾ പ്രദക്ഷിണം പൂർത്തിയാക്കി വീണ്ടും വരാന്തയിൽ വന്ന് സേവകരെ എഴുന്നേല്പിക്കുവാൻ ശ്രമിച്ചു. അവർ എഴുന്നേറ്റില്ല. ഇതെന്താണു സംഗതിയെന്നു ചിന്തിച്ചുകൊണ്ട് മുൻവശത്തുള്ള പടികളിലെ ഒരു കല്ലിലിരുന്നു.

അപ്പോഴയാൾക്കോർമ വന്നു : കഴിഞ്ഞരാത്രി കാവൽച്ചടങ്ങനുസരിച്ച് ചെന്നബസവയ്യനെയും ദേവമ്മാജിയെയും നേരിൽ കണ്ടു നമസ്കരിച്ചില്ല.

വെളുപ്പിന് എഴുന്നേൽക്കുമ്പോൾ ഒരു പ്രാവശ്യം കാണുന്നതും രാത്രി കിടക്കുന്നതിനു മുമ്പ് ഒരു പ്രാവശ്യം കാണുന്നതും ഇവരുടെ കാവൽച്ചടങ്ങിലെ ഒഴിച്ചുകൂടാനാവാത്ത ഭാഗമാണ്. ഇതോർമ്മ വന്നപ്പോൾ അയാളുടെ ഹൃദയം പടപടാമിടിച്ചു. പതിവു നമസ്കാരത്തിന്റെ സമയത്തിനുശേഷവും എത്രയോനേരം അയാൾ അവരുടെ ശബ്ദം കേട്ടിരുന്നു. എന്നാലും താൻ തന്റെ ജോലി ശരിയായി നിർവഹിച്ചില്ല. ഇതെന്തെങ്കിലും ബസവനറിഞ്ഞാൽ അയാൾ ഇവനെ വെറുതെ വിടുകയില്ല.

രണ്ടു നാഴികകൂടി കഴിഞ്ഞ് മറ്റു കാവൽക്കാരുമുണർന്നു. ഈ സമയത്തേക്ക് അരമനയിലെ സേവകൻമാരിൽ ചിലരെങ്കിലും ഉണരുകയാണു പതിവ്. അന്ന് ആരും എഴുന്നേറ്റില്ല.

കോഴി കൂകുന്ന സമയത്തോടടുത്ത് കഴിഞ്ഞ രണ്ടു ദിവസങ്ങളിൽ കുഞ്ഞു കരഞ്ഞിരുന്നു. ഈ ദിവസം ആ ശബ്ദവും കേട്ടില്ല.

ഇതെല്ലാം കാവൽ മൂപ്പന്റെ മനസ്സിൽ ഭയം ജനിപ്പിച്ചു. എങ്കിലും എന്തെങ്കിലും ചതി നടന്നിരിക്കുമെന്ന് അയാൾക്കു വിശ്വസി ക്കാൻ കഴിഞ്ഞില്ല. മിനിഞ്ഞാന്നു തന്നെയാണ് കാവലേർപ്പെടു ത്തിയത്, നംജനഗൂഡിലേക്കു പോകുവാൻ ഏർപ്പാടു ചെയ്തു കൊടുക്കണമെന്ന് ഇന്നലെത്തന്നെയാണ് പറഞ്ഞയച്ചത്, പോരാ ത്തതിന് ഇതിനു മുമ്പു നടത്താൻ കഴിയാതിരുന്ന കൈലുത്സവം ഇന്നലെ നടത്തുകയും ചെയ്തു. ഇതിലൊക്കെ സംശയിക്കാനെ ന്തിരിക്കുന്നു?

നേരം നല്ലതുപോലെ വെളുത്തു. അരമനയ്ക്കുള്ളിൽ ആളു കൾ എഴുന്നേറ്റു എന്നു മനസ്സിലായി. എന്നാൽ ആരും വാതിൽ തു റന്നില്ല. കാവൽ മൂപ്പൻ പുറവാതിലിൽ തട്ടി. അകത്തുനിന്നൊരു സേവിക പുറവാതിൽക്കൽ വന്നു.

കാവൽമൂപ്പൻ "ഇതെന്താ ഇത്ര താമസം? ഇത്രനേരമായിട്ടും വാതിൽ തുറന്നില്ലേ?" എന്നു ചോദിച്ചു. വാതിൽ തുറന്ന് സേവിക എന്തെങ്കിലും പറയുന്നതിനു മുമ്പ് മുഖ്യ സേവിക വന്നു.

"രാത്രി സദ്യ താമസിച്ചല്ലേ തീർന്നത്? യജമാനൻ കിടന്ന്, അമ്മ കിടന്ന്, എല്ലാരും ഉണ്ടു കിടന്നപ്പോഴേക്ക് അർധരാത്രിയായി." കാവൽമൂപ്പൻ " ശരി, യജമാനനും അമ്മയും എഴുന്നേറ്റാൽ ഒന്നു പറയണം. കൈകൂപ്പി മടക്കേറിയിലേക്ക് ആളെ അയയ്ക്കണം" എന്നു പറഞ്ഞു. മുഖ്യസേവിക വെറുതെ അകത്തുപോയി. ഇയാൾ പുറത്തു നിന്നു. വീണ്ടും കുറെയേറെ സമയം കഴിഞ്ഞു. അകത്തുനിന്ന് ആരും വന്ന് ഇയാളെ വിളിച്ചില്ല. വാതിൽ സ്വല്പം തുറന്ന് അകത്തുകേൾക്കത്തക്കവിധം കാവൽമൂപ്പൻ "ആരാ അവി ടെ? ഇങ്ങോട്ടൊന്നു വന്നേ" എന്നു വിളിച്ചുപറഞ്ഞു. മുഖ്യസേവിക വന്നു. കാവൽമൂപ്പൻ അവരോട് "ആളെ അയയ്ക്കേണ്ട നേരമായി. യജമാനനെയും അമ്മയെയും മുഖം കാണിച്ചാൽ കൊള്ളാം. എന്നു പറഞ്ഞു. സേവിക "അവർ ഇനിയുമെഴുനേറ്റില്ലല്ലോ" എന്നു പറഞ്ഞ് അകത്തേക്കു പോയി.

എന്തു പറയണമെന്നറിയാതെ ചിന്തിച്ചുകൊണ്ട് കാവൽമൂപ്പൻ ഒരു നിമിഷം നിന്നു. ഇവരോടു ദയ കാണിച്ചാൽ ബസവന്റെ മു ന്നിൽ ജീവിക്കാൻ പറ്റില്ല. അയാളുടെ ഉത്തരവു നടത്തണമെങ്കിൽ ഇവിടെ നിഷ്ഠുരനാകാതെ മറ്റു മാർഗമില്ല. എന്തു ചെയ്യണമെന്നു പലപ്രാവശ്യം ചിന്തിച്ച്, അപ്പോഴൊന്നും ഒരു തീരുമാനത്തിലെ ത്താതെ ഒടുവിൽ 'വരുന്നതുവരട്ടെ. സേവകർ എഴുന്നേൽപ്പിക്കു

കയില്ലെങ്കിൽ ഞാൻ തന്നെ ഇവരെ എഴുനേൽപ്പിക്കണം. കൈകൂപ്പി ക്ഷമിക്കണമേ! എന്നു പറയണം. മടക്കേറിയിലേക്കു സേവകനെ അയയ്ക്കണം. ഇല്ലെങ്കിൽ തലപോകും' എന്ന തീരുമാനത്തിലെത്തി. അരമനയുടെ മുൻവാതിൽ തള്ളിത്തുറന്ന് "ആരാ അവിടെ? യജമാനനെ കാണണമെന്നു പറയണമല്ലോ" എന്നു പറഞ്ഞു.

മുഖ്യസേവിക വീണ്ടും വന്നു "രാത്രി കുറെയേറെ ചെന്നല്ലേ കിടന്നത്? അവരുണർന്നില്ലല്ലോഎന്താ ചെയ്യുക?"

"പോയി ഒന്നെഴുന്നേൽപ്പിക്കണമമ്മാ. ഇനി താമസിച്ചാൽ ചോദ്യമുണ്ടാകും."

"അതെന്തപ്പാ സേവകർക്കും കുഞ്ഞുങ്ങൾക്കുമെല്ലാം ചോറു കൊടുത്ത് രാത്രി വളരെ ചെന്നു കിടന്നു. യജമാനനെ ആരെങ്കിലും ഉണർത്തുമോ?"

"അതു ശരിയമ്മാ. യജമാനൻ ഉറങ്ങുകയാണെങ്കിലും എനിക്കു കണ്ടാൽ മതി. ഉണർത്തേണ്ട."

മുഖ്യസേവിക: "നിങ്ങളുടെ ഇഷ്ടം. നിങ്ങൾ ഈ അരമനയിലുള്ളവരല്ല. നിങ്ങൾക്ക് യജമാനൻ വേറെ. നിങ്ങൾക്കു ശരിയെന്നു തോന്നുന്നതു ചെയ്യാം."

കാവൽമൂപ്പൻ "നടക്കൂ അമ്മേ!" എന്നു പറഞ്ഞ് അവരോടൊത്തു പുറപ്പെട്ടു. അവർ അയാളെ മുകളിലത്തെ നിലയിലേക്കു വിളിച്ചുകൊണ്ടുപോയി. കാവൽമൂപ്പൻ ചെന്നബസവയ്യന്റെ മുറിയുടെ വാതിൽക്കൽ നിന്ന് അകത്ത് ആരെങ്കിലുമുള്ള സൂചനയുണ്ടോ എന്ന് ചെവികൊടുത്ത് ശ്രദ്ധിച്ചു. അയാൾക്കൊന്നും മനസ്സിലായില്ല. വാതിൽക്കൽ പതുക്കെ തട്ടിനോക്കി. കിടക്കയിൽ ആരും അനങ്ങിയ സൂചന കണ്ടില്ല. വാതിൽ പതുക്കെ തള്ളി അല്പം തുറന്ന് അകത്തേക്കു തലയിട്ടുനോക്കി. കിടക്കയിൽ ആരും ഉണ്ടായിരുന്നില്ല. അയാൾ തിരിച്ചു വന്ന് മുഖ്യസേവികയോട് "യജമാനൻ കിടക്കയിലില്ലമ്മേ" എന്നു പറഞ്ഞു.

മുഖ്യസേവിക: "അകത്തെ മുറിയിൽ പോയി കാണുമോ?" എന്നു ചോദിച്ചു.

എത്ര കണിശമായി കർത്തവ്യം നിറവേറ്റുവാൻ തയ്യാറായിരുന്നാലും ഈ കാവൽമൂപ്പൻ ഭർത്താവു ഭാര്യയുടെ മുറിയിൽ പോയിട്ടുണ്ടോ എന്നു പരിശോധിക്കുവാൻ മടിച്ചു. അയാൾ കുറച്ചുസമയം അവിടെത്തന്നെ നിന്ന് ദേവമ്മാജിയുടെ മുറിയിൽ ആളുകളുള്ള സൂചന കേൾക്കുന്നോ എന്ന് ചെവികൊടുത്തു ശ്രദ്ധിച്ചു. അത്തരം യാതൊരു സൂചനയും ലഭിച്ചില്ല. അയാൾ മുഖ്യസേവികയോട്

"കുഞ്ഞ് എവിടെയാണു കിടക്കുന്നത്?" എന്നു പതിഞ്ഞ ശബ്ദത്തിൽ ചോദിച്ചു. "തൊട്ടിൽ ഇപ്പോൾ അമ്മയുടെ മുറിയിലാണ് " എന്ന് മുഖ്യസേവിക മറുപടി കൊടുത്തു.

താഴെ സേവകരൊക്കെ ഉണർന്ന് പതിവുപോലെ അവരുടെ ജോലിയിൽ മുഴുകി. കാവൽ മൂപ്പൻ ഇനി ഒരു നാഴിക കൂടി കാക്കാം എന്നു നിശ്ചയിച്ച് മുകളിലത്തെ നിലയിൽനിന്ന് ഇറങ്ങിവന്നു.

110

വളരെയേറെ വിഷമിച്ച് ഒരു നാഴികകൂടി എങ്ങനെയോ തള്ളിനീക്കിയിട്ട് ഇനി വൈകിക്കാൻ പറ്റില്ലെന്നു കരുതി അയാൾ വീണ്ടും മുകളിലേക്കു പോയി. ചെന്നബസവയ്യന്റെയും ദേവമ്മാജിയുടെയും മുറികളുടെ പുറത്ത് വളരെയധികം ശബ്ദമുണ്ടാകത്തക്ക മട്ടിൽ നടന്ന് ഉച്ചത്തിൽ സംസാരിച്ചു. ചെന്നബസവയ്യന്റെ മുറിയുടെ വാതിൽക്കൽ നിന്ന് "യജമാനനേ, യജമാനനേ!" എന്നു വിളിച്ചു കൊണ്ട് കതകിൽ ഉച്ചത്തിൽ തട്ടി. മറുപടി ഒന്നും ലഭിക്കാത്തതു കൊണ്ട് മുറിക്കുള്ളിൽപോയി അകത്തെ മുറിയുടെ വാതിലിൽ ഇടിച്ചു ശബ്ദമുണ്ടാക്കി. കതകിൽ തട്ടി "യജമാനനേ, യജമാനനേ" എന്നു വിളിച്ചു. അപ്പോഴും മറുപടി ലഭിച്ചില്ല. വാതിൽ തള്ളി. അതു തുറന്നു. അകത്തേക്കു തലയിട്ടു നോക്കി. അവിടെ ആരും ഉണ്ടായിരുന്നില്ല. ഒരു ഭാഗത്തു തൊട്ടിലുണ്ടായിരുന്നു. നോക്കിയപ്പോൾ അതിൽ കുഞ്ഞുണ്ടായിരുന്നില്ല. അവസാനത്തെ പ്രതീക്ഷയോടെ അയാൾ ഈ മുറിയോടു ചേർന്നുള്ള മൂന്നാമത്തെ മുറിയിലേക്കു പോയി. അവിടെ ദേവമ്മാജിയുടെ ചേലകളും ഉത്തരീയങ്ങളും കഞ്ചുകങ്ങളും മറ്റും ഉണ്ടായിരുന്നു. തറയിൽ ചില പെട്ടികളും ഉണ്ടായിരുന്നു. ആളുകളുടെ അനക്കമേയില്ല.

അശ്രദ്ധമായാണു താൻ കാവൽ നോക്കിയത്. രാജാവിന്റെ അളിയനും അനുജത്തിയും കുഞ്ഞിനെയുമെടുത്തുകൊണ്ട് ഓടിപ്പോയിരിക്കണമെന്ന ആശയം പെട്ടെന്ന് കാവൽ മൂപ്പന്റെ ബുദ്ധിയിൽ തെളിഞ്ഞു. അയാൾ ഭയം കൊണ്ടു വിയർത്തു. അവിടെത്തന്നെ കുഴഞ്ഞുവീഴുമെന്ന മട്ടായി. ഹൃദയത്തെ നടുക്കിയ ഉത്ക്കടഭയത്തോടെ വിറച്ചുകൊണ്ടയാൾ മൂന്നു വാതിലും കടന്ന് പുറത്തു വന്ന് മുഖ്യസേവികയോട് "എന്തമ്മേ ഇത്തരം ചതി ചെയ്തത്? യജമാനനും അമ്മയും കുഞ്ഞും കബളിപ്പിച്ചുകൊണ്ട് കടന്നു കളഞ്ഞു" എന്നു പറഞ്ഞു.

മുഖ്യസേവിക "ഇതെന്തപ്പാ ഇങ്ങനെ പറയുന്നത്?" എന്നു മറു ചോദ്യം ചോദിച്ചുകൊണ്ട് അയാളുടെ വാക്കു ശരിയോ എന്നു പരിശോധിക്കുവാനെന്ന മട്ടിൽ മുറികൾക്കുള്ളിലേക്കു പോയി.

111

ചെന്നബസവയ്യനും ദേവമ്മാജിയും ശിശുവുമൊത്ത് വീടു വിട്ടു പോകുമെന്ന് അരമനയിലെ സേവകൻമാരിൽ അധികമാളുകൾക്കും അറിയില്ലായിരുന്നു. മുഖ്യസേവികയും അവരോടൊപ്പമുള്ള മൂന്നുപേരും മാത്രം ഇതറിഞ്ഞിരുന്നു. തങ്ങൾക്കും ഇക്കാര്യമറിയില്ലായിരുന്നു എന്ന് അവർ അഭിനയിക്കണം. അതിനുവേണ്ടി മുഖ്യസേവിക ഇത്രയെല്ലാം നാടകമഭിനയിച്ചു. കാവൽമൂപ്പൻ സേവകൻമാരെയും സേവികമാരെയുമെല്ലാം വിളിച്ചുകൂട്ടി, വിചാരണ നടത്തി. ആരുടെയെങ്കിലും മേൽ ഉത്തരവാദിത്വം ചുമത്തി, ബസവൻെറ കോപത്തിനു ബലി നൽകിയില്ലെങ്കിൽ തൻെറ തല പോകുമെന്നയാൾക്കറിയാം. ഗൃഹനായകനും നായികയും അവരുടെ കുഞ്ഞും ഒളിച്ചോടിയതു കൊണ്ട് ഒപ്പം ചില സേവകന്മാരെങ്കിലും പോയിട്ടുണ്ടാവണം. അതാരൊക്കെയാണെന്നു കണ്ടുപിടിക്കാൻ വേറൊരു വിചാരണ കൂടി വേണ്ടി വന്നു.

ഇതൊക്കെ നടന്ന ശേഷം മന്ത്രി ബസവയ്യനെ വാർത്ത അറിയിക്കുവാൻ ഊഴമനുസരിച്ചുള്ള കാവൽക്കാരനെ അയയ്ക്കണം. ഊഴക്കാരൻ "മൂപ്പരേ, ഇക്കാര്യം ഞാനൊരുത്തൻ പോയിട്ട് എന്താണു പറയേണ്ടത്? അങ്ങുകൂടി ദയ ചെയ്താൽ അവരു ചോദിക്കുന്ന കാര്യങ്ങൾക്കെല്ലാം മറുപടി പറയാം" എന്ന് പറഞ്ഞു.

അയാളുടെ സംസാരത്തിൽ പുറമെ കണ്ടിരുന്ന അർഥത്തോടൊപ്പമുള്ള അന്തരാർഥം എല്ലാവർക്കും മനസ്സിലായി.

കാവൽമൂപ്പനും അതു മനസ്സിലായി. വാർത്ത കേട്ടാലുടൻ രാജാവിനും മന്ത്രിക്കും വളരെയേറെ കോപമുണ്ടാകും. ആ കോപം ആ ക്ഷണത്തിൽ അതുകൊണ്ടുവന്നവൻെറ മേൽ വീഴും. സേവകനൊരുത്തൻ എന്തിനതിൻെറ ബലിയാകണം? നേതാവിന് ഉത്തരവാദിത്വമുള്ള വാർത്ത അയാൾ തന്നെ എത്തിക്കുന്നതാണു ശരി.

കാവൽമൂപ്പൻ "ശരി" എന്നുപറഞ്ഞു. മറ്റുള്ളവരോട് ഈ അരമനയിലെ സേവകരാരും രക്ഷപ്പെട്ടുപോകാതെ നോക്കുവാൻ പറഞ്ഞിട്ട്, കാവലിൻെറ ചുമതല വേറൊരാളെ ഏല്പിച്ചശേഷം മൂപ്പൻ ഊഴക്കാരനോടൊന്നിച്ച് മടക്കേറിയിലേക്കു പുറപ്പെട്ടു.

## 112

മടക്കേറിയിലെ അരമനയിൽ ആ പുലർച്ചയിൽ രാജാവ് എന്ന ത്തെക്കാളും വൈകിയാണ് കിടക്കയിൽനിന്നെഴുന്നേറ്റത്. കഴിഞ്ഞ ദിവസം സന്ധ്യയ്ക്ക് ചെന്നബസവയ്യൻ നംജനഗുഡിലേക്ക് പോകുവാൻ അനുവാദം ചോദിച്ചുകൊണ്ട് എഴുതിയ കത്ത് രാജാവിനു നൽകുന്നതിനുവേണ്ടി ബസവന്റെ കൈയിലെത്തി. അപ്പോൾ രാജാവ് അതിന്റെ വിഷയം ചോദിച്ചു മനസ്സിലാക്കി ഉത്തരവു കൊടുക്കാവുന്ന അവസ്ഥയിലായിരുന്നില്ല. ഇപ്പോൾ അദ്ദേഹമെഴുന്നേറ്റ് പ്രഭാതകൃത്യങ്ങളൊക്കെ നിർവഹിച്ച് സഭാമന്ദിരത്തിൽ പ്രവേശിച്ചപ്പോൾ ബസവൻ അദ്ദേഹത്തിന്റെ സമീപം വന്ന് കൈകൂപ്പി ചെന്നബസവന്റെ കായിതത്തിന്റെ കാര്യം ഉണർത്തിച്ചു.

രാജാവ്: "കാവൽക്കാരൻ ഇത്രനേരത്തെ വന്നോ?"

"ഇല്ല തമ്പുരാനേ! ഇത് ഇന്നലെ സന്ധ്യയ്ക്കുവന്നതാണ്."

"അവൻ വരട്ടെ. വേറെ സേവകൻ പോകുമ്പോൾ പറയാം."

ബസവൻ തന്റെ ജോലികൾ ചെയ്യുവാൻ പോയി. അപ്പംഗൊളത്തുനിന്ന് സേവകൻ വരേണ്ട സമയം കഴിഞ്ഞു. ഒരു നാഴിക കൂടി കഴിഞ്ഞു. രണ്ടുനാഴിക കഴിഞ്ഞു, വാർത്തയെത്തിയില്ല. ഇതെന്താണിങ്ങനെ സംഭവിച്ചതെന്ന് അയാൾ ആലോചിച്ചു. ഒരു സേവകനെ വിളിച്ച് "അപ്പംഗൊളത്തുനിന്ന് സേവകൻ വന്നില്ല. എന്താണെന്ന് നോക്കി വരണം, ഒരു കുതിരക്കാരനെ വിളിച്ചുകൊണ്ടു വാ!" എന്ന് അയാൾ ആജ്ഞാപിച്ചു. വീരരാജന്റെ അടുത്തു വന്ന് ഇക്കാര്യമുണർത്തിച്ചു.

"ഇതെന്താ നിന്റെ ഏർപ്പാട്? ഇപ്പോൾ വന്നു പറഞ്ഞു, നംജനഗുഡിലേക്കു പോകണമെന്ന് അവർ പറഞ്ഞെന്ന്. ഇപ്പോൾ പറയുന്നു വാർത്തയൊന്നും വന്നില്ലെന്ന്. നാം സമ്മതിക്കുന്നതിന് മുമ്പേ പോയിക്കഴിഞ്ഞോ?"

"അങ്ങനെ വരുമോ യജമാനനേ! അത്തരം തല പോകുന്ന കളി കളിക്കുമോ? കാവൽക്കാർ വന്നാലറിയാം."

രാജാവ് ഒന്നും പറഞ്ഞില്ല. ബസവൻ പുറത്തു വന്ന് തന്റെ ഉത്തരവനുസരിച്ച് വന്ന കുതിരക്കാരനോട് "അപ്പംഗൊളത്തെ കാവൽക്കാരിലൊരാൾ വരേണ്ട സമയമായി. എന്താണു വരാത്തതെന്ന് നോക്കിക്കൊണ്ടു വാ!" എന്ന് ആജ്ഞാപിച്ചു.

കുതിരക്കാരൻ മടക്കേറിയുടെ അതിർത്തി കടന്ന് ഇത്തിരികൂടി മുന്നോട്ടു പോയപ്പോഴേക്ക് അപ്പംഗൊള്ളത്തെ കാവൽമൂപ്പനും അയാളുടെ കീഴിലുള്ള കാവൽക്കാരനും കൂടി എതിരെ വരുന്നതു കണ്ടു താനവരെ അന്വേഷിച്ചു തന്നെയാണു വരുന്നതെന്ന വസ്തുത കുതിരക്കാരൻ അറിയിച്ചു.

കാവൽമൂപ്പന്റെ ജീവൻ അവിടെ വച്ചുതന്നെ പകുതിപോയി. എതിരേ വന്ന സേവകനോടൊപ്പം അയാളും അയാളുടെ കൂടെ ഉണ്ടായിരുന്ന മനുഷ്യനും വേഗത്തിൽ കുതിരയെ ഓടിച്ച് അരമന യിൽ വന്നു ചേർന്നു.

ബസവൻ വാതിൽക്കൽ കാത്തു നിൽക്കുന്നുണ്ടായിരുന്നു. മൂ പ്പൻ ഓടിപ്പോയി അയാളുടെ കാല്ക്കൽ വീണ് "ജോലി ശരിയായി നോക്കിയില്ല യജമാനനേ! അടിയനെ രക്ഷിക്കണം" എന്നു പറ ഞ്ഞു.

ബസവൻ: "എന്തു കൊണ്ട്, എന്തു പറ്റി?"

"അളിയനും അമ്മയും കുഞ്ഞും രാത്രിയിൽ ഒളിച്ചു പോയി. നേരം വെളുത്തപ്പോൾ ഇതറിയാൻ തന്നെ വിഷമിച്ചു." ബസവന് പറയാനാകാത്ത ആശ്ചര്യവും തടുക്കാനാവാത്ത കോപവും തോന്നി.

"നിനക്കു ബോധമില്ലായിരുന്നോ? അവരൊളിച്ചു പോയാൽ സൂക്ഷിക്കേണ്ട നീ എന്തു ചെയ്തുകൊണ്ടിരുന്നു?"

"യജമാനനേ! ഭക്ഷണത്തിൽ എന്തോ മരുന്ന് കലർത്തിയിരു ന്നെന്ന് തോന്നുന്നു. കാവൽക്കാർ എല്ലാം മറന്ന് ഉറങ്ങി. വെളുപ്പിന് എഴുന്നേൽക്കാൻ തന്നെ വിഷമമായി. എഴുന്നേറ്റു നോക്കിയപ്പോ ഴേക്കും കടന്നു കളഞ്ഞിരുന്നു?"

"അവർ കടന്നു കളഞ്ഞതു ശരി. നിന്റെ തലയും പോകും. അറി യാമോ?"

"യജമാനന്റെ ഇഷ്ടം. ജാഗ്രതക്കുറവു പറ്റിപ്പോയി. തല വേ ണമെന്നാണെങ്കിൽ എടുത്താട്ടെ!"

ബസവൻ അയാളോട് "ഒന്നിച്ച് വാ!" എന്നു പറഞ്ഞ് രാജസന്നി ധിയിലേക്ക് വിളിച്ചുകൊണ്ടു പോയി. "എന്താണുണ്ടായതെന്ന് ഉണർത്തിക്ക്!" എന്നു പറഞ്ഞു.

വീരരാജൻ ബസവനോട് "എന്തുണർത്തിക്കാൻ?" എന്നു ചോ ദിച്ചു.

"അളിയനും അനുജത്തിയും കുഞ്ഞും എല്ലാവരും കൂടി ഒളിച്ചോടിപ്പോയെന്നു പറയുന്നു തമ്പുരാനേ!"

"ഒളിച്ചോടിപ്പോയി! നീയെന്തു ചെയ്തുകൊണ്ടിരുന്നു, മുടന്തൻ പുലയാടിമോനേ? നിന്റെ തലയെടുക്കുന്നുണ്ട്. മനസ്സിലായോ?"

"ഒളിച്ചു പോയവരെ കിട്ടിയിരുന്നെങ്കിൽ എന്റെ തല പോയാലും വിഷമമില്ല തമ്പുരാനേ!"

"എടാ മുടന്താ, നിന്റെ പഞ്ചാരവാക്കിൽ ഞാൻ മയങ്ങുകയില്ല. ഇതെല്ലാം നീ ചെയ്യിച്ചിരിക്കണം. നഞ്ജനഗൂഡ്, ഗിംജനഗൂഡ് എന്നൊക്കെ പേരു പറഞ്ഞ് ചതിച്ചു രക്ഷപ്പെടാൻ നോക്കിയോ? ഇതൊന്നും നടക്കില്ല. ആദ്യം നിന്നെ തിന്ന് അതിനു ശേഷം മറ്റുകാര്യം നോക്കിക്കൊള്ളാം. ഓർമയിരിക്കട്ടെ."

"ആകാം തമ്പുരാനേ! അവരെവിടെപ്പോയെന്നറിയാൻ ഇപ്പോൾ ആളുകളെ അയയ്ക്കാം."

"എവിടെ പോയില്ലെന്ന് വച്ചാൽ അങ്ങോട്ട് ആളിനെ അയയ്ക്ക്! കളി വലിയ കളി ആകുന്നു! ഈ കളി കളിച്ചതിന് നിന്റെ കഴുത്തിനെ ശൂലത്തിന്റെ രുചി ഞാനറിയിക്കും."

ബസവൻ ഇതിനുത്തരം പറഞ്ഞില്ല. പുറത്തുണ്ടായിരുന്ന തന്റെ സേവകനെ വിളിച്ചു. "കാവൽമൂപ്പനെ നോക്കിക്കോ! വേറെ ആളുകളെ വിളിക്ക്. അവരു നാലു ദിക്കിലേക്കും പോകണം" എന്ന് ഉത്തരവിട്ടു. സേവകർ വന്നപ്പോൾ സമർഥരായ ആളുകളെ വിളിച്ച് സോമവാരപ്പേട്ട. കുശാലനഗരം, സിദ്ധപുരം, ഹെഗ്ഗള, സംപാജെ - ഈ അഞ്ചു സ്ഥലങ്ങളിലേക്കു പോകുവാൻ അവരെ നിയോഗിച്ചു. "ഈ വഴികളിലേതിലൂടെയെങ്കിലും അവർ ഒളിച്ചോടിയിട്ടുണ്ട്. അവരെത്തന്നെ കിട്ടണമെന്നില്ല. അവരെപ്പറ്റിയുള്ള വാർത്തയെങ്കിലും കിട്ടണം. അതിർത്തിയിൽ പോകണം. അവരോ അവരേപ്പോലുള്ളവരോ പോയിട്ടുണ്ടെങ്കിൽ അറിയിക്കണം. സന്ധ്യയ്ക്ക് മുമ്പ് ഇവിടെ വന്ന് വിവരം നൽകണം. വാർത്തയൊന്നുമില്ലെങ്കിലും സാരമില്ല. വരാൻ താമസിക്കരുത്. തല പോയേക്കും. സൂക്ഷിച്ചോ!" എന്ന് ആജ്ഞാപിച്ചു. അവരെല്ലാം പുറപ്പെട്ട ശേഷം രാജാവിന്റെ സമീപം വന്ന് "ഒളിച്ച് ഓടിപ്പോയിക്കാണും. ആഭരണങ്ങൾ കൊണ്ടുപോയിരിക്കില്ല. പോയി, അവരുടെ പെട്ടി എന്തെങ്കിലുമുണ്ടെങ്കിൽ അതു ചുമപ്പിച്ചു കൊണ്ടു വരാം തമ്പുരാനേ!" എന്നു പറഞ്ഞു.

"ശരിയാണല്ലോ പുലയാടിമോനേ! അച്ഛൻ കൊടുത്ത ആഭരണം എല്ലാം ആ ദാസി എടുത്തു കൊണ്ടു പോയി. നടക്ക്. ഞാനും വരുന്നുണ്ട്. കൊണ്ടുവന്നാലായി" എന്നു പറഞ്ഞു.

ബസവൻ തന്നെ വഞ്ചിച്ചു എന്ന് രാജാവിന് സത്യത്തിൽ സംശയമില്ല; എങ്കിലും ആരു വഞ്ചിക്കുന്നതും അസംഭവ്യമല്ലെന്നാണ് രാജാവിൻെറ വിശ്വാസം. താൻ രാജാവിൻെറ ഭാവിയെയും ക്ഷേമത്തെയും പറ്റി ചിന്തിച്ചു കൊണ്ടിരിക്കുന്നത് രാജാവ് അറിയണമെന്നാണ് ബസവൻെറ പ്രാർഥന. ഇതു കൊണ്ട് അദ്ദേഹത്തിന് തന്നിലുള്ള വിശ്വാസം വർധിച്ചേക്കുമെന്നാണ് അയാളുടെ പ്രതീക്ഷ. അരനാഴികയ്ക്കുള്ളിൽ യജമാനനും കുതിരപ്പുറത്തേറി മുമ്പിൽ നാലു സേവകരെ വിട്ട് കൂടെ നാലാളുകളോടൊത്ത് അപ്പംഗൊളത്തേക്കു പുറപ്പെട്ടു.

ഇവിടെ യാത്രയ്ക്കു തയ്യാറായിക്കൊണ്ടിരുന്നപ്പോൾ "ഇതെന്തോ അധികം ആയി" എന്ന വിവരം അന്ത:പ്പുരത്തിലറിഞ്ഞു. റാണി സംഗതിയെന്തെന്ന് രഹസ്യമായറിഞ്ഞ് വരാൻ മുഖ്യസേവികയെ അയച്ചു. മുഖ്യസേവിക അങ്കണത്തിൽ ചെന്ന് അവിടെ നിന്നിരുന്നവരോടു ചോദിച്ച് സംഗതി മനസ്സിലാക്കി റാണിയെ അറിയിച്ചു. റാണി മുഖ്യസേവികയോട് "ബസവനോട് ഇവിടം വരെ ഒന്നു വരാൻ പറയൂ!" എന്ന് പറഞ്ഞു.

രാജാവ് കുതിരപ്പുറത്തു കയറുവാൻ തയാറെടുക്കാനായി മുറിയിലേക്ക് പോയസമയത്ത് ബസവൻ റാണിയുടെ സന്നിധിയിലോടിയെത്തി. റാണി "വാർത്ത ശരിയോ ബസവയ്യാ?" എന്നു ചോദിച്ചു.

"ശരിയാണെന്ന് തോന്നുന്നു അമ്മേ!"

"അങ്ങനെയാണെങ്കിൽ നംജനഗൂഡിനു പോകണമെന്ന് പറഞ്ഞത് കള്ളം."

"തിരയുന്ന കണ്ണിൽ പൊടിയിടണമെന്ന് വിചാരിച്ചിരിക്കാമമ്മേ നംജനഗൂഡിൽ പോകണമെന്ന് പറഞ്ഞത്, കാവൽ ജാഗ്രത കുറയട്ടെ എന്നു കരുതിയായിരിക്കണം."

"ആയിരിക്കണം . ഇനിയെന്ത്?"

"യജമാനൻ തന്നെ അപ്പംഗൊളത്തിന് എഴുന്നള്ളി വരുന്നത്രേ! ഞാനും ഒന്നിച്ച് പോകുന്നു."

"സവാരി പതിവനുസരിച്ചല്ല; സൂക്ഷിച്ചോ!"

ബസവൻ "ശരിയമ്മേ!" എന്നു പറഞ്ഞ് തല കുനിച്ച് കൈകൂപ്പി രാജാവിൻെറ സഭാമന്ദിരത്തിലേക്ക് തിരികെ ഓടിച്ചെന്നു. പുരുഷൻ എത്രമാത്രം അശ്രദ്ധയോടെ നടന്നാലും തൻെറ കർത്തവ്യം ഇത്ര ശ്രദ്ധയോടെ നിർവഹിക്കുന്ന സ്ത്രീയായ തൻെറ യജമാനത്തിയോട് അയാൾക്ക് ഒരിക്കലുമുണ്ടായിട്ടില്ലാത്ത വിധം ഭക്തി മനസ്സിലുദിച്ചു.

റാണി 'ഇവർ ഒളിച്ചോടിയതു തെറ്റ്. എന്നാൽ ഉടൻ തന്നെ കുഞ്ഞു രാജാവിൻെറ കയ്യിലെത്താതെ ദൂരെ പോയതു നന്നായി. ഈ വർഷം കഴിയുന്നതു വരെ ഈ അനുജത്തിയും അളിയനും കുഞ്ഞും അകന്നു നിൽക്കുകയാണെങ്കിൽ ദൈവം രാജാവിനെ രക്ഷിക്കും' എന്ന് വിചാരിച്ചു.

## 113

വീരരാജൻ അരമന വിട്ടു പുറപ്പെട്ടതു കണ്ട് നാടു മുഴുവൻ അദ്ഭുതപ്പെട്ടു. അദ്ദേഹം ഒരു കുതിരപ്പുറത്തേറി! എന്തു മായ കൊണ്ടോ ഈ വാർത്ത പരന്നു; നാട്ടുകാർ ഓടിയോടി വന്ന് ഒരു ജാഥ കാണുവാനെന്ന മട്ടിൽ വഴിയിൽ നിരന്നു. രാജാവ് അരമനയിൽ നിന്ന് പുറപ്പെടുന്നതു കണ്ട് കുഴൽക്കാരൻ കുഴലൂതി. കൂടെ നാലു വാദ്യക്കാർ ഓരോരുത്തരായി കുഴലൂതി. മറ്റു രണ്ടു വാദ്യക്കാർ തമ്പേറടിച്ചു.

ബസവൻ രാജാവിൻെറ പിന്നിലായി നീങ്ങി, പതിവനുസരിച്ച് വീഥിയുടെ ഇരുവശങ്ങളിലുമുള്ള സാധുക്കൾക്ക് ഓരോ പണമെറിഞ്ഞ് കൊടുത്തു. പാവപ്പെട്ടവർ അതെടുത്തു കൊണ്ട് "നീണാൾ വാഴട്ടെ!" എന്നു ജയഘോഷം മുഴക്കി. വഴിയരികിലുണ്ടായിരുന്ന ജനങ്ങളിൽ ചിലർ ഇതു വീണ്ടും ഉച്ചത്തിൽ വിളിച്ചു പറഞ്ഞു.

ഒരു കാലത്ത് രാജാവ് എഴുന്നള്ളുമ്പോൾ വീഥിയുടെ ഇരു വശങ്ങളിലുമായി നാട്ടിലെ സ്ത്രീകളും പുരുഷൻമാരുമെല്ലാം നിരന്നു നില്ക്കുമായിരുന്നു. ഇദ്ദേഹത്തിൻെറ കണ്ണു ദുഷ്ടത നിറഞ്ഞതാണെന്നും മനസ്സു കല്ലാണെന്നും മനസ്സിലായ ശേഷവും കുറേ വർഷങ്ങളോളം ആളുകൾ രാജാവിനോട് സ്നേഹഭാവത്തിൽ തന്നെ വർത്തിച്ചു. ഈ സ്നേഹം ആവശ്യമില്ലെന്ന മട്ടിൽ ഇദ്ദേഹം ദുർമാർഗത്തിലൂടെത്തന്നെ ജീവിച്ച് ആളുകളുടെ സ്നേഹം ഇല്ലാതാക്കി. എത്ര വലുതായിരുന്നു ആ യാത്രാഘോഷം! അതിപ്പോൾ

ഇങ്ങനെ ലോപിച്ചിരിക്കുന്നുവല്ലോ എന്ന വസ്തുത ബസവൻെറ മനസ്സിൽ തട്ടി. സേവകന് തോന്നിയ സംഗതി യജമാനന് തോന്നിയില്ല. അദ്ദേഹത്തിൻെറ ബുദ്ധി അതേപ്പറ്റി ചിന്തിക്കുവാൻ മറന്നിരുന്നു.

ദേശത്തിൻെറ അതിർത്തി കടന്ന് രാജാവ് അപ്പംഗൊളദേത്തക്ക് അതിവേഗം പ്രയാണം തുടർന്നു. രാജാവു വരുന്നുണ്ടെന്നറിഞ്ഞതപ്പോൾത്തന്നെ അരമനയിലെ സേവകൻമാർ അങ്ങുമിങ്ങും ഓടിപ്പോയി. നാലു കാവൽക്കാർ അവരെ നിർത്തുവാൻ ശ്രമിച്ചു. എന്നാൽ ഒരുത്തൻ ഒരുത്തൻെറ പിന്നാലെ പോയ സമയത്ത് പത്തു പേർ രക്ഷപ്പെട്ടുപോയി. രാജാവ് അരമനയുടെ വാതിൽക്കൽ എത്തിയപ്പോൾ അവിടെയുണ്ടായിരുന്നത് മുഖ്യസേവികയും രണ്ടു സ്ത്രീകളും രണ്ടു പുരുഷന്മാരും മാത്രമായിരുന്നു.

രാജാവ് മുൻ വാതില്ക്കൽ കുതിരയെ നിർത്തിയപ്പോൾ തന്നെ മുഖ്യസേവിക ഓടിവന്ന് രാജാവിൻെറ മുന്നിൽ വീണു. "യജമാനൻ രക്ഷിക്കണം, എൻെറ തെറ്റൊന്നുമല്ല!" എന്നു പറഞ്ഞ് വിലപിച്ചു.

രാജാവ്: "ഞാൻ രക്ഷിക്കുകയില്ല. നീ തന്നെ നിന്നെ കാക്കുന്നു" എന്ന് പറഞ്ഞ് ചിരിച്ച് ബസവനോട് "അല്ലേടാ മുടന്താ?" എന്നു ചോദിച്ചു.

ഇത് രാജാവിൻെറ ഫലിതമായിരുന്നു. ഈ ഫലിതം കൊണ്ട് ആർക്കും സന്തോഷമുണ്ടായില്ല. എങ്കിലും യജമാനൻെറ ഫലിതത്തോട് പ്രതികരിക്കേണ്ടത് ജനങ്ങളുടെ കർത്തവ്യമാണ്. പിന്നിലും മുന്നിലുമുണ്ടായിരുന്നവരിൽ ചിലർ ഹ ഹ ഹ എന്നു ചിരിക്കുന്നതു പോലെ കാണിച്ചു. ബസവൻ അത്രമാത്രം അടുപ്പമുള്ളവനായിരുന്നത് കൊണ്ട് ഈ പ്രകടനം ആവശ്യമുണ്ടായിരുന്നില്ല. അയാൾ ചിരിച്ചില്ല. ഗംഭീരനായി. "അതേ തമ്പുരാനേ! യജമാനൻ എഴുന്നേല്ക്കുവാൻ പറയുന്നു, ദയവ് കാണിക്കും; വഴി കാണിക്ക്!" എന്ന് പറഞ്ഞു.

മുഖ്യസേവിക എഴുന്നേറ്റു. കൈകൂപ്പിക്കൊണ്ട് തന്നെ, കാൽ വിറച്ചുകൊണ്ട് പിന്നിലേക്കു നടന്നു. പിൻഭാഗത്ത് പടിയുണ്ടായിരുന്നത് കാണാതെ കാലിൻെറ പിൻവശം തട്ടി നിലത്തു വീണു. ജനം ചിരിയമർത്തി. രാജാവ് ഹ ഹാ എന്നു സ്വല്പം ചിരിച്ചു. അദ്ദേഹം സേവകരുടെ സഹായത്തോടെ കുതിരപ്പുറത്തു നിന്നിറങ്ങി.

മുഖ്യസേവിക എഴുന്നേറ്റ് വഴി കാണിച്ചു കൊണ്ട് മുന്നിൽ നടന്നു; മുമ്പിൽ രാജാവ്, പിന്നിൽ ബസവൻ, അതിനു പിന്നിൽ കാവൽമൂപ്പൻ - ഇങ്ങനെ ഇവർ അകത്തു പ്രവേശിച്ചു.

രാജാവു നടത്തിയ വിചാരണയുടെ വിവരം ഇവിടെപ്പറയേണ്ട ആവശ്യമില്ല. വാസ്തവത്തിൽ വിചാരണ രാജാവല്ല, ബസവനാണു നടത്തിയത്. പോയ ദിവസത്തെ കൈലുത്സവത്തിന്റെ ഏർപ്പാട്, അതിൽ വിജയികൾക്ക് നൽകിയ പ്രശംസാവചനങ്ങൾ, രാത്രി നടന്ന സദ്യയുടെ കാര്യങ്ങൾ ഇതേപ്പറ്റിയുള്ള വിവരങ്ങളെല്ലാം മുഖ്യസേവികയിൽ നിന്നും, കാവൽമൂപ്പന്റെ കീഴിലുള്ള കാവൽക്കാരിൽ നിന്നും വിശദമായി ലഭിച്ചു. പുലർച്ചയിൽ മുഖ്യസേവിക കാവൽമൂപ്പനെ വിഡ്ഢിയാക്കിയ സംഗതിയും രാജാവിന് മനസ്സിലായി. രാജാവ് ബസവനോട് "ഈ പിശാചിനെ കഴുതപ്പുറത്ത് കയറ്റി, മടക്കേറിയിൽ ജാഥയായി കൊണ്ടു നടന്ന ശേഷം പുലയർക്ക് കൊടുക്ക്, ഈ പന്നിയുടെ മോനെ ശൂലത്തിൽ കയറ്റ്!" എന്ന് ഉത്തരവിട്ടു. ബസവൻ "ആകാം തമ്പുരാനേ!" എന്നു പറഞ്ഞു. അതിനു ശേഷം അരമനയിലെ എല്ലാ മുറികളും പരിശോധിച്ച് എന്തൊക്കെ സാമാനങ്ങളുണ്ടെന്ന് മനസ്സിലാക്കി അവയ്ക്കു മുദ്ര വയ്പിച്ചു. ദേവമ്മാജിയുടെ ഉൾമുറിയിലുണ്ടായിരുന്ന വസ്ത്രങ്ങളെല്ലാം ഒരു പെട്ടിയിലാക്കി അതിനും മറ്റു പെട്ടികൾക്കും മുദ്ര വയ്പിച്ച് അവ സേവകന്മാരുടെ തലയിലാക്കി അയയ്ക്കുവാനാജ്ഞാപിച്ച്, കുതിരപ്പുറത്തു കയറി മടക്കേറിക്കു പുറപ്പെട്ടു.

അപ്പംഗൊളത്തു നിന്നു വരുന്ന വഴിയുടെയും സംപാജിയിലേക്കുള്ള വഴിയുടെയും സംഗമസ്ഥാനത്തെത്തിയപ്പോഴേക്കും, മുമ്പിൽ ഒരു മനുഷ്യനും അയാളുടെ പിന്നിൽ ഒരു എരവനും ഒരു എരവത്തിയും, അവരുടെ പിന്നിൽ കുതിരപ്പുറത്ത് പ്രായമുള്ള രണ്ട് ആളുകളും വരുന്നത് കണ്ടു.

രാജാവിന്റെ കോൽക്കാർ "ഏയ്, ഏയ്, ഏയ്, കുതിരേ, ഇറങ്ങ്! വഴിയിൽ നിന്ന് മാറ്! തമ്പുരാൻ എഴുന്നള്ളുന്നു!" എന്ന് വിളിച്ചു പറഞ്ഞു.

ഒരു നിമിഷമവർക്ക് ഇത് മനസ്സിലായതായിക്കണ്ടില്ല. അവരെല്ലാം ഇങ്ങോട്ടു തിരിഞ്ഞുനോക്കി; മുമ്പിൽ കുതിരപ്പുറത്തിരുന്നിരുന്ന രാജാവിനെ തിരിച്ചറിഞ്ഞു.

കുതിരപ്പുറത്തിരുന്ന രണ്ടുപേർ ഉടൻ തന്നെ താഴേക്കു ചാടി; അവിടെ നിന്ന് തല കുനിച്ച് കൈകൂപ്പി "കൈ കൂപ്പുന്നു തമ്പുരാനേ!" എന്നു പറഞ്ഞു.

ഇവർ സാംപാജെയിലെ ഗൗഡൻെറ മകനും തലയാളുമായിരുന്നു. മുമ്പിൽ നടന്നു വന്നിരുററ ചോമൻ രാജാവിൻെറ മുന്നിൽ നിലത്തു വീണു. തലയിലേറ്റിയിരുന്ന തൊട്ടിൽ താഴെ വച്ചു. ചോമനെപ്പോലെ കൊഗ്ഗനും അയാളുടെ ഭാര്യയും രാജാവിൻെറ മുന്നിൽ സാഷ്ടാംഗം വീണു.

114

രാജാവിനും ബസവനും തങ്ങൾ ഈ ആളുകളെ കണ്ടു മുട്ടിയത് എതു തരം അപൂർവ സമ്മേളനമാണെന്ന് എങ്ങനെ അറിയാനാണ്? സന്ദേശവാഹകർ എതോ വഴിപോക്കരേ തടഞ്ഞു നിർത്തി എന്ന് ഇവർക്കു മനസ്സിലായി. രാജാവ് കുതിരയെ മുന്നോട്ടു നടത്തി.

തലയാൾ മുന്നോട്ടു വന്ന് ബസവനോട് "യജമാനനോടു പറയാനുള്ള കാര്യമുണ്ടായിരുന്നു; ഈ കുഞ്ഞിനെ കാണിക്കണമായിരുന്നു" എന്നു പറഞ്ഞു.

"കുഞ്ഞ്? എതു കുഞ്ഞ്?"

"അപ്പംഗൊള്ളത്തെ അരമനയിലെ കുഞ്ഞായിരിക്കണം അളിയനെയും അനുജത്തിയെയും കാണിക്കാനായി പുറപ്പെട്ടതാണ്."

ഇങ്ങനെ പറഞ്ഞു കൊണ്ട് ഇവർ മുന്നോട്ടു വന്നു. ഇവരുടെ സംസാരം രാജാവിനും കേൾക്കാൻ കഴിഞ്ഞു. അപ്പംഗൊള്ളത്തെ കുഞ്ഞ് എന്നു കേട്ട ഉടൻതന്നെ രാജാവ് കുതിരയെ നിർത്തി പിന്നോട്ടു വന്നു. ബസവനും തൻെറ കുതിരയെ നിർത്തി പിന്നിലേക്ക് വന്നു.

രാജാവ് തലയാളിനോട് "നിങ്ങൾ ആരാണ്?" എന്ന് ചോദിച്ചു. "ഞാൻ സംപാജെ അതിർത്തിയിലെ കാവൽക്കാരനാണു തമ്പുരാനേ! പുലർച്ചയ്ക്കു മുമ്പേ ആരോ നാലഞ്ചുപേർ കുതിരപ്പുറത്തു താഴ്ചയിലെ വഴിയിലൂടെ ഒളിച്ചോടിപ്പോയി. ഒരുത്തൻ മുകളിലുള്ള വഴിയിലൂടെ വന്നു. അവരെ പിടികൂടാമെന്ന് പറഞ്ഞ് അവൻ പോയി. കിട്ടിയില്ലെന്നു പറഞ്ഞ് തിരിച്ചു വന്നു. അയാളെ പിടികൂടി. ഒരു കുഞ്ഞിനെ കിട്ടിയെന്നു പറഞ്ഞുകൊണ്ട് ഈ കൊഗ്ഗനും

അയാളുടെ ഭാര്യയും കൂടി ഗൗഡരുടെ വീട്ടിൽ വന്നു. ഉടുപ്പു കണ്ട പ്പോൾ അരമനയിലെ കുഞ്ഞാണെന്ന് തോന്നി. ഇവൻ "ഞാൻ അപ്പംഗൊളത്തുള്ളവനാണെ"ന്ന് പറഞ്ഞു. കുഞ്ഞിനെ ഇവനും ഇവൻെറ കൂടെയുള്ളവരും മോഷ്ടിച്ചു കൊണ്ടു വന്ന് ആഭരണങ്ങ ളെടുത്തുകൊണ്ട് കുഞ്ഞിനെയുമുപേക്ഷിച്ചിട്ടു പോയിരിക്കാ മെന്നു വിചാരിച്ചു.

"അപ്പംഗൊളത്തു കൊണ്ടുപോയി കാണിക്കാമെന്ന് കരുതി അ തിനെയുമെടുത്ത് അവനെയും വിളിച്ചു കൊണ്ടു വന്നു" എന്നു പറ ഞ്ഞു.

കുതിരപ്പുറത്ത് ഒളിച്ചോടിയ നാലഞ്ചുപേർ ചെന്നബസവയ്യ നും ദേവമ്മാജിയും പരിവാരങ്ങളുമാണെന്ന് രാജാവിനും ബസ വനും പിന്നിൽ വന്നിരുന്ന അപ്പംഗൊളത്തെ സേവകന്മാർക്കും കാവൽമൂപ്പനും തോന്നി. എന്നാൽ ഈ കുഞ്ഞ് അവരുടേതാണെ ങ്കിൽ ഇതിനെ സംപാജിയുടെ സമീപം വിട്ടുപോയതെന്തിനാണ്? അപ്പംഗൊളത്തെ സേവകനെന്നു പറയുന്നവൻ അവരെ പിന്തുടർ ന്നതെന്തിനാണ്? ഇയാൾ മോഷ്ടിച്ച്, അവർ ഓടിച്ചതാണെങ്കിൽ ഇയാൾ തിരിച്ചു വന്നതെന്തിനാണ്?

രാജാവ് ബസവനോട് "കുഞ്ഞ് അപ്പംഗൊളത്തെതാണോ, തിരി ച്ചറിയാമോ എന്ന് നോക്ക്" എന്നു കല്പിച്ചു. ഇതിനു മുമ്പു തന്നെ കുതിരപ്പുറത്തു നിന്നിറങ്ങിയിരുന്ന ബസവൻ തൊട്ടിലിനു സമീ പം ചെന്ന് കുഞ്ഞിനെ നോക്കി. കടന്നുപോന്ന ഗ്രാമത്തിൽ വച്ച് കൊഗ്ഗൻെറ ഭാര്യ കുഞ്ഞിനെ ഒരു മാതാവിൻെറ കൈയിൽ കൊടു ത്ത് മുല കുടിപ്പിച്ചിരുന്നു; കുഞ്ഞ് സുഖമായി ഉറങ്ങുകയായിരു ന്നു. ബസവൻ തൊട്ടിൽ ചരിച്ചു. മുഖത്തു വെയിൽ തട്ടി കുഞ്ഞ് മുഖം ചുളിച്ചു. കൊഗ്ഗൻെറ ഭാര്യ "അയ്യോ വെയിൽ, തമ്പുരാനേ!" എന്നു പറഞ്ഞു തനിക്ക് തന്നെ തികയാത്ത സ്വന്തം വസ്ത്രാഞ്ചലം കുഞ്ഞിന് വെയിൽ തട്ടാത്ത മട്ടിൽ പിടിച്ചു. കുഞ്ഞിൻെറ മുഖം നോക്കി; വസ്ത്രം നോക്കി. രാജാവിൻെറ നേർക്കുതിരിഞ്ഞ് "അരമ നയിലെ കുഞ്ഞാണ് തമ്പുരാനേ!" എന്നു പറഞ്ഞു.

രാജാവ്: "ഓടിപ്പോയവർ അച്ഛനുമമ്മയുമായിരിക്കണം. ഇവൻ കൂട്ടത്തിലുള്ള സേവകനാണെന്നു കാണുന്നു. ആരാണ്, എന്താണ് എന്ന് ചോദിക്ക്."

ബസവൻ ചോമൻെറ നേർക്കു തിരിഞ്ഞ് "നീ അപ്പംഗൊളത്തെ സേവകനാണോ?" എന്നു ചോദിച്ചു.

## 115

ഇതൊക്കെ നടക്കുന്ന വേളയിൽ ചോമന്റെ മനസ്സ് വെരുകിനെ 'പ്പോലെ ഓടിക്കൊണ്ടിരിക്കുകയായിരുന്നു. ഈ മൂന്നു വഴികളുടെ സംഗമസ്ഥാനത്തെത്തുന്നതിനു മുമ്പു തന്നെ അയാൾ "അപ്പം ഗൊളത്തേക്കാണു പോകുന്നത്. അവരവിടെ ഇല്ലെന്നു മനസ്സിലാക്കി ഇവർ കുഞ്ഞിനെ മടക്കേറിയിലേക്കു കൊണ്ടുപോകും. ഞാനും കൂടെ പോകണം. അപ്പംഗൊളത്തോ വഴിയിലോ വല്ല കുറ്റിക്കാട്ടിലും കടന്ന് ഒളിച്ച് രക്ഷപ്പെട്ട് മംഗളൂരിലേക്ക് പോയി യജമാനനോടും യജമാനത്തിയോടും കുഞ്ഞിന്റെ കാര്യം പറയാൻ കഴിയുമോ?" എന്ന് ആലോചിച്ചിരുന്നു. ആലോചിച്ചാലോചിച്ച് ഒടുവിൽ അയാൾ "കരിങ്കാളിയുടെ ദയ വഴിയിൽ വീണ കുഞ്ഞിനെയും തന്നെയും ഒന്നിപ്പിച്ചു. കഴിയുന്നത്ര താനും കുഞ്ഞിനോടൊത്തുണ്ടാവാൻ ശ്രമിക്കണം" എന്നു നിശ്ചയിച്ചു. മടക്കേറിയിൽ പോയാൽ റാണി കുഞ്ഞിന്റെ കാര്യത്തിൽ ദയ കാണിക്കും, തന്നെയും എങ്ങനെയെങ്കിലും രക്ഷിക്കും. "കരിങ്കാളി എന്തു ചെയ്യുമെന്നു നോക്കാം" എന്ന് അല്പം സമാധാനിച്ചിരുന്ന സന്ദർഭത്തിലാണ് മാൻപേട പുലിയുടെ വായിൽ ചെന്നുപെട്ടപോലെ ഇവർ രാജാവിന്റെ മുന്നിൽ വന്നു പെട്ടത്. ആദ്യത്തെ സംഭാഷണത്തിനുശേഷം ഇവർ തന്നെ വിചാരണ ചെയ്യുമെന്ന് ചോമനറിയാം. ഇവരോടെന്തു പറയും? കള്ളം പറയുന്നത് തെറ്റാണ്. ഇനി പത്തു വർഷം ജീവിക്കുമെന്ന വിശ്വാസമുണ്ടെങ്കിൽ ഇന്നു കള്ളം പറഞ്ഞ് നാളെ പ്രായശ്ചിത്തം ചെയ്യാം. രാജാവിന്റെ ഹൃദയം കല്ലാണ്, ബസവന്റേതു കരിങ്കല്ല്. ഇവർ കാരണമൊന്നുമില്ലാതെ തന്നെ ജനങ്ങളെ കൊല്ലുന്നവരാണ്, തന്റെ കഥ ഇന്നോ നാളെയോ അവസാനിപ്പിക്കും. ഇത്തരം സന്ദർഭത്തിൽ ഇല്ലാത്ത സംഗതി പറയരുത്. ഉള്ള കാര്യം പറയാമെന്നുവെച്ചാൽ ചോറു തന്ന യജമാനനെയും യജമാനത്തിയെയും തള്ളിക്കളഞ്ഞ മട്ടാകും. അവർ മംഗളൂരിലേക്കു പോകുന്നു, രാജാവിന് ഓല എഴുതിപ്പിക്കുന്നു, എല്ലാം ശരി. ഇതു ചെയ്യാൻ അവർക്കു സ്വാതന്ത്ര്യമുണ്ട്. എന്നാൽ അവർ രക്ഷപ്പെട്ട് മംഗളൂരിലേക്കു പോയി എന്നു പറയുവാൻ അവർ തന്ന ചോറിന്റെ രുചി അറിഞ്ഞ തന്റെ നാക്കിന് എന്താണധികാരം? എന്തു പറഞ്ഞാലും എന്തെങ്കിലും അധികമോ എന്തെങ്കിലും കുറവോ ആകും. ഒന്നും പറയാതിരിക്കുന്നതാണ് നല്ലത്. ഇവർ തന്നെ എന്തെങ്കിലും ചെയ്യും. ദൈവേച്ഛ എന്തു ചെയ്താൽ തടയാം.

എന്നാലും യജമാനനും യജമാനത്തിക്കും അപകടം വരത്തക്ക വാക്ക് തൻെറ വായ്കൊണ്ടു പറയുകയില്ല.

ചോമൻെറ ഈ നിശ്ചയം, ബസവൻ ചോദ്യം ചോദിക്കുന്നതിനു മുമ്പുതന്നെ രൂപം കൊണ്ടിരുന്നു. അയാൾ "അയ്യോ, തമ്പുരാനേ ഇനി അപ്പംഗൊളമെന്ത്, അടിയനെന്ത്?" എന്ന് ഉത്തരം കൊടുത്തു.

സംപാജിയിലെ തലയാൾ "എന്താ ഇങ്ങനെ പറഞ്ഞത്? നീ അപ്പംഗൊളത്തെ സേവകൻ ചോമൻ ആണെന്നു പറഞ്ഞില്ലേ?" എന്നു ചോദിച്ചു.

ചോമൻ: "ചെറിയ യജമാനൻെറ മുന്നിൽ പറഞ്ഞ കാര്യം വലിയയജമാനൻെറ മുന്നിൽ നടക്കുമോ?"

രാജാവിൻെറ പിന്നിലുണ്ടായിരുന്ന അപ്പംഗൊളത്തെ സേവകൻമാർ ചിരിച്ചു. കാവൽ മൂപ്പൻ ഇയാളെ തിരിച്ചറിഞ്ഞു. "ഇവൻ അപ്പംഗൊളത്തെ സേവകനാണ് യജമാനനേ" എന്നു പറഞ്ഞു

രാജാവു ബസവനോട് "ഇവൻ ബഹുസമർഥമായി സംസാരിക്കുന്നു" എന്നു പറഞ്ഞു.

ബസവൻ: "ഈ സേവകൻമാർ ഓരോരുത്തർ ഇങ്ങനെ അഹങ്കരിക്കുന്നു യജമാനനേ. ബുദ്ധിപൂർവമാണു കള്ളം പറയുന്നത്. യജമാനൻ സന്തോഷിച്ചു ചിരിക്കുന്നു. അവർ ചിരിച്ചല്ലോ എന്നു കരുതി ഇവർ കൂടുതൽ കള്ളം പറയും. ഇവർ കള്ളം പറഞ്ഞല്ലോ, എന്നു വിചാരിച്ച് അവർ കൂടുതൽ ചിരിക്കും. തൊലി ഉരിഞ്ഞെടുത്താൽ പിശാചുക്കൾക്കു ബുദ്ധിയുദിക്കും."

രാജാവ് ചോമനോട്: "എടാ പന്നീടെ മോനേ! വിക്കു പറയേണ്ട. നാക്കു പിഴുതെടുക്കും. സംപാജെയിൽ കൂടി ഓടിപ്പോയവർ നിൻെറ യജമാനനും യജമാനത്തിയുമല്ലേ?"

"അതെങ്ങനെയാണു തമ്പുരാനേ അങ്ങനെ പറയുന്നത്?"

"എന്നു പറഞ്ഞാൽ? നിനക്കറിയാമോ?"

ബസവൻ "അറിയാമെങ്കിലും അതു പറയാതിരിക്കണമെന്നാണവൻെറ വിചാരം, യജമാനനേ!" എന്ന് രാജാവിനോട് പറഞ്ഞ ശേഷം "അല്ലേടാ?" എന്നു ചോമനോടു ചോദിച്ചു.

ചോമൻ: "നിങ്ങൾക്കതറിയാത്തതാണോ ഉടയവരേ?"

"അവരങ്ങോട്ടോടിപ്പോയെങ്കിൽ കുഞ്ഞെങ്ങനെ ഇവിടെ വന്നു?"

"ദൈവേച്ഛ ആരു കണ്ടു തമ്പുരാനേ?"

"ഈ കുഞ്ഞ് അവരുടേതു തന്നെയാണോ?"

"അതു അടിയൻ പറയാനുള്ളതല്ല തമ്പുരാനേ. പെറ്റവനും വളർത്തിയവരും പറയണം."

രാജാവിനു വളരെയേറെ കോപം തോന്നി. അദ്ദേഹം പറഞ്ഞു "ഈ നായ്ക്ക് ഭയമേ ഇല്ലല്ലോ. സത്യം പറഞ്ഞാൽ നല്ലത്. ഇല്ലെങ്കിൽ ശൂലത്തിൽ കയറ്റും, പറയൂ."

ചോമൻ പെട്ടെന്നു വന്ന് ബസവൻെറ കാൽക്കൽവീണു. "ഉടയവരുടെ കാൽക്കൽ വീഴുന്നു തമ്പുരാനേ! എന്നെ ശൂലത്തിൽ കേറ്റിയാലും അരുതേയെന്നു പറയില്ല. യജമാനൻെറയും യജമാനത്തിയുടെയും കുഞ്ഞിനെ രക്ഷിക്കണം. അടിയൻ സന്തോഷമായി ചാകാം" എന്നു പറഞ്ഞു.

രാജാവ്: "സന്തോഷമില്ലാതിരുന്നാൽ കരഞ്ഞോണ്ടു ചാകും, നിൻെറ യജമാനനെയും യജമാനത്തിയെയും എന്തു ചെയ്യണമെന്ന കാര്യം പറയേണ്ട. ചോദിച്ചതിനു സത്യം പറയൂ."

"സത്യം പറഞ്ഞാലും ചാകും, കള്ളം പറഞ്ഞാലും ചാകും. എങ്കിൽ അടിയനെന്തു ചെയ്യണം യജമാനനേ? അവിടുത്തെ ഇഷ്ടം പോലെ ചെയ്താട്ടെ. അങ്ങനെ തീരട്ടെ" എന്നു പറഞ്ഞ് ചോമൻ എഴുന്നേറ്റ് പിന്നിലേക്കു മാറി നിന്നു.

രാജാവിന് ഇവൻെറ ധൈര്യം കണ്ട് ആശ്ചര്യവും സന്തോഷവും തോന്നി. ഒരു സേവകനിൽ നിന്ന് ഇത്തരം പ്രീതി നേടിയ തൻെറ അളിയനെപ്പറ്റി അദ്ദേഹത്തിന് അസൂയ തോന്നി. അതിനേക്കാളുപരി ഈ വേലക്കാരൻെറ വേലക്കാരൻ, ഈ ദുർബല കീടം തന്നെ ഇത്ര ധിക്കരിക്കുന്നല്ലോ എന്ന് അദ്ദേഹത്തിന് അടങ്ങാത്ത കോപവും തോന്നി. ഒളിച്ചോടിപ്പോയ അനുജത്തിയുടെയും അനുജത്തിയുടെ ഭർത്താവിൻെറയും മേലുള്ള കോപം ഉടൻ തന്നെ തീർക്കുവാനാണ് ഈ കശ്മലനെ ലഭിച്ചതെന്ന് അദ്ദേഹം കരുതി. അദ്ദേഹം ബസവനോട് "എടാ മുടന്താ! ഒരു ശൂലം നാട്ടി ഇവിടെ ത്തന്നെ ഇവനെ ശൂലത്തിൽ കേറ്റ്, വേഗം" എന്നു പറഞ്ഞു. ബസവൻ "തമ്പുരാൻ അരമനയിലേക്കെഴുന്നള്ളിയാലും. ഞാൻ ഇവൻെറ കഥ കഴിച്ചു വരാം" എന്നു പറഞ്ഞു.

രാജാവ്: "എൻെറ വാക്ക് നീ എത്ര നന്നായി നടത്തുമെന്നെനിക്ക റിയാം. ഇത് എൻെറ മുന്നിൽ വെച്ചു തന്നെ വേണം."

തുടർന്നു നടന്ന സംഗതി വിശദമായി വർണിക്കുവാനാവില്ല. സമീപത്തുള്ള മരത്തിൻെറ കൊമ്പൊന്നു മുറിച്ച് രണ്ടു മാറ് ഉയര മുള്ള ഒരു ശൂലം തയ്യാറാക്കി. അതു മൂന്നും കൂടുന്നിടത്ത്, വഴിയരി കിൽ സ്ഥാപിച്ചു. ബസവൻ കാവൽ മൂപ്പനെയും അപ്പംഗൊള ത്തെ സേവകരെയും വിളിച്ച്, ചോമനെ പിടിച്ച്, ശൂലമുന വയറ്റി ലൂടെ കടന്ന് നെഞ്ചിലേക്കുപോകത്തക്കവിധം തറച്ച് ശൂലത്തിലേ റ്റി. ചോമൻ "കരിങ്കാളീ, എൻെറ അമ്മേ! നിൻെറ ആഗ്രഹം ഇതായി രുന്നു. യജമാനനെയും യജമാനത്തിയെയും രക്ഷിക്കണേ" എന്ന് ശൂലത്തിൻെറ മുന വയറ്റിൽ തറഞ്ഞു കയറുന്ന സമയത്ത് വിളിച്ചു പറഞ്ഞു. ഉത്തരക്ഷണത്തിൽ ആ ജീവൻ ദേഹം വിട്ടുപോയി. അവൻെറ വായിൽ നിന്നും കണ്ണിൽനിന്നും മൂക്കിൽ നിന്നും രക്തമൊഴുകി.

ആ കൃത്യനിർവഹണത്തിൽ അസ്വാസ്ഥത ഉണ്ടാകാതിരുന്നവർ രാജാവും ബസവനും മാത്രമായിരുന്നു. ചോമനെ ശൂലത്തിലേ റ്റിയ സേവകൻപോലും ആ സമയം വരെ കണ്ണുതുറന്നിരുന്നെ ങ്കിലും അതിനുശേഷം കണ്ണടച്ചുകളഞ്ഞു. ശൂലത്തിലേറ്റപ്പെട്ട ആ ശരീരം കണ്ടു സഹിക്കുവാൻ അവർക്കാർക്കും കഴിഞ്ഞില്ല.

രാജാവ് "തൊട്ടിൽ നിൻെറ മുമ്പിൽ വച്ചോ മുടന്താ" എന്ന് ബസ വനോടു പറഞ്ഞു. അയാൾ അതു കൈയിലെടുത്ത ശേഷം രാജാ വു കുതിരപ്പുറത്തുകയറി നാട്ടിലേക്കു തിരിച്ചു. എന്നാൽ രണ്ടു ചുവടുപോയി പെട്ടെന്നു പിന്തിരിഞ്ഞ് "എടാ ബസവാ! ഇവൻെറ ശവം മൂന്നു ദിവസം ശൂലത്തിൽ കിടക്കട്ടെ. സേവകരെ കാവൽ നിർത്തൂ. ഈ അഹങ്കാരിയുടെ ശവം കഴുകൻ തിന്നട്ടെ. പന്നിയുടെ മോൻെറ ശവം പുഴുക്കട്ടെ" എന്നു പറഞ്ഞു. ബസവൻ "ഉത്തരവു തമ്പുരാനേ" എന്നു മറുപടി പറഞ്ഞു. രാജാവു വീണ്ടും കുതിരയെ നാട്ടിലേക്കു തിരിച്ചു.

അപ്പംഗൊളത്തുനിന്നു വന്നവരിൽ നാലുപേരെ അവിടെ കാ വൽ നിർത്തിയിട്ട് ബസവൻ കാവൽ മൂപ്പനോടും മറ്റു സേവകരോ ടുമൊപ്പം രാജാവിൻെറ പിന്നാലെ പുറപ്പെട്ടു.

രാജാവും പരിവാരവും പത്തു ചുവടു നീങ്ങിയപ്പോൾ സംപാ ജെയിലെ ഗൗഡൻെറ മകൻ അതിർത്തിയിലെ തലയാളിനോട്

"ഇനിയെന്താ, തിരിച്ചുപോകാമല്ലേ?" എന്നു പറഞ്ഞു. തലയാൾ "അങ്ങനെ തന്നെ" എന്ന് ഉത്തരം കൊടുത്തു.

"ഇവൻ ഏതോ കള്ളനാണെന്നു കരുതി നമ്മൾ വിളിച്ചുകൊണ്ടുവന്നു. വാസ്തവത്തിൽ എന്തൊരു സത്യസന്ധനായ മനുഷ്യൻ "

"അതെ. ഇതിങ്ങനെ ഒക്കെ നടന്നു."

കൊഗ്ഗനും അവൻെറ ഭാര്യയും ഈ വാക്കുകൾ കേട്ടിരുന്നു. കൊഗ്ഗൻ ഭാര്യയോട് "ഗൗഡരുടെ വാക്കു കേട്ടോ?" എന്നു ചോദിച്ചു. അവൾ "പറയട്ടെ വിട്. നിങ്ങൾക്കെന്താ? വലിയവരുടെ രീതി വേറെ, നമ്മുടെ രീതി വേറെ" എന്നു പറഞ്ഞു.

ഇവരെല്ലാം തങ്ങളുടെ നാട്ടിലേക്കു തിരിച്ചു.

## 116

കുറെക്കാലം കുതിരപ്പുറത്തു സവാരി നടത്താതിരുന്ന ശേഷം രാജാവ് അപ്പംഗൊളത്തേക്കു കുതിരപ്പുറത്തുപോയതിനെപ്പറ്റി റാണി വിചാരപ്പെട്ടു. വളരെനേരം കഴിഞ്ഞപ്പോൾ അവർ മേൽനിലയിലെ ജാലകത്തിലൂടെ രാജാവു വന്നോ എന്ന് രണ്ടു മൂന്നു പ്രാവശ്യം നോക്കി. അദ്ദേഹം വരുന്ന സൂചനയൊന്നും കാണാതെ അസ്വസ്ഥയായി. ഒടുവിൽ അകലെ നിന്ന് അദ്ദേഹം വരുന്നതുകണ്ടപ്പോൾ റാണിക്കു സമാധാനമായി.

റാണിയോടൊപ്പം നിന്നിരുന്ന രാജകുമാരി, പിതാവിൻെറ പിന്നിൽ ബസവൻെറ കുതിരപ്പുറത്ത് ഒരു തൊട്ടിൽ വച്ചിരിക്കുന്നതു കണ്ടു.

"അമ്മേ, കുഞ്ഞിനെ കൊണ്ടു വന്നെന്നാ തോന്നുന്നത്" എന്നു പറഞ്ഞു.

ഇതെങ്ങനെ സാധിക്കും? റാണിക്കും മനസ്സിലായില്ല. ചെന്നബസവയ്യനും ദേവമ്മാജിയും ഒളിച്ചുപോയി എന്നു കേട്ടതു കള്ളമായിരുന്നോ? കുഞ്ഞ് എങ്ങനെ ഈവിധം വേർപിരിഞ്ഞു? അവർ "അളിയൻ പിന്നിലെങ്ങാനമുണ്ടോ കുഞ്ഞേ?" എന്നു ചോദിച്ചു.

"കണ്ടില്ല, അമ്മേ!"

എങ്കിൽ ഇതിൻെറ അർഥമെന്താണ്? അവിടെ എന്തെങ്കിലും നടന്നുകാണും; അച്ഛനും അമ്മയും രക്ഷപ്പെട്ടു പോകാതിരിക്കാൻ കുഞ്ഞിനെ മാത്രം എടുത്തുകൊണ്ടുവന്നതായിരിക്കണം. ഇപ്പോഴെ

ന്താണുചെയ്യുന്നത്? ഗ്രഹങ്ങളുടെബലംതന്നെബലമായോ? ദൈവംകൈവിടുന്നോ?

രാജാവ് അരമനയിലേക്ക് കടന്നപ്പോൾ റാണി വളരെയേറെ ദു:ഖത്തോടെ അദ്ദേഹത്തിൻെറ മുന്നിൽ വന്നു. കുഞ്ഞുവന്നു എന്ന തിടുക്കത്തിൽ രാജകുമാരി മാതാവിൻെറ പിന്നാലേ ചടപടോ എന്നിറങ്ങിവന്ന്, റാണിയെക്കാൾ മുമ്പേ പോയി "അപ്പാ, കുഞ്ഞിനെകൊണ്ടുവന്നോ?" എന്നു ചോദിച്ച്, മുന്നോട്ടോടി. വേഗം ബസവൻെറ സമീപം ചെന്ന് തൊട്ടിലിൻെറ മുന്നിൽ നിന്നു.

പിന്നിലുണ്ടായിരുന്ന സേവകൻമാരിലൊരുത്തൻ ബസവൻെറ അടുത്തേക്കോടി വന്നു. ബസവൻ "തൊട്ടിൽ ഇറക്കിക്കോ" എന്ന് അവനോടു പറഞ്ഞു. അവൻ തൊട്ടിലെടുത്തശേഷം ബസവൻ കുതിരപ്പുറത്തു നിന്നിറങ്ങി.

രാജകുമാരി സേവകൻെറ കൈയിൽനിന്ന് തൊട്ടിൽ താഴെ ഇറക്കുവാൻ ശ്രമിച്ച് ശിശുവിനെ ചുംബിച്ചു. "അമ്മേ, നമ്മുടെ കുഞ്ഞ്!" എന്നു പറഞ്ഞ്, സേവകനോട് "തൊട്ടിൽ അകത്തു കൊണ്ടുവാ!" എന്നു നിർദേശിച്ചു.

മകളുടെ ഈ പരിഭ്രമം രാജാവിനു തീരെ ഇഷ്ടമായില്ല. അദ്ദേഹം ചുളിഞ്ഞ മുഖത്തോടെ "പോകൂ, നീ അകത്തു പോ! തൊട്ടിൽ അകത്തു കൊണ്ടുവരേണ്ട" എന്നു പറഞ്ഞ് കുമാരിയെ ഭയപ്പെടുത്തി. ബസവനോട് "എടാ മുടന്താ, ആ കുഞ്ഞിനെ സ്ത്രീവാടിയിലേക്ക് അയയ്ക്ക്. ആ മുതുക്കിയോടു നോക്കിക്കോളാൻ പറ!" എന്നു പറഞ്ഞു.

ബസവൻ: "ഉത്തരവ്തമ്പുരാനേ!"

രാജാവ് "കുഞ്ഞിനെ ആരെങ്കിലും മോഷ്ടിക്കും. സൂക്ഷിച്ചോ! ഒളിച്ചോടിപ്പോയ തെണ്ടികൾ തിരിച്ചുവന്നു കാൽക്കൽ വീഴണം. അതിനുശേഷം അതിനെ അവർക്കു കൊടുക്കാം. അതുവരെ അതിൻെ സമീപം ആരും പോകാൻ പാടില്ല. തലപോകും; തല! സൂക്ഷിച്ചോ!'

ബസവൻ: "ഉത്തരവ്തമ്പുരാനേ!"

റാണി ബസവനോട്: "അനുജത്തിയുടെ കുഞ്ഞല്ലേ ബസവയ്യാ?"

"അതേ അമ്മേ!"

"അവരും അളിയനും ഓടിപ്പോയോ?"

"പോയിരിക്കണം അമ്മേ!"

"അവർ കളഞ്ഞിട്ടു പോയെന്നു കരുതി നാമും അങ്ങനെ ചെയ്യാമോ? തൊട്ടിൽ അകത്തു കൊണ്ടുവാ!"

ഇതു രാജാവിനു സമ്മതമുള്ള കാര്യമല്ല. എന്നാൽ ബസവനറിയാം, റാണി ഇങ്ങനെ മറിച്ചു സംസാരിച്ചാൽ അവരുടെ വാക്കുതന്നെ നടക്കണം. രാജാവു കോപിച്ച് നാലു ചീത്ത വാക്കു പറഞ്ഞേക്കാം; അത്ര തന്നെ.

രാജാവ്: "കുഞ്ഞിനെ അവരുവിട്ടു പോയത് നാത്തൂൻ നോക്കിക്കോളുമെന്നു കരുതിയാണോ? എന്തൊരു സംസാരം? ഇവരുടെ ബന്ധം, ഇവരുടെ കുഞ്ഞ്, ഇവരുടെ സ്നേഹം; എന്തു പറയാനാ!"

റാണി: "എല്ലാം നാം കേട്ടുവന്നതാണല്ലേ. നാമവർക്ക് എന്തു തെറ്റു ചെയ്തു? എന്നാലും അവർക്കു മനസ്സിലായില്ല."

രാജാവ്"നിങ്ങൾക്ക് അറിയാത്തതല്ല. നിങ്ങൾ പഠിപ്പിക്ക്" എന്നു കോപിച്ചു പറഞ്ഞ് തന്റെ സഭാമന്ദിരത്തിലേക്കു പോയി.

റാണിയുടെ വാക്ക് രാജാവു സമ്മതിച്ച രീതിയാണിതെന്നു മനസ്സിലാക്കി ബസവൻ, സേവകനോട് തൊട്ടിൽ അന്ത:പുരത്തിലേക്കു കൊണ്ടുപോകാൻ പറഞ്ഞു. റാണിയും രാജകുമാരിയും തൊട്ടിലെടുപ്പിച്ചുകൊണ്ട് അകത്തേക്കു പോയി.

ആ സമയത്ത് രാജാവ് സഭാമന്ദിരത്തിൽ നിന്ന് "എടാ മുടന്താ!" എന്നു വിളിച്ചു; ബസവൻ അദ്ദേഹത്തിന്റെ സമീപത്തേക്കോടി.

രാജാവ്: "നോക്ക്, വലിയമ്മയോട് എന്തു പറയണമെന്നു നാം കല്പിച്ചോ അത് നിന്റെ അമ്മയെയും അറിയിക്ക്. കുഞ്ഞ് തടങ്കലിലാണെന്നു മനസ്സിലാക്കണം. ആരും അടുത്തു പോകാൻ പാടില്ല. വലിയമ്മ കുടിപ്പിക്കാത്ത പാൽ ഇവർ കൊടുക്കട്ടെ. അത്രമാത്രം. ഉടുപ്പ് ധരിപ്പിക്കട്ടെ, നോക്കിക്കൊള്ളട്ടെ. നാമാവശ്യപ്പെടുമ്പോൾ അതിനെ ഇവിടെ കൊണ്ടുവന്നു തരണം. സമ്മതമാണെങ്കിൽ അതിനെ ഇപ്പോൾ തന്നെ പുറത്തു കൊണ്ടു വാ!"

റാണി മുന്നിലുള്ളപ്പോൾ രാജാവ് വാശി പിടിച്ച് ജയിക്കുകയില്ല. എന്നാൽ രഹസ്യമായി മുഷ്ക്ക് കാണിക്കാം; സേവകരുടെ സഹായത്തോടെ അതു നടത്താം. രാജാവിന്റെ ആജ്ഞ നടത്താതെ പിന്തിരിയുന്നവനല്ല ബസവൻ. ഇത് രാജാവിന്റെ വിശ്വാസത്തിന്റെ അടിസ്ഥാനമാണ്.

ബസവൻ "ഉത്തരവ്, തമ്പുരാനേ" എന്നു പറഞ്ഞ്, അന്തഃപുരത്തിൽ വന്ന് രാജാവിൻെറ വാക്കുകൾ റാണിയെ അറിയിച്ചു.

ആ സമയത്ത് രാജകുമാരി കുഞ്ഞിനെ മഞ്ചത്തിൽ കിടത്തി, നിലത്ത് മുട്ടുകുത്തിയിരുന്ന് അതിനെ ആട്ടിക്കൊണ്ടിരുന്നു. കുഞ്ഞ് തീരെ പ്രായം കുറഞ്ഞതാണ്. എന്നാലും ഈ മുഖം തന്നെ ആകർഷിച്ച മുഖമാണെന്ന് അതിനറിയാം. അത് കുമാരിയുടെ സ്നേഹം നുണഞ്ഞുകൊണ്ട്, അവളെ സന്തോഷത്തോടെ നോക്കിക്കൊണ്ടിരുന്നു.

റാണി ബസവനോട്: "അളിയനെ രാജാവിനു തോന്നിയതു ചെയ്യാം. കുഞ്ഞ് നമ്മുടെ ബന്ധുവാണ്, വേലക്കാരു നോക്കേണ്ട. അരമനയിലെ കുഞ്ഞ് അരമനയിൽ തന്നെ വളരട്ടെ എന്നു കുരുതി പറയുന്നു. അത്രമാത്രം."

ബസവൻ "ഉത്തരവ്" എന്നു പറഞ്ഞ് രാജാവിൻെറ സമീപത്തേക്കു പോകുവാനായി രണ്ടു ചുവടു വച്ചപ്പോഴേക്കും റാണി "എന്തു പറ്റി ബസവയ്യാ? കുഞ്ഞിനെ കളഞ്ഞിട്ട് അവർ ഓടിപ്പോയോ?" എന്നു ചോദിച്ചു. കൊഗ്ഗൻ, കൊഗ്ഗൻെറ ഭാര്യ, തലയാൾ ഇവരെല്ലാം പറഞ്ഞ സംഗതികൾ ചുരുക്കത്തിൽ ബസവൻ റാണിയോടുണർത്തിച്ചു. ഒപ്പം ചോമൻ എന്തെങ്കിലും വഞ്ചന ചെയ്തു കുഞ്ഞിനെ കൈവശം വയ്ക്കാൻ ശ്രമിച്ചു കാണണം, അത് അവൻെറ കൈയിൽ കിട്ടിയിരിക്കില്ല എന്ന തൻെറ ഊഹവും അറിയിച്ചു.

ഈ കഥ കേട്ട്, എന്തായിരിക്കാം സംഭവിച്ചതെന്ന് റാണി ആലോചിച്ചു. ചോമൻ തൻെറ യജമാനനെയും യജമാനത്തിയെയും വഞ്ചിക്കുന്നവനല്ല. കുഞ്ഞിനെ എടുത്തിരുന്നവനറിയാതെ, അത് താഴ്ചയിൽ തെറിച്ചു വീണിരിക്കണം. കുറെ ദൂരെ പോയി കുഞ്ഞ് തൊട്ടിലിലില്ലെന്ന് കണ്ട് അതിനെ അന്വേഷിച്ച് ചോമൻ തിരിച്ചുവന്നിരിക്കണം എന്ന നിഗമനത്തിൽ റാണി എത്തിച്ചേർന്നു. അവർ "ആ ചോമൻ എന്തു പറഞ്ഞു?" എന്നു ചോദിച്ചു.

"യജമാനനും യജമാനത്തിയും ഒളിച്ചുപോയതിൻെറ വിവരം പറയില്ല എന്നു പറഞ്ഞു അമ്മേ. കുഞ്ഞ് അവരുടേതാണോ എന്നു ചോദിച്ചപ്പോഴും 'അതെ'എന്നു പറഞ്ഞില്ല. യജമാനനു വളരെ കോപമുണ്ടായി."

"അവനെവിടെ?"

"തമ്പുരാൻ കോപിച്ച് അവനെ അവിടെത്തന്നെ ശൂലത്തിൽ തറച്ചു."

"ചോമനെ?"

"അതെ അമ്മേ."

"അവിടെത്തന്നെ ശൂലത്തിൽ തറച്ചു?"

"അതെ അമ്മേ."

റാണി 'അയ്യോ' എന്നു പറഞ്ഞു. ഗ്രഹങ്ങളുടെ ബലം തന്നെ ബലമായി എന്നു ചിന്തിച്ച് അസ്വാസ്ഥ്യയായി. "ഒരു ജീവൻ പോയി. ഇനി ഒന്നും പോകാതെ പരദേവത കാക്കണം" എന്നു പറഞ്ഞു കൊണ്ട് മകളോടൊത്തു കളിച്ചുകൊണ്ടിരുന്ന കുഞ്ഞിന്റെ നേർക്കു തിരിഞ്ഞു. ബസവൻ രാജാവിന്റെ സഭാമന്ദിരത്തിലേക്കു പുറപ്പെട്ടു.

117

കുഞ്ഞിനെ അന്വേഷിച്ചുകണ്ടുപിടിച്ചു കൊണ്ടുവരാനായി ചോമനെ സംപാജെയിലേക്കയച്ച് ചെന്നബസവയ്യൻ പത്നിയുമൊത്ത് യഥാകാലം സുള്ള്യയിലെത്തിച്ചേർന്നു. ഇത്രദൂരം സഞ്ചരിച്ചപ്പോഴേക്കും ദേവമ്മാജി തീരെ തളർന്നുപോയിരുന്നു. അപ്പംഗൊളത്തു നിന്ന് രായ്ക്കുരാമാനം പുറപ്പെട്ട്, മൈലുകൾ ഉറക്കമില്ലാതെ സഞ്ചരിച്ച പ്രയാസത്തോടൊപ്പം, അപ്രതീക്ഷിതമായി കുഞ്ഞു നഷ്ടപ്പെട്ട ദു:ഖവും ചേർന്ന് അവരെ വല്ലാതെ അവശയാക്കിയിരുന്നു. ഈ കാരണത്താലും ശിശുവിനെ ചോമനു കിട്ടുകയാണെങ്കിൽ അവൻ തന്റെ അടുത്ത് പെട്ടെന്ന് വന്നുചേരുമെന്ന പ്രതീക്ഷ കൊണ്ടും ചെന്നബസവയ്യൻ അന്നു സന്ധ്യവരെ സുള്ള്യയിൽ തന്നെ കഴിച്ചുകൂട്ടുവാൻ തീരുമാനിച്ചു.

ആ ദേശത്തെ ഗൗഡന്റെ ഭവനമേതാണെന്നന്വേഷിച്ചറിഞ്ഞ്, ഗൗഡനെ കണ്ട് അദ്ദേഹം രഹസ്യമായി തന്റെ ഉദ്ദേശ്യങ്ങൾ വിവരിച്ചു. ചെന്നബസവയ്യനു വിശ്രമിക്കുവാൻ വേണ്ട സ്ഥലം ഗൗഡൻ ഏർപ്പാടു ചെയ്തു. ചോമൻ വരികയാണെങ്കിൽ അയാളെ അവിടെ നിർത്തുവാൻ കുറെ നേരം ഉഗ്രിയും കുറെ നേരം തുക്രനും വഴിയിൽ കാത്തുനില്ക്കണമെന്നും തീരുമാനിച്ചു.

വളരെ നേരം കഴിഞ്ഞിട്ടും ചോമൻ എത്തിയില്ല. എന്നാൽ സംപാജെയിൽ നിന്നു വന്ന വ്യാപാരികൾ കൊണ്ടുവന്ന ഒരു വാർത്ത നാടുമുഴുവൻ പരന്നു. അത് ഇവരുടെ ചെവിയിലുമെത്തി.

വെളുപ്പിന് സംപാജെ അതിർത്തിയിലെ വഴിവക്കത്തുള്ള കുറ്റിക്കാട്ടിൽ നിന്ന് കൊഗ്ഗന്റെ ഭാര്യയ്ക്ക് ഒരു കുഞ്ഞിനെ കിട്ടി. അവ

ളും കൊഗ്ഗനും കൂടി അതിനെ ഗൗഡന്റെ അടുത്തുകൊണ്ടുവന്നു. ആ സമയത്തുതന്നെ കാവൽപ്പുരയിലെ തലയാളിന് അപ്പംഗൊളത്തെ ഒരു സേവകനെ കിട്ടി. കുഞ്ഞ് അപ്പംഗൊളത്തേതായിരിക്കുമെന്നും, അവൻ കുഞ്ഞിനെ കട്ടുകൊണ്ടുവന്നതാവുമെന്നും കരുതി ഗൗഡനും തലയാളും കൂടി അവനെയും കുഞ്ഞിനെയും അപ്പംഗൊളത്തേക്ക് അയച്ചു എന്നതായിരുന്നു വാർത്ത.

സുള്ള്യയിലെ ജനങ്ങൾ തമ്മിൽത്തമ്മിൽ ഈ വാർത്ത പറഞ്ഞുകൊണ്ടിരുന്നു. തന്മൂലം അതേപ്പറ്റിയുള്ള ചർച്ചയിൽ വർധിച്ച സംഭ്രമം കണ്ടിരുന്നു. എന്താണിതെന്ന്, സ്വാഭാവികമായി ചെന്നബസവയ്യൻ അന്വേഷിച്ച്, അതേപ്പറ്റിയുള്ള വിവരം മനസ്സിലാക്കി.

കുഞ്ഞ് തങ്ങളുടേതാണ്. അപ്പംഗൊളത്തെ സേവകൻ ചോമനാണ്. സംപാജെയിലെ ഗൗഡന്റെയും തലയാളിന്റെയും കൂടെ അപ്പംഗൊളത്തേക്കുപോയ കുഞ്ഞ് രാജാവിന്റെ കാവൽക്കാരുടെ കൈയിൽ പെട്ടുകാണും. തങ്ങൾ ഒളിച്ചോടിപ്പോന്ന വസ്തുത ഇതിനകം പരസ്യമായിക്കാണും. കാവൽക്കാർ ചോമനെയും കുഞ്ഞിനെയും മടക്കേറിയിലേക്കു കൊണ്ടു പോകും. രാജാവിന്റെ മുന്നിൽ എത്തിക്കും. രാജാവ് കുഞ്ഞിനെയും ചോമനെയും കൊല്ലാതെ വിടുമോ? എന്തിനു വിടണം?

ഇപ്രകാരം ചിന്തിച്ച് ചെന്നബസവയ്യൻ അസ്വസ്ഥനായി. ഈ വിവരം ദേവമ്മാജിയെ അറിയിക്കണമോ വേണ്ടയോ എന്ന് ആലോചിച്ചു. പലവിധത്തിൽ പല പ്രാവശ്യമാലോചിച്ചു. എല്ലാ കാര്യങ്ങളും അവളെ അറിയിക്കണമെന്നും, ഇനിയുള്ള എല്ലാ കാര്യങ്ങളും അവളോടാലോചിച്ചുമാത്രമേ ചെയ്യാവൂ എന്നും തീരുമാനിച്ചു. തനിക്കു കിട്ടിയ വാർത്തകൾ അവരെ അറിയിച്ചു.

വെളുപ്പിന് തൊട്ടിലിൽ കുഞ്ഞില്ലെന്നു കണ്ടപ്പോൾതന്നെ ദേവമ്മാജിക്ക് അതെപ്പറ്റിയുള്ള ആശ തീരെ വറ്റിത്താണിരുന്നു. അവശേഷിച്ചിരുന്ന അല്പം പ്രതീക്ഷയും ഈ വാർത്ത കേട്ടതോടെ ഇല്ലാതായി, തീരെ വരണ്ടുപോയി. ഇങ്ങനെ സംഭവിപ്പിക്കുവാനായിരുന്നോ, ദൈവം ജയിലിലിരുന്ന തന്റെ സമീപം ഒളിച്ചുവരാൻ തന്റെ ഭർത്താവിന്നവസരമുണ്ടാക്കി,തന്നെക്കൊണ്ട് ഈ ശിശുവിനെ പ്രസവിപ്പിച്ചത്? ഇതെത്ര അന്യായമാണ്, എന്തുപാതകമാണ്, ഇതിന്റെ കയ്പ് വയറുനിറച്ചുണ്ടു വേദനിക്കുവാൻ തന്നെപ്പോലുള്ളവർ എത്ര കോടി കാണും? ഇല്ല. തന്നെപ്പോലുള്ളവർ ഏറെയില്ല. ഇങ്ങനെ സഹിക്കാനാവാത്ത ദു:ഖം തന്നെപ്പോലുള്ള ഒരു കോടി ആളുകളിൽ ഒരുത്തിക്കേ വരൂ. പൂർവകർമം തങ്ങളെത്ത്

ന്നെ വിഴുങ്ങുന്നു എന്നു വിചാരിച്ച് അവർ സഹിക്കാനാവാത്ത ദു:ഖത്തോടെ തൻെറ ഊഹത്തിലുള്ള ഒരു വേദനകൂടിക്കലർത്തി ഉള്ള ദു:ഖത്തെ തിക്തതരമാക്കിത്തീർത്തു. ആ വേദനയിൽപെട്ട് അവർ തീരെ അവശയായി.

കുഞ്ഞിൻെറയും ചോമൻെറയും കാര്യമറിയാൻ എന്തുചെയ്യണമെന്ന് ചെന്നബസവയ്യൻ ആലോചിച്ചു. എന്തിനും താൻ മംഗളൂരിലെത്തി അവിടത്തെ ഇംഗ്ളീഷ് അധികാരികളെ കണ്ട് അവരുടെ സഹായം സ്വീകരിക്കുന്നത് നന്നായിരിക്കും. ഭാര്യ ഉടൻ യാത്രചെയ്യത്തക്ക അവസ്ഥയിലായിരുന്നില്ല. അടുത്തദിവസം പുറപ്പെടാൻ കഴിഞ്ഞേക്കും. കുതിരപ്പുറത്തു പോകാൻ വിഷമമാണെങ്കിൽ ദേവമ്മാജിയെ ഒരു പല്ലക്കിലിരുത്തിക്കൊണ്ടു പോകാം. മംഗളൂരിൽ ചെന്ന് ആരെയെങ്കിലും മടക്കേറിയിലേക്കയച്ച് കുഞ്ഞിനെപ്പറ്റിയുള്ള വിവരം ശേഖരിക്കാം.

എന്നാൽ കുഞ്ഞിനെപ്പറ്റിയുള്ള വിവരത്തിനുവേണ്ടി ഇത്രമാത്രം ഏർപ്പാടുകൾ ചെയ്യേണ്ട ആവശ്യമുണ്ടായില്ല. അന്ന് ദേവമ്മാജിക്കു പനി ഉണ്ടായി. അവർ പല്ലക്കിൽ യാത്രചെയ്യത്തക്ക സ്ഥിതിയിൽപ്പോലും ആയിരുന്നില്ല. ചെന്നബസവയ്യന് അവരുടെ കിടക്കയ്ക്കു സമീപംതന്നെ കഴിച്ചുകൂട്ടേണ്ടിവന്നു.

ഗൗഡൻ നൽകിയ സഹായത്തോടെ ഭാര്യയുടെ പഥ്യപാനങ്ങളൊക്കെ നടത്തി രണ്ടാമത്തെ ദിവസവും സുള്ള്യയിൽ തന്നെ ചെലവഴിച്ചു.

സംപാജെയിലെ ഗൗഡൻെറ മകനും കാവൽപ്പുരയിലെ തലയാളും കൊഗ്ഗനും കൊഗ്ഗൻെറ ഭാര്യയും സന്ധ്യയായപ്പോൾ തിരിച്ചെത്തി നടന്ന സംഗതികളെല്ലാം നാട്ടുകാരോടു പറഞ്ഞു. അടുത്ത ദിവസം വ്യാപാരികൾ വഴി ഈ വാർത്തയും സുള്ള്യയിലെത്തി. അത് ചെന്നബസവയ്യൻെറ ചെവിയിലുമെത്തി. കുഞ്ഞ് രാജാവിൻെറ കൈയിൽപ്പെട്ടു. ചോമൻ രാജാവിൻെറ കോപത്തിന്ന് ആദ്യത്തെ ബലിയായി. രാജാവിൽനിന്നു രക്ഷപ്പെടാൻ താൻ നടത്തിയ ശ്രമത്തിന്ന് വിപരീത ഫലമാണുണ്ടായതെന്ന് ചെന്നബസവയ്യനോർത്തു. ഈ വാർത്ത അയാൾ അപ്പോൾതന്നെ ദേവമ്മാജിയോടു പറഞ്ഞില്ല; രണ്ടുദിവസം കഴിഞ്ഞു പറയാമെന്നു തീരുമാനിച്ചു.

അടുത്തദിവസം ദേവമ്മാജിയുടെ പനി കുറഞ്ഞ് കുറച്ച് ആശ്വാസമായി. ചെന്നബസവയ്യൻ സുള്ള്യയിലെ ഗൗഡനിൽ നിന്ന് അവശ്യ സഹായം സ്വീകരിച്ചുകൊണ്ട് മംഗളൂരിലേക്കു യാത്ര

തുടർന്നു. കുറെ സമയം പുത്തൂരിൽ തങ്ങി അടുത്തദിവസം സന്ധ്യയോടെ മംഗളൂരിലെത്തിച്ചേർന്നു. താൻ മംഗളൂരിൽ എത്തിച്ചേർന്ന വിവരവും കളക്ടറെ കാണുവാനാഗ്രഹിക്കുന്ന വിവരവും കാണിച്ച് അധികാരിക്ക് ഒരു കത്തയച്ചു.

## 118

ചെന്നബസവയ്യന്റെ കത്തു കണ്ട് കളക്ടർക്ക് വളരെയേറെ ആശ്ചര്യമുണ്ടായി. അദ്ദേഹം ചെന്നബസവയ്യനെ ഉടൻ തന്നെ സ്വീകരിച്ചു., അയാളിൽനിന്ന് എല്ലാ സംഗതിയും മനസ്സിലാക്കി.തന്റെ മുകളിലുള്ള കമ്പനി അധികാരികളുടെ ആഗ്രഹം നിറവേറ്റുവാൻ ഇത്രവേഗം അവസരം ലഭിച്ചല്ലോ എന്ന് അയാൾ സന്തോഷിച്ചു. അയാൾ ചെന്നബസവയ്യനോട് "അപ്പംഗൊളത്തു കഴിഞ്ഞാൽ അപകടമാണെന്നു മനസ്സിലാക്കിയപ്പോൾ തന്നെ നിങ്ങൾ ഇങ്ങോട്ടു വന്നതു നന്നായി. നിങ്ങളും രാജാവും തമ്മിലുള്ള അസുഖത്തിന് ഞങ്ങളുടെ റസിഡൻറ് സാഹിബ് സസന്തോഷം പരിഹാരമുണ്ടാക്കിത്തരും. നിങ്ങൾ വിഷമിക്കേണ്ട. കുഞ്ഞിനെ ബാംഗളൂരിലേക്കയച്ചുകൊടുക്കണമെന്ന് ഞങ്ങൾ ഉടൻ തന്നെ രാജാവിന് കത്തയയ്ക്കാം. താങ്കൾ ബാംഗളൂരിലേക്കുപോയി, അവിടെ കുഞ്ഞിനെ പ്രതീക്ഷിച്ചിരിക്കുക" എന്നു പറഞ്ഞു. ചെന്നബസവയ്യനും ദേവമ്മാജിയും സേവകരും ഒരു ദിവസം മംഗളൂരിൽ താമസിക്കാൻ വേണ്ട രാജകീയമായ ഏർപ്പാടുകൾ ചെയ്തു കൊടുത്തു. വീരരാജന് ഒരെഴുത്തും മദ്രാസ്ഗവർണർക്കും ബാംഗളൂരിലെ ചീഫ് കമ്മീഷണർക്കും വേറെ രണ്ടെഴുത്തും എഴുതിയയച്ചിട്ട്, അയാൾ അടുത്ത ദിവസം ചെന്നബസവയ്യനെയും ദേവമ്മാജിയെയും വേണ്ട സഹായത്തോടെ ബാംഗളൂരിലേക്കയച്ചു.

അയാളെഴുതിയ കത്തുകളുടെ ഉള്ളടക്കം ഇങ്ങനെയായിരുന്നു:

"കുടകിലെ രാജാവ്, കമ്പനി സർക്കാരിന്റെ അഭിമതമിത്രം ശ്രീ ചിക്കവീരരാജേന്ദ്രനവർകൾ സമക്ഷത്തിൽ മംഗളൂരിലെ കമ്പനി കളക്ടർ സമർപ്പിക്കുന്ന ആദരപൂർവമായ വിജ്ഞാപനം.

"കുറെ ആഴ്ചകൾക്കു മുമ്പ് താങ്കളുടെ പ്രത്യക്ഷ സാമീപ്യത്തിൽ താങ്കളിൽനിന്നു ലഭിച്ച ആദരപൂർണമായ ആതിഥ്യത്തെപ്പറ്റി എപ്പോഴും ഞങ്ങൾ ഓർത്തുകൊണ്ടിരിക്കുന്നു. അതെപ്പറ്റി ഞങ്ങളുടെ പ്രമുഖനായ റസിഡൻറ് മഹാശയർ ഇപ്പോൾ താങ്കൾക്ക് ഞങ്ങളുടെയെല്ലാം പേരിൽ വന്ദനങ്ങൾ അറിയിച്ചു കാണുമെ

ന്നു വിശ്വസിക്കുന്നു. എന്തായാലും എന്റെ വ്യക്തിപരമായ വന്ദനം ഇതോടൊപ്പം താങ്കൾക്ക് അർപ്പിക്കുവാൻ അനുവദിച്ചാലും.

"ഇതോടൊപ്പം ഒരു സംഗതി താങ്കളുടെ ശ്രദ്ധയിൽപ്പെടുത്തുവാൻ ഞാനാഗ്രഹിക്കുന്നു. അതെനിക്കുമനസ്സിലായത് കഴിഞ്ഞ ഒന്നുരണ്ടു നാഴികയ്ക്കുള്ളിലാണ്. എന്നാൽ അതു വളരെ പ്രധാനമായ സംഗതി ആയതുകൊണ്ട് അല്പംപോലും അമാന്തം വരുത്താതെ ഞാനീ കത്തെഴുതുകയാണ്.

"താങ്കളുടെ സഹോദരി ദേവമ്മാജിയും അവരുടെ ഭർത്താവ് ശ്രീമാൻ ചെന്നബസവയ്യനും ഇന്നേദിവസം ഇവിടെ വന്നുചേർന്നു. ശ്രീമാൻ ചെന്നബസവയ്യൻ അവർകൾ നമ്മെ വന്നുകണ്ട് കുറച്ചു മുമ്പ് അവരുടെ വാസസ്ഥലത്തേക്കു തിരിച്ചുപോയി. അവരും താങ്കളുടെ അനുജത്തിയും നാളെ ഇവിടെ പാർത്ത് മറ്റെന്നാൾ ബാംഗളൂരിലേക്ക് യാത്ര തുടരും.

ശ്രീമാൻ ചെന്നബസവയ്യൻ നമ്മെ അറിയിച്ചതനുസരിച്ച്, മൂന്നു ദിവസങ്ങൾക്കുമുമ്പ് അദ്ദേഹം ഈ നാട്ടിലേക്കു യാത്ര ചെയ്തപ്പോൾ അവരുടെ ശിശു, തൊട്ടിലിൽനിന്ന് വഴിയിലുള്ള കുറ്റിക്കാട്ടിൽ വീണു. കുഞ്ഞ് അടുത്തദിവസം സംപാജെയിലെ ഗൗഡരുടെ കൈയിൽ എത്തിയെന്നും, അവിടെനിന്ന് സുരക്ഷിതമായി മടക്കേറിയിൽ താങ്കളുടെ അരമനയിൽ എത്തിച്ചേർന്നു എന്നും, ഇപ്പോൾ താങ്കളുടെ അരമനയിലുണ്ടെന്നും അറിഞ്ഞു. കുഞ്ഞിന്റെ കാര്യമോർത്ത് വിഷമിച്ചുകൊണ്ടിരുന്ന മാതാപിതാക്കൾക്കും അതു തെറിച്ചു വീണു എന്നു കേട്ടപ്പോൾ വിഷമമുണ്ടായ നമുക്കും കുഞ്ഞ് താങ്കളുടെ സംരക്ഷണത്തിൽ ക്ഷേമമായിരിക്കുന്നു എന്നറിഞ്ഞ് സമാധാനമായി.

"കുഞ്ഞ് എത്രയും വേഗം തന്റെ കൈകളിലെത്തിച്ചേരണമെന്ന് താങ്കളുടെ സഹോദരി ആഗ്രഹിക്കുന്നു. താങ്കൾക്ക് അളിയന്റെ കാര്യത്തിൽ വളരെയേറെ സ്നേഹമുണ്ടെന്നതും, കുഞ്ഞ് മടക്കേറിയിലായിരുന്നാൽ തെറ്റെന്താണെന്ന് താങ്കൾ കരുതിയേക്കാമെന്നതും എനിക്കറിയാം. എങ്കിൽ പോലും ശിശുവിന്റെ താല്പര്യത്തിന്നും, അതിന്റെ അമ്മയുടെ താല്പര്യത്തിനും നന്ന് അത് എത്രയും വേഗം അമ്മയുടെ അടുത്തെത്തുന്നതാണ്. താങ്കൾക്കും അങ്ങനെ തോന്നിയിട്ടുണ്ടാവണം. തൻമൂലം ഈ കായിതം പരിഗണിച്ചതിനു ശേഷം ശിശുവിനെ ബാംഗളൂരിലേക്ക് അയച്ചുകൊടുക്കുവാൻ ശിശുവിന്റെ മാതാപിതാക്കളുടെ പേരിൽ ഞാനപേക്ഷിക്കുന്നു.

ഇവർ ബാംഗളൂരിൽ ശ്രീമാൻ റസിഡൻറ് സാഹിബിൻെറ അതിഥികളായിരിക്കുന്നു. ശിശുവിനെക്കൊണ്ടുപോകുന്നവർ റസിഡൻറ് മഹാശയരെ കണ്ടാൽ എല്ലാ സംഗതികളും എളുപ്പമായിരിക്കും.

"എല്ലാ സംഗതികൾക്കും മറുപടി അയച്ച് ആദരാനുഗ്രഹങ്ങൾ നൽകണമെന്ന് അപേക്ഷിക്കുന്നു. എന്ന് താങ്കളുടെ വിധേയൻ (ഒപ്പ്)"

ബാംഗളൂരിലേക്ക് റെസിഡണ്ട് മഹാശയന്ന് എഴുതിയ കത്ത്: "പ്രിയ മഹനീയരേ, ഈ കത്ത് താങ്കളുടെ സ്വന്തം പരിഗണനയ്ക്കായി എഴുതുന്നു. ഇപ്പോൾ എല്ലാ കാര്യങ്ങളും രഹസ്യമായിരിക്കണം.

"നാം മടക്കേറിയിലായിരുന്ന അവസാനദിവസം നടന്ന നാടകത്തിലെ കോലാഹലം താങ്കൾ ഓർക്കുന്നുണ്ടല്ലോ? അതിൽനിന്ന് രാജാവിനുണ്ടായ അപമാനം അരമനയിലെ അളിയൻ ചെന്നബസവയ്യൻ മന:പൂർവം ചെയ്യിച്ചതാണെന്നു കരുതി അളിയനെ രാജാവ് നോട്ടപ്പുള്ളിയാക്കിയിരിക്കുന്നു. അയാൾ രക്ഷപ്പെട്ട് ഭാര്യയും കുട്ടിയുമൊത്ത് ഇവിടേക്ക് ഓടി വന്നിരിക്കുന്നു.

"വന്ന വഴി അവരുടെ കുഞ്ഞ് തൊട്ടിയിൽ നിന്നു തെറിച്ചു വീണു. ഇവർ രണ്ടുപേർ മാത്രം ഇവിടെ വന്നു ചേർന്നു. കുഞ്ഞിനെ ഒരുത്തൻെറ കൈയിൽ കിട്ടി. അത് അരമനയിലെത്തിച്ചേർന്നു. ഇപ്പോൾ മടക്കേറിയിൽ രാജാവിൻെറ കൈവശമുണ്ട്.

"ബാംഗളൂരിലേക്കാണ് ചെന്നബസവയ്യൻ പുറപ്പെട്ടത്. സമീപത്തുള്ള അതിർത്തി വെളുപ്പിനു മുമ്പു കടക്കണം എന്ന കാരണത്താൽ ഇവിടേക്കു വന്നു. നാളെ ഇവിടെ താമസിച്ച് മറ്റെന്നാൾ ബാംഗളൂരിലേക്കു യാത്ര തുടരും. ഇതിനു ഞാൻ തന്നെ ഏർപ്പാടു ചെയ്തു കൊടുക്കുന്നു.

**"കുഞ്ഞിനെ ബാംഗളൂരിലേക്ക് അയച്ചുകൊടുക്കുക, റസിഡണ്ട് സാഹിബ് അവർകൾ അതിനെ അതിൻെറ മാതാപിതാക്കളെ ഏല്പിക്കും എന്നുകാണിച്ചുകൊണ്ട് രാജാവിനു ഞാൻ കത്തയച്ചിട്ടുണ്ട്. ഈ കത്തുകിട്ടിയാലുടൻ താങ്കളും ഇതേ അർഥത്തിലുള്ള ഒരെഴുത്ത് വീരരാജന്നയച്ചു കൊടുക്കുമല്ലോ?**

**"രാജാവ് കുഞ്ഞിനെ അയച്ചുകൊടുക്കുമെന്ന പ്രതീക്ഷ എനിക്കില്ല. താങ്കളും ഇതു പ്രതീക്ഷിക്കേണ്ടതില്ല. അദ്ദേഹത്തിൻെറ സ്വഭാവം ഞാൻ മനസ്സിലാക്കിയിരിക്കുന്നതു ശരിയാണെങ്കിൽ, അദ്ദേ**

ഹം നമ്മുടെ വാക്കുകൾ നിരാകരിക്കും; കുഞ്ഞിനെ അയയ്ക്കുക യില്ല; അനുജത്തിയും ഭർത്താവും മടക്കേറിയിൽ വരണമെന്നു നിർബന്ധം പിടിക്കും.

"എന്നാൽ ഇവർക്കു പ്രാണഭയമുണ്ട്. ഇവർ അങ്ങോട്ടുപോകാൻ സമ്മതിക്കുകയില്ല. തുടർന്നെന്തു സംഭവിക്കുമെന്നു പറയാനാവില്ല. എന്നാൽ ഇക്കാര്യം ഞാൻ ആലോചിക്കുന്നില്ല. അതു താങ്കളുടെ സുശക്ത ഹസ്തങ്ങളിലാണ്, താങ്കൾ വേണ്ട വിധം നിർവഹിക്കുക.

"എല്ലാ സംഗതിയും വിവരിച്ചുകൊണ്ട് ഇപ്പോൾ തന്നെ മദ്രാസ് ഗവർണർ മഹാശയർക്കും ഒരു കത്ത് അയയ്ക്കുന്നുണ്ട്.

എന്ന് താങ്കളുടെ വിശ്വസ്തൻ (ഒപ്പ്)"

മദ്രാസ് ഗവർണർക്കയച്ച കത്ത് :

"മാന്യരുടെ സന്നിധാനത്തിൽ ഉണർത്തിക്കുന്നത് -

കുടകിലെ രാജാവിൻെറ അനുജത്തിയും അവരുടെ ഭർത്താവും ഇവിടേക്കു വന്നിട്ടുള്ള സംഗതിയും ആ സന്ദർഭത്തിലുണ്ടായ മറ്റു കാര്യങ്ങളും ചുരുക്കി മൈസൂർ റസിഡണ്ട് മഹനീയർക്ക് ഞാനെഴുതിയ കത്തിൻെറ ഒരു പ്രതി ഈ എഴുത്തോടൊപ്പം അടക്കം ചെയ്തിരിക്കുന്നു. അത് പരിഗണിക്കണമെന്ന് അപേക്ഷിക്കുന്നു.

"രാജാവ് സമാധാനപരമായി ഭരിക്കുകയില്ലെന്ന് എനിക്കു തോന്നുന്നു. മിക്കവാറും ദുർമാർഗത്തിലൂടെത്തന്നെ മുന്നോട്ടുപോയേക്കും. ഇങ്ങനെയാണെങ്കിൽ അവരുടെ മേൽ വേണ്ട നടപടികൾ സ്വീകരിക്കേണ്ടി വരും. ഇതേപ്പറ്റി വേണ്ട എല്ലാ അറിവുകളും ബാംഗളൂരിലേക്കുകൊടുത്ത് എന്തിനും തയ്യാറായിരിക്കാൻ ഏർപ്പാടുകൾ ചെയ്യുന്നതു നന്നായിരിക്കും. എന്താണു ചെയ്യേണ്ടതെന്ന് എന്നെക്കാൾ നന്നായി താങ്കൾക്കറിയാം. എങ്കിലും എനിക്കു തോന്നുന്നത് അറിയിക്കേണ്ടത് എൻെറ കർത്തവ്യമാണെന്നു കരുതി ഈ വരികൾ എഴുതുകയെന്ന സാഹസം കാണിച്ചു. ക്ഷേമമാണെന്നു വിശ്വസിക്കുന്നു.

"ഇക്കാര്യങ്ങളെല്ലാം ഇപ്പോൾ മുഖ്യാധികാരികളിൽ തന്നെ രഹസ്യമായിരിക്കണമെന്ന് ഞാൻ റസിഡണ്ട് മഹാശയരോട് അപേക്ഷിച്ചിട്ടുണ്ട്.

എന്ന് താങ്കളുടെ വിശ്വസ്തൻ (ഒപ്പ്)"

## 119

അനന്തിരവനെ റാണിയുടെ സമീപം വിട്ടിട്ട് വീരരാജൻ തൻെറ മുറിയിലേക്കു വന്നു. തന്നെ ചതിച്ച് ഒളിച്ചോടിയ അനുജത്തിയും അവരുടെ ഭർത്താവും തിരിച്ചുവന്നാൽ നന്ന്, അല്ലെങ്കിൽ അവരുടെ ഈ കുഞ്ഞിനെ കൊല്ലുകതന്നെവേണം എന്ന് അദ്ദേഹം തീരുമാനിച്ചുറച്ചു. തോന്നുന്ന സമയത്ത് ഇഷ്ടമുള്ളതു ചെയ്തും, പ്രവൃത്തിയിൽ യാതൊരു തടസ്സവും കാണാതെയും വീരരാജൻ ഉച്ഛൃംഖലനായി വളർന്നു വന്നിരുന്നു. നല്ലവഴി പറഞ്ഞുകൊടുക്കുവാനാളില്ലാതെ, വീരരാജൻെറ നിരങ്കുശ പ്രവൃത്തികൾ അതിരുവിട്ട ക്രൗര്യമായി പരിണാമം കൊണ്ടു. അദ്ദേഹം ജൻമം കൊടുത്ത ആ മകളൊരുത്തിയുടെ ജീവനല്ലാതെ മറ്റാരുടെ ജീവൻ അപഹരിക്കുന്നതിനും വീരരാജൻ മടിക്കുമായിരുന്നില്ല. അനുജത്തിയോടും അളിയനോടും ഉടൻ തിരിച്ചു വരണമെന്നും, വരാതിരുന്നാൽ ഈ കുഞ്ഞു ചാകുമെന്നും പറഞ്ഞയയ്ക്കണം. ഇതിന് അവരുടെ താമസസ്ഥലം അറിയണം. ഇവർ മംഗളൂരിലായിരിക്കുമോ, അതോ വളഞ്ഞ വഴിയിലൂടെ നംജനഗൂഡിലേക്കു പോകുമോ?

പിന്നീട് ബസവൻ അടുത്തു വന്നപ്പോൾ രാജാവ് അയാളോട് "ഈ പുലയാടിപെറ്റ മക്കൾ മംഗളൂരിലേക്കു പോയിക്കാണണം. അല്ലേ?" എന്നു ചോദിച്ചു.

"അതെ തമ്പുരാനേ. വേറെ എവിടെ പോയാലും അവിടെ ചെന്നിട്ടേപോകൂ എന്നു തോന്നുന്നു."

"നംജനഗൂഡിനു പോകുമോ?"

"എന്തോന്നു നംജനഗൂഡാണു തമ്പുരാനേ? അതു നാട്യമായിരുന്നു."

"ദേവസന്നിധിയിൽ പോകണമെന്നു പറഞ്ഞത്?"

"അതു തന്നെ നാട്യം. നമ്മളെ കബളിപ്പിക്കുന്നതിനു നംജനഗൂഡ് എന്നു പറഞ്ഞു. മനസ്സിൽ വേറെ കാര്യമായിരുന്നു."

"ഇവൻെറ ചതിവ് കണ്ടോ? മനസ്സിലൊന്ന്, പ്രവൃത്തി വേറൊന്ന്!"

"അല്ലാതെന്താണു തമ്പുരാനേ? എല്ലാവരും അങ്ങനെതന്നെയാണ്. സ്വന്തം കാര്യം നോക്കുന്നു. മറ്റുള്ളവരുടെ കാര്യം അവരെന്തിനു നോക്കണം?"

"ഈ അരമനയിലെ ചോറുണ്ടവർ നല്ലവരായില്ലല്ലോ മുടന്താ."

"സത്യമാണു തമ്പുരാനേ."

"ശരി. ആരെയെങ്കിലും മംഗളൂരിലേക്കയച്ച് ഇവർ എവിടെ പോയി, എന്താണ് എന്നൊക്കെ അറിയാൻ വേണ്ട ഏർപ്പാടു ചെയ്യുക."

"അങ്ങനെ ചെയ്യാം തമ്പുരാനേ."

ഇപ്രകാരം പറഞ്ഞ് ബസവൻ തൻെറ ജോലികൾ ചെയ്യാൻ പോയി. അന്നു രാത്രിയിൽ മംഗളൂരിലേക്കുപോകുന്ന കാളവ്യാപാരികളുടെ കൂട്ടത്തിൽ തൻെറ രണ്ടുപേരെക്കൂടി അയയ്ക്കുവാൻ വേണ്ട ഏർപ്പാടു ചെയ്തു.

ഈ സേവകർ മംഗളൂരിൽ പോയി വിവരം അറിഞ്ഞുവരുന്നതിന് ഒരാഴ്ചയെങ്കിലും വേണം. എന്നാൽ അതിനുമുമ്പ് കളക്ടറുടെ കത്തിൽ നിന്ന് ഇവർക്ക് ആഗ്രഹിച്ച വിവരങ്ങൾ ലഭിച്ചു.

കളക്ടറുടെ കത്തു കണ്ട വീരരാജൻ കോപാക്രാന്തനായി, ബഹളമുണ്ടാക്കി. "ഈ പുലയാടിമക്കൾക്ക് കുഞ്ഞിനെ അയച്ചുകൊടുക്കുന്നു ! ഇവർ പറഞ്ഞപ്പോൾ അവർ നമുക്കു കത്തയച്ചല്ലോ, ഈ തേവിടിശ്ശി പെറ്റ വെള്ളക്കാരൻ. ഇവൻെറ അഹങ്കാരം കണ്ടോ? നാലുപേരെ അയയ്ക്ക്, ഈ വെള്ളപ്പാണ്ടു പിടിച്ച പുലിയാടിമോനെ പിടിച്ചുകൊണ്ടുവരട്ടെ. കുതിരപ്പടയാളികളെ അയച്ചാൽ അവനെ പുറകിൽ കെട്ടിയിട്ടിട്ട് ഇവിടെ മുമ്പിൽ കൊണ്ടുവരട്ടെ! ഒരാഴ്ച നമ്മുടെ ചോറുതിന്നിട്ട് നമ്മോട് ഈ വാക്ക് ! "

ബസവൻ ഉടൻ മറുപടിയൊന്നും പറഞ്ഞില്ല. മംഗളൂർ കളക്ടറെ വിരോധിയാക്കിക്കൊണ്ട് വീരരാജൻ ശുഭമായൊന്നും സാധിക്കുകയില്ല എന്ന് ബസവനറിയാം. കളക്ടറുടെ കത്തു വായിച്ചപ്പോൾ തന്നെ ബസവൻ, കളക്ടർക്കയയ്ക്കേണ്ട മറുപടിക്ക് രൂപം കൊടുക്കാൻ ശ്രമിച്ചു. യജമാനൻ കോപിക്കുന്നതു സാധാരണമാണ്. കോപത്തിൻെറ ചൂടു കുറഞ്ഞതിനുശേഷം മറുപടി എങ്ങനെയായിരിക്കണമെന്നു സൂചിപ്പിക്കണം.

വീരരാജൻ വളരെനേരം കോപിച്ചു ബഹളമുണ്ടാക്കി. ഇതിനിടയിൽ രണ്ടുപ്രാവശ്യം മദ്യം കുടിച്ചു. അപ്പോൾ ബസവൻ അടുത്തു വന്നു പറഞ്ഞു. "അളിയൻ അരമനയോടു തെറ്റുചെയ്ത് ഒളിച്ചോടി. യജമാനൻെറ അനുജത്തിയെ ബലാൽക്കാരമായി വിളിച്ചുകൊണ്ടുപോയി. ഓടുന്ന ധൃതിയിൽ കുഞ്ഞിന് എന്തുപറ്റിയെന്നത് അറി

യാൻ തക്ക ബോധം ഇവർക്കുണ്ടായിരുന്നില്ല. ദൈവം വലിയവനാണ്. കുഞ്ഞിനെ നമ്മുടെ കൈയിൽ കിട്ടി. അതിനെ വീണ്ടും ഈ ശ്രദ്ധയില്ലാത്ത അച്ഛനെ ഏൽപ്പിക്കുന്നതു തെറ്റായിരിക്കും. കുഞ്ഞിനെ വളർത്തണമെന്ന് ഇവർക്ക് ആശയുണ്ടെങ്കിൽ ഇവർ ഉടൻ തന്നെ തിരിച്ചു വരണം. അരമനയിൽ ഞങ്ങളോടൊപ്പം താമസിച്ച് അതിനെ വളർത്തണം. നിങ്ങൾ കുറച്ചു നാളുകൾക്കുമുമ്പ് ഞങ്ങളോടൊത്തുണ്ടായിരുന്നു. ഞങ്ങളുടെ ആതിഥ്യം സ്വീകരിച്ചു. ഞങ്ങളോട് സത്യമായി പെരുമാറണം. നമ്മുടെ അനുജത്തിയെയും അളിയനെയും ബാംഗളൂരിലേക്കയയ്ക്കണ്ട. ഇങ്ങോട്ടു തിരിച്ചയയ്ക്കണം. നാമും കമ്പനി സർക്കാരും തമ്മിലുള്ള സ്നേഹം വളർത്തുക. ഇപ്രകാരം മംഗളൂരിലെ സായിപ്പിന് ഒരു കത്തയയ്ക്കുന്നതു നല്ലതാണു തമ്പുരാനേ! അങ്ങനെ ഒരു കത്ത് എഴുതിക്കൊണ്ടു വരട്ടേ?"

"എന്തിനാണു പുലയാടിമോനേ? അവരെ നീ ഭയന്നോ? ഛേ എന്നു പറഞ്ഞാലുടൻ കാലിൽ വീഴാൻ?"

"വാക്കു മയമുള്ളതായാൽ കാലിൽ വീഴാമായിരുന്നു തമ്പുരാനേ. സൗമ്യമായ വാക്കുകൾ കേട്ടില്ലെങ്കിൽ പരുഷമായ വാക്കു പറയാം. എന്തായാലും ആദ്യം ഇങ്ങനെ പറഞ്ഞുനോക്കാം."

"നീ വലിയ തന്ത്രക്കാരനായോ മുടന്താ, മന്ത്രം ചെയ്തു കുരങ്ങിനെ പിടിക്കുന്നോ?"

"കുരങ്ങാണല്ലോ, തമ്പുരാനേ, മന്ത്രത്തിനു വരാതിരുന്നാൽ കെണി വെക്കാം."

"ശരി. അങ്ങനെ ചെയ്യ്. അവനെ പിടിക്കാൻ കെണി വെക്കുന്ന കളിയിൽ നീ അവരുടെ കൈയിൽ പെടേണ്ട."

"ഇവർ എന്നെ കെണിയിൽ പിടിക്കുമോ തമ്പുരാനേ? ഇരകിട്ടാൻ വായ് തുറക്കുന്നതു മീനാണ്. ഈ വെള്ളക്കാർക്കു വേണ്ട ഇര നമ്മുടെ കൈയിലുണ്ട്. അളിയൻെറ കൈയിലെന്താണുള്ളത്?"

"ഇനി ഒരു സദ്യയ്ക്കു വിളിച്ചാൽ അവിടെ നിന്നുകൊണ്ടുതന്നെ പുലയാടിമക്കൾ വായ് തുറന്നുകൊണ്ടു വരും. നീ പറഞ്ഞപോലെ എഴുത്. എന്താകുമെന്നു നോക്കാം."

"അങ്ങനെ ചെയ്യാം തമ്പുരാനേ."

"ആ പന്നിയുടെ മോൻ, നീ അളിയനെന്നു പറയുന്നവൻ, ഇവിടെ എങ്ങനെ എങ്കിലും വന്നാലുടൻ തന്നെ അവൻെറ തലയെടുക്കണം. വിട്ടാൽ...... സൂക്ഷിച്ചോ."

"വരട്ടെ തമ്പുരാനേ !"

"ഈ നശിച്ചോന്റെ കൂടെ ചേർന്ന്, പിറന്ന തറവാടിനെതിരായി നിന്ന ആ പെൺപട്ടിയെ, നിന്റെ ഭർത്താവിന്നു കൂട്ടിരിക്കുക എന്നു പറഞ്ഞ് തീർത്തു വിടണം."

"ശരി തമ്പുരാനേ!"

അനുജത്തിയും അളിയനും തിരിച്ചുവന്നാൽ അവർക്കുനൽകാവുന്ന ചിത്രഹിംസയെക്കുറിച്ചുള്ള സങ്കല്പസുഖത്തിൽ വീരരാജൻ നിശ്ശബ്ദനായി.

## 120

ബസവൻ, താൻ സൂചിപ്പിച്ച രീതിയിൽ വളരെയേറെ ശ്രദ്ധയോടുകൂടി ഒരു കത്ത് എഴുതിപ്പിച്ചുകൊണ്ടു വന്ന് രാജാവിനെ വായിച്ചു കേൾപ്പിച്ചു. രാജാവിന്റെ അനുമതി വാങ്ങി ആ കത്ത് മംഗളൂരേക്ക് അയച്ചു കൊടുത്തു. ആ കത്ത് കളക്ടർക്കു കിട്ടുന്നതിനു മുമ്പു തന്നെ ദേവമ്മാജിയും ഭർത്താവും ബാംഗളൂരേക്കു പുറപ്പെട്ടു കഴിഞ്ഞിരുന്നു. അല്ലെങ്കിലും അവർ തിരിച്ചു വരുമായിരുന്നില്ല. തിരിച്ചുപോകണമെന്ന് കളക്ടർ അവരോടു പറയുകയുമില്ലായിരുന്നു.

എങ്ങനെയായാലും എന്തു മറുപടിയാണു നൽകേണ്ടതെന്ന് കളക്ടർക്ക് ആലോചിക്കേണ്ടി വന്നില്ല. അയാൾ വളരെയേറെ സംക്ഷിപ്തമായി ഇപ്രകാരം ഒരു കത്തെഴുതി. "താങ്കളുടെ കത്തു കിട്ടി. എന്നാൽ അതു ഞങ്ങളുടെ കൈയിൽ കിട്ടുന്നതിനു മുമ്പുതന്നെ താങ്കളുടെ അനുജത്തിയും അളിയനും ബാംഗളൂരിനു പുറപ്പെട്ടുകഴിഞ്ഞിരുന്നു. ഈ കാരണത്താൽ താങ്കളുടെ അപേക്ഷ സാധിച്ചുതരുന്ന കാര്യത്തിൽ ഞങ്ങൾക്കു ചെയ്യേണ്ടതായി യാതൊന്നും അവശേഷിക്കുന്നില്ല. താങ്കളുടെ കത്ത് റസിഡണ്ട് അവർകൾക്ക് അയച്ചുകൊടുക്കാം. മേലിലുള്ള എല്ലാ ഇടപാടുകളും അദ്ദേഹവുമായി നടത്തേണ്ടതാണ്."

ഈ മറുപടി ലഭിച്ചപ്പോൾ വീരരാജൻ ഒരിക്കൽ കൂടി കോപിച്ചു ബഹളമുണ്ടാക്കി. എന്നത്തെയുംകാളേറെ മദ്യം കുടിച്ചു. അടുത്ത ദിവസം റസിഡണ്ട് അവർകൾക്ക് ഒരു കത്തയച്ചു. "നമ്മുടെ അളിയൻ നമ്മോട് അപരാധം ചെയ്ത് ജയിലിൽനിന്നു രക്ഷപ്പെട്ട് താങ്കളുടെ അടുത്തേക്ക് ഒളിച്ചോടി വന്നിരിക്കുന്നു. നമ്മുടെ അനുജത്തിയെയും കൊണ്ടുപോയിട്ടുണ്ട്. അവരെ ഇവിടേക്ക് തിരിച്ചയയ്ക്കണം." ഇതായിരുന്നു കത്തിന്റെ ചുരുക്കം. ചെന്നബസവയ്യ

നും ദേവമ്മാജിയും ബാംഗളലൂരിലെത്തിയ ദിവസം തന്നെ ഈ കത്ത് ചീഫ് കമ്മിഷണറുടെ കൈയിൽ കിട്ടി.

## 121

കുടകിലെ സ്ഥിതിഗതികളെക്കുറിച്ചുള്ള തൻെറ അഭിപ്രായം ഇതിനുമുമ്പുതന്നെ മേലധികാരികളെ അറിയിച്ചിട്ടുള്ള റസിഡണ്ട് തൻെറ പ്രവചനം ഇത്ര പെട്ടെന്നു ശരിയായിത്തീരുമെന്നു കരുതിയിരുന്നില്ല. മംഗളൂർ കളക്ടർ, ചെന്നബസവയ്യനെയും ദേവമ്മാജിയെയും പറ്റി എഴുതിയ കത്ത് അവർ ബാംഗളൂരിലെത്തുന്നതിനു മൂന്നു ദിവസം മുമ്പുതന്നെ അയാൾക്കു കിട്ടിയിരുന്നു. അയാൾ ഉടൻതന്നെ ഇക്കാര്യമറിയിച്ചുകൊണ്ട് മദ്രാസിലേക്കും കൽക്കത്തയിലേക്കും കത്തുകളയച്ചു. ചെന്നബസവയ്യനെയും ദേവമ്മാജിയെയും സ്വീകരിച്ചുകൊണ്ടുവരുവാൻ രക്ഷകരെയും അയച്ചു. തങ്ങൾ അന്യായം ചെയ്തു എന്നു വരരുതെന്നും, കുടകിലെ രാജാവ് ശരിയായവിധം ഭരിക്കുകയാണെങ്കിൽ ആ രാജ്യം അദ്ദേഹം തന്നെ ഭരിക്കട്ടെ എന്നും, അങ്ങനെയല്ലെങ്കിൽ അദ്ദേഹത്തെ സിംഹാസന ഭ്രഷ്ടനാക്കാൻ ശ്രമിക്കണമെന്നും തീരുമാനിച്ചു.

ചെന്നബസവയ്യനും ദേവമ്മാജിയും ബാംഗളൂരിലെത്തി. റസിഡണ്ടിൻെയും ചീഫ്കമ്മിഷണറുടെയും പ്രതിനിധികൾ അവരെ സ്വീകരിച്ച് താമസസ്ഥലത്തേക്കു കൊണ്ടുപോയി, രാജകീയബഹുമതികളോടെ അവരെ സല്ക്കരിച്ചു. "നിങ്ങളുടെ യാത്രാക്ഷീണമൊക്കെ മാറട്ടെ, അതിനുശേഷം താങ്കളുടെ സൗകര്യം നോക്കി വലിയ സാഹിബിനെ കാണാം" എന്നു പറഞ്ഞു. ചെന്നബസവയ്യനും ദേവമ്മാജിക്കും ഈ ആദരം കണ്ട് വിസ്മയമായി. തങ്ങൾ സ്വർഗത്തിലേക്കു വന്നിരിക്കുകയാണോ എന്ന വിചാരം ഇവർക്കുണ്ടാകാമായിരുന്നു. ആ വിചാരത്തിന് ഒരേഒരു തടസ്സം തങ്ങളുടെ മകൻ നരകത്തിൽ പെട്ടിരിക്കുന്നു എന്നതാണ്. രണ്ടുപേരുടെയും മനസ്സിനെ ആ ചിന്ത മഥിച്ചുകൊണ്ടിരുന്നു. ചെന്നബസവയ്യനെക്കാളേറെ ഈ ദു:ഖം ദേവമ്മാജിക്കായിരുന്നു.

ഒരു ദിവസത്തെ വിശ്രമത്തിനുശേഷം ചെന്നബസവൻ റസിഡണ്ടവർകളെ കാണുവാൻ അദ്ദേഹത്തിൻെറ വാസസ്ഥലത്തേക്കു പോയി.

റസിഡണ്ട് അയാളെ വളരെയേറെ ബഹുമാനത്തോടെ സ്വീകരിച്ചു. മടക്കേറിയിൽ കണ്ടതിൻെറ നാലിരട്ടി ബഹുമാനത്തോടെ,

ആദ്യം ചെന്നബസവനോട് ഇരിക്കുവാനപേക്ഷിച്ചിട്ട് താനും ഇരുന്ന് കുശലപ്രശ്നങ്ങൾ നടത്തി. "മടക്കേറിയിൽ വച്ചു താങ്കളെ കണ്ടപ്പോൾ രാജാവും താങ്കളും തമ്മിൽ അത്ര സമാധാനത്തിലല്ല എന്നു മനസ്സിലായി. എന്നാൽ ആ അശാന്തി ഇത്രപെട്ടെന്ന് ഈ രൂപത്തിലാകും എന്നു കരുതിയിരുന്നില്ല. ഏറ്റവുമടുത്ത ബന്ധുവായ താങ്കളോട് രാജാവ് ഇത്ര അനുചിതമായി പെരുമാറുന്നതിൽ ഞങ്ങൾക്ക് ആശ്ചര്യവും ദു:ഖവും ഉണ്ട്."

"അതെ സാഹിബ്! ഇത് അവരുടെ രീതിയാണ്. ചോദിക്കാനും പറയാനും ആരുമില്ലാതെ രാജാവ് ഇങ്ങനെ ദുഷ്ടനായി അഹങ്കരിക്കുന്നു. അതൊന്നടക്കുവാൻ സഹായിക്കണമെന്ന് അപേക്ഷിക്കുവാനാണ് ഞങ്ങൾ ഇവിടെ വന്നത്."

"നാട്ടുരാജാക്കൻമാരുടെ ക്രൂരപ്രവൃത്തി പീഡിപ്പിച്ച ജനങ്ങളെ അവരുടെ കൈയിൽ നിന്നു മോചിപ്പിച്ച് ക്ഷേമകരമായ ഭരണം സ്ഥാപിക്കുന്നത് തങ്ങളുടെ കർത്തവ്യമാണെന്ന് കമ്പനി സർക്കാർ വിശ്വസിക്കുന്നു. ഇതേപ്പറ്റി താങ്കൾ വിചാരപ്പെടേണ്ടതില്ല. ഈ സന്ദർഭത്തിൽ ആവശ്യമായ എല്ലാ നടപടികളും കൈക്കൊള്ളുവാൻ മേലധികാരികളിൽനിന്ന് ഉത്തരവു വാങ്ങുന്നുണ്ട്. യഥാകാലം ഉചിതമായ ഏർപ്പാടുകൾ ചെയ്യുന്നതായിരിക്കും."

"രാജാവിനെ സ്ഥാനഭ്രഷ്ടനാക്കി നിങ്ങൾ ഭരിക്കാനുള്ള ഏർപ്പാടൊന്നും ചെയ്യേണ്ട. കുടക് വേറൊരു മൈസൂർ ആക്കേണ്ടാ."

"ഇക്കാര്യം ഇപ്പോൾ പരിഗണിക്കേണ്ടതില്ല. താങ്കളുടെ ആലോചനയുടെ വഴി അനുചിതമാണ്. കുടകിനെ രാജാവിൻെറ കൈയിൽനിന്നു മോചിപ്പിക്കുന്നതാണ് ആദ്യത്തെ കാര്യം. അതിനുശേഷം ഭാവികാര്യങ്ങളെപ്പറ്റി ആലോചിക്കാം."

"അങ്ങനെയാണോ സാഹിബ്? രാജാവിനെ സ്ഥാനഭ്രഷ്ടനാക്കണം എന്നു പറയുമ്പോൾത്തന്നെ ഭാവിയിൽ രാജാവ് ആരാകണം എന്നും അറിയേണ്ടതുണ്ട്. ആദ്യം ഇത്, പിന്നീട് അത് എന്നു പറയുന്നതിലുള്ള അന്തരമെവിടെ?"

"നല്ലത്. ഇക്കാര്യം പിന്നീട് ആലോചിക്കാം. ഇപ്പോൾ താങ്കൾ ഇവിടെ നിർഭയനായി കഴിയണം. നിങ്ങളെ ശരിയായവിധത്തിൽ നോക്കുന്നതാണ് ഞങ്ങളുടെ പ്രഥമ കർത്തവ്യം."

"ഞങ്ങളുടെ കുഞ്ഞിനെ ഇങ്ങോട്ടു വരുത്തണം. അതാണ് ആദ്യത്തെ ജോലി."

"വരുത്താം. കുഞ്ഞിന് അപായഭയമൊന്നുമില്ലല്ലോ?"

"ഇല്ല എന്നു പറയുവാൻ പറ്റില്ല. നമ്മോടുള്ള കോപത്തിന് രാജാവ് അതിനെ എന്തു വേണമെങ്കിലും ചെയ്യുമെന്ന് രാജപുത്രി പറയുന്നു."

"രാജപുത്രി എന്നു പറഞ്ഞാൽ താങ്കളുടെ കുടുംബം അല്ലേ?"

"അതെ."

"അവരുടെ ഭയം സ്വാഭാവികമാണ്. എന്നാൽ എന്തെങ്കിലും ചെയ്യുമെന്ന് എനിക്കു തോന്നുന്നില്ല."

"അത് അത്ര ധൈര്യമായി പറയാനാവില്ല."

"ആകട്ടെ. കുഞ്ഞിനെ ഉടൻ തന്നെ അയയ്ക്കണമെന്നും അതിനെ സുരക്ഷിതമായി അതിന്റെ അച്ഛനമ്മമാരെ ഏൽപ്പിക്കുന്നത് ഞങ്ങളുടെ ചുമതല ആയിത്തീർന്നിരിക്കുന്നുവെന്നും ഞങ്ങൾ രാജാവിനെ അറിയിക്കുന്നുണ്ട്."

"അങ്ങനെയായാൽ നിങ്ങളോടുള്ള കോപത്തിന് രാജാവ് കുഞ്ഞിനെ എന്തെങ്കിലും ചെയ്താലോ?"

"ഞങ്ങളോടുള്ള കോപം തീർത്തുകൊണ്ട് എങ്ങനെ രക്ഷപ്പെടും? കമ്പനി സർക്കാരിന്റെ അടുത്ത് ഇത്തരം വാക്ക് ചെലവാകില്ല."

ഇപ്രകാരം ധൈര്യം കൊടുത്ത് റസിഡണ്ട് "ദേവമ്മാജിക്കൊരു കൂട്ടായിരിക്കുവാൻ ലൂസിയെ അയയ്ക്കാം. നിങ്ങളുടെ ഭാര്യയെ അറിയിക്കുക" എന്നു പറഞ്ഞ് ചെന്നബസവയ്യനെ അയാളുടെ താമസസ്ഥലത്തേക്കയച്ചു. അന്നു തന്നെ വീരരാജന് ഒരു കത്തെഴുതി കുതിരക്കാരൻ വഴി അയച്ചുകൊടുത്തു. അതിൽ ഇപ്രകാരം എഴുതിയിരുന്നു.

"താങ്കളുടെ അനുജത്തിയെയും അവരുടെ ഭർത്താവിനെയും പറ്റി താങ്കൾ എഴുതിയ കായിതം കൈപ്പറ്റി.

"ഞങ്ങൾ താങ്കളുടെ ആതിഥ്യം സ്വീകരിച്ച് സന്തോഷത്തോടെ തിരിച്ചെത്തി പതിനഞ്ചു ദിവസങ്ങൾക്കുള്ളിൽ നാം തമ്മിൽ ഇത്തരം കത്തിടപാടുകൾ നടത്തേണ്ടി വന്നിരിക്കുന്നത് ദു:ഖകരമാണ്. എന്നാൽ അത്തരം സന്ദർഭം വന്നിരിക്കുന്നതുകൊണ്ട് ഞങ്ങൾ താങ്കളോട് വിവാദത്തിന്റെ രീതിയിൽ സംസാരിക്കേണ്ടി വന്നു. ഇത് ഒരു വിവാദമായി പരിഗണിക്കരുതെന്നും, കുഴപ്പങ്ങൾ പരിഹരി

ക്കുവാനായി എതിർ കക്ഷിയുടെ നിലപാട് വിശദീകരിക്കുന്ന വിവരണം മാത്രമായി ഈ കത്തിനെ കാണണമെന്നും അപേക്ഷിക്കുന്നു.

"താങ്കളുടെ അനുജത്തിയുടെ ഭർത്താവിന്റെ തെറ്റ് എന്താണെന്ന് ഞങ്ങൾക്കറിയില്ല. താങ്കൾ അവരെ ബന്ധനസ്ഥരാക്കിയതിൽ തികച്ചും ന്യായമുണ്ടായിരിക്കാം. ഇക്കാര്യത്തിൽ ഞങ്ങൾക്ക് എതിരൊന്നും ഇല്ല. പ്രധാനമായി ഇത് ഞങ്ങളുമായി ബന്ധപ്പെട്ടകാര്യമല്ല. അവർ ബന്ധനത്തിൽ നിന്നു രക്ഷപ്പെട്ട് പത്നീസമേതനായി കമ്പനിസർക്കാരിനോട് അഭയം അർഥിച്ചുകൊണ്ട് ഇവിടെ വന്നിട്ടുണ്ട്. ചുറ്റുപാടുകൾ പൂർണമായി മനസ്സിലാക്കിയ ശേഷം ഞങ്ങൾ അവരെ താങ്കളുടെ സമീപത്തേക്കയയ്ക്കാം. അല്ലാതെ വന്നതുപോലെ അവരെ വിട്ടുതരാനാവില്ല. തങ്ങളോട് അഭയമഭ്യർഥിച്ചു വന്ന ജനങ്ങളെ കമ്പനിസർക്കാർ ഒരിക്കലും വിട്ടുകൊടുക്കുകയില്ല.

"അതുകൊണ്ട് ശ്രീമാൻ ചെന്നബസവയ്യന്റെ അപരാധമെന്താണ്, അദ്ദേഹത്തിന്റെ ഈ ഉത്തരവാദിത്വം എങ്ങനെയാണു നിർണയിക്കപ്പെട്ടത്, അദ്ദേഹം നിരപരാധിയായിരിക്കേ, പരിതസ്ഥിതിയുടെ ദോഷം കൊണ്ട് തെറ്റുകാരനായി കണ്ടതാണെന്നു വന്നുകൂടേ തുടങ്ങിയ കാര്യങ്ങളെപ്പറ്റി മതിയായ വിവരങ്ങൾ നൽകുക എന്ന ഉപകാരം ചെയ്യണമെന്ന് അപേക്ഷിക്കുന്നു.

"ബന്ധനത്തിൽ നിന്നു രക്ഷപ്പെട്ടുവരുമ്പോൾ ശ്രദ്ധക്കുറവുകൊണ്ട് അവർക്കു തങ്ങളുടെ കുഞ്ഞു നഷ്ടപ്പെട്ടു. കുഞ്ഞിനെ താങ്കളുടെ കൈയിൽ കിട്ടി. നിങ്ങൾ തമ്മിലുള്ള വിരോധം തീരുവാൻ കുറച്ചുകാലം വേണ്ടിവന്നേക്കും. ഇതിനിടയിൽ കുഞ്ഞ് അച്ഛനമ്മമാരെ വിട്ട് താങ്കളുടെ കൂടെ കഴിയേണ്ട കാരണമൊന്നുമില്ല. അതുകൊണ്ടു താങ്കൾക്കു സൻമനസ്സുണ്ടായി കുഞ്ഞിനെ ഇവിടേക്കയച്ചു തരണമെന്ന് അപേക്ഷിക്കുന്നു. താങ്കളുടെ അനുജത്തിക്ക് അവരുടെ കുഞ്ഞിനെ കൊടുക്കാതെ, അവരോടുള്ള ഞങ്ങളുടെ കർത്തവ്യം നിറവേറ്റി എന്നു പറയുവാനാവില്ല. അതുകൊണ്ട് താങ്കൾ കുഞ്ഞിനെ, മറ്റ് ആരുടെയും പേരിലല്ല ഞങ്ങൾക്കു വേണ്ടി, അല്പംപോലും താമസിയാതെ ഇവിടേക്കയച്ചുതരണം."

## 122

മംഗളൂരിൽ നിന്ന് കളക്ടറും ബാംഗളൂരിൽ നിന്ന് റസിഡണ്ടും അയച്ച കത്തുകൾ കണ്ട് കുടകിന്റെ ചരിത്രം താൻ ആഗ്രഹിച്ച

രീതിയിലായിത്തീരുന്നു എന്ന് മദ്രാസ് ഗവർണർ മനസ്സിലാക്കി. ഗവർണർ ജനറൽ ബൻറിങ്ങിന് ഒരു കത്തയച്ചു. അതിൽ ഇപ്രകാരം എഴുതിയിരുന്നു. "രാജാവ് എങ്ങനെ പ്രവർത്തിക്കുമെന്ന് ഊഹിക്കാനാവില്ല. എന്നാൽ അദ്ദേഹം നമ്മെ ധിക്കരിച്ചു സംസാരിക്കുമെന്ന് മിക്കവാറും തീർച്ചയാണ്. അവർ അങ്ങനെ ചെയ്യുകയാണെങ്കിൽ അവരെ ശിക്ഷിക്കേണ്ടത് അനിവാര്യമാണ്. വിവരങ്ങൾ അപ്പപ്പോൾ അറിയിച്ച് താങ്കളുടെ ഉത്തരവു വാങ്ങി നടപടികൾ കൈക്കൊള്ളാനുള്ള സാവകാശം ലഭിച്ചെന്നുവരില്ല. അതുകൊണ്ട് ഭാവിയിൽ ആവശ്യമായി വന്നേക്കാവുന്ന എല്ലാ നടപടികളും സ്വീകരിക്കാനുള്ള അധികാരം ഇപ്പോൾത്തന്നെ മദ്രാസ് സർക്കാരിന് നൽകിയാൽ നന്നായിരുന്നു. സന്ദർഭത്തിനനുസരിച്ച് ഞങ്ങൾ ഉചിതമായി പ്രവർത്തിക്കുന്നത് എളുപ്പമായിരിക്കും. കൂടാതെ, ഇപ്പോൾ ബാംഗളൂരിലിരിക്കുന്ന സൈന്യാധിപൻ കുടകിലെ രാജാവിനെക്കണ്ട് ഒന്നല്ലെങ്കിൽ മറ്റൊരു രീതിയിൽ രാജാവിൻെറ ആതിഥ്യം സ്വീകരിച്ചിട്ടുള്ള ആളാണ്. അവരിൽ ആർക്കായാലും സൈന്യസമേതം കുടകിൽ പോകുന്നത് ഇഷ്ടപ്പെടാതിരുന്നേക്കാം. അതു കൊണ്ട് ബാംഗളൂരിലെ മുഖ്യഅധികാരസ്ഥാനത്തേക്ക് പുതിയൊരു സേനാനായകനെ നിയമിക്കേണ്ടതുണ്ട്. മൂന്നാമത്തെ കാര്യം ഇപ്പോൾ ഉദയം ചെയ്തിരിക്കുന്ന ഈ സന്ദർഭം അവശ്യമായ കത്തിടപാടുകൾക്കുശേഷം ഒരു വഴിത്തിരിവിലെത്തുവാൻ രണ്ടോ മൂന്നോ മാസം വേണ്ടി വന്നേക്കും. അപ്പോൾ താങ്കൾ മദ്രാസിലേക്കു വരികയാണെങ്കിൽ എല്ലാ കാര്യവും നേരിട്ടു മനസ്സിലാക്കാൻ കഴിയും. അവശ്യമായ എല്ലാ ഉത്തരവുകളും നേരിട്ട് നൽകാൻ കഴിയും എന്നു പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു."

മംഗളൂരിലെ കളക്ടർക്കും ബാംഗളൂരിലേക്കും ഇതുപോലെ ഔദ്യോഗികമായി കത്തുകൾ അയച്ചതുകൂടാതെ ഗവർണർ സ്വന്തനിലയ്ക്കും കത്തുകൾ അയച്ചു. "കുടകിനെ വിഴുങ്ങാൻ ഇംഗ്ലീഷുകാർ ധൃതി പിടിച്ചിരിക്കുന്നു എന്നു പറയിപ്പിക്കേണ്ട. എന്നാൽ രാജാവ് അവിവേകിയായി ജീവിച്ചാലും നല്ലവരെന്നു പറയിപ്പിക്കുവാൻ വേണ്ടി നാം അതു സഹിക്കുകയും വേണ്ട. നാട്ടുകാരുടെ ക്ഷേമത്തിനായി അധികാരമേറ്റെടുക്കാൻ ഞങ്ങൾ സമ്മതിക്കുന്നുവെന്ന കാര്യം സ്പഷ്ടമായിരിക്കട്ടെ. ഈ നിയമം പാലിച്ചുകൊണ്ട് ആവശ്യമായ എല്ലാ നടപടികളും സ്വീകരിക്കുവാനുള്ള സ്വാതന്ത്ര്യം താങ്കൾക്കുണ്ട്. നമ്മെ അറിയിച്ചിട്ട് അവശ്യമായ നടപടികളെ

ടുക്കുക. മുൻകൂട്ടി അറിയിക്കുവാനുള്ള സാവകാശം ലഭിച്ചില്ലെങ്കിൽ പിന്നീട് അറിയിക്കുക. ഈ കാര്യങ്ങൾക്കെല്ലാം എന്റെ പിന്തുണയുണ്ട്."

അക്കാലത്ത് ഇത്തരം ഇടപാടുകളെല്ലാം ജലവാഹനങ്ങൾ വഴിയും കുതിരക്കാരായ സന്ദേശവാഹകർ വഴിയും അറുപതു നാഴികയും നടന്നിരുന്നു. ഇത്തരം കത്തുകൾ വേണ്ടിവന്നാൽ പ്രതിദിനം പത്തു 'ഗാവുദ' (മൈൽ) ദൂരെ സഞ്ചരിക്കും. കുടകിനെ സംബന്ധിച്ച ഇടപാടുകളെക്കുറിച്ചുള്ള ഈ എഴുത്തുകളെല്ലാം മദ്രാസ്, കൽക്കത്ത, ബാംഗളൂർ എന്നിവിടങ്ങളിലേക്കും പോയി. ഗവർണർ ജനറൽ, ഗവർണർ, റസിഡണ്ട് ഇവർ മൂന്നുപേരും ഒരു യന്ത്രത്തിന്റെ മൂന്നു ഭാഗങ്ങളെപ്പോലെ പ്രവർത്തിച്ചു. ഗവർണർക്കും മൈസൂർ റസിഡണ്ടിന്നും യഥാകാലം മറുപടി അയച്ചു.

"മൈസൂർ രാജാവ് എന്തൊക്കെ തെറ്റു ചെയ്തിട്ടുണ്ടെങ്കിലും കുടകിലെ രാജാവിനെപ്പോലെ ദുരാചാരിയും കൊലപാതകിയുമല്ല. മൈസൂർ രാജാവിനെപ്പോലും സിംഹാസനത്തിൽ നിന്നിറക്കിയ നാം കുടകിലെ രാജാവിനെ ഭരിക്കാനനുവദിച്ചാൽ അത് പക്ഷപാതമാണെന്ന് ആളുകൾ പറയും. ഇദ്ദേഹത്തിന്റെ മുൻഗാമിക്ക് നാം ഗാഢമൈത്രിയുടെ വിശ്വാസവചനം കൊടുത്തിട്ടുണ്ട്. എന്നാലും രാജാവ് എത്രമാത്രം ദുഷ്കർമകലുഷിതനായാലും, നാം അതെല്ലാം അനുവദിച്ചുകൊണ്ട് സുഹൃത്തുക്കളായിത്തന്നെ ഇരിക്കാമെന്നതിന്നർഥമില്ല. നമ്മോടഭയത്തിന്നപേക്ഷിച്ച രാജബന്ധുക്കളെ വിട്ടുകൊടുക്കണമെന്നു പറയുന്നത് രാജാവിന്റെ തെറ്റായ പ്രവൃത്തിയാണ്. അതുകൊണ്ട് ഇക്കാര്യത്തിൽ ആവശ്യമായ എല്ലാ നടപടികളും താങ്കൾക്കു സ്വീകരിക്കാവുന്നതാണ്. ഇതിന് നാം പൂർണാനുമതി നൽകിയിരിക്കുന്നു. മൈസൂർ സൈന്യത്തിന്റെ മുഖ്യാധികാരസ്ഥാനത്തേക്ക് ലഫ്റ്റനന്റ് കേണൽ ഫ്രേസർ എന്ന അഗ്രേസരനെ നിയമിച്ച് അയയ്ക്കുന്നു. അതുപോലെതന്നെ രാജാവുമായി ചർച്ച നടത്തുവാൻ ഇപ്പോൾ നാഗപുരത്തുള്ള ഗ്രഹാം അവർകളെ നിയമിച്ചിരിക്കുന്നു. ഗ്രഹാം ഇതിനു മുമ്പ് കുടകിലെ രാജാവുമായി ഇടപാടുകൾ നടത്തിയിട്ടുള്ള ആളാണ്. പുതിയ വ്യക്തിയെക്കാൾ നന്നായി രാജാവിന് നമ്മുടെ നിലപാട് വിശദീകരിച്ചുകൊടുക്കാൻ അദ്ദേഹത്തിനു കഴിയും. കാര്യം ഒരു വഴിത്തിരിവിലെത്തുന്ന സമയത്ത് നാം തീർച്ചയായും മദ്രാസിലേക്കു വരുന്നുണ്ട്."

ഒരു മാസത്തിനുള്ളിൽ ലഫ്റ്റനൻറ് കേണൽ ഫ്രേസർ ബാംഗളൂരിൽ വന്ന് സൈന്യാധികാരം ഏറ്റെടുത്തു. തുടർന്ന് പത്തു ദിവസങ്ങൾക്കുള്ളിൽ നാഗപുരത്തുനിന്ന് ഗ്രഹാം വന്നു ചേർന്നു.

## 123

ഇതിനിടയിൽ റസിഡണ്ട് വീരരാജനും വീരരാജൻ റസിഡണ്ടിനും മൂന്നു കത്തുകൾ അയച്ചിരുന്നു.

അവയുടെ സാരാംശം ഇപ്രകാരമായിരുന്നു :

വീരരാജൻ: "നമ്മുടെ അനുജത്തിയുടെയും അളിയൻെറയും കാര്യത്തിൽ എന്തു പ്രവർത്തിക്കുവാനും നമുക്ക് സ്വാതന്ത്ര്യമുണ്ട്. നിങ്ങൾ വീണ്ടും വീണ്ടും സുഹൃത്തുക്കളെന്നു വിളിച്ചു കൂവുന്നുണ്ട്. പക്ഷേ പ്രവൃത്തി ഇതിനു ചേർന്നതല്ല. നമ്മുടെ അനുജത്തിയുടെ കുഞ്ഞിനെ നിങ്ങളുടെ അടുത്തേക്കയയ്ക്കണമെന്ന് പറഞ്ഞതല്ലോ? ഇങ്ങനെ പറയുവാൻ നിങ്ങൾക്കെന്താണധികാരം? നല്ല കാര്യത്തിന് ദേവമ്മാജിയെയും ചെന്നബസവയ്യനെയും ഇങ്ങോട്ടയയ്ക്കുക. കുഞ്ഞിനെ അവർക്കു കൊടുക്കാം. അയച്ചില്ലെങ്കിൽ ഈ കുഞ്ഞിൻെറ ജീവനെടുക്കും, സൂക്ഷിച്ചോളൂ! ഇപ്രാവശ്യത്തെ മകരസംക്രാന്തിയാണ് അവസാനദിവസം. അന്ന് സന്ധ്യയ്ക്കു മുമ്പ് അവർ രണ്ടുപേരും ഇവിടേക്കു വന്നാൽ നന്ന്. വന്നില്ലെങ്കിൽ അവർ മേലിൽ കുഞ്ഞിനെ കാണുകയില്ല. മാത്രമല്ല, അതിനുശേഷം നാം നിങ്ങളുടെ സ്നേഹിതരായിരിക്കുകയുമില്ല, ഓർമയിരിക്കട്ടെ. നിങ്ങളുടെ അടുക്കൽ ആശ്രയം തേടി വന്നിട്ടുള്ള ആ ദാസിയെയും ദാസനെയും ഇക്കാര്യമറിയിക്കുന്നു. നിങ്ങളുടെ മഹിമയുടെ പേരിൽ നിങ്ങൾ വാശി മൂത്ത് അവരെ അയയ്ക്കാതിരുന്നാൽ കൂടി അവരുടെ കുഞ്ഞിൻെറ ജീവനെ ഓർത്ത് അവർ സ്വയം ഇവിടേക്കു വരാൻ സമ്മതിച്ചേക്കാം. നിങ്ങൾ ഇതിനു ചെവി കൊടുക്കാതിരുന്നാൽ നിങ്ങളെ ശിക്ഷിക്കുന്നതിനു വേണ്ടി നാം അവരുടെ കുഞ്ഞിനെ കൊല്ലുകയാണെങ്കിൽ അതിൻെറ ഉത്തരവാദിത്വം നിങ്ങളുടേതും അവരുടേതുമായിരിക്കും, നമ്മുടേതായിരിക്കില്ല. ഓർമയിരിക്കട്ടെ."

റസിഡണ്ട്: "താങ്കളുടെ അനുജത്തിയെയും അവരുടെ ഭർത്താവിനെയും താങ്കളുടെ അടുത്തേക്കു തിരിച്ചയയ്ക്കുന്ന കാര്യത്തിൽ ഞങ്ങളുടെ നിലപാട് തെല്ലുപോലും ആഭ്യന്തരമായ ഇടപെടലല്ല. എന്നാൽ തിരിച്ചുവരാൻ അവർ സമ്മതിക്കണം. അവരുടെ സമ്മതമില്ലാതെ അവരെ താങ്കളുടെ സമീപത്തേക്കയയ്ക്കുന്നത് ആശ്രയദാ

താവിന്റെ നിലയ്ക്ക് അധർമമാണ്. ഇപ്പോൾ അവർ താങ്കളുടെ സമീപം വരാൻ ഭയപ്പെടുന്നു. ആദ്യം കുഞ്ഞിനെ കിട്ടട്ടെ, അതിനു ശേഷം എല്ലാരും കൂടി അവിടേക്കു വരാമെന്നാണ് അവർ പറയുന്നത്. ഈ സന്ദർഭത്തിൽ താങ്കൾ അപേക്ഷിക്കുന്നതുപോലെ അവരെ ഉടൻ തന്നെ താങ്കളുടെ അടുത്തേക്ക് അയയ്ക്കുക സാധ്യമല്ല. ഇങ്ങനെ പ്രവർത്തിക്കുന്നതുകൊണ്ട്, നാം തമ്മിലുള്ള മൈത്രിക്ക് ഞങ്ങൾ ഒരു കുറവും വരുത്തിയിട്ടില്ല. താങ്കളുടെ പേരു ചീത്തയാകരുത്, താങ്കളുടെ വിരോധികളുടെ സംഖ്യ വർധിക്കരുത്, എന്ന ഉദ്ദേശ്യത്തോടുകൂടിയാണ് ഞങ്ങൾ ഈ ഇടപാടുകളിലെല്ലാം ഏർപ്പെട്ടിരിക്കുന്നത്. ഇതു സത്യമാണെന്നു കരുതി താങ്കളുടെ അളിയന്റെ കുഞ്ഞിനെ ഇവിടേക്കയയ്ക്കണമെന്നപേക്ഷിക്കുന്നു. അല്ലാതെ താങ്കൾ നിർബന്ധബുദ്ധി കാണിക്കുകയാണെങ്കിൽ താങ്കൾ തന്നെ ഈ മൈത്രി ഇല്ലാതാക്കുന്നു എന്നു ഞങ്ങൾ കരുതും. സംക്രാന്തിക്കുമുമ്പായി താങ്കളുടെ വാക്കു നടത്തിയില്ലെങ്കിൽ കുഞ്ഞിനപായമാണെന്നു താങ്കൾ അറിയിച്ചല്ലോ. മനുഷ്യർ ചെയ്യാത്ത ഇത്തരം പ്രവൃത്തി താങ്കൾ ചെയ്യുകയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു. താങ്കൾ ക്രോധപരവശനായി കുഞ്ഞിനെ അപായപ്പെടുത്തിയാൽ അതിനുചേർന്ന കഠിനപ്രതിക്രമങ്ങൾ കമ്പനി സർക്കാരിനു കൈക്കൊള്ളേണ്ടി വരും. ഈ കാര്യം ഈ കായിതത്തിലൂടെ ഞങ്ങൾ അറിയിക്കുകയാണ്. ഇക്കാര്യത്തിൽ കമ്പനി സർക്കാരിന്റെ അഭിപ്രായം എന്തെന്നറിയാത്തതുകൊണ്ട് തെറ്റു സംഭവിച്ചു എന്നു പിന്നീട് താങ്കൾ പറയുവാൻ അവസരം ഉണ്ടാകരുത് എന്ന ഉദ്ദേശ്യത്തോടുകൂടി ഇപ്പോൾ തന്നെ ഇത് സ്പഷ്ടമാക്കുകയാണ്. ഈ കത്ത് വേണ്ടത്ര വിശദമാണെങ്കിലും കമ്പനി സർക്കാരിന്റെ നിലപാട് മുഖദാവിൽ താങ്കളെ അറിയിച്ച്, യാതൊരു സംശയവുമില്ലാത്ത മട്ടിൽ വിശദീകരിക്കുവാനായി ഞങ്ങൾ രണ്ടു ദൂതൻമാരെ താങ്കളുടെ സന്നിധിയിലേക്കയയ്ക്കുന്നുണ്ട്. അവർ ഉണർത്തിക്കുന്ന കാര്യങ്ങളെല്ലാം പരിഗണിച്ച് നമ്മുടെ സ്നേഹബന്ധത്തിന് ഹാനി വരാത്ത മട്ടിൽ, താങ്കളുടെ നാമം കറ പുരളാതെ നിൽക്കത്തക്കമട്ടിൽ, താങ്കൾ പ്രവർത്തിക്കണമെന്ന് ഞങ്ങൾ ശക്തമായി അപേക്ഷിക്കുന്നു."

## 124

എഴുത്തുകുത്തുകളുടെ ഈ ബഹളംകൊണ്ടുണ്ടായ ഒരേ ഒരു പ്രയോജനം വീരരാജന്റെ ദേഷ്യം അങ്ങേയറ്റം വർധിപ്പിക്കാൻ സാധിച്ചു എന്നതാണ്. ദേവമ്മാജിയും ചെന്നബസവയ്യനും സമീപത്തു

ണ്ടായിരുന്നെങ്കിൽ അദ്ദേഹം അവരെ മൂട്ടയെ ചതയ്ക്കുന്നതുപോലെ ചതയ്ക്കുമായിരുന്നു. റസിഡണ്ടോ അയാളുടെ ആളുകളോ കൈയിൽപ്പെട്ടാലും ശരി, അവരെയും അദ്ദേഹം തന്റെ കോപത്തിന്റെ ബലിയാടാക്കിത്തീർക്കുമായിരുന്നു. എന്നാൽ അവരാരും തന്നെ കൈയിൽ കിട്ടുന്ന തരത്തിലായിരുന്നില്ല. കൈയിൽ കിട്ടിയത് അനുജത്തിയുടെ കുഞ്ഞിനെ ആയിരുന്നു. രാജാവിന്റെ ക്രോധം മുഴുവൻ ലെൻസിൽ പതിച്ച സൂര്യരശ്മിപോലെ ഒരുമിച്ചുകൂടി നിരപരാധിയായ ആ കുഞ്ഞിന്റെ മേൽ വീണു. "ഈ പുലയാടിമക്കളെ ഒരു പാഠം പഠിപ്പിക്കണം" എന്നുരുവിട്ടുകൊണ്ടദ്ദേഹം കുഞ്ഞിനെ കൊലപ്പെടുത്തുവാൻ തന്നെ തീരുമാനിച്ചു.

ഈ സമയം ഗ്രഹാം സായിപ്പിന്റെ നിർദേശമനുസരിച്ച് റസിഡണ്ട്, മംഗളൂർ കളക്ടർക്കു കത്തെഴുതി. തനിക്കുവേണ്ടി രാജാവിനെ കണ്ടു സംസാരിക്കാൻ തലശ്ശേരിയിലെ പാർസി വ്യാപാരി ദാരാസേട്ടിനെയും മലബാർ കളക്ടറുടെ ശിരസ്തദാരായ കല്പാത്തി കരുണാകരമേനവനെയും അയച്ചു. വീരരാജൻ ഇവരെ കാണുകയില്ല എന്നു പറഞ്ഞു. എങ്കിലും ബസവന്റെ പല വിധത്തിലുള്ള പ്രേരണയുടെ ഫലമായി അവരെ ഒടുവിൽ സ്വീകരിച്ചു. അവർക്കെന്തെങ്കിലും പറയാൻ അവസരം കൊടുക്കാതെ "നമ്മുടെ നാട്ടുകാരായ നിങ്ങൾ ഇംഗ്ലീഷുകാരുടെ എച്ചിൽ തിന്ന് അവരുടെ പട്ടികളെപ്പോലെ ആയിത്തീർന്നിരിക്കുന്നു. കുടകിലെ രാജാവിനോടൊപ്പമിരുന്ന് രാജ്യകാര്യത്തെപ്പറ്റി സംസാരിക്കാൻ നിങ്ങൾ അത്ര വലിയവരാണോ? ഇത്ര വലിയ കാര്യത്തിനു ഞങ്ങൾക്കു യോഗ്യതയില്ലെന്ന് നിങ്ങളുടെ യജമാനൻമാരോടു പറഞ്ഞിട്ട് നിങ്ങളുടെ നാട്ടിൽ തന്നെ കഴിയാതെ ഇവിടെവരാൻ നിങ്ങൾക്കെങ്ങനെ ധൈര്യം വന്നു? അങ്ങനെ സംസാരിക്കണമെന്നു നിർബന്ധമാണെങ്കിൽ നിങ്ങളുടെ റസിഡണ്ടോ, നിങ്ങളുടെ ഗ്രഹാം സായിപ്പോ, നിങ്ങളുടെ കളക്ടറോ വരണമായിരുന്നു. നിങ്ങളെ ഇങ്ങോട്ടയയ്ക്കുവാനുള്ള അവിവേകം അവർ കാണിച്ചു. നമ്മെ അപമാനിച്ചു. ഈ തെറ്റിന്നാം നിങ്ങളെ ശിക്ഷിക്കേണ്ടതാണ്. ഇപ്പോൾ മുതൽ നിങ്ങൾ നമ്മുടെ തടവുകാരാണെന്ന് ഓർമയിരിക്കട്ടെ" എന്നു പറഞ്ഞു.

ദാരാസേട്ട് രാജാവിനോട് "ഞങ്ങൾ ഇംഗ്ലീഷുകാരുടെ കാര്യം സാധിക്കാൻ വേണ്ടി അങ്ങയുടെ സന്നിധിയിൽ വന്നവരല്ല. അങ്ങ് കുടകിലെ രാജാവായി വാഴണം എന്ന ആഗ്രഹം കൊണ്ടാണ് ഇക്കാര്യത്തിനു സമ്മതിച്ചത്. ഇംഗ്ലീഷുകാർ വളരെ പ്രബലരാണ്.

ഹൈദരെക്കാൾ വലിയ നായകർ ഇല്ല. ആ ഹൈദരെ അവർ തോല്പിച്ചു. ടിപ്പുവിനെക്കാൾ വലിയ ശൗര്യക്കാരും ഇല്ല. അദ്ദേഹത്തിനും അവരുടെ മുമ്പിൽ നില്ക്കാനാകാതെപോയി. അവരെ എതിർത്ത് നമ്മുടെ രാജ്യങ്ങൾ ഒന്നൊന്നായി നമുക്ക് നഷ്ടപ്പെട്ടു. നമ്മുടെ ജനങ്ങൾ ഇംഗ്ലീഷുകാരുടെ പ്രജകളായി. അങ്ങ് പരാക്രമശാലിയാണ്. അങ്ങയുടെ പ്രജകൾ അങ്ങയോടൊപ്പം നിന്ന് നല്ലവണ്ണം യുദ്ധം ചെയ്യുമായിരിക്കാം. എന്നാൽ ഇതു വളരെക്കാലം സാധിച്ചു എന്നു വരില്ല. രണ്ടോ നാലോ വർഷങ്ങൾക്കുശേഷമാണെങ്കിലും ഇംഗ്ലീഷു സൈന്യം കുടകിൽ കവാത്തു ചെയ്യുന്ന സ്ഥിതി വരും. ഹൈദരുടെ സൈന്യം ഇങ്ങനെ നടന്നിരുന്നു. ജനങ്ങൾ വളരെയധികം കഷ്ടപ്പെട്ടു. അങ്ങയുടെ വലിയച്ഛന് രാജ്യം നഷ്ടപ്പെട്ട് ബന്ധനത്തിൽ കഴിയേണ്ടി വന്നു. ഇംഗ്ലീഷുകാരോടു തോറ്റില്ലെങ്കിൽ തന്നെ അങ്ങേക്ക് അവരുടെ വിരോധിയായി ഇമവെട്ടാതെ കാവൽനോക്കേണ്ടി വരും. ഇത്തരം വിരോധമാണ് പ്രബലമായിട്ടുള്ള വിരോധം എന്ന് നമ്മുടെ ഇടയിൽ ഒരു ചൊല്ലുണ്ട്. ഇത്തരം വിരോധം അങ്ങുണ്ടാക്കിവെയ്ക്കരുതെന്നാണ് ഞങ്ങളുടെ എളിയ അപേക്ഷ. അങ്ങയുടെ സിംഹാസനം ഉറച്ചിരിക്കണമെന്നാണ് ഞങ്ങളുടെ ആഗ്രഹം" എന്ന് അറിയിച്ചു.

"ഇതു നമുക്കുവേണ്ടിയുള്ള കാര്യമാണോ? ശത്രുവിനെ പുകഴ്ത്തി, നമ്മെ നിന്ദിച്ച് നീ നമ്മുടെ ആളായിത്തീർന്നോ? നിന്നെ എച്ചിൽ ഊട്ടിയവരുടെ കൈ നക്കി നീ നമ്മെ നോക്കി പരിഹസിക്കുന്നോ? നിൻെറ വെള്ളപാണ്ഡുപിടിച്ച യജമാനൻമാരുടെ സൈന്യം കുടകിൽ നടക്കും. അല്ലേ? എന്നാണു നീ ഈ സ്വപ്നം കണ്ടത്? കുടകു മംഗളൂരല്ല, ബാംഗളൂരല്ല, കണ്ടവനുകേറിയിറങ്ങി നടക്കാൻ. വരട്ടെ കാണാം നിൻെറ യജമാനൻമാരെ. ആദ്യം നിന്നെ മോചിപ്പിച്ചുകൊണ്ടുപോകട്ടെ. നിൻെറ യജമാനൻെറ അടുത്തേക്കു പറഞ്ഞയക്ക്."

കരുണാകരമേനോൻ രാജാവിനെ സമാധാനപ്പെടുത്താൻ വേണ്ടി പറഞ്ഞു "സേട്ട്ജി വെള്ളക്കാരെ പുകഴ്ത്തി അങ്ങയെ നിന്ദിച്ചു സന്തോഷിക്കുന്നവനല്ല. തീർച്ചയായും ഞങ്ങൾക്കു രണ്ടുപേർക്കും ഇങ്ങനെതന്നെയാണു തോന്നുന്നത്. അങ്ങ് വെള്ളക്കാരുടെ ചങ്ങാതിയായിരിക്കുന്നതാണ് എന്തുകൊണ്ടും നല്ലത്. കുടകിനുള്ളിൽ കടക്കുന്നത് അത്ര എളുപ്പമല്ല. നാം പത്തുവർഷം യുദ്ധം ചെയ്യേണ്ടി വരും. എന്നിരുന്നാലും അനാവശ്യമായി എന്തിനാണു യുദ്ധം ചെയ്യുന്നത്? ഇംഗ്ലീഷുകാർ പറയുന്നതെന്താണ്? അങ്ങയുടെ

അനുജത്തിയുടെ മകനെ അമ്മയുടെ അടുത്ത് വിടണമെന്നല്ലേ? അങ്ങയുടെ അനുജത്തിയും കുഞ്ഞും സുഖമായിരിക്കണമെന്ന് വേറെ ആരെങ്കിലും പറയേണ്ട കാര്യമുണ്ടോ? ഇത് അങ്ങയുടെ അപേക്ഷയാണ്. അനുജത്തിയും ഭർത്താവും എന്തുകൊണ്ടോ പേടിച്ച് വെള്ളക്കാരുടെ അടുത്തേക്കുപോയി. കുഞ്ഞിനെ അയച്ചുകൊടുത്തിട്ട് "ഭയം വേണ്ട, തിരികെ വരിക" എന്നു പറഞ്ഞാൽ തീർച്ചയായും അവർ ഓടി വരും. കുഞ്ഞിനെ അയച്ചുകൊടുക്കുന്നതു തന്നെ അങ്ങയുടെ ദയയുടെ ഒരു തെളിവാകും. കുഞ്ഞിനെ കൈയിൽ കിട്ടുമ്പോൾ അനുജത്തിയുടെ ഭർത്താവും "രാജാവിനു നമ്മോടു കോപമില്ല, അദ്ദേഹം നമ്മെ മടിയിലിരുത്തി രക്ഷിക്കും എന്നു മനസ്സിലാക്കും. അവർ തിരിച്ചുവരുമ്പോൾ വെള്ളക്കാരുമായുള്ള വിരോധവും അവസാനിക്കും."

രാജാവ് ഈ വാക്കുകളെല്ലാം ശ്രദ്ധിച്ചോ ഇല്ലയോ എന്നു പറയാനാവില്ല. എല്ലാം പറഞ്ഞുകഴിഞ്ഞിട്ട് ചില നിമിഷങ്ങൾ കഴിഞ്ഞിട്ടും ഒന്നും ഉരിയാടിയില്ല. അതിനുശേഷം ഇവരുടെ നേരെ തിരിഞ്ഞ് "കുടകിലെ രാജാവിനു നേർക്കുനേരെ നിന്നു സംസാരിക്കുവാനുള്ള ധൈര്യം നിങ്ങൾക്കുണ്ട്. അല്ലേ? കണ്ടവരുടെ എച്ചിൽ തിന്ന് അത്ര മദിച്ചുപോയോ? നിങ്ങളുടെ അഹങ്കാരത്തിന് തല കൊയ്യുകയാണുവേണ്ടത്. പക്ഷേ നാം അതു ചെയ്യുന്നില്ല. നിങ്ങളെ തടവിലിടുന്നുണ്ട്. നിങ്ങളുടെ യജമാനൻമാർ മാപ്പുപറയട്ടെ, നിങ്ങളെ പറഞ്ഞയയ്ക്കാം. കുടകിലെ രാജാവ് നിങ്ങളോടൊപ്പം സംസാരിക്കാൻ മാത്രം ഇനിയും അധ:പതിച്ചിട്ടില്ല" എന്നു പറഞ്ഞു.

ബസവൻ, "സംസാരിച്ചതു മതി, പുറത്തേക്കു വരൂ" എന്ന് അവർക്കു സൂചന കൊടുത്തു. അവർ എഴുന്നേറ്റ് ബസവനോടൊപ്പം പുറത്തേക്കു വന്നു. ബസവൻ "രാജാവിന് വെള്ളക്കാരെപ്പറ്റി കോപമാണ്. സ്നേഹിതരെന്നു ഭാവിച്ച് ശത്രുക്കളെപ്പോലെ പെരുമാറുന്നു എന്നുപറഞ്ഞാണ് ഈ ദേഷ്യം. നിങ്ങളോടദ്ദേഹത്തിനൊരു ദേഷ്യവുമില്ല. രാജാവിന്റെ അനിയത്തിയും അനിയത്തിയുടെ ഭർത്താവും ഇവിടെ വന്നാൽ ഒരു വഴക്കുമില്ല. അവരെ ഇവിടേക്കു പറഞ്ഞയയ്ക്കണമെന്ന് പറഞ്ഞ് നിങ്ങളുടെ യജമാനൻമാർക്ക് ഒരു എഴുത്തെഴുതുക. ഞാൻ അത് അവിടെ അയച്ചുകൊടുക്കാം" എന്നു പറഞ്ഞു.

രാജാവിന്റെ അനുജത്തിയും ചെന്നബസവയ്യനും കുടകിൽ തിരിച്ചുവരുന്നത് അത്ര എളുപ്പമുള്ള കാര്യമല്ലെന്ന് അവർക്ക് നിശ്ച

യമുണ്ടായിരുന്നു. അവർ തിരിച്ചുവരാതെ തങ്ങൾക്കിവിടെ നിന്നു പോകാൻ പറ്റില്ലെങ്കിൽ സ്ഥിതി വളരെ കഷ്ടത്തിലായതു തന്നെ എന്നും അവർക്കു മനസ്സിലായി. വീരരാജൻ അഹങ്കാരിയും ദുരാഗ്രഹിയുമാണ്. തനിക്കെതിരായി പ്രവർത്തിക്കുന്നതുകൊണ്ട് ഇംഗ്ലീഷുകാരോടുള്ള കോപം നിമിത്തം ഇയാൾ തങ്ങളുടെ തല കൊയ്തേക്കാനും ഇടയുണ്ട്. ഇവിടെനിന്നു രക്ഷപ്പെട്ടു പോകുന്ന തെങ്ങനെയെന്നതെപ്പറ്റിയും അവർക്ക് ആലോചിക്കേണ്ടി വന്നു.

ഒരു നിമിഷം കഴിഞ്ഞ് മേനോൻ "ഇക്കാര്യത്തെപ്പറ്റി നിങ്ങളുടെ കൂടെയുള്ള മന്ത്രിമാരോട് അല്പമൊന്നു സംസാരിക്കാമോ?" എന്നു ചോദിച്ചു. ബസവൻ "അതിനൊരു വിഷമവുമില്ല. എന്നാൽ അവർ ഇക്കാര്യത്തിൽ ഒന്നും ചെയ്യില്ല. ഇതു രാജാവിന്റെ വ്യക്തിപരമായകാര്യമാണ്. അനിയത്തിയുടെയും അളിയന്റെയും കാര്യത്തിൽ വേറെ ആരും ഇടപെടില്ല" എന്നു പറഞ്ഞു.

സേട്ടും മേനോനും തമ്മിൽ അല്പനേരം ആലോചിച്ചു. അതിനു ശേഷം മേനോൻ ബസവനോടു പറഞ്ഞു "ശരി. രാജാവിന്റെ കല്പന ഞങ്ങളുടെ യജമാനൻമാരെ അറിയിച്ചുകൊണ്ട് കത്തെഴുതാം. അത് ബാംഗളൂർക്ക് അയയ്ക്കാനുള്ള ഏർപ്പാടുചെയ്യുക. മറുപടി വരുന്നതുവരെ ഞങ്ങൾ ഇവിടെത്തന്നെ കഴിയാം." ബസവൻ "നിങ്ങൾ എഴുതുന്ന കത്ത് രാജാവിനെ കാണിക്കണം" എന്നു പറഞ്ഞു. മേനോൻ അതു സമ്മതിച്ചു.

## 125

ഇതിനിടയിൽ നാട്ടുകാർക്ക് രാജാവിനോടുള്ള സ്നേഹം തീരെ നശിച്ചു കഴിഞ്ഞിരുന്നു. ഇതിന്റെ അർഥം ദേവമ്മാജിയും ചെന്നബസവനും ജനങ്ങൾക്ക് അത്രവേണ്ടപ്പെട്ടവരായിരുന്നു എന്നല്ല. പക്ഷേ രാജാവ് ദേവമ്മാജിയോട് അത്ര നല്ല രീതിയിലല്ല പെരുമാറിയിരുന്നതെന്നാണ് ജനങ്ങളുടെ വിശ്വാസം. ഉത്സവദിവസം നാടകത്തിൽ രാജാവിനെ പരിഹസിച്ചതിൽ ചിലർ സന്തോഷിച്ചു. ചിലർക്ക് അതിനോട് ആനുകൂല്യമുണ്ടായിരുന്നില്ല. എന്നാൽ ദേവമ്മാജിയുടെയും ചെന്നബസവയ്യന്റെയും കൊട്ടാരത്തിനുചുറ്റും രാജാവ് കാവൽ ഏർപ്പെടുത്തി അവരെ തടവുകാരാക്കിയത് ആർക്കും ഇഷ്ടപ്പെട്ടില്ല.

രാജാവ് ഇങ്ങനെ അന്യായം പ്രവർത്തിച്ചതുകൊണ്ടാണ് ദേവമ്മാജിക്കും ഭർത്താവിനും ഒളിച്ചോടേണ്ടി വന്നത്. അവർ ദേശം വി

ട്ടുപോയത് ന്യായം തന്നെ. ഗ്രഹപ്പിഴയ്ക്ക് കുട്ടി വഴിയിൽ വീണ് ഈ അമ്മാവന്റെ കൈയിൽ വന്നുചേർന്നു. അതിനെ അനുജത്തിയുടെ അടുത്തേക്കയയ്ക്കാതെ ഈ ജ്യേഷ്ഠൻ അനുജത്തിയെയും പിടിച്ചുവെച്ചിരിക്കുകയാണ്. ഇദ്ദേഹം ഒരിക്കലും നേരായ മാർഗത്തിൽ കൂടി നടന്നിട്ടില്ല. എന്നാൽ ഇത് മുമ്പത്തെക്കാളേറെ അന്യായമാണ്. ഇതെന്താണ് ഇവന്റെ ഈ ദുഷ്ടബുദ്ധി? ചോറുകൊടുത്ത യജമാനൻമാരെ അനുസരിച്ചു നടന്ന ചോമനെ ശൂലത്തിൽ കയറ്റിയില്ലേ? അതും എന്തൊരു തറയ്ക്കലായിരുന്നു ! ഒരു ശൂലം കൊണ്ടു വരുന്നതുവരെ കാത്തിരിക്കാൻ മനസ്സില്ലായിരുന്നു. മരക്കമ്പുമുറിച്ച് മുനവെട്ടി അപ്പോൾത്തന്നെ അവന്റെ പ്രാണൻ അപഹരിച്ചു ! മൂന്നു ദിവസം ശൂലത്തിൽത്തന്നെ കിടക്കട്ടെ എന്ന് ആജ്ഞാപിച്ചു.

ആ മനുഷ്യന്റെ ശവം കാക്കയും കഴുകനും കൊത്തിപ്പറിച്ചു. അവന്റെ ജോലി അവൻ ശരിയായി ചെയ്തത് അപരാധമാണെങ്കിൽ ഇവന്റെ സേവകൻ എന്തിനാണ് ഇവനെ അനുസരിക്കുന്നത്? ഈ ദുഷ്ടത്വം ദിനംതോറും വഷളായിക്കൊണ്ടിരിക്കുന്നു. എങ്ങനെയെങ്കിലും ഇതൊന്നവസാനിച്ചാൽ നന്നായിരുന്നു.

ജനങ്ങളിൽ ഈ വിചാരം എവിടെ തുടങ്ങുന്നു, എവിടെ വളരുന്നു എന്ന് നിർണയിക്കുവാൻ പറ്റുകയില്ല. എന്നാൽ ഈ അവസരത്തിൽ ചോമന്റെ ഭാര്യയും സഹോദരിയും ജനങ്ങളിൽ അതൃപ്തി വളർത്തുന്നതിന് കാരണക്കാരായി. ചോമനെ ശൂലത്തിലേറ്റി എന്നറിഞ്ഞ് അവർ അവിടെ ഓടിയെത്തി. അവനെച്ചൊല്ലി മാറത്തലച്ചു കരഞ്ഞ് ശൂലത്തിലേറ്റിയവരുടെ കുടുംബം നശിച്ചുപോകട്ടെ എന്നു ശപിച്ചു. അവിടത്തെ കാവൽക്കാരൻ "ഇങ്ങോട്ടു വരേണ്ട ഈ നാട്ടിൽനിന്നു പൊയ്ക്കോ ശൂലത്തിലാരാ കേറ്റിയത്? രാജാവല്ലേ? അദ്ദേഹത്തിന്റെ വീട് നശിക്കട്ടെന്നോ? തല കൊയ്യിക്കും" എന്നു പറഞ്ഞു. "അണ്ണൻ പോയി. ഇനി ഞങ്ങളിരുന്നിട്ടെന്തു ചെയ്യാനാ? വരാൻ പറ നിന്റെ ദൈവം രാജാവിനോട് ! ഞങ്ങളുടെ കഴുത്തു മുറിച്ചു ചോര കുടിക്കട്ടെ!" എന്ന് ചോമന്റെ ഭാര്യയും സഹോദരിയും പറഞ്ഞു. മൂന്നു ദിവസം ശവത്തിനു കാവലിരുന്ന് കഴിയുന്നിടത്തോളം കഴുകനെയും കാക്കയെയും ഓടിച്ചു. അതു കഴിഞ്ഞ് അവ തിന്നവശേഷിച്ച ശവം കൊണ്ടുപോയി അടക്കം ചെയ്തു. ചെയ്യേണ്ട കർമങ്ങളെല്ലാം ചെയ്തു. അതിനുശേഷം അരമനയുടെ മുന്നിൽ വന്ന് "നിന്റെ വീടു നശിക്കട്ടെ. എന്റെ ഭർത്താ

വിനെ കൊന്നില്ലേ? എൻെറ അണ്ണനെ കൊന്നില്ലേ? കരിങ്കാളി നിന്നെയും ഇതുപോലെ ശൂലത്തിൽ കേറ്റട്ടെ. ഭൂതപ്പൻ നിന്നെ നശിപ്പിക്കട്ടെ! ഭൂമിയിൽ നിൻെറ പേരുപോലും അവശേഷിക്കാതെ പോകട്ടെ ! നശിച്ച പുലയാടിമോനേ ! "എന്ന് രാജാവിനെ നിർഭയം ശകാരിച്ചു. ആദ്യം രാജാവ് ഇക്കാര്യം അറിഞ്ഞില്ല. അറിഞ്ഞപ്പോൾ "ഇവരെയും കൊണ്ടുപോയി ശൂലത്തിൽ കയറ്റ് !" എന്നു കല്പിച്ചു. സേവകർ പോയി അവർക്ക് ഈരണ്ടു പ്രഹരം കൊടുത്ത് ഓടിച്ചു. അവർ രാജാവിനെ ശകാരിച്ചുകൊണ്ട്, അയാളുടെ വംശത്തെ ശപിച്ചുകൊണ്ട്, 'ഇവനു പട്ടിയായി ജന്മം കൊടുക്കണേ!' എന്ന് കരിങ്കാളിയോടു പ്രാർഥിച്ചുകൊണ്ട് മടക്കേറിയിൽ അലഞ്ഞു നടന്നു.

ഇവർ അരമനയുടെ മുമ്പിൽ ബഹളമുണ്ടാക്കിക്കൊണ്ടിരുന്നപ്പോൾ റാണി ഗൗരമ്മാജിക്ക് ഇവരുടെ ദു:ഖം കണ്ട് സങ്കടവും, വാക്കു കേട്ട് ഭയവും ഉണ്ടായി. രാജാവ് ചോമനെ കൊല്ലിക്കരുതായിരുന്നു എന്ന് അവർക്കു തോന്നി. ഏറിയാൽ അവനെ കാരാഗൃഹത്തിലടയ്ക്കാമായിരുന്നു. പ്രഹരിക്കാമായിരുന്നു. ഇതല്ലാതെ ആക്ഷണം രാജാവുതന്നെ ശൂലം ഉണ്ടാക്കിച്ച് അവനെ കൊലപ്പെടുത്തി. ഇതു വളരെ കടന്ന പ്രവൃത്തിയായിപ്പോയി. രാജാവ് അങ്ങനെ പ്രവർത്തിച്ചാൽ ഈ സ്ത്രീകൾ ഇങ്ങനെ ശകാരിക്കുകയും ശപിക്കുകയും ചെയ്യാതിരിക്കുമോ? ഇതിന് അവരുടെമേൽ എന്തു ക്രൂരത കാണിക്കുമോ എന്ന് റാണി ഭയപ്പെട്ടു. ഏതായാലും അപ്പോൾ പ്രത്യേകിച്ച് ഒന്നും സംഭവിച്ചില്ല. ആ സ്ത്രീകൾ അവിടെനിന്ന് കരഞ്ഞുകൊണ്ടു തന്നെ പോയി. റാണി ഒരു സേവകനെ വിളിച്ച് രഹസ്യമായി ഇങ്ങനെ പറഞ്ഞു "ഈ സ്ത്രീകൾ നമ്മൾ കാരണം ദു:ഖിക്കുകയാണ്. നാം പറഞ്ഞുവെന്ന് അവരെ അറിയിക്കേണ്ട, അവർക്കെന്തെങ്കിലും ആഹാരം കൊടുത്ത്, നല്ലവാക്കു പറഞ്ഞ് അയയ്ക്കുക." സേവകൻ, ഈ പുണ്യാത്മാവ് ഇരിക്കുന്നതുകൊണ്ട് ഇതൊരു തറവാടാണ് എന്നു മനസ്സിൽ വിചാരിച്ചുകൊണ്ട് തനിക്കു വേണ്ടപ്പെട്ടവരോടു പറഞ്ഞ് ഇക്കാര്യം നടത്തിച്ചു. സന്ധ്യയായപ്പോൾ സേവകൻ വന്ന് ആ സ്ത്രീകൾ നാടുവിട്ടുപോയി, ഇനി പേടിക്കാനില്ല എന്ന് റാണിയെ അറിയിച്ചു.

ഇളയദീക്ഷിതനും ലക്ഷ്മീനാരായണയ്യരുടെ അനുജൻെറ മകൻ സൂരിയും തനിക്കു വേണ്ടപ്പെട്ടവരോടു പറഞ്ഞ് അവരെക്കൊണ്ട്, ഈ സ്ത്രീകൾ ബാംഗളൂരിൽ പോയി, വെള്ളക്കാരോട് സങ്കടം പറയാൻ അറിയിച്ചു. സ്ത്രീകൾ ഗ്രാമംതോറും അലഞ്ഞ്,

വഴിചോദിച്ചറിഞ്ഞ് ബാംഗളൂരിൽ എത്തി. റസിഡണ്ടിന്റെ ഭവന ത്തിനു മുന്നിൽ വന്ന് ഉച്ചത്തിൽ വിലപിച്ചു. ആരാണെന്ന് സേവ കർ ചോദിച്ചപ്പോൾ വിവരമെല്ലാം അവരെ ധരിപ്പിച്ചു.

ചെന്നബസവയ്യൻ തന്റെ കഥപറഞ്ഞ് റസിഡണ്ടിനോട് സഹാ യം അഭ്യർഥിച്ചപ്പോൾ ചോമനു നേരിട്ട ദുർഗതി അത്ര വിസ്തരിച്ചൊ ന്നും പറഞ്ഞിരുന്നില്ല. ചോമന്റെ ഭാര്യയും സഹോദരിയും വന്ന് റസിഡണ്ടിനോട് മനം നൊന്തുപറഞ്ഞാണ് ഇക്കാര്യമെല്ലാം ധരി പ്പിച്ചത്. അവർ പറഞ്ഞതെല്ലാം കേട്ട് അദ്ദേഹത്തിന് രാജാവിനോടു മാത്രമല്ല ചെന്നബസവനോടും ദേഷ്യം തോന്നി. "നിങ്ങളോടു കാ ട്ടിയത് അന്യായമാണ്. ഞാൻ ഇക്കാര്യത്തെപ്പറ്റി നിങ്ങളുടെ രാജാ വുമായി ആലോചിക്കുന്നുണ്ട്. അതുവരെ നിങ്ങൾക്ക് ഇവിടെത്ത ന്നെ താമസിക്കാം. ഞങ്ങൾ നിങ്ങളെ നോക്കിക്കൊള്ളാം" എന്നു സ്ത്രീകളോട് പറഞ്ഞിട്ട് അതിനുവേണ്ട ഏർപ്പാടുകൾ ചെയ്തു. വീ ണ്ടും ചെന്നബസവയ്യനെക്കണ്ടപ്പോൾ ഇവർ വന്ന കാര്യം പറഞ്ഞി ട്ട് ഈ സാധുക്കളുടെ കാര്യത്തിൽ അദ്ദേഹം വേണ്ടത്ര ശ്രദ്ധ കാണി ച്ചില്ല എന്ന് കൗശലപൂർവം ആക്ഷേപിച്ചു.

## 126

"കുട്ടിയെ അയയ്ക്കുകയില്ലെന്നു മാത്രമല്ല, നിങ്ങൾ മധ്യസ്ഥരാ യി അയച്ച രണ്ടുപേരെയും നാം ഇവിടെ തടഞ്ഞു വച്ചിരിക്കുകയാ ണ്. അനുജത്തിയെയും അവളുടെ ഭർത്താവിനെയും തിരിച്ചിവിടെ എത്തിച്ചതിനുശേഷം മാത്രമേ നാം നിങ്ങളുടെ ആളുകളെ അങ്ങോട്ടയയ്ക്കുകയുള്ളൂ" എന്ന് വീരരാജൻ എഴുതിയ കത്തു കിട്ടി യപ്പോൾ റസിഡണ്ട്, സേനാപതി ഫ്രേസർ, നാഗപുരത്തെ റസി ഡണ്ട് ഗ്രഹാം തുടങ്ങിയവർ ഇനിയെന്താണു ചെയ്യേണ്ടത് എന്നതി നെപ്പറ്റി കൂടിയാലോചിച്ചു. ഗ്രഹാം മടക്കേറിക്കു പോയി കുട്ടിയെ യും മധ്യസ്ഥരെയും കൊണ്ടുവന്നാലെന്ത് എന്ന ആശയം ആദ്യമ വർക്കുതോന്നി. ഗ്രഹാം മടക്കേറിക്കു പോകുവാൻ തയ്യാറായി രുന്നു. അയാൾക്ക് അവിടെ അപകടമൊന്നും സംഭവിക്കാതിരി ക്കാൻ കൂട്ടിന് വേണ്ടത്ര ആളുകളെ അയയ്ക്കാനും, വേണ്ടിവന്നാൽ അയാളോടൊപ്പം താൻ തന്നെ പോകാനും ഫ്രേസർ തയ്യാറായി. എന്നാൽ റസിഡണ്ട് ഈ അഭിപ്രായത്തോടു യോജിച്ചില്ല.

"ദാരാസേഠിനെയും മേനോനെയും തടഞ്ഞുവെച്ചതുപോലെ വീരരാജൻ ഗ്രഹാമിനെയും തടഞ്ഞുവെച്ചാൽ എന്തു ചെയ്യും?" എന്ന് അയാൾ ചോദിച്ചു. "ഈ രാജാവിന്റെ ശാഠ്യം ഭ്രാന്തിന്റെ

വക്കോളമെത്തി. ഇയാൾക്ക് വാസ്തവത്തിൽ നമ്മോടെതിരിട്ടു ജയിക്കാനാവുമോ? എന്നിട്ടും താൻ തന്നെയാണ് ബലവാൻ, നമ്മൾ ദുർബലരാണ് എന്നതുപോലയാണു സംസാരിക്കുന്നത്. ഗ്രഹാമിനെ ജയിലിലടച്ച് നമ്മളെ ധിക്കരിച്ചാൽ നാം കുടകിനെ ആക്രമിക്കണം. ഒരു പക്ഷേ ഈ ഭ്രാന്തൻ ഗ്രഹാമിനെ കൊല്ലുകയാണെങ്കിൽ എന്താണു ചെയ്യുക? ഈ സംശയത്തിനിട കൊടുക്കാൻ ഞാൻ തയ്യാറല്ല "എന്നു പറഞ്ഞു.

ഈ സംശയത്തോടൊപ്പം അയാളുടെ മനസ്സിൽ വേറെ ഒരു ആശയവും ഉണ്ടായിരുന്നു. അത് അയാൾ വിവരിച്ചു പറഞ്ഞില്ല. "ഗ്രഹാം പോയി, രാജാവ് അയാൾ പറയുന്നതു സമ്മതിച്ച് വഴക്കു തീർന്നെന്നു വെയ്ക്കുക. നാളെ ഈ രാജാവുമായി വേറെ പ്രശ്നങ്ങളുണ്ടാകുക തന്നെ ചെയ്യും. ഓരോ തവണയും ഗ്രഹാമിനെ അയയ്ക്കാൻ കഴിയുമോ? പഴയ സ്നേഹം എന്തു തന്നെയായിരുന്നാലും ഇപ്പോൾ രാജാവ് തീരെ പിഴച്ചുപോയിരിക്കുന്നു. ഇയാളെ സ്ഥാനഭ്രഷ്ടനാക്കാൻ പറ്റിയ അവസരമാണിത്. എന്തിനാണ് ഈ അവസരം കളഞ്ഞുകുളിക്കുന്നത്? ചരിത്രം മുന്നോട്ടുപോകട്ടെ, കുടകു നമ്മുടേതാകട്ടെ."

കൂടിയാലോചനയുടെ ഫലമായി കുടകിനെ ആക്രമിക്കാൻ വേണ്ട തയ്യാറെടുപ്പുകളെല്ലാം നടത്തണമെന്ന് തീരുമാനിച്ചു.

ഈ സമയം അപ്പാജി, റസിഡണ്ടിന്റെ അടുക്കൽ വന്ന് നേരത്തെ ചീഫ്കമ്മീഷണറുടെയടുക്കൽ നടത്തിയ അപേക്ഷ വീണ്ടും ആവർത്തിച്ചു. റസിഡണ്ട് പഴയ രഹസ്യരേഖകൾ എടുത്തു നോക്കിയ ശേഷം "നിങ്ങൾക്ക് കുടകിലെ രാജാവാകണമെന്നുണ്ട് അല്ലേ? ഈ കാര്യം നിങ്ങൾ നിർബന്ധിക്കുകയില്ല എന്ന് ഇതിൽ എഴുതിയിട്ടുണ്ട്" എന്നു പറഞ്ഞു. അപ്പാജി പറഞ്ഞു "ഇക്കാര്യം സത്യമാണ്. ഞാൻ രാജാവാകുകയില്ല എന്ന് വാക്കുകൊടുത്തിട്ടുണ്ട്. ആ വാക്ക് ഞാൻ മറക്കുകയില്ല. ഇപ്പോഴത്തെ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കിയാൽ നമ്മുടെ കുമാരൻ വീരപ്പൻ സിംഹാസനത്തിനധികാരിയാകും. അവന് ആ സ്ഥാനം കൊടുക്കണം."

"രാജാവിന്റെ മകൾക്ക് നിങ്ങളുടെ മകനെക്കാൾ അവകാശമില്ലേ?"

"രാജാവിന്റെ മകളാര്, നമ്മുടെ മകനാര്? അവർക്കുതന്നെ വേണമെന്നുണ്ടെങ്കിൽ അങ്ങനെ ആയിക്കൊള്ളട്ടെ."

"ജനങ്ങൾ എന്തു പറയുന്നു?"

"അത് ചിന്തിക്കണം."

"നിങ്ങൾ നമ്മുടെ കൂടെ നില്ക്കാമോ? ഈ കാര്യത്തിൽ നിങ്ങളാലാവുന്ന സഹായമെല്ലാം ചെയ്തു തന്നാൽ നിങ്ങളുടെ അപേക്ഷയുടെ കാര്യത്തിൽ കഴിയുന്നത്ര അനുകൂലമായി പ്രവർത്തിക്കാം."

"ആകട്ടെ."

"നിങ്ങൾ പറഞ്ഞ ഈ കാര്യമെല്ലാം ചെന്നബസവയ്യനെയും ദേവമ്മാജിയെയും അറിയിക്കാമോ?"

"അറിയിക്കുന്നതുകൊണ്ടു കുഴപ്പമില്ല. എന്നാലും കുറച്ചു ദിവസം കൂടി കഴിഞ്ഞാൽ നന്ന്."

"ശരി. ഞങ്ങൾ എന്തു ചെയ്യണം എന്ന് തീരുമാനിച്ചാൽ ഉടൻ നിങ്ങളെ വിവരം അറിയിക്കാം. അതുവരെ നിങ്ങൾ കൂടെത്തന്നെ താമസിക്കുക."

ഇങ്ങനെ പറഞ്ഞ് റസിഡണ്ട് അപ്പാജിയെ ബാംഗളൂരിൽത്തന്നെ താമസിപ്പിച്ചു. അയാൾ ഒളിച്ചോടാതിരിക്കാൻ കാവലും ഏർപ്പെടുത്തി. അപ്രകാരം ചെന്നബസവയ്യനും ദേവമ്മാജിയും തൻെറ അറിവില്ലാതെ ബാംഗളൂർ വിടാതിരിക്കാനും വേണ്ട ഏർപ്പാടുകൾ ചെയ്തു.

അതുപോലെതന്നെ "കുടകിൻെറ മേൽ ഇനി പതിനഞ്ചുദിവസത്തിനുള്ളിൽ ആക്രമണം നടത്താൻ വേണ്ട ഏർപ്പാടുകൾ ചെയ്യും. നാലു വശത്തുനിന്നും നമ്മുടെ ആളുകൾ ആ പ്രദേശത്തേക്ക് നുഴഞ്ഞുകയറണം. മലബാറിലെയും മംഗളൂരിലെയും കളക്ടർമാരെ എഴുതി അറിയിക്കുന്നുണ്ട്. താങ്കളും അവർക്ക് കല്പന അയയ്ക്കണം" എന്ന് മദ്രാസ് ഗവർണർക്ക് ഒരു സന്ദേശം അയച്ചു.

ഇതിനിടയിൽ മേനോൻ അയച്ച കത്തും കിട്ടി. കുടകിൻെറ മേൽ ആക്രമണം നടത്തുകയല്ലാതെ വേറെ വഴിയൊന്നുമില്ല എന്നു സ്പഷ്ടമായി.

പതിനഞ്ചുദിവസം കഴിഞ്ഞു. മദ്രാസിൽ നിന്നും മംഗളൂരിൽ നിന്നും ഉത്തരവു വന്നു. ഇതിനിടയിൽ വേണ്ടത്ര ആളുകളെ അയച്ച്, സൈന്യം വരുന്നുണ്ട്; വേണ്ട സൗകര്യം നല്കണം എന്ന് വഴിയിലുള്ള ഗ്രാമങ്ങളിലെ ഗൗഡൻമാരെ അറിയിച്ചു.

ഇതിനിടയിൽ മദ്രാസിലേക്കു പ്രയാണം നടത്തിയ ഗവർണർ ജനറൽബെൻറിങ് വീരരാജന് ബുദ്ധി ഉപദേശിച്ചുകൊണ്ടും മുന്ന

റിയിപ്പു നൽകിക്കൊണ്ടുമുള്ള ഒരു എഴുത്ത് അയച്ചു. വീരരാജൻ അതുകൊണ്ട് കൂടുതൽ ക്രുദ്ധനായി. ഇംഗ്ലീഷുകാരെ ധർമദോഷികൾ, പരദേശികൾ എന്നൊക്കെ നിന്ദിക്കുകയും "അവരെ ഭാരതത്തിൽ നിന്നു തന്നെ ഓടിക്കണം, നമ്മുടെ ആളുകൾ സമരം തുടങ്ങട്ടെ!" എന്നു ആജ്ഞാപിക്കുകയും ചെയ്തു.

ഫാൽഗുനത്തിലെ ആദ്യത്തെ ആഴ്ച ബാംഗളൂരിൽ നിന്ന് സൈന്യാധിപൻ ഫ്രേസർ സൈന്യത്തിൻെറ മൂന്നു വിഭാഗങ്ങളെ മൂന്നു പേരുടെ നേതൃത്വത്തിൽ അവരവരുടെ വഴിക്ക് അയച്ചിട്ട് താൻ ഉപസേനാധിപൻ ലിൻഡ്സെയോടൊപ്പം ഒരു വിഭാഗത്തെ നയിച്ചുകൊണ്ട് ശ്രീരംഗപട്ടണം വഴി പിരിയാപട്ടണത്തിലേക്ക് പുറപ്പെട്ടു.

## 127

കുട്ടി രാജാവിൻെറ കൈയിൽ പെട്ട് അരമനയിൽ എത്തിയ ദിവസം റാണി അതിനെ എടുത്തുകൊണ്ട് ഏതോ വിചിത്രനാടകത്തിൽ തനിക്കിഷ്ടമില്ലാത്ത ഭാഗം അഭിനയിക്കുന്ന ഒരു നടിയെപ്പോലെ കഴിഞ്ഞു.

ദേവമ്മാജി തടങ്കലിലായിരുന്നപ്പോൾ ഭർത്താവുമായി ഒത്തുചേരാൻ റാണി കൂട്ടുനിന്നു എന്നത് സത്യമാണ്. രാജാവിൻെറ കോപത്തെ തന്നാലാവുന്നത്ര ശമിപ്പിച്ച് അനുജത്തിയെ കഴിയുന്നത്ര ദയയോടെ കാണണം എന്നതായിരുന്നു അവരുടെ ഉദ്ദേശ്യം. ആ ഉദ്ദേശ്യം റാണിയുടെ മനസ്സൊരുക്കിയ സീമകളെല്ലാം കടന്ന് ഇപ്പോഴത്തെ കലാപമായി പരിണമിച്ചു. ആ അച്ഛനുമമ്മയും കുട്ടിയെ രക്ഷിക്കാൻ വേണ്ടി വീടുവിട്ടോടി. എന്നാൽ അവർ ഓടിയതല്ലാതെ കുട്ടി ആപത്തിൽ നിന്നു രക്ഷപ്പെട്ടില്ല. അവരുടെ പ്രയത്നഫലമായി അത് മറ്റൊരു അപകടത്തിന്നിരയായി. താൻ ഇതിനെ രക്ഷിക്കണം. രക്ഷിക്കാൻ കഴിയുമോ? നമുക്കപ്പുറം എല്ലാം നടത്തുന്ന ഒരു ശക്തി ഉണ്ട് എന്ന് ഇതുവരെ കണ്ടതാണ്. ഭാവിയിലും കണ്ടെങ്കിൽ! "ഓംകാരേശ്വരാ, അംബേ! നീ തന്നെയാണ് എല്ലാത്തിൻെറയും ദാതാവ്. ഗ്രഹങ്ങൾ നിൻെറ സൂചന അനുസരിച്ചു നടക്കുന്നു. ഈ കുട്ടിയോടു കരുണയുണ്ടാകണമേ ! എൻെറ മേൽ കൃപയുണ്ടാകണമേ ! രാജാവിൻെറ മേൽ കൃപയുണ്ടാകേണമേ ! അദ്ദേഹത്തിൽ നിന്ന് ഈ കുട്ടിക്ക് ഒരാപത്തും വരുത്തരുതേ! ഈ ഒരു അനുഗ്രഹം തന്ന് ഈ കുടുംബത്തെ കാത്തു രക്ഷിക്കണേ!"എന്ന് റാണി ദീനതയോടെ ദൈവത്തോടു പ്രാർഥിച്ചു. തന്നാ

ലാവുന്നത്ര ശ്രദ്ധയോടെ കുട്ടിയെ കാത്തു സൂക്ഷിക്കും എന്നു നിശ്ചയിച്ചു.

കുട്ടി അന്ത:പുരത്തിൽ ചിരിച്ചും കളിച്ചും വളർന്നു. വന്നദിവസം പോലും കുഞ്ഞ് അമ്മയെ കാണാതെ വിഷമിച്ചതായി തോന്നിയില്ല. എന്തോ! ദരിദ്രരുടെ വീട്ടിൽ കുഞ്ഞിന് അമ്മ മാത്രമാണാശ്രയം. അമ്മയുടെ ധനം കുഞ്ഞാണ്. പണക്കാരുടെ വീട്ടിൽ കുഞ്ഞിന് ആശ്രയം അമ്മയല്ല. ആയയാണ്. അപ്പംഗൊളത്തെ അരമനയിൽ മൂന്നു ചേടിമാരുടെ കൈയിൽ വളർന്ന കുഞ്ഞ് ഇപ്പോൾ വേറെ ചില ചേടിമാരുടെ കൈയിൽ വളരുന്നു. മടക്കേറിയും അപ്പംഗൊളവും ഭിന്നമല്ലെന്ന മട്ടിലായി. അതിന്റെ പിഞ്ചു നോട്ടത്തിൽ അമ്മയുടെ മുഖത്തു നിന്നു നുണഞ്ഞിരുന്ന സന്തോഷം, ഇവിടെ ആ അമ്മയുടെ മുഖം പോലുള്ള മറ്റൊരു മുഖത്തുനിന്നു കിട്ടി. ദേവമ്മാജിയുടെ സ്ഥാനത്ത് രാജകുമാരിയെ കണ്ടു. ദേവമ്മാജി കാട്ടാതിരുന്ന, സ്നേഹത്തിന്റെ ഒരു വിഭ്രമത്തോടെ അവൾ കുഞ്ഞിനെ ഉമ്മ വച്ചു കളിപ്പിച്ചു, ലാളിച്ചു.

അന്ത:പുരത്തിൽ ഒരു കുഞ്ഞു കാലോടിക്കളിച്ചിട്ട് വളരെ വർഷമായി. നിസ്സഹായമായിക്കരയുന്ന ഒരു കുഞ്ഞിന്റെ ശബ്ദത്താൽ ഓരോവീടും തരളിതമാകുന്നു. ഈ അർഥത്തിൽ മനുഷ്യർക്ക് വ്യക്തിത്വമുള്ളതുപോലെ ഓരോ വീടിനും അതിന്റേതായ വ്യക്തിത്വമുണ്ട്. അത് ഒരു കുഞ്ഞിന്റെ ചിരിയിൽ സന്തോഷിക്കുന്നു, കരച്ചിലിൽ ദു:ഖിക്കുന്നു. ഇക്കാര്യത്തിൽ അരമനയും മറ്റെല്ലാവീടുകളെയുംപോലെ ഒരു വീടു മാത്രം. വളരെക്കാലത്തിനു ശേഷം വന്ന ഈ കുഞ്ഞിന്റെ സാമീപ്യം മൂലം അരമനയ്ക്ക് ഒരു പ്രത്യേക ചൈതന്യം കൈവന്നു. മുതിർന്നവർ മാത്രമുള്ള ഒരു വീട്ടിൽ യജമാനത്തി വിളിക്കാതെ വേലക്കാരി മിണ്ടില്ല. വിളിച്ചാലും പെട്ടെന്നു മിണ്ടി എന്നു വരില്ല. യജമാനത്തി ജോലിയില്ലാതെ വേലക്കാരിയെ വിളിക്കില്ല. വിളിച്ചിട്ടു വേലക്കാരി വരുമ്പോൾ അഭിമാനം വിട്ടൊന്നും സംസാരിക്കില്ല. ഇവരുടെ നടുവിൽ ഒരു കുഞ്ഞുണ്ടെങ്കിലോ? ജീവിത രീതി തന്നെ പെട്ടെന്നു മാറുന്നു. ഒരു കാരണവും കൂടാതെതന്നെ വേലക്കാരി കുട്ടിയുടെ അടുക്കലിരുന്ന് ചിരിച്ചേക്കാം, സംസാരിച്ചേക്കാം, അതിനോടൊപ്പം കളിച്ചേക്കാം. അതുപോലെ തന്നെ യജമാനത്തിയും യജമാനത്വത്തെ ഒരു മേലങ്കി കണക്കെ ഉരിഞ്ഞു ദൂരെക്കളഞ്ഞ് വെറുമൊരു പെണ്ണായി കുട്ടിയോടൊപ്പം കളിക്കും. ഒരമ്മ നൊന്തു പ്രസവിച്ച കുട്ടി നിരവധിയാളുകളെ മാതൃത്വത്തിന്റെ സുഖം അനുഭവിപ്പിക്കുന്നു.

തൻെറ കളിസ്ഥലമെല്ലാം ചൈതന്യം കൊണ്ടു നിറയ്ക്കുന്നു. വള രെക്കാലം ഈ സുഖം അനുഭവിക്കാതിരുന്ന മടക്കേറി അരമന ദേവമ്മാജിയുടെ കുഞ്ഞുമൂലം ഈ സൗഭാഗ്യത്തിൻെറ പരമാ നന്ദം അനുഭവിച്ചു.

രാജാവുമാത്രം ഇതൊരു സുഖമായി കണ്ടില്ല. അന്തഃപ്പുര ത്തിൽ ആരായാലും കുട്ടിയെ കളിപ്പിക്കുമ്പോൾ അതിൻെറ ശബ് ദം രാജാവിൻെറ മുറിയിൽ കേൾക്കുമായിരുന്നില്ല. ചിലപ്പോൾ കു ട്ടിയെ കളിപ്പിക്കുന്ന ദാസി അതിനെയെടുത്തുകൊണ്ട് അന്തഃപ്പുര ത്തിൻെറ പുറവാതിലിനരികിലെത്തും. രാജാവു കേൾക്കട്ടെ എന്ന ഉദ്ദേശ്യമില്ലാതെ തന്നെ അതിനോടൊത്തു കളിക്കും. ആ ശബ്ദം കേട്ടാൽ പിന്നെ രാജാവിനു ദേഷ്യം തന്നെയാണ്. അറുപ തു നാഴികയിൽ ഒരു നാഴികപോലും അയാൾ ചെന്നബസവനെ യോ ദേവമ്മാജിയെയോ മറന്നില്ല. താൻ അവർക്ക് എന്തെങ്കിലും വിനാശകരമായി ചെയ്തു എന്ന് അദ്ദേഹത്തിനു തോന്നിയതുമില്ല. അവർ അദ്ദേഹത്തിനെതിരായി ചെയ്ത തെറ്റുകൾ വരിവരിയായി അദ്ദേഹത്തിൻെറ മുമ്പിൽ നില്ക്കുന്നു. അവയോരോന്നിനെക്കുറി ച്ചും അയാൾ ഓർത്തു. ഓർത്തോർത്തു ദേഷ്യം കൊണ്ടു. ദാസീമ ക്കൾ ഇവിടെയിരുന്നു ശല്യം ചെയ്തതുപോരാഞ്ഞിട്ട് ശത്രുക്കളു ടെ അടുത്തു പോയിരിക്കുന്നോ? ആകട്ടെ, നിങ്ങളെ നാം ശരിയാ ക്കുന്നുണ്ട്. പുലയാടിമക്കൾ, നിങ്ങൾ ദൈവം, ദൈവമെന്നു പറ യില്ലേ? ആ ദൈവം കുഞ്ഞിനെ എൻെറ കൈയിൽ കൊണ്ടു തന്നി ട്ടുണ്ട്. വന്നാൽ നിങ്ങളുടെ തല, ഇല്ലെങ്കിൽ കുഞ്ഞിൻെറ തല. നി ങ്ങൾ രക്ഷപ്പെട്ടാൽ നിങ്ങളുടെ മകൻ ആ കടം തീർക്കം. എൻെറ പട്ടികൾക്കു തീറ്റയാകും. വേശ്യപ്പുലയാടികളേ, നായ്ക്കളേ, പാമ്പുകളേ! മോൻ ചത്തവരുടെ കൂട്ടത്തിൽ തന്നെ കരുതിക്കോ! അതു ചത്തു നിങ്ങളുടെ കടം തീർക്കും. കുഞ്ഞിൻെറ ഉല്ലാസം സഹിക്കാനാവാതെ, അദ്ദേഹം ആ ശബ്ദം കേൾക്കാതിരിക്കാൻ തൻെറ മുറിക്കകത്തേക്കു പോകും.

വീടിനും കുഞ്ഞിനും രാജാവിനും നല്ലതു വരട്ടെ എന്നു പറ ഞ്ഞ് റാണി ദേവാലയത്തിൽ നിത്യ പൂജ നടത്തിച്ചു. ദീക്ഷിതരെ വി ളിപ്പിച്ച് ഇനിയുമെന്തൊക്കെ ചെയ്യണമെന്നു ചോദിച്ചു. അയാൾ ഏറിയകൂറും ഒന്നും മിണ്ടാതെ നിന്നതേയുള്ളൂ. ഒടുവിൽ "എനിക്ക റിയാവുന്ന കാര്യമെല്ലാം ഇതിനു മുമ്പുതന്നെ പറഞ്ഞു കഴിഞ്ഞു, തമ്പുരാട്ടീ! യമദംഷ്ട്രം ഒരിടത്ത്, അമൃതഹസ്തം ഒരിടത്ത്. ഓങ്കാ രേശ്വരൻ കരുണകാണിച്ചാൽ അമൃതഹസ്തം വിജയിക്കും, കുട്ടിയു

ടെ കാര്യത്തിൽ ഭയമില്ല. തമ്പുരാട്ടിയുടെ പുണ്യത്തിനു സാധിക്കാത്ത ഫലമാണോ ഇത്? അവിടുന്നു കല്പിച്ച പൂജ നടത്തുന്നുണ്ട്. വേറെ എന്തെങ്കിലും ചെയ്യിക്കണമെന്ന് എനിക്കു തോന്നുന്നില്ല. നല്ല വഴിയിൽകൂടി നടത്തണേ എന്ന് നമ്മുടെ ദൈവത്തോടു പ്രാർഥിക്കുന്നുണ്ട്. ഇനിയും ഇതുതന്നെയാണ് എന്റെ ഗതി" എന്ന് പറഞ്ഞിട്ട് വീണ്ടും മിണ്ടാതെ നിന്നു. റാണി "വേറെ എന്ത്? അറിയിച്ചാട്ടെ" എന്നു പറഞ്ഞു.

"അങ്ങനെയല്ല, മനസ്സിൽ തോന്നിയതു പറഞ്ഞാട്ടെ! കഴിയുമെങ്കിൽ ചെയ്യാം."

രാജാവിന്റെ കാലു പിടിച്ച് അപേക്ഷിച്ച് കുട്ടിയെ അതിന്റെ അച്ഛനമ്മമാരുടെയടുക്കൽ എത്തിച്ചാൽ അതെത്ര പുണ്യമാകുമെന്ന് എനിക്കു പറയാനാവുന്നില്ല. പക്ഷേ രാജാവ് ഇതിനു സമ്മതിക്കില്ല. ശ്രമിക്കാം, വിഫലമാകും. അതുകൊണ്ട് അക്കാര്യം പറഞ്ഞില്ല.

റാണി ഒന്നും മിണ്ടിയില്ല. ദീക്ഷിതർ പറഞ്ഞതു സത്യമാണ്. അപ്പോൾ പറയാൻ ഉത്തരമൊന്നും ഇല്ലെന്നു കണ്ട് അവർ നിശ്ശബ്ദയായി.

## 128

ദിവസങ്ങൾ കടന്നുപോയി. ആഴ്ചകളും കൊഴിഞ്ഞു വീണു. ബാംഗളൂരിൽ നിന്നും മംഗളൂരിൽ നിന്നും മറ്റു ചില സ്ഥലങ്ങളിൽ നിന്നും എഴുത്തുകൾ വന്നു. അവിടേക്കുമിവിടേക്കുമൊക്കെ എഴുത്തുകൾ അയയ്ക്കുകയും ചെയ്തു. ഇവയുടെ ഉള്ളടക്കമെന്താണെന്ന് രാജാവിനും ബസവനും അടുത്ത വിശ്വസ്തനായ കാര്യസ്ഥനൊരുത്തനും മാത്രമേ അറിവുണ്ടായിരുന്നുള്ളൂ. മറ്റുള്ളവർക്കാർക്കും എന്താണു നടക്കുന്നതെന്നു മനസ്സിലായില്ല.

"വയറ്റിൽ പിറന്ന കുഞ്ഞിനെ പറയാൻപറ്റാത്ത കഷ്ടപ്പാടുകൾക്കു വിട്ടിട്ടു ദേവമ്മാജിക്കു ദൂരെ കഴിയാൻ പറ്റില്ല. എന്തെങ്കിലും ചെയ്ത് ഭർത്താവിനെ സമാധാനിപ്പിച്ച് കഴിയുമെങ്കിൽ അയാളോടൊത്ത്, അല്ലെങ്കിൽ അയാളെ വിട്ട് ഒറ്റയ്ക്കെങ്കിലും അവർ തിരിച്ചുവരും" എന്ന് റാണിയുടെ ഉള്ളിന്റെ ഉള്ളിൽ ഒരു നേരിയ ആശയുണ്ടായിരുന്നു. പുറത്തുനിന്നു വന്ന മധ്യസ്ഥരെ രാജാവ് തടഞ്ഞുവെച്ചിരിക്കുന്നു, രാജാവ് കുട്ടിയെ ഈടായിവെച്ചിരിക്കുന്നു എന്ന കാര്യം അറിഞ്ഞപ്പോൾ ഇത്രയധികം ഈ വഴക്കു വലുതാക്കിയ

വർ ഇനിയുമിവിടേക്കു വരില്ലെന്നു മനസ്സിലാക്കി റാണി കുട്ടിയെ ഓർത്തു വിഷമിച്ചു. ദീക്ഷിതർ പറഞ്ഞതനുസരിച്ച് രാജാവിനോട് അപേക്ഷിക്കാൻ തീർച്ചയാക്കി.

റാണി മാത്രമല്ല, രാജാവ് മധ്യസ്ഥരെ തടങ്കലിലാക്കിയതും, കുട്ടിയെ ഈടാക്കിവച്ചിരിക്കുന്നതും നാട്ടുകാരും അറിഞ്ഞു കഴിഞ്ഞു. സംഗതികൾ ഒരു വഴിത്തിരിവിലെത്താൻ പോകുന്നു എന്ന് എല്ലാവരുടെയും മനസ്സിൽ തോന്നി.

എല്ലാവരുടെയും ആലോചന ഒന്നു തന്നെയായിരുന്നു. രാജാവു മുഷ്കുകാണിച്ച് ഇംഗ്ലീഷുകാരുടെ വിരോധം സമ്പാദിച്ചാൽ അവർ കുടകിനെ ആക്രമിക്കുമെന്നതു തീർച്ചയാണ്. അവർ അങ്ങനെ ചെയ്താൽ രാജാവ് മധ്യസ്ഥരെയും കുട്ടിയെയും കൊന്നു കളയാനും സാധ്യതയുണ്ട്. വിദേശീയർ വന്നാൽ നാട്ടിൽ അവ്യവസ്ഥ നടമാടും. ഇപ്പോൾ എല്ലാം നന്നായി നടക്കുന്നുവെന്നല്ല. പക്ഷേ ഇപ്പോൾ മടക്കേറിയിൽ രാജ്യത്വം കൊണ്ടു നടക്കുന്ന അവ്യവസ്ഥയ്ക്ക് അതിരുണ്ട്. നാട്ടിലാകെക്കൂടി ഒരു ഭരണമങ്ങനെ നടക്കുന്നു. വിദേശീയർ വന്നു സൃഷ്ടിക്കുന്ന അവ്യവസ്ഥയിൽ ആർക്കും തന്റെ വീട്ടിൽ നിശ്ചിന്തരായിരിക്കാൻ കഴിഞ്ഞുവെന്നു വരില്ല.

ഇതെല്ലാം ശരിയാണോ? അല്ലെങ്കിൽ ഇതിൽനിന്നു രക്ഷപ്പെടാൻ, എന്തു ചെയ്യണം? ഇത്തരം സന്ദർഭത്തിൽ ജീവിതം ഈശ്വരൻ രചിച്ച ഒരു നാടകം പോലെയായിത്തീരുന്നു. കവി എഴുതിത്തീർത്ത് അഭിനയിക്കാനായി നടന്റെ കൈയിൽ കൊടുത്ത ഒരു നാടകം! നടന് അതിൽ അഭിനയിക്കാമെന്നല്ലാതെ മാറ്റം വരുത്താൻ പറ്റില്ല. ഇതിനെത്തന്നെയാണ് പൂർവികർ വിധിലിഖിതം എന്നു പറയുന്നത്. വനമധ്യത്തിലുള്ള രാജപാതയിൽ കൂടി നീങ്ങുന്ന തേര് എതിരെ ഒരു പുലി വരുന്നെന്നു കരുതി കാട്ടിലേക്ക് ഓടിക്കാറില്ല. വഴിയിൽ കൂടിത്തന്നെ പോകണം. ജീവിതത്തിന്റെ പോക്കും ഇത്രതന്നെ. രഥത്തിനും ജീവിതത്തിനും തമ്മിൽ ഒരേ ഒരു വ്യത്യാസം മാത്രം. പുലിയെ പേടിച്ച് രഥത്തിന് നിന്നയിടത്തു തന്നെ നില്ക്കാം. പക്ഷേ ജീവിതത്തിൽ പെട്ടവർക്ക് ഈ ഭാഗ്യമില്ല.

നടന്ന സംഭവം കുട്ടിക്കും മധ്യസ്ഥർക്കും മാത്രമല്ല, രാജാവിനും അപായകരമാണെന്ന് അനേകം പേർ മനസ്സിലാക്കി. ഇവരിൽപ്പെട്ട ഒരാളാണ് ഉത്തയ്യതക്കൻ. മടക്കേറിയിൽ തെമ്മാടികളുടെ

പ്രഹരത്തിൽ നിന്ന് രക്ഷപ്പെട്ട തക്കൻ ഒരു ദിവസം ബോപ്പണ്ണന്റെ വീട്ടിൽ താമസിച്ചിട്ട് തന്റെ വീട്ടിലേക്കു പോയി. അതു കഴിഞ്ഞു നടന്ന കാര്യങ്ങൾ ഒന്നൊന്നായി അയാൾ അറിഞ്ഞു. മധ്യസ്ഥരെ തടവിലാക്കിയ കാര്യം അറിഞ്ഞപ്പോൾ അയാൾ ലിംഗരാജനുമായുള്ള തന്റെ കൂട്ടുകെട്ടോർത്ത്, ഈ രാജാവു കേട്ടാലുമില്ലെങ്കിലും താൻ പറയേണ്ടതു പറയണമെന്നു വിചാരിച്ചുകൊണ്ട് രാജാവിന്നു ബുദ്ധി ഉപദേശിക്കുവാനായി മുന്നോട്ടു വന്നു.

തികച്ചും അപ്രതീക്ഷിതമായി റാണി ആ ദിവസം മകളെ വിളിച്ച് "മോളേ നിന്നോടു ഞാൻ ഒരു കാര്യം പറയാം. നീ അത് അച്ഛനോടുപോയി പറയണം" എന്നു പറഞ്ഞു.

"എന്തു കാര്യം അമ്മേ?" മകൾ ചോദിച്ചു. "കുഞ്ഞ് അമ്മയുടെയടുത്തു നിന്ന് ദൂരെയായിട്ട് വളരെ ദിവസമായി. അതിനെ അവരുടെ അടുത്തേക്ക് അയയ്ക്കണമെന്നു പറയണം."

"അമ്മേ, കുഞ്ഞ് നമ്മുടെ അടുത്ത് തന്നെ ഇരുന്നോട്ടെ !"

"അതിന് അമ്മയില്ലായിരുന്നെങ്കിൽ ആകാമായിരുന്നു. അമ്മയുടെ അടുത്തു നിന്ന് അതിനെ മാറ്റി നിർത്തരുത്. എന്റെ അടുക്കൽ നിന്ന് നിന്നെ ആരെങ്കിലും പിടിച്ചുകൊണ്ടുപോയാലോ?"

രാജകുമാരി അല്പം ആലോചിച്ചു. റാണിയെ വിട്ടു തനിക്കോ തന്നെ വിട്ടു റാണിക്കോ കഴിയുക സാധ്യമായി തോന്നിയില്ല. അവൾ "അച്ഛനോട് പറയാം അമ്മേ!" എന്നു പറഞ്ഞു.

വീരരാജൻ ഉച്ചയൂണു കഴിഞ്ഞ് മഞ്ചത്തിൽ മയങ്ങാൻ കിടന്നപ്പോൾ മകളും അച്ഛന്റെ അടുക്കലെത്തി. മഞ്ചത്തിനരികിൽ മുട്ടുകാലിലിരുന്ന് അച്ഛന്റെ നെഞ്ചിൽ തലചായ്ച്ചുകൊണ്ട് "അച്ഛാ" എന്നു വിളിച്ചു.

വീരരാജന്ന് ജീവിതത്തൽ ഇതുപോലുള്ള സുഖം ഇപ്പോൾ ഇതൊന്നുമാത്രമാണ്. ഈ മകൾ അച്ഛാ എന്നു വിളിക്കുമ്പോൾ അദ്ദേഹത്തിന്റെ ജീവനാഡി വേഗത്തിൽ മിടിക്കാൻ തുടങ്ങും. തന്റെ ഈ മകൾക്കു ദോഷകരമായി പ്രവർത്തിക്കുന്നു എന്ന കാരണം കൊണ്ടാണ് അദ്ദേഹം തന്റെ അനുജത്തിയുടെയും അനുജത്തിയുടെ ഭർത്താവിന്റെയും മേൽ കോപം ചൊരിഞ്ഞത്. തന്റെ കുട്ടി പെണ്ണായതുകൊണ്ട് അവളെ കളഞ്ഞിട്ട് ആൺകുട്ടിയാണെന്ന കാരണത്താൽ അനുജത്തിയുടെ കുഞ്ഞിനെ രാജാവായി വാഴിക്കും എന്ന് അയാൾ ഭയപ്പെട്ടു. ആ കാരണത്താലാണ് അയാൾക്ക് അനുജത്തിയുടെ മകനോട് ഇത്രയേറെ ദേഷ്യമുണ്ടാ

യത്. അനുജത്തിയും അവളുടെ ഭർത്താവും ഓടിപ്പോകാതെ അപ്പംഗൊളത്തു തന്നെ താമസിച്ചിരുന്നെങ്കിൽപോലും ഈ കോപം വർധിക്കുന്ന നിമിഷത്തിൽ അളിയന്റെ കഴുത്തുവെട്ടാൻ വീരരാജൻ തയ്യാറാകുമായിരുന്നു. മകൾ വന്ന് അടുത്തിരുന്നു നെഞ്ചത്തു തലവെച്ചുകൊണ്ട് "അച്ഛാ" എന്നു വിളിച്ചപ്പോൾ വീരരാജന്ന് പറയാൻ വയ്യാത്ത എന്തോ ഒരു ആനന്ദം അനുഭവപ്പെട്ടു. അയാൾ "എന്താ മോളേ?" എന്നു ചോദിച്ചു.

"അച്ഛാ കുഞ്ഞ് നല്ലതുപോലെ കളിക്കുന്നുണ്ട്."

"ഉം."

"അമ്മയെ കാണാതെ അതു കരയുന്നു, അച്ഛാ, അതിനെ നമുക്ക് അതിന്റെ അമ്മയുടെ അടുത്ത് അയയ്ക്കാം."

രാജകുമാരി പറഞ്ഞു തീർന്നില്ല. വീരരാജൻ കോപം കൊണ്ടു ജ്വലിച്ചു. രാജകുമാരിയെ ദൂരെ തള്ളിമാറ്റി ."ആരു പഠിപ്പിച്ചു നിന്നെ ഇത്? പൊയ്ക്കോ, അപ്പുറത്ത്! ആ തേവിടിശ്ശി പറഞ്ഞുതന്നതാണോ ഇത്, നിന്റെ തള്ള? പൊയ്ക്കോ, പൊയ്ക്കൊ! "എന്നു പറഞ്ഞ് മകളെ അടിക്കാനായി കൈയോങ്ങി.

റാണി വാതിലിന്നപ്പുറത്ത് നില്ക്കുകയായിരുന്നു. ഭർത്താവിന്റെ ശകാരം കേട്ട് പെട്ടെന്ന് അകത്തേക്കു കടന്നു വന്ന് മകളെയും കൂട്ടിക്കൊണ്ട് അന്തഃപുരത്തിലേക്കു പോയി.

അച്ഛൻ ശകാരിച്ച സമയത്ത് രാജകുമാരിക്ക് എന്തു ചെയ്യണമെന്നറിയില്ലായിരുന്നു. അദ്ദേഹം ഇതുപോലെ അവളോടു ദേഷ്യപ്പെട്ടു സംസാരിച്ചിട്ടേ ഇല്ല. എല്ലായ്പ്പോഴും സ്നേഹം മാത്രം ചൊരിഞ്ഞിരുന്ന തന്റെ അച്ഛൻ മറ്റുള്ളവരോടു ദേഷ്യപ്പെടുന്നതുപോലെ തന്നോടും ദേഷ്യപ്പെട്ട് "പൊയ്ക്കോ, പൊയ്ക്കോ! എന്നു പറഞ്ഞപ്പോൾ അവൾക്കിത് സത്യമാണെന്നു വിശ്വസിക്കുവാൻ കഴിഞ്ഞില്ല. അര നിമിഷത്തിനുള്ളിൽ ഇതു സത്യമാണെന്നു കണ്ടപ്പോൾ അവൾക്കു ഭയവും ആശ്ചര്യവും മൂലം കൈകാലുകൾ അനക്കാൻപോലും കഴിഞ്ഞില്ല. ദൂരേക്ക് തള്ളിമാറ്റിയിട്ട് അടിക്കാനായി വന്ന അച്ഛന്റെ കൈയിൽ നിന്നു രക്ഷപ്പെടാൻ പോലും തോന്നാതെ അവൾ പ്രതിമപോലെ നിന്നു പോയി. ആദ്യക്ഷണത്തിൽ മുഖത്തു സ്ഫുരിച്ച ഭയത്തിന്റെയും ആശ്ചര്യത്തിന്റെയും ഭാവം ചിത്രത്തിലെന്നപോലെ അവളുടെ മുഖത്തു വ്യാപിച്ചു നിന്നു. റാണി വന്നു വിളിച്ചുകൊണ്ടുപോയില്ലായിരുന്നെങ്കിൽ രാജാവ് മകളെ അടിക്കുമായിരുന്നോ എന്തോ! ഇപ്പോൾ രക്ഷപ്പെ

ട്ടു. അമ്മ വിളിച്ചുകൊണ്ടുപോകുന്ന സമയത്തിനിടയ്ക്കുതന്നെ രാജകുമാരി അച്ഛൻെറ പ്രവൃത്തിയുടെ ക്രൂരത വളരെയധികം അനുഭവിച്ചു. തൻെറ അച്ഛൻ തന്നോടിതുപോലെ പെരുമാറിയല്ലോ എന്നു വിചാരിച്ച് അവളുടെ ഹൃദയം നൊന്തു. അതിനുമുമ്പ് അനുഭവിച്ചിട്ടില്ലാത്തതരം ദു:ഖത്തിൽപ്പെട്ട്, അടക്കാനാവാതെ കുമാരി വിങ്ങിക്കരഞ്ഞു. മരണമെന്തെന്നറിയാത്ത ആ കുട്ടി ഇനി ജീവനോടെ ഇരിക്കേണ്ട എന്ന് ആഗ്രഹിച്ചു.

തൻെറ കോപം കൊണ്ടു മകൾക്ക് ഇത്രമാത്രം ദു:ഖം ഉണ്ടാകുമെന്ന് വീരരാജൻ അറിഞ്ഞില്ല. അറിഞ്ഞിരുന്നെങ്കിൽ വേറെ രീതിയിൽ പ്രവർത്തിക്കുമായിരുന്നു എന്നല്ല ഇതിൻെറ അർഥം. മനുഷ്യരുടെ മനസ്സ് ഒരു രീതിയിൽ നോക്കിയാൽ വനമധ്യത്തിലെ രാജപാതപോലെയാണ്. വീരരാജൻ ഇങ്ങനെയല്ലാതെ വേറെ ഏതെങ്കിലും രീതിയിൽ പ്രവർത്തിക്കുമായിരുന്നെന്ന വിചാരിക്കാൻ പറ്റുകയില്ല. രാജാവിന് ഈ നിമിഷത്തിൽ തോന്നിയത് ഒരു കാര്യം മാത്രം: "താൻ ഇത്രയൊക്കെ ചെയ്യുന്നത് ഈ മകൾക്കുവേണ്ടിയാണ്. ഇവൾവന്ന് എനിക്കു ബുദ്ധി ഉപദേശിക്കുന്നല്ലോ!ഇവളുടെ ക്ഷേമം മറന്ന് ഇവളുടെ തന്നെ ശത്രുവിനു സഹായകമായി പ്രവർത്തിക്കുന്നുവരല്ലോ!താൻ അറിവില്ലാത്തവനും ഈ വിഡ്ഢികൾ അറിവുള്ളവരുമാണോ?"

## 129

അരമനയിൽ ഈ സംഭവം നടന്നതറിയാതെ ഉത്തയ്യതക്കൻ രാജാവിനെ കാണാൻ വന്നു.

പുറപ്പെടുന്നതിനു മുമ്പ് അയാൾ ബോപ്പണ്ണനെ തൻെറ ഉദ്ദേശ്യം അറിയിച്ചു. ബോപ്പണ്ണൻ അയാളോട് പോയി വരാൻ പറഞ്ഞു.

തക്കൻ രാജാവിൻെറ മുറിയുടെ വെളിയിൽ വന്ന് കാവൽക്കാരനോട് "തക്കൻ വന്നു എന്ന് അദ്ദേഹത്തോടു പറയൂ!" എന്നു പറഞ്ഞു. അയാൾ "ഇന്നു വേണ്ട തക്കരേ! നാളെ വന്നാൽ കാണാം." എന്നു പറഞ്ഞു.

തക്കൻ കുറച്ചുനേരം ആലോചിച്ചിട്ട് "അങ്ങനെയാണോ?" എന്നു ചോദിച്ചു.

"തമ്പുരാന് ഇന്നു മനസ്സിനു നല്ല സുഖമില്ല."

"ബസവയ്യൻ ഇല്ലേ?"

"ഉണ്ട്. ഇപ്പോൾ വരും."

ഈ സമയം ബസവൻ വന്നു. തക്കനെക്കണ്ട് "എന്തു പറ്റി ഇത്ര ദയതോന്നാൻ?"

"രാജാവിനെ കാണാൻ വന്നു. കുറച്ചു കാര്യം പറയാനുണ്ട്."

"കാര്യമെന്താണെന്നു പറഞ്ഞാൽ അറിയിക്കാം. കാണാൻ പറ്റുമോ എന്നു ചോദിക്കാം."

മറ്റു സന്ദർഭമായിരുന്നെങ്കിൽ തക്കൻ അയാളോട് കാര്യമെന്താണെന്ന് പറയുമായിരുന്നില്ല. ഇപ്പോൾ വൃദ്ധന് ഇയാളുടെ സഹായവും കിട്ടുമെങ്കിൽ വേണമായിരുന്നു. അതുകൊണ്ട് അയാൾ വളരെ വിനയത്തോടെ പറഞ്ഞു. "രാജാവിന്റെ അനുജത്തിയുടെ മകനെ അമ്മയുടെ അടുത്ത് അയയ്ക്കാൻ പറയണം. ഇതു പറയണമെന്ന് ലിംഗരാജൻ എന്നെ ചുമതലപ്പെടുത്തിയതുപോലെ തോന്നുന്നു."

തക്കൻ രാജാവിനോട് ഇക്കാര്യം പറയുന്നത് ബസവനും ഇഷ്ടമുള്ള കാര്യമാണ്. വെള്ളക്കാരുടെ വിരോധം സമ്പാദിക്കുന്നതുകൊണ്ട് രാജാവിനു നാശമുണ്ടാകും എന്ന് ബസവന് ഈയിടെയായി ഭയം വർധിച്ചു വന്നു. അയാൾ "ഇരിക്കണം തക്കഭ, അറിയിച്ചിട്ടു വരാം", എന്നു പറഞ്ഞ് രാജാവിന്റെ അടുത്തേക്കു പോയി.

ബസവൻ വന്ന് സവിനയം അടുത്തു നില്ക്കുന്നതു കണ്ട് വീരരാജൻ "എന്താണ്?" എന്നു ചോദിച്ചു.

"ഉത്തയ്യതക്കൻ വന്നിട്ടുണ്ട്. കാണണമെന്നു പറയുന്നു."

"പടിയായി അടിയായി. വേറെ എന്തു വേണമെന്നു പറയുന്നു?"

"അനുജത്തിയുടെ കുട്ടിയെപ്പറ്റി സംസാരിക്കണമെന്നു പറയുന്നു."

"കുട്ടിയെ എന്തു ചെയ്യണമെന്നാണു പറഞ്ഞത്? കൊല്ലണമെന്നു പറഞ്ഞോ? കൊല്ലണമെന്നാണെങ്കിൽ അവന്റെ കൈയിൽ കൊടുക്ക്. വളർത്തുന്ന കാര്യം നമ്മോടു പറയണ്ട!"

"വെള്ളക്കാർ ആക്രമിച്ചാൽ നമുക്ക് ഇവരുടെയൊക്കെ സഹായം ആവശ്യമാണു തമ്പുരാനേ."

"അങ്ങനെയാണെങ്കിൽ നീ തന്നെ പറഞ്ഞോ. ഇവരെല്ലാം ഇക്കാര്യം പറയുമ്പോൾ എനിക്ക് തല തിരിയുന്നതുപോലെ തോന്നുന്നു."

"ഇങ്ങോട്ടു വിളിപ്പിക്കാം തമ്പുരാനേ! പറയുന്നതു കേട്ടിട്ട്, സമ്മതം മൂളി 'നോക്കാം'എന്നു കല്പിച്ചാൽ മാത്രം മതി. നമ്മുടെ ആളുകളായി മാറിക്കൊള്ളും."

"ശരി വിളിക്കൂ. എന്തു വേണമെങ്കിലും കുരച്ചിട്ടു പൊയ്ക്കൊള്ളട്ടെ."

ബസവൻ പോയി തക്കനെ വിളിച്ചു കൊണ്ടു വന്നു. രാജാവിന്റെ മുറിയിൽ ഒരു പലകയിൽ ഇരിക്കാൻ പറഞ്ഞിട്ട് "തമ്പുരാന് ശരീരസുഖമില്ല. നിങ്ങൾ കാര്യം പറഞ്ഞാൽ മതി, കേട്ടോളും!" എന്നു ബസവൻ പറഞ്ഞു.

തക്കൻ: "അങ്ങനെയാകാമപ്പാ ! ലിംഗരാജൻ എന്നെ ചങ്ങാതിയായിക്കണ്ടു തമ്പുരാനേ ! അങ്ങയുടെ അനുജത്തിയുടെ കുഞ്ഞിന്റെ പ്രായം മുതൽ അങ്ങയെ എനിക്കറിയാം. ലിംഗരാജൻ പോയപ്പോൾ. 'ഉത്തയ്യാ നാം പോയെന്ന് കരുതി, നീ പോയ മാതിരിയാകരുത്; വേണ്ട സമയത്ത് മക്കളുടെ കാര്യം കഴിയുന്നത്ര നോക്കണം' എന്നു പറഞ്ഞു. എന്റെ കാര്യം എന്തൊന്നു നടക്കണം? ഞാൻ ദൂരെയായി. അങ്ങ് എന്നെ വിളിപ്പിച്ചില്ല. ദേവപൂജ മുടങ്ങി; ആറു മാസം മുമ്പു വന്നിരുന്നു. ഇപ്പോൾ വീണ്ടും വന്നു. അങ്ങയുടെ അച്ഛനുണ്ടായിരുന്നെങ്കിൽ അദ്ദേഹം തന്നെ പറയുമായിരുന്നു. അദ്ദേഹം ഇപ്പോഴില്ലാത്തതു കൊണ്ട് അടിയൻ തന്നെ പറയേണ്ടി വന്നു."

ഇത്രയും പറഞ്ഞ് തക്കൻ ഒന്നും മിണ്ടാതിരുന്നു. രാജാവു താൻ പറയുന്നതു കേൾക്കുന്നോ ഇല്ലയോ എന്ന് അദ്ദേഹത്തിന് മനസ്സിലായില്ല. വീരരാജൻ ബസവനോട് "എന്താണ്, പറഞ്ഞു തുലയ്ക്കാൻ പറയിൻ!" എന്നു കല്പിച്ചു. ബസവൻ തക്കനോട് "പറയണം തക്കരേ ! കേൾക്കുന്നുണ്ട്" എന്ന് പറഞ്ഞു.

തക്കൻ: "അച്ഛന് മകനെന്നും മകളെന്നും ഉള്ള വ്യത്യാസം ഇല്ല; മകന്റെ കുട്ടിയും മകളുടെ കുട്ടിയും തമ്മിൽ വ്യത്യാസം ഇല്ല. വീട്ടുകാര്യങ്ങൾ പലതുമുണ്ട്. ചേട്ടനും അനിയത്തിയും തമ്മിൽ വഴക്കിട്ടെന്നു വരാം. എന്തു കാര്യം നടന്നാലും അതിന് മുതിർന്നവരുടെ അനുഗ്രഹം വേണം. കുഞ്ഞെന്നു പറഞ്ഞാൽ ദൈവമാണ്. അമ്മയോടുള്ള കോപം വെച്ചുകൊണ്ട് കുഞ്ഞിനെ അനാഥമാക്കരുത്."

രാജാവ് ഒന്നും തന്നെ കേട്ടില്ല. അദ്ദേഹം ഇത്രയും കാര്യം കേട്ട് എങ്ങിനെ സഹിച്ചിരുന്നു എന്ന് ബസവൻ ആശ്ചര്യപ്പെട്ടു. അയാൾ തക്കനോട്, "കുട്ടിയെ അമ്മയുടെയടുത്ത് അയയ്ക്കണമെന്നല്ലേ പറയുന്നത്?" എന്ന് ചോദിച്ചു.

"അതെ. അതു തന്നെയാണ് പറയുന്നത്."

"നല്ല കാര്യമാണ് നോക്കട്ടെ, എന്നു പറഞ്ഞു തമ്പുരാൻ."

രാജാവ് ഒന്നും തന്നെ മിണ്ടിയില്ല. പറയേണ്ടതു പറഞ്ഞു കഴിഞ്ഞു എന്നു വിചാരിച്ച് തക്കൻ എഴുന്നേറ്റു. ബസവൻ അയാളെ വിളിച്ചു പുറത്തു കൊണ്ടു വന്ന് "രാജാവിന് ശരീരത്തിന് സുഖമില്ലെന്നു പറഞ്ഞില്ലേ! അതു കൊണ്ടാണ് അദ്ദേഹം ഒന്നും തന്നെ പറയാത്തത്" എന്നു സമാധാനം പറഞ്ഞ് അയച്ചു.

## 130

അരമനയിൽ കുട്ടിയുടെ കാര്യത്തിൽ രാജാവ് കോപിഷ്ഠനായി എന്ന കാര്യം ലക്ഷ്മീനാരായണയ്യന്റെ വീട്ടിലും അറിഞ്ഞു. അതിനു മുമ്പ് സാവിത്രമ്മ അരമനയിൽ വന്ന് റാണിയോട് ഇക്കാര്യത്തെപ്പറ്റി സംസാരിച്ചിരുന്നു. കുട്ടിയെ അമ്മയുടെയടുത്ത് അയയ്ക്കണമെന്ന് റാണി ആഗ്രഹിച്ചതു പോലെ തന്നെ അവരും ആഗ്രഹിച്ചിരുന്നു. ഈ വഴക്കു നടന്നതറിഞ്ഞ് അവർ തന്നെ പോയി രാജാവിനെ കണ്ട് ഉപായത്തിൽ തന്റെ അപേക്ഷ അറിയിക്കാൻ നിശ്ചയിച്ചു.

വൈകുന്നേരം അന്തഃപുരത്തിൽ ഗൗരമ്മ കുട്ടിയെ കുളിപ്പിച്ചു കൊണ്ടിരുന്നപ്പോൾ സാവിത്രമ്മ അവിടെയെത്തി. താൻ വന്നതിന്റെ ഉദ്ദേശ്യം റാണിയെ അറിയിച്ചു. റാണി "തീർച്ചയായും പോയി പറയണം. നിങ്ങളുടെ നാക്കിന്റെ പുണ്യം എങ്ങനെയാണോ! മകളു പറഞ്ഞതു കേൾക്കാതെ പോയി. മുത്തശ്ശിയുടെ വാക്കെങ്കിലും ഇഷ്ടപ്പെടട്ടെ" എന്നു പറഞ്ഞു.

അവർ ഒരു ദാസിയെയും കൂട്ടിക്കൊണ്ട് രാജാവിന്റെ മുറിയുടെ സമീപത്തേക്കു പോയി. രാജാവിനെ കാണണമെന്ന് ബസവനോടു പറഞ്ഞു. "അദ്ദേഹത്തിനു നല്ല ശരീരസുഖമില്ല. നാളെ വന്നാട്ടെ, മുത്തശ്ശീ!" - ബസവൻ പറഞ്ഞു.

"എന്തായാലും വന്നു. കണ്ടിട്ടു തന്നെ പോകാം. രാജകുമാരൻ വേണ്ടെന്നു പറയില്ല. പോയി അറിയിക്കൂ."

"എന്തു കാര്യമാണ് മുത്തശ്ശീ അതു പറഞ്ഞാട്ടെ."

"വേറെ എന്തു കാര്യമാണ്! രാജകുമാരന്റെ അനുജത്തിയുടെ മകന്റെ കാര്യം തന്നെ."

"അയ്യോ അക്കാര്യം പറയേണ്ട. അദ്ദേഹത്തിന് അപ്പോൾ തന്നെ ദേഷ്യം വരും."

"ദേഷ്യം വന്നാലെനിക്കെന്ത്? ചുട്ടാൽ വെന്തു തീരും. പോയി പറയൂ. വരാൻ പറയും."

ഇവർ പറയുന്നത് അകത്തു രാജാവു കേട്ടു. അദ്ദേഹം ബസവ നോട് 'ആരോടാണു സംസാരിക്കുന്നത്; എന്തു കാര്യം?" എന്നു ചോദിച്ചു.

ബസവൻ രാജാവിൻെറയടുക്കൽ പോയി "സാവിത്രമ്മ വന്നിട്ടുണ്ട്. കുഞ്ഞിൻെറ കാര്യം സംസാരിക്കണമെന്നു പറയുന്നു. ഞാൻ വേണ്ടെന്നു പറഞ്ഞു."

"അതിന് അവരെന്തു പറഞ്ഞു. കുട്ടിയെ വേണമെന്നു പറഞ്ഞോ?"

സാവിത്രമ്മ ഈ സമയം മുറിക്കകത്തേക്കു കടന്നു വന്നു. രാജാവു പറഞ്ഞത് കേട്ട്, "കുഞ്ഞിനെ വേണമെങ്കിൽ എനിക്കുതന്നെ പ്രസവിക്കരുതോ കൊച്ചങ്ങുന്നേ? ശരീരം ഉണങ്ങി നെഞ്ചുവറ്റി. രാജാവിൻെറ മക്കൾ കുഞ്ഞുങ്ങളെ പ്രസവിക്കുന്നതു കാണുന്നതു മാത്രമാണെൻെറ ഇപ്പോഴത്തെ സന്തോഷം. കുഞ്ഞുങ്ങളെ രക്ഷിക്കണേ എന്നു പറയാനാണു വന്നത്. അനുജത്തിയുടെ കുഞ്ഞിനെ അതിൻെറ അമ്മയുടെ അടുത്തേക്കയയ്ക്കണം. വലിയവരുടെ കാര്യം വലിയവർ പറയട്ടെ. കുഞ്ഞിനെ ഉപദ്രവിക്കരുതേ!" എന്നു പറഞ്ഞു.

ഉത്തയ്യതക്കൻെറ വാക്കുകൾ എങ്ങനെയോ വിഷമിച്ചു സഹിച്ച വീരരാജന് ക്ഷമനശിച്ചു കഴിഞ്ഞിരുന്നു. കിടന്നിരുന്ന വീരർാജൻ പെട്ടെന്ന് എഴുന്നേറ്റിരുന്ന് "പുറത്തേക്കു തള്ള്, ഈ മുതുക്കിയെ! ചെവിയിൽ മൂത്രമൊഴിച്ചെന്നു പറഞ്ഞു, ഒരു ദിവസം, വായിൽ കുപ്പി കമഴ്ത്തിയെന്ന് ഇപ്പോൾ. ദൂരെപ്പോകാൻ പറയൂ! മേലിൽ ഇവിടെ കാലുകുത്താൻ പാടില്ല" എന്ന് അലറി.

രാജാവ് തലചുറ്റുന്നു എന്നു പറഞ്ഞതു കൊണ്ട് അദ്ദേഹത്തിനു ബോധക്ഷയം വന്നേക്കുമോ എന്ന് ബസവൻ ഭയപ്പെട്ടു. അയാൾ രാജാവിൻെറ കാലുപിടിച്ച് "തമ്പുരാൻ എഴുന്നേല്ക്കണ്ട; കിടന്നാട്ടെ! ഇക്കാര്യം ഞാൻ നോക്കിക്കൊള്ളാം" എന്നു പറഞ്ഞുകൊണ്ട് ഉപായത്തിൽ അദ്ദേഹത്തെ പിടിച്ചുകിടത്തി. സാവിത്രമ്മയെ തൊഴുത്, അടുത്തു വന്നിട്ട് "ഒന്നും സംസാരിക്കേണ്ട" എന്ന് ആംഗ്യം കാണിച്ച് അവരെ പുറത്തേക്കു വിളിച്ചുകൊണ്ടുവന്നു. സാവിത്രമ്മയ്ക്ക് രാജാവിൻെറ പെരുമാറ്റത്തെക്കുറിച്ച് ദേഷ്യത്തേക്കാളേ

റെ ആശ്ചര്യമാണുണ്ടായത്. വൃദ്ധ. "ഈ രാജാവിന്റെ സ്വഭാവം തീരെ വഷളായിപ്പോയി. അതു നേരെയാക്കിക്കൊടുക്കണേ, അയാളെ രക്ഷിക്കണേ!" എന്നു ദൈവത്തോടു പ്രാർഥിച്ചു. ഒന്നും മിണ്ടാതെ അന്തഃപുരത്തിൽ വന്ന് നടന്ന കാര്യമെല്ലാം റാണിയെ ധരിപ്പിച്ചിട്ട് തന്റെ വീട്ടിലേക്കു പോയി.

## 131

വൃദ്ധയെ പറഞ്ഞയച്ചിട്ട് ബസവൻ രാജാവിന്റെ സമീപം വന്നു. രാജാവ് കോപം മൂലം സ്വയം സംസാരിച്ചുകൊണ്ടിരുന്നു. ബസവൻ വന്ന് അടുക്കൽ നിന്നപ്പോൾ "വേശ്യ, പുലയാടി മോൾ! പണ്ടെന്നോ വലിയവളായിരുന്നെന്നു കരുതി ഇന്നും എനിക്ക് ഇവൾ വലിയവളാണോ? അവളോടു പോകാൻ പറഞ്ഞില്ലേ? നമ്മുടെ അളിയനെ നാം വേണ്ടതു ചെയ്യും. അതിന് ഇവൾക്കെന്താ കാര്യം?" എന്നു പറഞ്ഞു.

ബസവൻ: "വല്യമ്മ പോയി തമ്പുരാനേ! അക്കാര്യം കളഞ്ഞേക്കട്ടെ."

"വെള്ളക്കാരോട് വിരോധിക്കേണ്ടെന്ന് നീ എന്നെ പഠിപ്പിക്കുന്നു. അച്ഛൻ മരിച്ച എന്റെ തന്തയാണെന്ന് ആ മുതുക്കൻ വന്നു പറയുന്നു. അനിയത്തിയുടെ മകനെ രക്ഷിക്കണമെന്ന് ആ മുതുക്കി പറയുന്നു. നല്ല രീതിയിലായി കുടകിലെ ഭരണം."

രാജാവ് കോപം കൊണ്ടു സാസാരിക്കുകയാണെന്നു ബസവൻ മനസ്സിലാക്കി. അയാൾ മറുപടി പറഞ്ഞില്ല.

"എന്തു കൊണ്ടാണ്" ഈ കുഞ്ഞിനെ സൃഷ്ടിച്ചിരിക്കുന്നത്? എല്ലാവരെയും പോലെ തൊലികൊണ്ടാണോ അതോ സ്വർണം കൊണ്ടാണോ? അതിന്റെ വയറ്റിനകത്തു നിറയെ വജ്രമാണോ ഇരിക്കുന്നത്? അതും എല്ലാവരുടെയും പോലെ തന്നെയാണെന്ന് പിളർന്നു കാണിക്കണം."

ഇങ്ങനെ ഒന്നും രണ്ടും നിമിഷം ഇടവിട്ട് രാജാവ് സ്വയം സംസാരിച്ചുകൊണ്ടിരുന്നു. ബസവൻ കുറച്ചുനേരം നിന്ന് അദ്ദേഹത്തിന്റെ വാക്കുകൾ കേട്ടു. അതിനുശേഷം പുറത്തിറങ്ങിവന്ന് സേവകരോട് "നോക്ക്, രാജാവിനു നല്ല സുഖമില്ല. വിളിച്ചേക്കും, സമീപത്തുതന്നെ കാണണം. ഒന്നും സംസാരിക്കേണ്ട, ചോദിക്കുകയാണെങ്കിൽ എന്നെ വിളിക്കണം" എന്ന് ആജ്ഞാപിച്ചിട്ട് തന്റെ ജോലിക്കു പോയി.

## 132

ഉച്ചയ്ക്ക് മകളുടെ വാക്കുകേട്ടു കോപിച്ച സമയം മുതൽ വീരരാജ ൻെറ മനസ്സ് തനിക്കു പിടികിട്ടാത്ത വിധം കലങ്ങി മറിഞ്ഞു. ഇത്ത രം സന്ദർഭങ്ങളിൽ അദ്ദേഹം ചെയ്യാറുള്ള ചികിൽസ അല്പം മദ്യം കഴിക്കുകയാണ്. ഈ ദിവസം അദ്ദേഹം അല്പമല്ല ധാരാളം മദ്യം തന്നെ അകത്താക്കി. അക്കാരണത്താലാണ്, പതിവിൽ നിന്നു താഴ് മയായിട്ടല്ല, ദൗർബല്യംകൊണ്ട് ബസവൻെറ വാക്കു കേട്ട് ഉത്തയ്യ തക്കനെ ചീത്തവിളിക്കാതെ പറഞ്ഞയച്ചത്. വീണ്ടും അത്ര തന്നെ മദ്യം കഴിച്ച് സാവിത്രമ്മ വന്നപ്പോൾ കോപിച്ച് അവരെ ചീത്ത പറ ഞ്ഞു പുറത്താക്കി. എല്ലാവിഷമങ്ങൾ കൊണ്ടും ശരീരത്തിൻെറ ഉഷ്ണം വർധിച്ചു. അതോടൊപ്പം മനസ്സും കത്തിജ്വലിച്ചു.

തൻെറ ഈ വർഷത്തെ യോഗം കംസയോഗം അല്ലേ? കൃ ഷ്ണൻ അമ്മാവനായ കംസനെ കൊന്നു. താൻ അളിയൻെറ കൈ കൊണ്ടു മരിക്കുമെന്നാണോ ദീക്ഷിതർ പറഞ്ഞത്?

താൻ അനിയത്തിയെ എത്ര സ്നേഹത്തോടെയാണു നോക്കിയി രുന്നത്. അവളുടെ ഭർത്താവു ദുഷ്ടനാണ്. ഈ അനുജത്തി അയാ ളോടു ചേർന്ന് തന്നെ ശല്യപ്പെടുത്തിക്കൊണ്ടിരുന്നു. വേറെ വഴി യില്ലാതെ അവളെ ജയിലിലടച്ചു.

അവൾ രഹസ്യമായി ഗർഭിണിയായി, ഈ കുഞ്ഞിനെ പ്രസവി ച്ചു. കുഞ്ഞിനെ വഴിയിലിട്ടിട്ട് പോയി വിദേശികളെ ആശ്രയിച്ചു. ഈ പുലയാടികളെ ശിക്ഷിക്കാതെ വിട്ടാൽ ഗതി എന്താണ്? ശി ക്ഷിക്കണം, അവരെവിടെ? അവരില്ല. അവർക്കു പകരം ശിക്ഷി ക്കാനായിട്ടല്ലേ ഈ കുട്ടിയെ തൻെറ കൈയിൽകിട്ടിയിരിക്കുന്നത്?

ബന്ധുക്കളെ കൊന്ന് വലിയ മകൻ രാജാവായി. ബന്ധുക്കളെ കൊല്ലാതെ വല്യച്ഛന് രാജാവാകാൻ കഴിയുമായിരുന്നില്ല. ജീവി ക്കാനാകുമായിരുന്നില്ല. രാജാവായി തനിക്കും ധൈര്യത്തോടെ ജീവിക്കാനാവില്ല. വല്യച്ഛൻെറ മകളെ കൊല്ലിക്കേണ്ടി വന്നു. കൂ ടാതെ ബന്ധുക്കളെയും ഉൻമൂലനം ചെയ്യേണ്ടിവന്നു.

ഇപ്പോൾ വളരെയാളുകളുടെ ശ്രദ്ധ തൻെറ മേൽ പതിഞ്ഞിട്ടു ണ്ട്. താൻ പോയാൽ തൻെറ മകൾ രാജ്യം ഭരിക്കണം. "അവളല്ല, ഞാനാണ് ഭരിക്കേണ്ടത്" എന്നാണ് ഓടിപ്പോയ അനുജത്തി പറയു ന്നത്. അനുജത്തിയുടെ ഭർത്താവ് പറയുന്നത് അയാളുടെ മകൻ രാ ജാവാകണമെന്നാണ്.

അനുജത്തിയുടെ മകൻ! തൻെറ മകളിരിക്കുമ്പോൾ ഈ അനുജത്തിയുടെ മകനു സിംഹാസനമോ? ഈ കുട്ടിയുണ്ടായിട്ടല്ലേ സിംഹാസനത്തിൽകേറുന്ന കാര്യം വന്നത്? ഈ പുഴുവിനെ നശിപ്പിക്കണം. അവൻെറ അച്ഛൻെറ നെഞ്ചു കീറണം.

കുറച്ചു സമയം വീതം ഇടവിട്ട് എഴുന്നേറ്റ് രാജാവ് ഓരോഗ്ലാസ് മദ്യം കഴിച്ചിരുന്നു. പനി വർധിച്ചു; മനസ്സിൻെറ പനിയും വർധിച്ചു

രാത്രി വളരെയേറെയായി. അരമനയിൽ എല്ലാവരും ഉറങ്ങി. ബസവൻ പുറത്തെ മുറിയിൽ കാവൽ കിടന്നു. രാജാവിന് ഉറക്കം വന്നില്ല. അർധനിദ്രയിൽ അദ്ദേഹം ഒരു സ്വപ്നം കണ്ടു.

തൻെറസമീപം അച്ഛൻ ലിംഗരാജൻ നില്പുണ്ടായിരുന്നു. എതിർവശത്ത് അനുജത്തിയുടെ മകൻ ഇരിക്കുന്നു. ആരോ വന്നു. പെട്ടെന്ന് തൻെറയടുത്തേക്കു വന്ന് തൻെറ തലയിലിരുന്ന കിരീടം എടുത്ത് കുട്ടിയുടെ തലയിൽ വച്ചു. ഹാ! എന്നു പറഞ്ഞ് ഇദ്ദേഹം നോക്കി. കുട്ടിയുടെ ഒരു വശത്ത് അനുജത്തി ദേവമ്മാജി, മറുവശത്ത് ചെന്നബസവയ്യൻ, ഇവർക്കെതിരെ മൈസൂർ റസിഡണ്ട് വലിയ സായിപ്പ്.

രാജാവിന് ഇതു താൻ തന്നെ മനസ്സിൽ വിചാരിച്ച ഒരു ചിത്രമായി തോന്നിയില്ല. ഭാവിയിൽ വരാൻ പോകുന്ന കാര്യം തന്നെ അറിയിച്ചതാണെന്നേ അദ്ദേഹത്തിനു തോന്നിയുള്ളു. കുട്ടിയെ കൊല്ലണമെന്ന് അദ്ദേഹം ഉറച്ചു.

ഇങ്ങനെ ഉറച്ചുകൊണ്ട് രാജാവ് അകത്തെ മുറിയിൽപോയി അർധചന്ദ്രാകൃതിയിലുള്ള ഒരു വാൾക്കത്തി എടുത്തുകൊണ്ടുവന്നു. നിശ്ശബ്ദമായി തൻെറ മുറിയിൽ വന്നിട്ട് അന്ത:പുരത്തിലേക്കു നടന്നു. ഓരോവാതിൽക്കലും സേവകർ ഇരുന്ന് ഉറക്കം തൂങ്ങുന്നുണ്ടായിരുന്നു. ഇദ്ദേഹം വന്നത് അവർ അറിഞ്ഞില്ല. രാജാവ് പതുക്കെ റാണിയുടെ മുറിയിലേക്കു നടന്നു. പുറത്തെ മുറിയിൽ മകൾകിടപ്പുണ്ടായിരുന്നു; കട്ടിലിനു താഴെ ദാസിയും. നടുക്കുള്ള മുറിയിലാണ് കുഞ്ഞിൻെറ തൊട്ടിൽ. അതിൽ കുഞ്ഞ് ഉറങ്ങിക്കിടന്നിരുന്നു. ദാസി അടുത്തു തന്നെ കിടപ്പുണ്ട്. മൂന്നാമത്തെ മുറിയിൽ റാണി.

രാജാവ് തൊട്ടിലിൻെറ സമീപം വന്നു നിന്നു കുട്ടിയെ തുറിച്ചു നോക്കി. വാൾക്കത്തി പുറത്തെടുത്ത് കുട്ടിയുടെ കഴുത്തിൽ കുത്തിയിറക്കി. കുട്ടി ഉറക്കത്തിൽ നിന്ന് അല്പം ഉണർന്നതുപോലെ

തോന്നി. പിന്നീട് നിശ്ശേഷ്ടമായി. കത്തി, കുഞ്ഞിന്റെ കഴു ത്തിൽ തന്നെ ഉപേക്ഷിച്ചിട്ട് രാജാവ് നിശ്ശബ്ദമായി അന്ത:പുരം വിട്ട് തന്റെ മുറിയിൽ വന്നു.

എല്ലാവരും അവരവരുടെ സ്ഥലങ്ങളിലിരുന്ന് ഉറക്കം തൂങ്ങു ന്നുണ്ട്, ഉറങ്ങുന്നുണ്ട്. "ഇങ്ങനെയാണോ ഇവർ കാവലിരിക്കുന്ന ത്?" എന്നു വിചാരിച്ചു രാജാവ് തന്റെ മുറിയിലേക്കുപോയി. കസാലയിലിരുന്നിട്ട്പുറകോട്ടു ചരിഞ്ഞു കിടന്നു.

അപ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ അകാരണമായി ഭയം ജനിച്ചു. അദ്ദേഹം "എടാ ബസവാ, അവിടെയുണ്ടോ നീ?" എന്നു ബസവനെ വിളിച്ചു.

## 133

അനുജത്തിയോടും അവളുടെ ഭർത്താവിനോടുമുള്ള വിരോധം, മകളോടും ഭാര്യയോടുമുള്ള ദേഷ്യം, ഉത്തയ്യനോടും സാവിത്രമ്മ യോടുമുള്ളക്രോധം; ഇവ മൂലം രാജാവിന്റെ ശരീരം പനിപിടി ച്ചതുപോലെയായി.അദ്ദേഹത്തിന്റെശബ്ദത്തിലുംവ്യത്യാസമു ണ്ടായി. അനുജത്തിയുടെ മകനെ കൊല്ലാൻ അയാളുടെ മനസ്സ് തയ്യാറെടുത്തു കൊണ്ടുപോയി. തിരിച്ചുവരുമ്പോൾ തന്റെ പ്രവൃ ത്തിയെക്കുറിച്ചു ചിന്തിച്ച് അയാളുടെ ചേതന പെട്ടെന്ന് അധീരമാ യി. അയാൾ ബസവനെ വിളിച്ച ശബ്ദം തീരെ ക്ഷീണിച്ചതായി രുന്നു. ബസവൻ ഇത് എന്തോ ഒരു രീതിയിൽ വികൃതമായിട്ടാണ് കേട്ടത്.

വിളിച്ചതു രാജാവാണ്, ശബ്ദം അദ്ദേഹത്തിന്റേതല്ല. ബസ വൻ കട്ടിലിൽനിന്ന് പെട്ടെന്നെഴുന്നേറ്റു. ശബ്ദത്തിന്റെ വൈ കൃതം മൂലം ഭയപ്പെട്ടതുപോലെ രാജാവിന്റെ മുറിയിലേക്കു നടന്നു.

രാജാവ് "വന്നോ മുടന്താ?" എന്നു ചോദിച്ചു. രാജാവിന്റെ "മു ടന്തൻ" എന്നവിളിയിൽ പ്രത്യേകിച്ച്അർഥമൊന്നുമില്ലെന്നുബസ വനറിയാം. കൊച്ചുകുട്ടിയായിരുന്നപ്പോൾ തന്നെ രാജാവ് ഈ കൂട്ടുകാരനെ ചിലപ്പോൾ ദേഷ്യപ്പെട്ടും, ചിലപ്പോൾ പരിഹസി ച്ചും, മറ്റു ചിലപ്പോൾ സ്നേഹംകൊണ്ടും ഈ പേരുതന്നെ വിളി ക്കുമായിരുന്നു. അയാളുടെ വായിലും ഇദ്ദേഹത്തിന്റെ ചെവിയി ലും ഈ വാക്ക് അതിന്റെ അർഥം തന്നെ കളഞ്ഞുകുളിച്ചു. ബസ വൻ എന്നതുപോലെ 'മുടന്തൻ' മറ്റൊരു പേരായിത്തീർന്നു.

രാജാവിൻെറ ശബ്ദം തുടക്കത്തിലെന്നപോലെ അസ്വാഭാവികമായിരുന്നു. ബസവൻ അടുത്തുതന്നെ താഴെ മുട്ടുകാലിലിരുന്നു "വന്നു തമ്പുരാനേ, വന്നു തമ്പുരാനേ, പനി കൂടുതലായോ?" എന്നു ചോദിച്ചു.

വീരരാജൻ: "ആ പുഴുവിൻെറ കഥകഴിച്ചിട്ടാണ് വന്നത്."

ബസവന് ഈ വാക്കുകൾ മനസ്സിലായില്ല. കൂടുതലായി, രാജാവ് എന്തൊക്കെയോ അസംബന്ധം പറയുകയാണ് എന്നു തോന്നി. അയാൾ രാജാവിൻെറ നെറ്റിയിൽ കൈവച്ചുനോക്കി. പനി സാധാരണപോലെയായിരുന്നു. എന്തെങ്കിലുമൊക്കെ വിളിച്ചു പറയത്തക്കവിധം പനി കൂടിയിട്ടുണ്ടായിരുന്നില്ല. അയാൾ "എന്താണു തമ്പുരാനേ? ഉറക്കത്തിലാണോ?" എന്നു ചോദിച്ചു.

"എത്ര തവണ പറയിപ്പിക്കും? അനുജത്തിയുടെ മകനെ കൊന്നിട്ടാണു ഞാൻ വന്നത്."

ഇത്തവണ രാജാവിൻെറ ശബ്ദം സാധാരണശബ്ദം പോലെയായിരുന്നു. ബസവൻ സമീപത്തുവന്നിരുന്നു. അയാളുടെ ഹൃദയം അതിവേഗം മിടിച്ചു. അയാൾ രാജാവിൻെറ വാക്കു കേട്ടു പേടിച്ച് "അയ്യോ തമ്പുരാനേ" എന്നു വിളിച്ചു പോയി.

"എന്തിനാ പേടിച്ചു നിലവിളിക്കുന്നത്, 'അയ്യോ' എന്ന്? പോയി കിടന്നോ."

രാജാവിൻെറ ശബ്ദം ഇത്തവണ ഉറച്ചതായിരുന്നു. ബസവൻ എഴുന്നേറ്റ് പുറത്തുവന്ന് കട്ടിലിൽ ഇരുന്നു. അയാൾ കിടന്നില്ല.

വീരരാജന് അനുജത്തിയോടും അവളുടെ ഭർത്താവിനോടും വളരെയധികം കോപമുണ്ട്. അതിന് ഈ കുഞ്ഞ് ബലിയാകും. അദ്ദേഹം ഈ കുഞ്ഞിനെ ഏതുരീതിയിലാണാവോ ഹിംസിക്കുന്നത്? കൊല്ലുകതന്നെ ചെയ്യുമോ? എന്ന് കുഞ്ഞിനെ കൈയിൽ കിട്ടിയപ്പോൾ തന്നെ ബസവൻ സംശയിച്ചിരുന്നു. കൊല്ലിക്കുകയാണെങ്കിൽ അദ്ദേഹം ആ ജോലി തന്നെ ഏൽപ്പിക്കും. ആ ജോലി എങ്ങനെ ചെയ്യണമെന്ന് അയാൾ ഒന്നുരണ്ടുതവണ ആലോചിക്കുകയുണ്ടായി. ഇപ്പോൾ രാജാവിൻെറ കോപം അദ്ദേഹത്തെ തന്നെ ഘാതകനാക്കി. അതിരുവിട്ട കോപത്തിന് ജനങ്ങൾ 'ചണ്ഡാല കോപം' എന്നാണു പറയുന്നതെന്ന് ബസവനറിയാം. ഇതിപ്പോൾ ആ വാക്കിൻെറ അർഥമായിരിക്കാം. രാജാവു തനിയെ പോയി കുട്ടിയെ കൊല്ലേണ്ടി വന്നു.

എന്തായാലും ഈ ജോലിയിൽ നിന്നു താൻ രക്ഷപ്പെട്ടു. അത്രയും നന്നായി. ഇങ്ങനെ ബസവന് മനസ്സിൽ അല്പം ആശ്വാസം തോ

ന്നി. കുഞ്ഞിനെ കൊല്ലാൻ കല്പിച്ചാൽ ബസവൻ അതിനു മടിക്കുമായിരുന്നുവെന്നല്ല. എന്നാൽ ഈ അസഹ്യത ഒരു സേവകൻ പോലും വഹിക്കേണ്ട ആവശ്യമില്ല എന്നു വന്നതു നന്നായി എന്നേ അയാൾ കരുതിയുള്ളു.

ആദ്യക്ഷണത്തിലെ ഈ ആലോചന കഴിഞ്ഞപ്പോൾ ബസവന് രാജാവിൻെറ ഈ കൃത്യത്തിൻെറ പരിണാമമെന്ത് എന്നതിനെപ്പറ്റി ചിന്തയുണ്ടായി. നാടു മുഴുവൻ രാജാവിനെ ചീത്തപറയുമെന്നു തീർച്ചയാണ്. കുട്ടിയെ തിരിച്ചയച്ചിരുന്നെങ്കിൽ അപകടം ഉണ്ടാകുമായിരുന്നോ ഇല്ലയോ? അതിനെ കൊന്നതുകൊണ്ട് അതിലേറെ അപകടമുണ്ടായി. രാജാവിൻെറ അനുജത്തിയും അവരുടെ ഭർത്താവും ഒരിക്കലും ബന്ധുക്കളല്ല. എന്നാൽ അവർ കാരണമായി ഇംഗ്ലീഷുകാർ മേലിൽ സുഹൃത്തുക്കളല്ലാതായിരിക്കുന്നു. രാജാവ്, രാജാവായിത്തന്നെ ഇരിക്കുമോ എന്ന് പറയാനാവില്ല.

തൻെറ യജമാനൻ ഇതു ചെയ്തു കഴിഞ്ഞു. അദ്ദേഹത്തെ താൻ എങ്ങനെയാണു രക്ഷിക്കുക?

ബസവൻെറ മനസ്സ് ഈ ഘട്ടത്തിൽ വഴി കാണാതെ കുഴങ്ങി. അയാളുടെ പ്രാണൻ യജമാനനെ ഓർത്ത് അസ്വസ്ഥമായി. രാജാവു നശിച്ചെങ്കിൽ താനും നശിച്ചു എന്ന വിചാരം എല്ലാ കണക്കുകൂട്ടലുകളുടെയും പിന്നിൽ ഉണ്ടായിരുന്നിരിക്കണം. പക്ഷേ അതു മനസ്സിൻെറ അടിത്തട്ടിലെങ്ങോ മറഞ്ഞാണ് കിടന്നിരുന്നത്. അത്ര പ്രധാനമായിരുന്നില്ല.

അര നാഴികയ്ക്കുശേഷം ബസവൻ അന്തഃപുര വാതിലിനടുത്തുപോയി. ഈ ഘോരകൃത്യം നടന്ന വിവരം റാണിയെ അറിയിക്കണോ വേണ്ടയോ എന്നു ചിന്തിച്ചു. അപ്പോൾ രാജാവ് ഈ കാര്യം ഉൻമത്തനായിപ്പറഞ്ഞതായിരിക്കണം, കുഞ്ഞ് സുഖമായിത്തന്നെ ഇരിക്കുന്നുണ്ടാവണം എന്നു തോന്നി. ഇതുവരെ തോന്നാതിരുന്ന ഈ വിചാരം ബസവൻെറ മനസ്സിൽ മുളച്ചു. അയാൾ "തമ്പുരാൻ കുട്ടിയെ കൊന്നിട്ടില്ലെങ്കിൽ എത്ര നന്നായിരുന്നു?" എന്നു കരുതി പറഞ്ഞറിയിക്കാൻ കഴിയാത്ത സമാധാനം ഒരു നിമിഷം അനുഭവിച്ചു.

## 134

ആ സമയത്ത് അയാൾ അന്തഃപുരത്തിൽ നിന്ന് "അയ്യോ" എന്നൊരു ആർത്തനാദം കേട്ടു.

ദിവസവും ഈ സമയത്ത് കുഞ്ഞ് ഉറക്കത്തിൽനിന്നുണർന്നു കരയുക പതിവാണ്. അന്നു രാത്രി തൊട്ടിലിനടുത്തു കിടന്നിരുന്ന ദാസി കുഞ്ഞ് പതിവനുസരിച്ച് എഴുന്നേറ്റിട്ടില്ല. എത്ര നന്നായി ഉറങ്ങുന്നു എന്നു വിചാരിച്ച് കിടന്നുകൊണ്ടു തന്നെ തൊട്ടിലാട്ടി മറുവശത്തേക്കു തിരിഞ്ഞു കിടന്നു.

ഈ സമയം തന്നെ റാണിയും ഉണർന്നിരുന്നു. അവർ ദാസിയെ വിളിച്ച് "കിടക്ക നനഞ്ഞു കാണും. മാറ്റി വേറെ തുണി വിരിക്കൂ" എന്നു പറഞ്ഞു.

ദാസി എഴുന്നേറ്റിരുന്നു കുഞ്ഞിനെ നോക്കി. കഴുത്തിൽ തറച്ചിരിക്കുന്ന കത്തിയും പിടിയും കണ്ട് എന്താണെന്നു മനസ്സിലാകാതെ എഴുന്നേറ്റു നിന്നു. എന്താണു സംഭവിച്ചതെന്നു മനസ്സിലായപ്പോൾ 'അയ്യോ' എന്നു നിലവിളിച്ചു.

ഈ നിലവിളിയാണ് ബസവൻ കേട്ടത്.

ദാസിയുടെ നിലവിളികേട്ട് റാണിയുടെ ജീവൻ നിലച്ചതുപോലെയായി. അവർ കട്ടിലിൽനിന്നു ചാടിയെണീറ്റു. "എന്തുപറ്റി?" എന്നു ചോദിച്ചുകൊണ്ട് തൊട്ടിലിനരികിലേക്ക് ഓടി വന്നു.

ദാസി പുറകുവശത്തെ ഭിത്തിയിലെ തട്ടിൽ വെച്ചിരുന്ന വിളക്കിന്റെ തിരി നീട്ടി തൊട്ടിലിനു നേരെ പിടിച്ചു. അർധചന്ദ്രാകൃതിയിലുള്ള വാൾക്കത്തി കുഞ്ഞിന്റെ കഴുത്തിൽ തറച്ചിരിക്കുന്നു. തുണി മുഴുവൻ രക്തത്തിൽ നനഞ്ഞു കിടക്കുന്നു.

വാൾ രാജാവിന്റെ ഉൾമുറിയിലുള്ള ആയുധങ്ങളിലൊന്നാണെന്ന് റാണിക്കു മനസ്സിലായി. അദ്ദേഹം തന്നെ വന്നു കുഞ്ഞിനെ കൊന്നിട്ടുണ്ടാവണം. അവരുടെ നാവനങ്ങിയില്ല. ഘോരമായ പാതകമാണു നടന്നത്. ഇതിനെന്തു കഠോരമായ പ്രായശ്ചിത്തമുണ്ട്? മകൾക്കിനി എന്തു ഗതിയാണ് വരുന്നത്? മിന്നൽപ്പിണരുപോലെ ഈ ചിന്തകൾ മനസ്സിൽ പടർന്ന് റാണിക്ക് സ്വബോധം നശിച്ചതുപോലെയായി. അവർ വീഴാൻ തുടങ്ങി. വീഴാതെ രക്ഷപ്പെട്ടു. തലയ്ക്കു കൈയും കൊടുത്ത് ദു:ഖനിമഗ്നായി അവർ ഒരിടത്ത് ഇരുന്നു.

ദാസി "അയ്യോ" എന്നു നിലവിളിച്ചതുകേട്ട് രാജകുമാരിയും ഉണർന്നു. അടുത്ത മുറിയിൽ നിന്നു കുമാരി "എന്താ നിലവിളിക്കുന്നത്? സ്വപ്നം കണ്ടോ?" എന്നു ചോദിച്ചു. കുറച്ചു കഴിഞ്ഞിട്ടും ഉത്തരം കിട്ടാത്തതു കൊണ്ട് അവൾ എഴുന്നേറ്റു. കൂടെ എണീറ്റ ദാസി

യോടൊപ്പം തൊട്ടിലിനടുത്തേക്കു വന്നു. ദാസി കുനിഞ്ഞ് അവളുടെ ചെവിയിൽ "കുഞ്ഞ് മരിച്ചു പോയി. കൊന്നു കളഞ്ഞു" എന്നു പറഞ്ഞു.

രാജകുമാരി കാര്യം നല്ലവണ്ണം മനസ്സിലാക്കാതെ, മനസ്സിലായതുതന്നെ വിശ്വസിക്കാതെ തൊട്ടിലിലേക്കു കുനിഞ്ഞു നോക്കി. കത്തിയുടെ പിടി നെറ്റിയിൽ തട്ടിയതു കൊണ്ട് പെട്ടെന്ന് പിറകോട്ട് മാറി. മരിച്ചു കിടക്കുന്ന കുഞ്ഞിനെ കണ്ട് "അയ്യോ" എന്നു നിലവിളിച്ചു. അവൾ ബോധം കെട്ടു തറയിൽ വീണു.

മുറിക്കകത്തും പുറത്തുമുള്ള ആളുകളെല്ലാം ഉണർന്നു; ഒന്നും രണ്ടും പേരായി വന്ന് വാതിലിനരികിൽ അങ്ങുമിങ്ങും നിരന്നു. ഒരാളിൽ നിന്ന് മറ്റൊരാൾ എന്തു സംഭവിച്ചു എന്നറിഞ്ഞ്, ഇതേപ്പറ്റി പതിഞ്ഞ സ്വരത്തിൽ സംസാരിച്ചു കൊണ്ടിരുന്നു. റാണിക്കും രാജകുമാരിക്കും നാശം വരട്ടെ എന്ന് ഇവരാരും ആഗ്രഹിച്ചില്ല. അല്ലാതെതന്നെ രാജാവിനെ "പാപി. ഇവൻ നശിക്കട്ടെ!" എന്നു ശപിച്ചു.

ദു:ഖത്തിന്റെ ആദ്യഭാരമൊന്നടങ്ങിയപ്പോൾ റാണി എണീറ്റു നിന്ന്; ദാസിയോടു പറഞ്ഞു: "കുഞ്ഞു മരിച്ചെന്നു മാത്രം പറഞ്ഞാൽ മതി. മറ്റുകാര്യമൊന്നും പറയേണ്ട. മറ്റുള്ളവരും അക്കാര്യം മിണ്ടാൻ പാടില്ല. ആരു ചോദിച്ചാലും, എത്ര തന്നെ ചോദിച്ചാലും കുഞ്ഞു മരിച്ചു എന്നു മാത്രം പറഞ്ഞാൽ മതി. മനസ്സിലായോ?"

ദാസി "മനസ്സിലായി തമ്പുരാട്ടീ!" എന്നു പറഞ്ഞു. അവിടെയുണ്ടായിരുന്നവരെല്ലാം "മനസ്സിലായി" എന്നു പറഞ്ഞു.

റാണി ദാസിയോട് "ബസവൻ വരാൻ പറയൂ!" എന്നു പറഞ്ഞ് ആളുകളെയെല്ലാം അവരവരുടെ സ്ഥാനത്തേക്ക് അയച്ചു.

ബസവൻ അന്ത:പുരത്തിന്റെ വാതിൽക്കൽ കാത്തു നിന്നിരുന്നു. റാണി പറഞ്ഞപ്പോൾ തന്നെ അടുത്തു ചെന്നു.

റാണി "ഇതു നീയറിഞ്ഞോ ബസവയ്യാ?" എന്നു ചോദിച്ചു.

"തമ്പുരാൻ പറഞ്ഞു."

"ശരി. ഇതിനെ എടുത്തുകൊണ്ടു പോയി മറവു ചെയ്യൂ!"

"അങ്ങനെ ചെയ്യാം തമ്പുരാട്ടീ!"

"തൊട്ടിലു കൂടി കൊണ്ടു പോകൂ!"

ബസവൻ ഒരാളിനോട് തൊട്ടിൽ പിടിക്കാൻ ആംഗ്യം കാണിച്ചു. അയാളും ഒരറ്റം പിടിച്ചു. അവർ തൊട്ടിലുമെടുത്തു കൊണ്ടു പോ കാനൊരുങ്ങിയപ്പോൾ "കുഞ്ഞേ!" എന്നു വിളിച്ചു കൊണ്ടു രാജകു മാരി കുട്ടിയുടെ പുറത്തേക്കു വീഴുവാൻ ഭാവിച്ചു. റാണി അവളെ പിടിച്ച് തൻെറ മുറിയിലേക്ക് കൊണ്ടുപോയി.

ബസവൻ തൊട്ടിൽ പുറത്തേക്കെടുത്തുകൊണ്ടു പോയി. കത്തി കഴുകി തൻെറ പക്കൽ തന്നെ സൂക്ഷിച്ചു. കുഞ്ഞിൻെറ ശരീ രം അരമനയിലെ വിലയേറിയ വസ്ത്രങ്ങൾ കൊണ്ട് പൊതിഞ്ഞ് മുൻഗാമികളെ അടക്കിയ ശവപ്പറമ്പിൻെറ മൂലയിൽ അടക്കം ചെയ്തു.

135

ഉദയമായപ്പോഴേക്കും നാടിൻെറ നാലുമൂലയിലും വാർത്ത പര ന്നിരുന്നു. രാത്രിയിൽ കാവൽ നോക്കിയ സേവകർ വീട്ടിൽ പോയി രഹസ്യമായി ബന്ധുക്കളോട് പറഞ്ഞ കാര്യം പതിവനുസരിച്ച് അവരിൽ നിന്ന് അവരുടെ ഇഷ്ടക്കാരുടെ ചെവിയിൽ രഹസ്യ മായി ചെന്നുചേർന്നു. രാജാവ് അനുജത്തിയുടെ മകനെ കൊന്നു എന്ന വാർത്ത ആയിരമാളുകളറിഞ്ഞു. ആയിരം നാക്കുകൾ രാജാ വിനെ ശപിച്ചു.

രാജാവു കുഞ്ഞിനെ കൊന്നു എന്ന വാർത്ത കേട്ടപ്പോൾ തന്നെ "പാപി. പുലയാടിമോൻ എന്തു വേലയാണ് ഈ കാണിച്ചത്? ഇവ ൻെറ തറവാടു നശി....." എന്നു പറഞ്ഞ ഓരോരുത്തരും രാജകുമാ രിയെയും റാണിയെയും പെട്ടെന്ന് ഓർത്തു 'നശിക്കട്ടെ' എന്ന വാക്കു പകുതി വച്ച് നിർത്തിക്കളഞ്ഞു.

ജനങ്ങളുടെ ചെവിയിൽ വീണ ഇത്തരം കഥ അതിൻെറ യഥാർ ഥരൂപത്തിൽ പ്രചരിക്കുകയില്ല. കേൾക്കുന്നവർ അതിനു തങ്ങളു ടെ ഭാവനാശക്തിക്കൊത്തവണ്ണം നിറങ്ങൾ നൽകി പുതിയ രൂപം കൊടുക്കുന്നു. പുതിയ രൂപത്തിൽ ആ കഥ പരക്കുന്നു.

പേട്ടയിലെ ഒരു മൂലയിൽ വച്ച് ഒരുത്തൻ പറഞ്ഞു: "അർധരാ ത്രിക്ക് രാജാവ് എഴുന്നേറ്റ് കത്തിയും എടുത്തുകൊണ്ടു വന്നു. റാണി തടസ്സം പിടിച്ചു. "പോടീ പുലയാടി മോളേ!" എന്നു പറഞ്ഞ് അവർക്കു രണ്ടു കൊടുത്തിട്ട് അദ്ദേഹം മുന്നോട്ടു പോയി കുഞ്ഞി നെ വെട്ടി മുറിച്ചുകളഞ്ഞു."

വേറൊരുത്തൻ: "അങ്ങനെയാണെങ്കിൽ അവർക്കും അപകടം പറ്റിക്കാണും."

മറ്റൊരാൾ: "ഒന്നും പറ്റാതിരിക്കുമോ? ഭർത്താവു പിശാചിനെപ്പോലെ കത്തികൊണ്ടു വെട്ടിയാൽ അവരുടെയും ജീവൻ പോയെന്നിരിക്കും."

മറ്റൊരു കോണിൽ മൂന്നു സ്ത്രീകൾ സംസാരിച്ചുകൊണ്ടു നിന്നു. ഒരുത്തി: "രാജാവോ പിശാചോ? ഇവരുടെ കുടുംബം നശി........."

വേറൊരുത്തി: "വേണ്ടമ്മേ. അങ്ങനെ പറയരുത്. റാണിയും മകളും എന്തു തെറ്റു ചെയ്തു? രാജാവ് നശിക്കട്ടെ എന്നു പറയുമ്പോൾ അവർക്കു നാശം വരുത്തരുത്."

മൂന്നാമത്തെ സ്ത്രീ: "ശരിയാണമ്മേ! ആരെയായാലും നമ്മളെന്തിനാണു ചീത്ത പറയുന്നത്? നമുക്കെന്തു വേണം?"

വെറൊരിടത്തു ജനം കൂട്ടം കൂടി നിന്നിരുന്നു. ഒരുത്തൻ പറഞ്ഞു: "തീരെ വഷളായി ഭരണം. അനുജത്തിയോടുള്ള ദേഷ്യത്തിന് അനന്തിരവനെ കൊല്ലുന്ന രാജാവ്, ഞാനിരിക്കുമ്പോൾ കംസനെന്തിന് എന്നു പറഞ്ഞതുപോലെയായല്ലോ."

ഒരുത്തി: "വയറ്റിൽ ചുമന്ന് വേദന തിന്നു പ്രസവിച്ചിരുന്നെങ്കിൽ വേണ്ടെന്നു തോന്നുമായിരുന്നോ? കുഞ്ഞെന്നു പറയുമ്പോഴുള്ള പാട് ആണുങ്ങൾക്കെന്തറിയാം?"

വേറൊരുത്തൻ: "ഇതെന്താ ആണുങ്ങളെയെല്ലാം പഴി ചാരുന്നത്? ആരെങ്കിലുമൊരാൾ ഇങ്ങനെ ചെയ്തെന്നു കരുതി എല്ലാവരും അങ്ങനെതന്നെ ചെയ്യുമോ?"

ആദ്യത്തെ ആൾ: "പറയട്ടെ. വിട്. നമ്മൾ ആണുങ്ങളാണ്. സത്യത്തിൽ ആണുങ്ങൾക്കു ദയ കുറവാണ്."

വേറൊരിടത്ത് വേറെ നാലുപേർ നിന്നിരുന്നു. ഒരുത്തൻ പറഞ്ഞു "ഇത്തരം വേല കാണിച്ചിട്ട് ഇയാൾ രാജാവായി വാഴുന്നതു ശരിയല്ല."

രണ്ടാമത്തെ ആൾ: "പതുക്കെപ്പറയിൻ! നമ്മുടെ തല പോകും."

മൂന്നാമൻ ഒന്നാമനോട്: "രാജാവിനോട് ആരു ചോദിക്കാനാണ്? അദ്ദേഹത്തിനിതു പുത്തനാണോ?"

ഒന്നാമൻ: "പുത്തനല്ല. പറഞ്ഞതു ശരിയാണ്. ഉത്സവദിവസം നാടകം കണ്ടില്ലേ? അതു കളിപ്പിച്ച വെള്ളക്കാർ ചില്ലറക്കാരല്ല. ഇയാളുടെ ഈ കളിക്കൊക്കെ അവർ കണക്കു പറഞ്ഞു വാങ്ങും."

## 136

ജനങ്ങൾ ഇങ്ങനെയൊക്കെ സംസാരിച്ചുകൊണ്ടിരുന്ന സമയത്ത് തന്നെ നാട്ടിൽ മറ്റൊരു വാർത്ത പരന്നു. രാജാവു ധിക്കരിച്ചു നടക്കുന്നതു കൊണ്ട് വെള്ളക്കാർ അദ്ദേഹത്തെയെതിരിടാൻ സൈന്യത്തെ അയച്ചിരിക്കുകയാണത്രേ! സൈന്യം ഇപ്പോൾ തന്നെ നാലു ദിവസത്തെ യാത്രയ്ക്കുശേഷം കുടകിനു സമീപം വന്നിരിക്കുന്നു.

കുടകു നുമ്മുടേതാണ്, കുടകിൽ വിദേശസൈന്യം കടക്കുന്നതു നമുക്ക് അപമാനമാണ് എന്ന വിചാരം പട്ടണത്തിലെ ഭൂരിഭാഗം ആളുകൾക്കും ഇല്ല. കുടകു രാജാവിൻേറതാണ്. വെള്ളക്കാർ വന്നാൽ രാജാവിനെ ശിക്ഷിക്കും. ശിക്ഷിച്ചാൽ നല്ലതു തന്നെ. ഇതായിരുന്നു അവരുടെ വിചാരം.

ചിലർക്കു മാത്രം ഈ വിദേശസൈന്യം വരുന്നത്, ഇഷ്ടമല്ല. ഈ ചിലർ നാട്ടിലെ പണക്കാരാണ്. പുറത്തുനിന്നു വരുന്ന സൈന്യം തെറ്റു ചെയ്ത രാജാവിനെ ശിക്ഷിക്കുക മാത്രമല്ല, നാട്ടിലെ പണക്കാരുടെ വീട്ടിൽ കടക്കുകയും ചെയ്യും. "നമ്മുടെ വീട്ടിൽ കയറിയാൽ എന്താണ് ഗതി?" എന്നാണ് ഇവരുടെ വിചാരം. മറ്റു ചിലർക്ക് "വീട്ടിൽ പ്രായമാകാത്ത പെൺകുട്ടികളില്ലേ? പട്ടാളക്കാർ വന്നാൽ മാനം രക്ഷപെടുത്തുന്നതെങ്ങനെയാണ്?" എന്നാണു ചിന്ത.

രാജാവു സ്വത്തു കൊള്ളയടിച്ചിട്ടുണ്ട്. സ്ത്രീകളെ നശിപ്പിച്ചിട്ടുണ്ട്. എന്നാലും ഈ അവസരത്തിൽ അദ്ദേഹത്തിൻേറ അവിവേകം കുറഞ്ഞു വന്നിരുന്നു. ബലി കൊണ്ടു വയറു നിറഞ്ഞ പഴയ ഭൂതം പോയി പുതിയ ഭൂതം വരുന്നതുകൊണ്ട് എന്താണു ഗുണം?

പണക്കാർ തങ്ങളുടെ സ്വത്തെല്ലാം ഭദ്രമാക്കാൻ തുടങ്ങി. പെൺകുട്ടികളുടെ മാനം കൊതിച്ചവർ അവരെ ഉൾനാട്ടിലേക്ക് അയയ്ക്കുന്നതിനെപ്പറ്റി ചിന്തിച്ചു.

ചിക്കണ്ണശെട്ടിയും ചില വാർത്തകൾ കേട്ടു. ഈ രാജാവിൻേറ കാലം അവസാനിച്ചുവെന്ന് അയാൾ കരുതി. സഹപ്രവർത്തകരെയെല്ലാം ആളയച്ചു വരുത്തി, "നമ്മൾ എല്ലാ കാര്യത്തിലും ബോപ്പണ്ണൻേറ കല്പനകൾ അനുസരിക്കുന്നവരാണ്. രാജാവ് നേരിട്ടു പറയുന്ന ഒരു കാര്യവും മാനിക്കരുത്. എന്തു പറയുന്നു?" എന്നു ചോദിച്ചു. എല്ലാവരും ഇതു സമ്മതിച്ചു. പാർശണ്ണൻ ബോപ്പണ്ണൻേറ

വീട്ടിൽപോയി ഈ തീരുമാനം അയാളെ അറിയിക്കണമെന്ന് ഏർപ്പാടുമായി .

പാർശണ്ണൻ ബോപ്പണ്ണന്റെ വീട്ടിൽ വരുന്ന സമയത്ത് ബോപ്പണ്ണൻ ലക്ഷ്മീനാരായണന്റെ വീട്ടിൽ പോയിരിക്കുകയായിരുന്നു. രണ്ടുപേരെയും കണ്ടാലായല്ലോ എന്നു കരുതി പാർശണ്ണൻ അവിടേക്കു തന്നെ പോയി.

ലക്ഷ്മീനാരായണയ്യന്റെ ഭവനത്തിലെ നടുമുറ്റത്തെ മുറിയിൽ ബോപ്പണ്ണൻ ഇരിപ്പുണ്ടായിരുന്നു. സാവിത്രമ്മ അയാളോട് എന്തൊക്കെയോ പറഞ്ഞു കൊണ്ടിരുന്നു. പാർശണ്ണൻ വരുന്നതറിഞ്ഞ് മന്ത്രിമാർ അയാളെ മുറിയിലേക്കു ക്ഷണിച്ചു.

സാവിത്രമ്മ: "ശെട്ടിമാരെല്ലാം ചർച്ച ചെയ്തു കഴിഞ്ഞോ പാർശണ്ണാ. ഇത്രവേഗം?"

"ഞങ്ങളുടെ കാര്യം എത്രയ്ക്കുണ്ടമ്മേ? അവർ പറഞ്ഞു. ഞങ്ങളെല്ലാം സമ്മതിച്ചു. മന്ത്രിയെ അറിയിക്കാനായി എന്നെ അയച്ചു."

"ഞാൻ പറഞ്ഞുകൊണ്ടിരിക്കുകയായിരുന്നു, മോനോടും ബോപ്പണ്ണനോടും. നടക്കരുതാത്തതു നടന്നു. അദ്ദേഹം ചെയ്തതു തെറ്റാണ്. എന്നാൽ അദ്ദേഹത്തിന്റെ നേരെയുള്ള കോപം വളർത്തരുത്. വിരലു വേദനിക്കുന്നെന്നു കരുതി അതു മുറിച്ചു കളയരുത്. നിങ്ങളോടും അതു തന്നെയാണെനിക്കു പറയാനുള്ളത്. എന്തു ചെയ്യണമെന്നു തോന്നുന്നോ അതു ചെയ്യിൻ! റാണിക്കും മകൾക്കും വിഷമം വരരുത്. അതു നോക്കിക്കൊള്ളിൻ!" എന്നു പറഞ്ഞ് സാവിത്രമ്മ മുറിവിട്ടു പുറത്തുവന്നു.

വൃദ്ധ പുറത്തേക്കിറങ്ങിയപ്പോൾ ലക്ഷ്മീനാരായണയ്യർ ബോപ്പണ്ണനോട് "നമ്മൾ ചിക്കണ്ണശെട്ടിയെ വിളിക്കാൻ ആളെ അയയ്ക്കണം എന്നു വിചാരിച്ചതിനിടയ്ക്ക് അദ്ദേഹം തന്നെ പാർശണ്ണനെ ഇങ്ങോട്ട് അയച്ചിരിക്കുന്നു. നമ്മുടെ കാര്യം അദ്ദേഹത്തോടു പറഞ്ഞയച്ചാൽ മതി" എന്നു പറഞ്ഞു. ബോപ്പണ്ണൻ സമ്മതിച്ചു.

ലക്ഷ്മീനാരായണയ്യർ പാർശണ്ണനോടു പറഞ്ഞു: "രാജാവു ചെയ്യരുതാത്തതു ചെയ്തു പാർശണ്ണാ! ഇനി നമ്മൾ ഇദ്ദേഹത്തെ രാജാവായി വച്ചു കൊണ്ടിരുന്നാൽ ജനങ്ങൾ സമ്മതിക്കുകയില്ല. ഇദ്ദേഹത്തോടുള്ള കോപം കൊണ്ട് വെള്ളക്കാർ സൈന്യവുമായി വരുന്നുണ്ട്. വിദേശസൈന്യം നമ്മുടെ നാട്ടിൽ വരുന്നതു ശരിയല്ല. സിംഹാസനം ഉപേക്ഷിച്ച് വേറെയാരെയെങ്കിലും രാജാവാക്കണ

മെന്ന് രാജാവിനോട് തന്നെ അപേക്ഷിക്കണം. വെള്ളക്കാരെ അതിർത്തിക്കപ്പുറത്തു തന്നെ നിർത്താൻ നമ്മുടെ സൈന്യത്തെ അയയ്ക്കണം. ബോപ്പണ്ണനും ഞാനും ഇതാണു വിചാരിക്കുന്നത്. പേട്ടയിലെ ജനങ്ങൾ ഇതിനു സഹായകമായി പ്രവർത്തിക്കണം."

"അങ്ങനെയാകാം അയ്യനവരേ! ഇനി മുതൽ ഞങ്ങൾ എല്ലായ്പ്പോഴും ബോപ്പണ്ണൻ പറയുന്നതു കേൾക്കും. രാജാവു നേരിട്ട് എന്തു പറഞ്ഞയച്ചാലും താങ്കളോടു ചോദിക്കാതെ അതു ചെയ്യുകയില്ല. താങ്കൾ അതു സമ്മതിച്ചാൽ നന്നായിരുന്നു എന്ന് ചിക്കണ്ണ ശെട്ടി പറഞ്ഞയച്ചു."

"അങ്ങനെ തന്നെ അല്ലേ ബോപ്പണ്ണാ?"

"ഓഹോ. ശരി."

ഇതിനുശേഷം "പേട്ടയിലെ ആളുകൾ ആവശ്യമില്ലാതെ ഭയപ്പെടാതെ നോക്കിക്കൊള്ളൂ!" എന്നു പറഞ്ഞ് മന്ത്രിമാർ പാർശണ്ണനെ യാത്രയാക്കി.

ഇവർ പറഞ്ഞു നിർത്തിയ കാര്യം ലക്ഷ്മീനാരായണയ്യർ വീണ്ടും ആവർത്തിച്ചു. "രാജാവിനെ നമ്മുടെ സൂചന ബസവൻ വഴി അറിയിക്കരുതോ?"

"അതു തന്നെയാണു ശരി. ഞാൻ അയാളെ കാണുകയില്ല. ഇക്കാര്യം പറയാൻ നിങ്ങൾ പോകുന്നതും നല്ലതല്ല. തലയിണമന്ത്രിയുണ്ടല്ലോ. അവൻ തന്നെ പറയട്ടെ."

"രാജാവിതു സമ്മതിച്ചാൽ ആരെ രാജാവാക്കും? സമ്മതമില്ലെങ്കിൽ എന്തു ചെയ്യും?"

"സമ്മതിക്കില്ലെന്ന കാര്യം തീർച്ചയാണ്."

"അങ്ങനെയാണെങ്കിൽ എന്തു ചെയ്യും?"

"ബലം പ്രയോഗിച്ച് ഇറക്കാമെന്ന് വച്ചാൽ അങ്ങുമിങ്ങും കുറേപ്പേർ ബഹളം കൂട്ടിയേക്കും. ഇതു നാടിനു നാശമാണ്. അതു കൊണ്ടാണ് വിദേശസൈന്യം നാട്ടിൽ കടക്കുന്നതു നല്ലതല്ലെന്നു പറയുന്നത്. ആ ബഹളമൊഴിവാക്കി ഈ ബഹളമുണ്ടാക്കിയാൽ നാടിന് എന്തു പുരോഗതിയാണുണ്ടാവുന്നത്?"

"ശരി ബോപ്പണ്ണാ! നമ്മുടെ വഴി എന്തെന്നും നമുക്കു നിശ്ചിയക്കണമല്ലോ. എന്തു ചെയ്യണമെന്നു നിശ്ചയമില്ലാതിരുന്നാൽ വളരെ കുഴപ്പമാണ്. നമ്മൾ എപ്പോഴും ഒന്നിച്ചുണ്ടായി എന്നു വരില്ല. തമ്മിൽ സംസാരിക്കുവാൻ കഴിഞ്ഞെന്നു വരില്ല. നിങ്ങളുടെ മന

സ്സ് എനിക്കും എന്റെ മനസ്സ് നിങ്ങൾക്കും അറിയാൻ വയ്യാതെ ഇടപാടുകൾ അധികമായാൽ സുഖമാവില്ല."

"ആദ്യം നമ്മുടെ കാര്യം ബസവനെ അറിയിക്കാം. അയാൾ രാജാവിനോട് പറയട്ടെ. എന്താണു തീരുമാനമെന്ന് അറിയിക്കട്ടെ. അതു കഴിഞ്ഞു വീണ്ടും ഇക്കാര്യമാലോചിക്കാം."

"അങ്ങനെയാകട്ടെ ബോപ്പണ്ണാ! ഞാൻ നിങ്ങളെപ്പോലെ വേഗത്തിൽ തീരുമാനത്തിലെത്തുന്ന ആളല്ല. ഇതോർമയിരിക്കട്ടെ. ഞാൻ എന്തു ചെയ്യണമെന്ന് നിങ്ങൾ മുൻകൂട്ടി അറിയിക്കണം."

"പെട്ടെന്നറിയിക്കില്ല അയ്യനവരേ! നിങ്ങളുടെ മനസ്സ് എന്റേതിനേക്കാൾ മൃദുവാണ്. രാജാവെന്നു പറഞ്ഞാൽ നിങ്ങൾ അല്പം അലിയും. ഞാൻ കല്ലാണ്."

"കല്ലല്ല ബോപ്പണ്ണാ! നിങ്ങൾ കാര്യം നോക്കി നടത്തുന്നു. എന്റേത് അല്പം ദാക്ഷിണ്യപ്രകൃതമാണ്. അയ്യോ കഷ്ടം! എന്നു വിചാരിച്ച് ഓരോ പ്രാവശ്യവും ന്യായം മറന്നതുപോലെയാകും. രാജ്യം ഭരിക്കുന്ന നേതാക്കൾ നിങ്ങളെപ്പോലെയായിരിക്കണം, എന്നെപ്പോലല്ല."

"ഞാൻ എന്നെക്കൊണ്ടു കഴിയുന്നത്ര നൻമ തന്നെ ചെയ്യും."

"അതെനിക്കു വിശ്വാസമുണ്ട്. അതു മുൻകൂട്ടി എന്നെ അറിയിക്കണമെന്നാണു ഞാൻ പറയുന്നത്-അത്രമാത്രം."

"സന്ദർഭത്തിനനുസരിച്ച് എന്താണു ചെയ്യേണ്ടതെന്നു ഞാൻ തീരുമാനിക്കും. അപ്പോൾ നിങ്ങൾ അടുത്തുണ്ടെങ്കിൽ മറക്കാതെ അറിയിക്കാം. അടുത്തില്ലെങ്കിൽ അറിയിക്കാൻ പറ്റിയെന്നു വരില്ല. അങ്ങനെയുള്ള സമയത്ത് ശരിയെന്നു തോന്നുന്നതു ചെയ്യേണ്ടിവരും."

"ശരി ബോപ്പണ്ണാ! നിങ്ങൾ ഒന്നും അറിഞ്ഞുകൂടാത്ത ആളല്ല. ധൃതികൂട്ടുന്ന ആളുമല്ല. മന്ത്രി ചെയ്യുന്നതിന്റെ ഫലം ആയിരം പേരാണനുഭവിക്കുന്നത് എന്നറിയാവുന്ന ആളാണ്. ഇപ്പോൾ നാടിന്ന് ഒരു ആശ്രയമാണു നിങ്ങൾ. ദൈവം നിങ്ങളെ നല്ല വഴിക്കു നടത്തട്ടെ!"

"അതും ശരിയാണ് അയ്യനവരേ! നിങ്ങൾ അനുഗ്രഹിക്കുക. അനുഗ്രഹിക്കാൻ അമ്മയോടു പറയുക. നിങ്ങൾ പറയുന്നുതുപോലെ ഞാൻ ദൈവം ദൈവം എന്നു പറയുന്നില്ല. പക്ഷേ നല്ല

വഴി വേണമെന്നു പറയുന്നു. നല്ല വഴി കാണട്ടെ. അതിൽ നിങ്ങ ളുടെ സഹായം ഉണ്ടാകട്ടെ!"

ബോപ്പണ്ണൻ വീട്ടിൽപ്പോയി ബസവന് ആളു പറഞ്ഞയച്ചു. ബസവൻ ഉടൻതന്നെ വന്നു. ബോപ്പണ്ണൻ അയാളെ തങ്ങളുടെ അപേക്ഷ അറിയിച്ചുകൊണ്ട് "ഇതു രാജാവിനോടു പറഞ്ഞിട്ട് അദ്ദേഹം എന്തു പറയുന്നുവെന്ന് ഞങ്ങളെ അറിയിക്കണം" എന്നു പറഞ്ഞു.

ബസവൻ ഒരു തടസ്സവും പറയാതെ അസാധാരണമായ വിനയ ത്തോടെ "ആകട്ടെ; അറിയിച്ചിട്ടു വന്നു പറയാം!" എന്നു പറഞ്ഞ് അരമനയിലേക്ക് തിരിച്ചു.

## 137

ഒരു തടസ്സവും പറയാതെ ബസവൻ ഇങ്ങനെ പ്രവർത്തിക്കുമെന്ന് ബോപ്പണ്ണൻ പ്രതീക്ഷിച്ചിരുന്നില്ല. ഒരു വാക്കിൽ ഉത്തരം പറഞ്ഞ് ബസവൻ എഴുന്നേറ്റപ്പോൾ ബോപ്പണ്ണന് അദ്ഭുതം തോന്നി. ബസ വൻ എന്തെങ്കിലും പറഞ്ഞിരുന്നെങ്കിൽ അദ്ദേഹം കേൾക്കുമായി രുന്നു എന്നല്ല. രാജാവിനെ ഏതെങ്കിലും കാര്യമറിയിക്കാൻ പറ്റിയ ആളാണു ബസവനെന്നു സമ്മതിക്കാൻ ബോപ്പണ്ണൻ തയ്യാറായിരു ന്നുവെങ്കിലും ഇത്തരം കാര്യങ്ങൾ തന്നോടൊപ്പം ചർച്ച ചെയ്യുവാ നധികാരമുള്ള ഒരാളായി ബസവനെ കാണുവാൻ അദ്ദേഹമൊരു ക്കമായിരുന്നില്ല. ഇയാൾ എന്തെങ്കിലും തടസ്സം പറഞ്ഞാൽ "ഇക്കാ ര്യം രാജാവിനെ അറിയിക്കുന്നതാണു നിന്റെ ജോലി. കൂടുതൽ കാര്യമൊന്നും നീ അറിയേണ്ട" എന്നു പറയണമെന്നു ബോപ്പണ്ണൻ വിചാരിച്ചിരുന്നു. അതിന്റെ ആവശ്യമുണ്ടായില്ല. അതുകൊണ്ടാ ണു ബോപ്പണ്ണൻ അദ്ഭുതപ്പെട്ടത്.

ബോപ്പണ്ണൻ പറഞ്ഞതു കേട്ട രീതിയും ബസവൻ അതിനു മറു പടി നൽകിയ രീതിയും ആരെയും ആശ്ചര്യപ്പെടുത്താൻ പോന്ന തായിരുന്നു. അതിനു കാരണമുണ്ടായിരുന്നു.

ശിശുവിന്റെ ശരീരം അടക്കം ചെയ്തിട്ട് ബസവൻ രാജാ വിന്റെ സമീപത്തേക്കുവന്നപ്പോൾ രാജാവ് "മുടന്തൻ എവിടെ?" എന്നു പുലമ്പിക്കൊണ്ടിരുന്നു. സേവകർ അടുത്തുവന്ന് എന്തുവേ ണമെന്നു ചോദിക്കാൻ ഭയന്നുനിന്നിരുന്നു. രാജാവ് "ഇതിനെ എന്തിനിവിടെ കൊണ്ടുവന്നു? കൊണ്ടുപോ അപ്പുറത്ത് " എന്നു പറഞ്ഞുകൊണ്ടിരുന്നു.

ബസവൻ വന്നു രാജാവിന്റെ സമീപം നിന്നു. വീരരാജൻ "എവിടെ പോയിരുന്നു, മുടന്താ? ഇതിനെ എന്തിനിവിടെ കൊണ്ടുവന്നു" എന്നു ചോദിച്ചു.

"എന്താണു തമ്പുരാനേ?"

"ആ ഭിത്തിയുടെ അടുത്തുപോയി നോക്ക്. അവിടെ ആരാ അതിട്ടത്? അവിടെ എന്തിനിട്ടു?"

ബസവൻ , രാജാവു പറഞ്ഞ സ്ഥലത്തു നോക്കി. അവിടെ ഒന്നും ഉണ്ടായിരുന്നില്ല. രാജാവിന് ഒന്നുകിൽ ഉറക്കഭ്രാന്തായിരിക്കും. അല്ലെങ്കിൽ ബുദ്ധിഭ്രമമാകാം. ഇത്തരം കാര്യത്തിൽ ബസവന്റെ ബുദ്ധി വളരെ സൂക്ഷ്മമാണ്, അതിവേഗം പ്രവർത്തിക്കുന്നതുമാണ്. അയാൾ രാജാവിനോട് "അതെടുത്തുമാറ്റി തമ്പുരാനേ!" എന്ന് മറുപടി കൊടുത്തു. രാജാവിന്റെ ഈ സ്ഥിതി സേവകർ മനസ്സിലാക്കാതിരിക്കട്ടെ എന്നു കരുതി "രാജാവു കോപിച്ചിരിക്കുകയാണ്. എല്ലാവരും ദൂരെപ്പോകൂ" എന്നു പറഞ്ഞ് എല്ലാവരെയും മുറിക്കു പുറത്താക്കി. വീണ്ടും രാജാവിന്റെ സമീപം വന്നു നിന്നു.

രാജാവ്: "അക്കയ്യ വന്നോ? ആരാ നിന്റെ അടുക്കൽ?"

ഇതു ബുദ്ധിഭ്രമമാണ്. ബസവൻ "വന്നില്ല തമ്പുരാനേ! വിളിപ്പിക്കണോ?" എന്നു ചോദിച്ചു.

"വിളിപ്പിക്കുന്നതെന്തിന്? ഇവിടെ നില്പുണ്ടായിരുന്നു. മുഖവും മറച്ചു കരയുന്നുണ്ടായിരുന്നു."

ആരെയോ സമാധാനപ്പെടുത്താനെന്നവണ്ണം ബസവൻ "കരയാതിരുന്നാട്ടമ്മേ! തമ്പുരാനു സങ്കടം വരുന്നു. ഇതിലെ വന്നാട്ടെ" എന്നു പറഞ്ഞ് ആരെയോ വിളിച്ചുകൊണ്ടു പോകുന്നതുപോലെ വാതിലിനരികിലേക്കു പോയി. ഒരു സേവകനെവിളിച്ച് "പോയി തമ്പുരാട്ടിയെ അറിയിക്ക്, തമ്പുരാനു പനികൂടുതലാണെന്ന്. പെട്ടെന്നു വരാൻ പറയൂ" എന്നാജ്ഞാപിച്ചു.

അയാൾ വീണ്ടും മഞ്ചത്തിനരികിൽ വന്നപ്പോൾ "എടുത്തോണ്ടുപോയന്നു പറഞ്ഞല്ലോ. എന്നിട്ട് അവിടെത്തന്നെ ഇട്ടിട്ടുപോയോ പുലയാടിമോനേ? "എന്നു പറഞ്ഞുകൊണ്ട് രാജാവ് ഭിത്തിയുടെ നേരെ തിരിഞ്ഞുനോക്കി.

റാണി ധൃതിപിടിച്ച ചുവടോടെ മുറിയിൽ വന്നു. വരുമ്പോൾ തന്നെ പരിഭ്രാന്തയായി "എന്തുപറ്റി ബസവയ്യാ?"എന്നു ചോദിച്ചു. "ഒന്നു നോക്കിയാട്ടെ" എന്നു ബസവൻ മറുപടി പറഞ്ഞു.

റാണി മഞ്ചത്തിന്നരികിൽ വന്നു നിന്ന് രാജാവിനെ നോക്കിയപ്പോൾ അദ്ദേഹം "ഇവളെ എന്തിനാണിങ്ങോട്ടു വിട്ടത്? ഇവളെന്തിനീ വീട്ടിൽ വന്നു?" എന്ന് അലറി.

റാണിക്കു മുമ്പും പിമ്പും മനസ്സിലായില്ല. ബസവൻ ആംഗ്യം കൊണ്ട് അവരോട് "അല്പം കേൾക്കൂ" എന്നു സൂചിപ്പിച്ചിട്ട് "അറിയാതെ വന്നതാണു തമ്പുരാനേ പറഞ്ഞയയ്ക്കാം" എന്നു പറഞ്ഞു.

"ഇവളുടെ അച്ഛൻെറ പണം, ഇവളുടേതല്ല, അരമനയുടെതാണ്. കൊടുത്തതു തിന്നുകൊണ്ടു കിടക്കാൻ പറഞ്ഞോ. തടങ്കൽ വിട്ടു പുറത്തു വന്നാൽ വെടിവെയ്ക്കും, വെടി."

"കല്പന പോലെ തമ്പുരാനേ! "

"അതിനെയെടുത്ത് അപ്പുറത്തു കളയൂ. ഇവളോടു കരയേണ്ടെന്നു പറയൂ! കള്ളപ്പുലയാടി. ആരാണെന്നറിയാത്തതുപോലെ മുഖം മറച്ചുകൊണ്ടു നിൽക്കുന്നു."

138

അപ്പൊഴേക്കും രാജാവിന് എന്താണു സംഭവിച്ചതെന്നു റാണിക്കു മനസ്സിലായി. അവരുടെ മുഖം വാടി. ഇനിയെന്താണു ഗതിയെന്നു ചിന്തിച്ച് അവർ ഭയപ്പെട്ടു.

രണ്ടു നിമിഷം കിടക്കയ്ക്കു സമീപം നിന്നിട്ട് റാണി വാതിലിനരികിലേക്കു നടന്നു. ആംഗ്യം കൊണ്ട് ബസവനോട് പുറത്തേക്കു വരാൻ പറഞ്ഞു. തങ്ങളുടെ സംസാരം രാജാവ് കേൾക്കാത്ത വിധത്തിൽ എന്നാലും രാജാവു വിളിച്ചാൽ ഓടിച്ചെല്ലാൻ പാകത്തിന് മുറിയുടെ പുറംവാതിലിനരികിൽ നിന്ന് ബസവനോട് "വൈദ്യൻ പതിവനുസരിച്ചു വരാൻ താമസിക്കും ബസവയ്യാ! അദ്ദേഹത്തെ ഇപ്പോൾത്തന്നെ വിളിപ്പിക്കണം. അല്പം ശീതനൗഷധം കൊടുക്കട്ടെ. രണ്ടു നാഴിക കഴിഞ്ഞാൽ ഉറക്ക ഭ്രാന്തു മാറിയേക്കും."

"കല്പന പോലെ അമ്മേ. അടിയൻ തന്നെ ഇതു ചെയ്തോളാം, ഈ വാതിൽക്കലിരുന്നാൽ."

"നാമോ നിങ്ങളോ ആരെങ്കിലുമൊരാൾ ഇവിടെ ഇരിക്കണം. വൈദ്യർ വരട്ടെ. നോക്കാം."

"സേവകരെ, ഇത് അറിയരുതെന്നു കരുതി ദൂരെനിർത്തിയിരിക്കുകയാണമ്മേ! "

"നന്നായി, പനി കൂടുതലാണ്. ദേഷ്യപ്പെടുന്നു. എല്ലാരും ദൂരെ പ്പോകാൻ പറയണം."

"ചെറിയ തമ്പുരാട്ടി ഇവിടെ വരേണ്ടമ്മേ. ഭയപ്പെട്ടേക്കും."

"ശരി അങ്ങനെ അറിയിക്കൂ. വൈദ്യർ പെട്ടെന്നു വരട്ടെ."

ബസവൻ ആളുപറഞ്ഞയച്ചതുകൊണ്ട് വൈദ്യൻ ഒരു നാഴികയ്ക്കകം വന്നു. റാണിയുടെ നിർദേശമനുസരിച്ച് രാജാവിന് ഒരു ശമനൗഷധം വെള്ളത്തിൽ കലക്കിക്കൊടുത്തു. വൈദ്യൻ പുറത്തിരുന്നു. റാണി തൻെറ മുറിയിലേക്കു തിരിച്ചുപോയി.

ബസവൻ വൈദ്യനോട്: "ഇക്കാര്യം പുറത്തറിഞ്ഞാൽ അപകടമാണു പണ്ഡിതരേ!"

"ഞാൻ അരമനയിൽ പഴയ ആളാണു ബസവയ്യാ. അരമനയിലെ സേവകർക്കു തെറ്റിന് തലകൊയ്യലാണു ശിക്ഷ. ഇതെനിക്കറിയാം."

ബസവൻ ചിരിച്ചു. വാതിലിനരികിൽ വൈദ്യൻ കാവലിരുന്നു. അപ്പോൾ പെട്ടെന്നു ചെയ്തുതീർക്കാവുന്ന ജോലി തീർക്കുവാനായി ബസവൻ അങ്കണത്തിലേക്കുപോയി.

ബസവൻെറ ഔഷധം കൊണ്ട് രാജാവിന് ഒരു തരം മയക്കം വന്നു. നാലു നാഴിക കഴിഞ്ഞ് അദ്ദേഹം അല്പം ഉണർന്നു. നന്നായി ഉണർന്നതിനുശേഷം വൈദ്യൻ പാലിൽ ഒരു ഗുളിക അരച്ചുകലക്കി അതു കുടിക്കാൻ കൊടുത്തു. രാജാവു വീണ്ടും നിദ്ര പ്രാപിച്ചു.

ഇവിടെ കാര്യങ്ങൾ ഇങ്ങനെ കിടക്കുമ്പോഴാണ് ബോപ്പണ്ണൻെറ ക്ഷണം വന്നത്. ഇതിനകം തന്നെ കുഞ്ഞു മരിച്ചവിവരം നാട്ടിൽ പരന്നതും ജനങ്ങൾ പലവിധത്തിൽ സംസാരിക്കുന്നതും അരമനയിലറിഞ്ഞു. ബോപ്പണ്ണൻ ഇതിനുമുമ്പു ബസവനെ വിളിപ്പിച്ചിട്ടില്ല. അതുകൊണ്ട് ഇതേതോ പ്രധാന കാര്യമാണെന്ന് ബസവനു സ്പഷ്ടമായി.

രാജാവിനു സുഖമുണ്ടായിരുന്നെങ്കിൽ ബസവൻ അദ്ദേഹത്തിൻെറ അനുമതി വാങ്ങുമായിരുന്നു. ഇപ്പോൾ അതു കഴിയില്ല. അയാൾ സേവകർ മുഖേന റാണിയുടെ സന്ദർശനാനുമതി വാങ്ങി.

റാണി രാജാവിൻെറ മുറിയിൽ വന്നു. ബോപ്പണ്ണൻ പറഞ്ഞയച്ചെന്ന വാർത്തയും ബസവൻ പറഞ്ഞ കാര്യവും കേട്ട് അവർ "ശരി

യാണ്. ഇതേതോ പ്രധാനപ്പെട്ട കാര്യമായിരിക്കണം. പോയിനോക്കൂ!" എന്നു പറഞ്ഞു.

"അദ്ദേഹം പറയുന്നതു കേട്ടിട്ട് അങ്ങനെയാകാം എന്നു വെറുതെ സമ്മതിച്ചിട്ടു വരാം തമ്പുരാട്ടീ! തമ്പുരാനു ബുദ്ധിഭ്രമം വന്നത് ആരും അറിയേണ്ട."

"ശരി ബസവയ്യാ! എന്തുചെയ്യണമെങ്കിലും രാജാവിനോടു ചോദിച്ചിട്ടല്ലേ ചെയ്യുന്നത്? ബോപ്പണ്ണൻ പറയുന്നതു കേട്ടു കൊണ്ടു വെറുതെ വരൂ.!"

അരമനയിലെ പരിതസ്ഥിതി ഇങ്ങനെ ആയിരുന്നതുകൊണ്ടാണ് ബോപ്പണ്ണൻ പറഞ്ഞതെല്ലാം കേട്ട് ഒരു വിസമ്മതവും പറയാതെ ബസവൻ തിരിച്ചു വന്നത്.

## 139

ബോപ്പണ്ണൻ പറഞ്ഞ കാര്യങ്ങൾ ബസവൻ റാണിയെ അറിയിച്ചപ്പോൾ അരമനയ്ക്കു വന്നുചേർന്ന അവസ്ഥയെപ്പറ്റി അവർ വളരെയേറെ ദു:ഖിച്ചു.

മന്ത്രി, രാജാവിനോട് അദ്ദേഹത്തിൻെറ സേവകൻ വഴി ഇത്തരം കാര്യം പറഞ്ഞറിയിക്കേണ്ട അവസ്ഥ വന്നോ? ചില മാസങ്ങൾക്കുമുമ്പ് മന്ത്രിമാർ ഇത്തരം കാര്യങ്ങൾ തന്നെ പറഞ്ഞിരുന്നു. എന്നാൽ അന്ന് അവർ അത് മാന്യമായ രീതിയിൽ തന്നെ അറിയിച്ചു. എല്ലാ കാര്യവും റാണിയുടെ മുമ്പിൽ വന്ന് വിശദീകരിച്ചു. ഒരു തീരുമാനത്തിലെത്തിയശേഷം രാജാവിനെ അറിയിക്കാമെന്നു നിശ്ചയിച്ചു. എന്നാൽ ഇന്ന് ഒരു ദാക്ഷിണ്യവുമില്ല. മാത്രമല്ല. രാജാവിൻെറ മനസ്സു വേദനിക്കണമെന്ന ശാഠ്യവും കാണുന്നുണ്ട്. സിംഹാസനത്തിൽ നിന്നിറങ്ങാൻ രാജാവിനോടു നേരിട്ടു പറയാറായല്ലോ. ഇക്കാര്യമറിയിക്കുന്നതാവട്ടെ രാജാവിൻെറ സേവകൻ വഴിയും.

ബോപ്പണ്ണൻ കോപിഷ്ഠനാണ്. എന്നാൽ മാന്യത മറക്കുന്നവനല്ല. ഇത്തരം സന്ദർഭങ്ങളിൽ ലക്ഷ്മീനാരായണയ്യർ അയാളെ തടയുകയാണു പതിവ്. ഇപ്പോൾ ബോപ്പണ്ണനെ ലക്ഷ്മീനാരായണയ്യർ തടയാതെ വിട്ടു. താനെന്തു വിചാരിക്കുമെന്നുപോലും ഈ മന്ത്രിമാർ ചിന്തിക്കാതെ പോയല്ലോ! രാജാവിൻെറ ഈ ദു:സ്ഥിതിയിൽ റാണിയായ തനിക്കും ഒരു പങ്കുണ്ടെന്നു ഗൗരമ്മയ്ക്കു തോന്നി.

വിഷയം ബസവനുമായി ചർച്ചചെയ്യാവുന്നതല്ല. രാജാവു ആരോഗ്യവാനായിരുന്നെങ്കിൽ ഇതു താൻ നടത്തേണ്ട കാര്യമേ അല്ല. എന്നാൽ ഇപ്പോൾ രാജാവു മറുപടിപറയാവുന്ന സ്ഥിതിയില്ലാത്തതുകൊണ്ട് ഇതു താൻ തന്നെ നോക്കണം. എങ്ങനെ പ്രവർത്തിക്കണമെന്ന് ഒന്നാലോചിക്കാമെന്നുവെച്ചാൽ ബസവനല്ലാതെ മറ്റാരുമില്ല. രാജാവ് തൻെറ പ്രവൃത്തി മൂലം എത്രമാത്രം ഒറ്റപ്പെട്ടെന്നും, ഒറ്റപ്പെട്ടപ്പോൾ തൻെറ ഭാര്യയെയും മകളെയും എത്രമാത്രം നിസ്സഹായരാക്കിയെന്നുമുള്ള സത്യം റാണിയുടെ മനസ്സിനെ വേദനിപ്പിച്ചു. ഇതുമൂലം അവർ തന്നെക്കുറിച്ചും അതിലേറെ തൻെറ ഭർത്താവിനെക്കുറിച്ചും അതിലുമേറെ തൻെറ മകളെക്കുറിച്ചും ദു:ഖിച്ചു.

കുറെ സമയം ഇങ്ങനെ ചിന്തിച്ചിട്ട് "ഇതു ജനങ്ങളുടെ അപേക്ഷയാണെന്നു പറഞ്ഞോ?"

"അതെ തമ്പുരാട്ടീ! കുഞ്ഞിനെ കൊന്നതുകൊണ്ടു ജനങ്ങൾ കോപിച്ചിരിക്കുകയാണ്. വെള്ളക്കാർ സൈന്യവുമായി വരുന്നു. അവരെ തടയാൻ ജനങ്ങളുടെ സഹായം വേണം. രാജാവു സിംഹാസനത്തിലിരിക്കുകയാണെങ്കിൽ ജനങ്ങൾ സഹായിക്കുകയില്ല. അതിനു രാജാവു താഴെ ഇറങ്ങണം. ഇ‌‌ താണ് അവർ പറഞ്ഞ കാര്യം."

റാണി വീണ്ടും ആലോചിച്ചു. രാജാവു സ്ഥാനമൊഴിഞ്ഞാൽ സിംഹാസനത്തിലാരാണ്? കഴിഞ്ഞ വണ താൻ രാജ്യഭാരമേറ്റെടുക്കണമെന്ന് അവർ പറഞ്ഞു. അരു റാണിക്ക് അപ്പോഴുമിപ്പോഴും ഇഷ്ടമുള്ള കാര്യമല്ല. താൻ വയ്യെന്നു പറഞ്ഞാൽ മകൾ സിംഹാസനസ്ഥയാകേണ്ടി വരും. ഇതിന് അവർ സമ്മതിക്കുമോ?

ഇതെങ്ങനെ അറിയും? ഇതിനിടയിൽ രാജാവിനു ബുദ്ധിഭ്രമം സംഭവിക്കുകയും ചെയ്തു. ഇത് ഇന്നോ നാളെയോ മാറിയേക്കാം. അതിനുമുമ്പ് ഈ കാര്യം പറയുന്നതു ശരിയല്ല. പറഞ്ഞില്ലെങ്കിൽ രാജാവിൻെറ ഈ അവസ്ഥ രഹസ്യമായി വെയ്ക്കണം. അങ്ങനെ ചെയ്താൽ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കണമെന്ന ആവശ്യം വളരെയേറെ ശക്തിമത്താകും.

രണ്ടുദിവസത്തെ ആലോചനയ്ക്കുശേഷം റാണി ബസവനോട് "ബസവയ്യാ! നിങ്ങൾ യജമാനനെ ദൈവത്തെപ്പോലെ കരുതിയിരുന്നു. ഇപ്പോൾ അദ്ദേഹത്തിൻെറ ബുദ്ധി സ്ഥിരമല്ല. ഇക്കാര്യം അവർക്കറിയില്ല. ഇദ്ദേഹത്തിനിങ്ങനെ സംഭവിച്ചകാര്യം പുറത്തറി

യരുത്. ഒന്നോ രണ്ടോ ദിവസം കഴിഞ്ഞു പറയാം എന്നു പറയണം. അങ്ങനെയാകാമോ? അന്വേഷിച്ചു പറയുക" എന്നു പറഞ്ഞു.

"രാജാവിന് ഇങ്ങനെ സംഭവിച്ചു എന്നു പറയേണ്ട. സുഖമില്ല, നാളെ പറയാം. എന്നു പറയാം."

"എന്തു സംഭവിച്ചു എന്ന് എങ്ങനെയായാലും അവർ അറിയും."

"എനിക്കൊരു ബുദ്ധിതോന്നുന്നു തമ്പുരാട്ടീ! എന്തു കൊണ്ടോ രാജാവിനു ബുദ്ധി ഭ്രമമുണ്ടായി. 'ഭിത്തിക്കു സമീപം'എന്നും 'കര യുന്ന സ്ത്രീ' എന്നും മറ്റും പറയുന്നു. കുറച്ചുദിവസത്തേക്ക് ഇവിടെ താമസിക്കണ്ട. വേറെ വല്ല സ്ഥലത്തേക്കും പോയാലോ?"

"എവിടെ പോകണമെന്നാണു പറയുന്നത്? "

"കുട്ടിയായിരുന്നപ്പോൾ വളർന്ന നാല്കുനാടു കൊട്ടാരം രാജാ വിനു വളരെ പ്രിയപ്പെട്ടതാണ്. അവിടേക്കു കൊണ്ടുപോയാലോ തമ്പുരാട്ടീ "

റാണിക്ക് ഈ നിർദേശം നല്ലതാണെന്നു തോന്നി. "രാജാവിനു ശരീരത്തിനു നല്ല സുഖമില്ല. മാറിത്താമസിക്കുന്നതിനുവേണ്ടി നാല്കുനാട് അരമനയിലേക്കു പോകുകയാണ്. രണ്ടുമൂന്നു ദിവ സത്തിനകം നിങ്ങളുടെ അപേക്ഷയ്ക്കു മറുപടി പറയാം "എന്നറി യിച്ചാൽ തൽക്കാലം ബോപ്പണ്ണനു കാത്തിരിക്കേണ്ടി വരും. മാറി ത്താമസിക്കുന്നതുകൊണ്ട് രാജാവിന് അസുഖകരമായ ഓർമക ളിൽ നിന്ന് രക്ഷപ്പെടാൻ കഴിഞ്ഞേക്കും. പെട്ടെന്നുതന്നെ മനസ്സി നും സുഖമുണ്ടായേക്കാം. അവർ ബസവനോട് "ഈ ആലോചന നല്ലതാണു ബസവയ്യാ. കൂടെ ഞാനും വരാം. വിശ്വസിക്കാവുന്ന സേവകർ ആരാണെന്നു നോക്കി അയയ്ക്കുക. ഇതു പെട്ടെന്നു തന്നെയാകട്ടെ. ഇവിടെ ഞങ്ങൾ പുറപ്പെടുമ്പോൾ നിങ്ങൾ മന്ത്രി മാരുടെ അടുത്തുപോയി ഇക്കാര്യമറിയിക്കണം" എന്നു പറഞ്ഞു.

"തമ്പുരാട്ടി അവിടെ പോകേണ്ട എന്നാണു അടിയന്റെ അഭി പ്രായം."

"നിങ്ങൾ പോകുന്നുണ്ടോ?"

"ഇവരുടെ ചോദ്യത്തിനുത്തരം പറയാനും മറ്റും ഞാൻ ഇവിടെ തന്നെവേണം."

"അവിടെ?"

"തമ്പുരാട്ടി സമ്മതിച്ചാൽ വല്യമ്മയെ പറഞ്ഞയയ്ക്കാം. അവ രൊരാളുണ്ടെങ്കിൽ പത്തു പേർക്കു തുല്യമാണ്."

പത്തു വർഷം മുമ്പായിരുന്നെങ്കിൽ ഈ വാക്കുകേട്ട് റാണിക്കു വളരെയധികം ദേഷ്യമുണ്ടാകുമായിരുന്നു. അവർക്കു സഹിക്കാനാവാത്ത അപമാനം സമ്മാനിച്ച രാജാവിന്റെ ദുർവിലാസ ജീവിതത്തിന്റെ മുഖ്യലക്ഷണമാണ് വല്യമ്മ. എന്നാൽ അങ്ങനെ ദേഷ്യപ്പെടുന്ന സ്വഭാവം ഗൗരമ്മ ചില വർഷങ്ങൾക്കു മുൻപുതന്നെ ഉപേക്ഷിച്ചിരുന്നു. തന്റെ മഹിമകൊണ്ട് തനിക്ക് എന്തു മാന്യത കിട്ടുമോ അതുമാത്രമാണ് അവർക്ക് ഇപ്പോഴുള്ള ആസ്ഥി. രാജാവിന്റെ സ്നേഹത്തിന്റെ കാരണംകൊണ്ട് ആരും അവർക്ക് മാന്യത കൊടുക്കാവുന്ന സ്ഥിതിയായിരിന്നില്ല.

ഒരു നിമിഷത്തെ ആലോചനയ്ക്കുശേഷം അവർ പറഞ്ഞു. "ശരി ബസവയ്യാ! വല്യമ്മ തന്നെ പോകട്ടെ. ദിവസവും രാവിലെയും വൈകിട്ടും വിവരം അറിയിക്കണം. വേണമെങ്കിൽ ഞാനും പോകാം."

രാജാവ് ഇതൊന്നും അറിയുന്ന സ്ഥിതിയിലായിരുന്നില്ല. എല്ലാ ഏർപ്പാടുകളും ബസവൻ തന്നെ ചെയ്തു. രണ്ടു നാഴിക നേരം കൊണ്ട് രാജാവിനെ ഒരു പല്ലക്കിൽ കിടത്തി. പിന്നിൽ വല്യമ്മ, വൈദ്യർ, ഏറ്റവും വിശ്വാസമുള്ള നാലു സേവകർ ഇവരോടൊപ്പം രാജാവ് നാൽക്കുനാട് അരമനയിലേക്ക് യാത്രയായി. അതുകഴിഞ്ഞ് അല്പസമയത്തിനുശേഷം ബസവൻ ബോപ്പണ്ണന്റെ സമീപത്തേക്കു പോയി. "നിങ്ങൾ പറഞ്ഞകാര്യം രാജാവിനെ അറിയിക്കണമെന്നുപറഞ്ഞപ്പോൾ അദ്ദേഹത്തിനു സുഖമില്ല. അല്പം ക്ഷമിക്കണമെന്നു തമ്പുരാട്ടി പറഞ്ഞു. മാറിത്താമസിക്കാൻ വൈദ്യനും പറഞ്ഞത്രേ. രാജാവ് നാൽക്കുനാട് അരമനയിലേക്ക് പോയി. ഒന്നു രണ്ടു ദിവസത്തിനകം ഞാൻ പോയി ഇക്കാര്യമറിയിച്ച് അദ്ദേഹത്തിന്റെ കല്പനയെന്താണെന്നു വന്നറിയിക്കാം" എന്നു പറഞ്ഞു.

അരമനയിൽനിന്ന് ഒരു പല്ലക്കും രണ്ടു ഡോലിയും മറ്റുനാലു പേരും രക്ഷകരായി പത്തു കുതിരക്കാരും പുറപ്പെട്ടവിവരം നേരത്തെതന്നെ ബോപ്പണ്ണൻ അറിഞ്ഞിരുന്നു. എന്നാൽ അതു രാജാവിന്റെ യാത്രയാണെന്നു ബോപ്പണ്ണൻ അപ്പോൾ മനസ്സിലാക്കിയില്ല. ഇപ്പോൾ ബസവന്റെ സംസാരത്തിൽ നിന്ന് അക്കാര്യം മനസ്സിലായി.

## 140

രാജാവിനു ബുദ്ധിഭ്രമം വന്നതുകൊണ്ട് ആദ്യം അദ്ദേഹത്തെ നോക്കേണ്ടിവന്നു. അതുകഴിഞ്ഞ് ബോപ്പണ്ണൻ പറഞ്ഞയച്ച കാര്യം മൂ

ലം പുറത്തെ ഇടപാടുകളിൽ ശ്രദ്ധിക്കേണ്ടിവന്നു. അതിനുശേഷം രാജാവിനെ നാൽക്കുനാട് അരമനയിലേക്ക് യാത്രയാക്കേണ്ട ഏർപ്പാടുകൾ ചെയ്തു. അതുകൊണ്ട് മറ്റു കാര്യങ്ങളെപ്പറ്റി ചിന്തിക്കാൻ റാണിക്ക് അവസരം കിട്ടിയിരുന്നില്ല. രാജാവിനെ അയച്ചുകഴിഞ്ഞശേഷം അവർക്ക് തന്റെ മകളുടെ സ്ഥിതിയെപ്പറ്റി ചിന്തിക്കാമെന്നായി.

തൊട്ടിലിൽ മരിച്ചുകിടന്ന കുഞ്ഞിന്റെ മൃതദേഹം കണ്ടു രാത്രിയിൽ മൂർഛരിച്ചു വീണ രാജകുമാരിക്ക് അല്പനേരത്തിനകം ബോധം തെളിഞ്ഞു. അപ്പോൾ "കുഞ്ഞുപോയേ!" എന്നു പറഞ്ഞു കരഞ്ഞുകൊണ്ട് എഴുന്നേറ്റിരുന്നു. കുഞ്ഞിന്റെ ശരീരം സംസ്കരിക്കുവാനായി കൊടുത്തയച്ചപ്പോൾ അവളെ സമാധാനിപ്പിക്കുവാൻ വിഷമമായിരുന്നു. ശവശരീരം മുറിയിൽ നിന്നെടുത്തു കഴിഞ്ഞപ്പോൾ തനിക്ക് ആ മുറിയിൽ ഇനിമേലിൽ ഇരിക്കാൻ കഴിയില്ലെന്നു പറഞ്ഞ് കുമാരി പുറത്തു വന്നു. റാണി മുറിക്കുപുറത്ത് അവളെ മഞ്ചത്തിൽ അടുത്തിരുത്തിക്കൊണ്ട് ആവുന്നത്ര സമാധാനിപ്പിച്ചു - "എന്തു ചെയ്യാം. ഓരോ തവണയും ഇങ്ങനെയൊക്കെ സംഭവിക്കുന്നു. സഹിക്കുകതന്നെ വേണം കുഞ്ഞേ!"

രാജകുമാരി അമ്മയുടെ നെഞ്ചിൽ തലവച്ചു കരഞ്ഞു. കരഞ്ഞു മതിവന്നപ്പോൾ വെറുതെയിരുന്നു. കുറച്ചുസമയം കഴിഞ്ഞ് "ഞാൻ കുഞ്ഞിനെ അമ്മയുടെ അടുത്തേക്ക് അയയ്ക്കാൻ പറഞ്ഞതു കൊണ്ടാണ് ദേഷ്യപ്പെട്ട് അച്ഛൻ ഇതു ചെയ്തത്. ഞാൻ വെറുതെയിരുന്നെങ്കിൽ കുഞ്ഞു ജീവിക്കുമായിരുന്നു" എന്നു പറഞ്ഞു.

റാണി മകളെ സമാശ്വസിപ്പിക്കുന്നതിലേറെ താനോ രാജകുമാരിയോ കൊലക്കുറ്റം രാജാവിന്റെ മേൽ ചുമത്തരുതെന്ന് ചിന്തിച്ച് ചഞ്ചലചിത്തയായി. വന്നതു വന്നു. പറയുന്നവർ വായിൽ വരുന്നതു പറയും. ഇതൊന്നും തങ്ങൾക്കു നിർത്താനാവില്ല. എന്നാൽ കുഞ്ഞിന്റെ ജീവൻ പോയത് രാജാവിന്റെ കൈകൊണ്ടാണെന്ന് താനാകട്ടെ, രാജകുമാരിയാകട്ടെ മിണ്ടാൻ പാടില്ല. അവർ മകളോട് "കുഞ്ഞ് എന്തായാലും മരിച്ചു. ആരാണു കൊന്നതെന്ന് ഞാനോ നീയോ പറയരുത് കുട്ടീ!" എന്നു പറഞ്ഞു. ഇതു മുമ്പു തന്നെ റാണി പറഞ്ഞതാണ്.

അപ്പോൾ ചേടി വന്ന് ബസവയ്യൻ ഒന്നു കാണാൻ പറ്റുമോ എന്നു ചോദിച്ചതായി അറിയിച്ചു. റാണി അനുമതി നൽകി. ബസവൻ റാണിയുടെ മുന്നിൽ വന്ന് ബഹുമാനപുരസ്സരം "രാജാവിനെ

നോക്കാൻ ഭഗവതിയെ അയയ്ക്കണമെന്ന് വല്യമ്മ യാത്ര തിരിക്കുമ്പോൾ പറഞ്ഞു. ഭഗവതിയെ വിളിപ്പിക്കണോ തമ്പുരാട്ടീ?" എന്നു ചോദിച്ചു.

"മന്ത്രവും മരുന്നും ചെയ്യിക്കാമെന്നാണോ?"

"മരുന്നും മന്ത്രവും ശരി തന്നെ. കൂട്ടത്തിൽ വൈദ്യരു കാണാത്ത നൂറുകൂട്ടം കാര്യങ്ങൾ അവർക്കറിയാമെന്നു പറഞ്ഞു. അമാവാസി രാത്രിയും വെളുത്തവാവു പകലും, തെയ്യത്തെപ്പോലെ കാടുതോറും അലഞ്ഞ് മരുന്ന് അന്വേഷിക്കുന്നു. വീട്ടിലിരിക്കുന്ന വൈദ്യർക്കു ഇത്തരം മരുന്ന് എങ്ങനെ അറിയാം?"

"സത്യമാണു ബസവയ്യാ! വിളിപ്പിക്കൂ! വരട്ടെ. ഒന്നു നോക്കണമെന്നപേക്ഷിച്ച് അവിടേക്കാളയയ്ക്കാം."

"ഞാൻ തന്നെ പോയി വിളിച്ചാലെന്താ തമ്പുരാട്ടീ?"

"നല്ലത്. അങ്ങനെതന്നെ ചെയ്യൂ!" ബസവൻ വൈകാതെ ഭഗവതിയുടെ ആശ്രമത്തിലേക്കു കുതിരപ്പുറത്തു യാത്രയായി. "രാജാവിനു സുഖമില്ല. സ്ഥലം മാറിത്താമസിച്ചു നോക്കട്ടെ എന്നു കരുതി നാൽക്കുനാട് അരമനയിലേക്കു പോയി. ഭഗവതി അവിടെ വന്ന് അദ്ദേഹത്തെ നോക്കണം. മന്ത്രമോ, മരുന്നോ, ശരിയായ ചികിൽസ ചെയ്യണമെന്ന് റാണി അപേക്ഷിക്കുന്നു" എന്നറിയിച്ചു.

രാജാവിന് എന്താണ് സംഭവിച്ചതെന്ന് ഭഗവതി അന്വേഷിച്ചു. സുഖമില്ലെന്നു മാത്രം ബസവൻ മറുപടി നൽകി. കുഞ്ഞിനെ കൊന്നതിനെപ്പറ്റിയോ രാജാവിനു ബുദ്ധിഭ്രമം വന്നതിനെപ്പറ്റിയോ ബസവൻ പറഞ്ഞില്ല."നാൽക്കുനാട് അരമനയിൽ പോയി അദ്ദേഹത്തെ കണ്ടാൽ എല്ലാം മനസ്സിലാകും" എന്നു പറഞ്ഞു.

"നീ എന്തോ ഒളിച്ചുവച്ചാണു സംസാരിക്കുന്നത്. 'രാജാവിനെ നോക്കണമെന്നു പറയാൻ ആളെ പറഞ്ഞയയ്ക്കാതെ നീ തന്നെ വരികയല്ലേ ചെയ്തത്? കൂടുതലെന്തോ ഉണ്ടായിട്ടുണ്ട്. അതെന്താണെന്നു പറയൂ?"

"നേരിൽ കാണുമ്പോൾ എല്ലാം തനിയെ മനസ്സിലായിക്കൊള്ളും. ഞാനെന്തിനാണു പ്രത്യേകിച്ചു പറയുന്നത്?"

"നീ ആരെയാണ് രക്ഷിക്കുന്നതെന്ന് അറിയാമോ? വീരരാജൻ നിനക്കു യജമാനനല്ല, ശത്രുവാണ്. എന്തിനാണ് അവനെ ഇത്ര സ്നേഹിക്കുന്നത്?"

"ക്ഷമിച്ചെന്നു പറയണമമ്മേ! ക്ഷമിച്ചെന്നു പറയണം. അന്നും ഇന്നും ഇങ്ങനെതന്നെ പറഞ്ഞു. ഞാൻ സമ്മതിച്ചില്ല. ചോറുതന്ന യജമാനൻ എനിക്ക് എങ്ങനെ ശത്രുവാകും? അമ്മയുടെ വാക്കിനു ഞാൻ തടസ്സം പറയുന്നവനല്ല. ദയവുണ്ടായി നാല്ക്കുനാട്ടിലേക്കു പോയി രാജാവിനെ രക്ഷിക്കണം!"

"ശരി. നോക്കാം."

"കുതിരയെ കൊണ്ടു വരട്ടെ?"

"വേണ്ട. ഞാൻ നടന്നു പൊയ്ക്കൊള്ളാം."

ബസവൻ മടക്കേറിക്കു യാത്രയായി. കുന്നിലൂടെ കുതിരയെ നടത്തി. ബ്രാഹ്മണരുടെ അഗ്രഹാരത്തിനു സമീപം വച്ച് ബസവൻ ഭഗവതിയെ കണ്ടു. ഇവൾ എന്തു മന്ത്രശക്തികൊണ്ടാണ് ഇത്ര വേഗം ഇവിടെത്തിയതെന്ന് അയാൾ ആലോചിച്ചു. ഉടൻ തന്നെ താൻ കുന്നിന്റെ താഴ്‌വാരത്തിൽ കൂടി കുതിരയെ നടത്തിയപ്പോൾ അവർ കുന്നുകയറിയിറങ്ങി ഇവിടെ വന്നിരിക്കാൻ സാധ്യതയുണ്ടെന്ന് അയാൾക്കു തോന്നി. എന്നാലും ഇത്ര പ്രായമുള്ള ഈ സ്ത്രീക്ക് ഈ വാർധക്യത്തിലും ഇത്ര ശക്തിയോ, എന്ന് അയാൾ ആശ്ചര്യപ്പെട്ടു. അയാൾ അരമനയിൽ വന്നു റാണിയോട് "ഭഗവതിയെ കല്പന അറിയിച്ചു. പോകാമെന്നു പറഞ്ഞു. ഇപ്പോൾ ഇവിടെ അമ്പലത്തിനടുത്തു വച്ചു കണ്ടു" എന്നു പറഞ്ഞു.

## 141

ബസവൻ പുറപ്പെട്ടപ്പോൾ കാൽനടയായി മടക്കേറിക്കു യാത്രതിരിച്ച ഭഗവതി , ബസവൻ അരമനയിൽ പോയി റാണിയെ കണ്ടു കാര്യം പറയുന്ന സമയത്തിനകം ഓംകാരേശ്വരമന്ദിരത്തിൽപോയി തന്റെ വല്യച്ഛനെ കണ്ടു. ബസവൻ വന്നിരുന്നുവെന്നും രാജാവിനെ നോക്കണമെന്ന് റാണി പറഞ്ഞയച്ചുവെന്നും അറിയിച്ചിട്ട് "രാജാവിന് എന്തു സംഭവിച്ചു എന്ന് വല്യച്ഛൻ അറിഞ്ഞിട്ടുണ്ടാകണമല്ലോ?"എന്നു ചോദിച്ചു.

"എങ്ങനെയോ സംഭവിച്ചു കുഞ്ഞേ! അരമനയിൽ പോയി റാണിയെ കാണൂ."

"ഇവർ വിളിച്ചതു കൊണ്ടു ഞാൻ പോവുകയാണെങ്കിൽ അരമനയിലും പോകേണ്ടിവന്നേക്കാം. റാണിയെ കാണേണ്ടതായും വരും. പക്ഷേ ഇതെല്ലാം ഞാനെന്തിനാണു ചെയ്യുന്നത്?"

"വൈദ്യ, ജ്ഞാനിയാണെന്നു കരുതി രോഗികൾ വന്ന് അപേക്ഷിക്കുന്നു. കഴിവുള്ളവർ ചികിത്സ ചെയ്യണം കുഞ്ഞേ!"

"എനിക്കു വേണ്ടാത്ത ആളുകൾ. എൻെറ മകനെ നശിപ്പിച്ചവർ. ഇവർ നശിച്ചാൽ അവൻ രാജാവാകും. ഇദ്ദേഹത്തെ ഞാൻ രക്ഷിക്കണോ?"

"നീ പറയുന്നതു ശരിയല്ല. വഴിതെറ്റിപ്പോകുകയാണു നീ. ഔഷധം കൊടുക്കുന്നതു നീയാണ്. രക്ഷിക്കുന്നതു നീയല്ല. രക്ഷിക്കുന്നവനും ശിക്ഷിക്കുന്നവനും ദൈവം ഒരുത്തൻ മാത്രമാണ്. നമ്മൾ മനുഷ്യരാണ്. അക്കാര്യം മറക്കരുത്."

"വല്യച്ഛന് എള്ളോളം ദയയില്ല. എൻെറ തെറ്റെത്ര ചെറുതായാലും നിങ്ങളുടെ കണ്ണിൽ അതു വലുതായാണു കാണുന്നത്. എന്നെ നശിപ്പിച്ചവരുടെ തെറ്റു കണ്ണിൽ കാണുകയുമില്ല."

"എന്നെ നിനക്കിഷ്ടമുള്ളതു പറഞ്ഞുകൊള്ളൂ കുഞ്ഞേ! നീ ശരിയായ വഴിക്കു നടക്കുക."

"ശരി. ഞാൻ പോകുന്നു. എന്നാൽ കഴിയുന്നതു ചെയ്യാം."

"അതാണു കുഞ്ഞേ ശരി!"

"വല്യച്ഛൻ പറഞ്ഞതു പോലെ ചെയ്യാമെന്നു സമ്മതിച്ചപ്പോൾ നിങ്ങളുടെ വാക്ക് എത്ര മൃദുവായി! ഇപ്പോൾ പറഞ്ഞാട്ടെ രാജാവിനെന്തുപറ്റി?"

"അതിനെന്താ കുഞ്ഞേ? ആരു വേണമെങ്കിലും പറയുമല്ലോ, കേട്ടിട്ടു പോകൂ! മരുന്നോ മന്ത്രമോ നിനക്കു നല്ലതെന്നു തോന്നുന്നതു ചെയ്തിട്ടു വരൂ! എനിക്കിവിടെ പൂജയ്ക്കു സമയമായതു കണ്ടില്ലേ?"

## 142

ആശ്രമത്തിൽ നിന്നു യാത്ര തിരിച്ചപ്പോൾ നാൽക്കുനാട്ടിൽ പോകണമെന്നും രാജാവിന് ഔഷധം കൊടുക്കണമെന്നുമുള്ള ഉദ്ദേശ്യം ഭഗവതിക്ക് ഉണ്ടായിരുന്നില്ല. ഇംഗ്ലീഷുകാരും രാജാവും തമ്മിൽ വിരോധമായതറിഞ്ഞ് അവർ സന്തോഷിച്ചു. ഇതോടെ രാജാവിൻെറ ഭരണം അവസാനിക്കുമെന്നും തൻെറ അഭീഷ്ടം സാധിക്കുമെന്നും ഭഗവതി വിചാരിച്ചു. രാജാവിൻെറ ആരോഗ്യം നഷ്ടപ്പെട്ടാൽ തൻെറ അഭീഷ്ടസിദ്ധിക്ക് ഒന്നു കൂടി എളുപ്പമാണ്. രോഗികളാരെങ്കിലും വന്ന് സഹായമഭ്യർഥിച്ചാൽ വൈദ്യരുടെ കർത്തവ്യ

മെന്താണെന്ന കാര്യത്തിൽ അവർക്ക് അല്പം പോലും സംശയ മില്ല. അവരെ വൈദ്യം അഭ്യസിപ്പിച്ച ഗുരു ഓരോ ഔഷധം ഉപദേ ശിച്ചു കൊടുത്തപ്പോഴും കൂടെക്കൂടെ ഒരു മുന്നറിയിപ്പും കൊടു ത്തിരുന്നു. ഔഷധം അറിഞ്ഞിരിക്കുന്നതും മന്ത്രം പഠിക്കുന്നതും ഒരു വലിയ കാര്യമല്ല. തനിക്കറിയാവുന്നതും പഠിച്ചതും നിഷ്ഠയോ ടെ ഉപയോഗിക്കണം. കൊല്ലാൻ വന്നവനെ പാമ്പു കടിച്ചാൽ മന്ത്ര മുപയോഗിച്ച് ആ വിഷത്തിൽ നിന്ന് അവനെ രക്ഷിക്കണം. അവൻ രക്ഷപ്പെട്ട ശേഷം അവൻെറ കൈയിൽ നിന്നു രക്ഷപ്പെടണം. അവൻ ശത്രുവാണെന്ന കാര്യത്താൽ മന്ത്രം പ്രയോഗിക്കാതിരു ന്നാൽ നീ പഠിച്ചത് ഉപയോഗശൂന്യമായിത്തീരും. നിനക്കു കിട്ടു ന്നതു നരകമായിരിക്കും, നിന്നെ പഠിപ്പിച്ചവനും നരകം. ഇത് എല്ലാ ഭിഷഗ്വരഗുരുക്കളും ശിഷ്യൻമാർക്കു കൊടുക്കുന്ന മുന്നറി യിപ്പാണ്. എന്നാൽ ഗുരുതന്നെ ഈ വാക്ക് എല്ലായ്പോഴും പാലി ച്ചെന്ന് വരില്ല. എങ്കിൽ ശിഷ്യൻെറ കാര്യമെന്തായിരിക്കും? ഭഗവ തിയുടെ ജീവിതത്തിലെ പ്രതിസന്ധി പോലെയുള്ള ഇത്തരം സന്ദർഭങ്ങളിലും ഗുരുവിൻെറ മുന്നറിയിപ്പ് ശിഷ്യർക്ക് ഓർമയു ണ്ടാവുകയില്ല. ഓർമയുണ്ടായിരുന്നാൽ കൂടി അതിഷ്ടപ്പെടുക യില്ല. ഭഗവതിയുടെ മനോധർമവും ഇതു തന്നെയായിരുന്നു. എന്നാലും അവർ വല്യച്ഛനെയറിയിക്കാതെ തടസ്സം നിൽക്കുവാ നുള്ള ധൈര്യം കാണിച്ചില്ല. അതിനു മറുപടിയെന്ന നിലയ്ക്ക് അദ്ദേഹം അവരുടെ കർത്തവ്യത്തെപ്പറ്റി വ്യക്തമായി മനസ്സിലാ ക്കിക്കൊടുത്തു. അതിനുശേഷം തൻെറ ആദ്യതീരുമാനം പോലെ വെറുതെയിരിക്കാൻ അവർക്കു കഴിഞ്ഞില്ല. അവർ ദേവാലയ ത്തിൽ നിന്നു പുറത്തു വന്ന് അരമനയിൽ പോയി റാണിയെ കാണ ണോ അതോ നാൽക്കുനാട് അരമനയിലേക്കു പുറപ്പെടണോ എന്ന് ആലോചിച്ചു കൊണ്ട് ഒരു നിമിഷം നിന്നു.

ആ സമയം നാരായണൻ അവിടെ വന്നു. ഭഗവതിയെ കണ്ട് അയാൾ ചോദിച്ചു "നമസ്കാരം അമ്മേ, എപ്പോൾ വന്നു?"

"വന്നിട്ട് ഒരു നാഴികയായി."

"അച്ഛനേ കണ്ടോ?"

"കണ്ടു."

"എന്താണു കാര്യം? എന്താണാലോചിക്കുന്നത്? ഇവിടുത്തെ കാര്യങ്ങളൊക്കെയറിഞ്ഞില്ലേ?"

"ഇല്ല. എന്താണു കാര്യം?"

"രാജാവ് അനിയത്തിയുടെ കുഞ്ഞിനെ കൊന്നു. വെളുപ്പാൻ കാലമായപ്പോൾ അദ്ദേഹത്തിനു ബുദ്ധിഭ്രമമുണ്ടായി. മുടന്തൻ അദ്ദേഹത്തെ നാൽക്കുനാട് അരമനയിലേക്കയച്ചു."

"രാജാവിനു നല്ല സുഖമില്ലെന്നറിഞ്ഞു. ഇത്രയൊന്നും അറിഞ്ഞിരുന്നില്ല. കൊന്നുകളഞ്ഞോ?"

"ഉവ്വ്. ചത്ത കുഞ്ഞിനെ അടക്കം ചെയ്തിട്ട് മുപ്പതു നാഴികയായി. കൊന്നവൻെറ കൈ പുഴുക്കണം. എപ്പോൾ പുഴുക്കുമെന്ന് ദൈവത്തിന് തന്നെ അറിയാം."

"ഇതുകേട്ട് ഭഗവതിക്ക് വളരെ കോപമുണ്ടായി. കുഞ്ഞിനെ കൊന്ന ഈ പാപിയെ താൻ രക്ഷിക്കണോ? എന്ന് അവർ ആലോചിച്ചു. അകത്തു പോയി വല്യച്ഛനോട് ഒന്നുകൂടി ചോദിച്ചാലോ? വല്യച്ഛന് ഇക്കാര്യമെല്ലാം അറിയാം. പക്ഷേ തന്നോട് ഒന്നും പറഞ്ഞില്ല. ചികിത്സ ചെയ്യണം എന്നല്ലേ പറഞ്ഞത്! വീണ്ടും ചോദിച്ചാലും ഈ ഉത്തരം തന്നെയായിരിക്കും ലഭിക്കുക എന്ന് അല്പം ആലോചിച്ചപ്പോൾ അവർക്കു ബോധ്യമായി. നല്ലത്. എന്തു പറഞ്ഞാലും അദ്ദേഹം തന്നെയാണ് മഹാൻ! അദ്ദേഹം പറുയുന്നതുപോലെ ചെയ്യുകയാണ് തനിക്ക് നല്ലത്. അരമനയിൽ പോയാൽ റാണിയോട് ഇക്കാര്യമൊക്കെ സംസാരിക്കുന്നതു കഷ്ടമായിരിക്കും. രാജാവിനോടുള്ള ദേഷ്യവും റാണിയെക്കുറിച്ചുള്ള അഭിമാനവും തൻെറ മനസ്സിലുളവാക്കിയ സംഘർഷാവസ്ഥ മൂലം മറ്റൊരു കഷ്ടപ്പാടും വന്നിരിക്കുന്നു. എന്തിനാണീ വിഷമം എന്നു വിചാരിച്ചു കൊണ്ട് അവർ നാൽക്കുനാട്ടിലേക്കു പുറപ്പെടാൻ നിശ്ചയിച്ചു.

ഈ നിശ്ചയത്തോടെ അവർ നാലു ച്‌വടു മുന്നോട്ടു വച്ചപ്പോൾ റാണി അയച്ച ഒരു സേവകൻ അവരുടെ സമീപം വന്ന് "തമ്പുരാട്ടി പല്ലക്ക് അയച്ചിട്ടുണ്ട്, തഡിയണ്ഡമോളിലേക്ക് നടക്കേണ്ടെന്നു കല്പിച്ചു" എന്ന് അറിയിച്ചു.

അതിനിടയിൽ അടുത്തു നിന്നു തന്നെ നാലു പേർ ഒരു മഞ്ചൽ കൊണ്ടു വന്നു. ഭഗവതി അതിലിരുന്ന് നാൽക്കുനാട് അരമനയിലേക്കു പുറപ്പെട്ടു.

## 143

സേവകന്മാർ എത്രതന്നെ വേഗം നടന്നിട്ടും ഇവർ നാൽക്കുനാട് അരമനയിലെത്തിയപ്പോൾ വിളക്കു വച്ചിട്ട് രണ്ടു നാഴിക കഴിഞ്ഞി

രുന്നു. വഴിയിൽ രണ്ടു പൂജാവനങ്ങളുണ്ടായിരുന്നു. ഭഗവതി അവിടെ രണ്ടിടത്തും ഇറങ്ങി സ്തോത്രങ്ങളുരുവിട്ടുകൊണ്ട് കാട്ടിനുള്ളിൽ പോയി ചില പച്ചമരുന്നുകൾ പറിച്ചു കൊണ്ടു വന്ന് തൻെറ ഭാണ്ഡത്തിൽ സൂക്ഷിച്ചു വെച്ചു. കൊട്ടാരത്തിലെത്തിയ ഉടൻ വൈദ്യനുമായി സംസാരിച്ചിട്ട് രാജാവു കിടക്കുന്ന മുറിയിൽ പോയി അദ്ദേഹത്തെ നോക്കി. അദ്ദേഹം ആഹാരം കഴിക്കുന്നുണ്ടോ, ഉറങ്ങുന്നുണ്ടോ തുടങ്ങിയ കാര്യങ്ങൾ വല്യമ്മയോടു ചോദിച്ചു മനസ്സിലാക്കി.

നാരായണ ദീക്ഷിതരുടെ വാക്കുകൾ കൊണ്ടു തന്നെ രാജാവിന് എന്താണു സംഭവിച്ചതെന്ന് അവർ ഊഹിച്ചിരുന്നു. അതു കൊണ്ടു തന്നെയാണ് അവർ വരുന്ന വഴിയിൽ ചികിൽസയ്ക്കു വേണ്ടിവരുമെന്നു തനിക്കു തോന്നിയ മൂലികകൾ പറിച്ചുകൊണ്ടു വന്നത്. ഭഗവതി പറിച്ചുകൊണ്ടു വന്ന മരുന്നുകളിൽ രണ്ടെണ്ണം അരച്ച് രാജാവിൻെറ പാദങ്ങളിൽ പുരട്ടി. വേറെ രണ്ടെണ്ണം കഷായം വച്ച് രണ്ടു തുടം കഷായം രാജാവിനെ കുടിപ്പിച്ചിട്ട് വൈദ്യരോട് "താങ്കൾക്ക് നാളെ മടക്കേറിക്കു പോകാം!" എന്നു പറഞ്ഞു.

"വേണോ അമ്മേ? രാജാവിനെ നോക്കിക്കൊള്ളണമെന്ന് പറഞ്ഞാണ് എന്നെ ഇങ്ങോട്ടയച്ചത്. അദ്ദേഹം സുഖപ്പെടാതെ ഞാൻ പോകണോ?"

"ചെയ്യാവുന്ന ചികിൽസയൊക്കെ നിങ്ങൾ ചെയ്തിട്ടുണ്ട്. ഞാനും ആ ജോലിക്ക്തന്നെയാണു വന്നത്. ഇവിടെ രണ്ടു പേർക്കുള്ള ജോലിയില്ല."

"ഞാനൊന്നും ചെയ്തില്ലെങ്കിൽ കൂടി, അമ്മയുടെ ചികിൽസ കണ്ടിട്ട് എനിക്കു തോന്നുന്നതു പറയാം."

"ഞാൻ ചെയ്യുന്ന ചികിൽസ കൂടുതലും മന്ത്രമാണ് പണ്ഡിതരേ! അതു കണ്ടാലുടൻ പെട്ടെന്ന് ആർക്കും ഒന്നും മനസ്സിലാവുകയില്ല. ഞാൻ കൊടുക്കുന്ന നാരുകളും വേരുകളും മന്ത്രമില്ലാതെ പ്രയോഗിച്ചാൽ ദോഷം മാത്രമേ സംഭവിക്കൂ. മന്ത്രം വേണമെങ്കിൽ പുരശ്ചരണം ചെയ്യണം. ഇതു താങ്കൾക്കറിയാത്ത കാര്യമാണോ?"

വൈദ്യൻെറ മുഖം വല്ലാതെയായി. അയാൾ "ശരി അമ്മേ! ഞാൻ വെളുപ്പിനു തന്നെ പുറപ്പെടാം. രാജാവിൻെറ ആരോഗ്യത്തിൻെറ ഉത്തരവാദിത്തമെല്ലാം അവിടുത്തെതാണെന്ന് റാണി

യോട് ഞാൻ ഉണർത്തിക്കാം" എന്നു പറഞ്ഞു. വൈദ്യൻ വെളുപ്പിനു യാത്രയായി.

രാത്രി മുഴുവൻ ഭഗവതി രാജാവിന്റെ കിടക്കയ്ക്കരികിലിരുന്ന് എന്തോ മന്ത്രം ജപിച്ചു കൊണ്ടിരുന്നു. കാട്ടിൽ നിന്ന് ചികിൽസയ്ക്കാവശ്യമുള്ള മരുന്നുകൾ പറിച്ചുകൊണ്ടു വന്നു. വീണ്ടും കാലിൽ ലേപനവും കുടിക്കാൻ കഷായവും നൽകി. ഇങ്ങനെ ചികിൽസ തുടർന്നു.

അന്നും അടുത്ത ദിവസവും മൂന്നാം ദിവസവും ചികിൽസ നടന്നു. രാജാവ് പതിവിൽ കൂടുതൽ ആഹാരം കഴിച്ചു. പതിവിലേറെ നന്നായി ഉറങ്ങി. ഉറക്കത്തിൽ പിച്ചും പേയും പറഞ്ഞിരുന്നത് രണ്ടാമത്തെദിവസം അല്പം കുറഞ്ഞു. മൂന്നാം ദിവസം ഇതു നിലയ്ക്കുകയും ചെയ്തു. ഭഗവതി വല്യമ്മയോട് "ഇപ്പോൾ ഇദ്ദേഹത്തിന് സുഖമായി. വെളുപ്പിനു ഞാൻ യാത്ര തിരിക്കുകയാണ്" എന്നു പറഞ്ഞു.

രണ്ടാം ദിവസം ബസവൻ വന്ന് രാജാവിന്റെ അവസ്ഥയെപ്പറ്റിയുള്ള വിവരങ്ങളറിഞ്ഞു കൊണ്ടുപോയി. വീണ്ടും നാലാം ദിവസം വരുമെന്നും അയാൾ അറിയിച്ചു.

## 144

ഭഗവതി വെളുപ്പിനു യാത്ര തിരിക്കുകയാണ്. രാജാവിന്റെ മുറിയുടെ മുൻവശത്തുള്ള മുറിയിൽ ഭഗവതിയും വല്യമ്മയും കിടക്കുകയായിരുന്നു. വല്യമ്മ "രാജാവു നന്നായി ഉറങ്ങുന്നുണ്ട്. ഇനി ഭയപ്പെടാനൊന്നുമില്ലല്ലോ? " എന്നു ചോദിച്ചു.

"അല്പം പോലും ഭയപ്പെടേണ്ട."

"ഭർത്താവിന്റെ വേറൊരു ഭാര്യയുടെ മകനാണെന്ന അസൂയയില്ലാതെ നല്ലതുതന്നെ നിങ്ങൾ ചെയ്തു."

"ചെയ്യുന്നതും ചെയ്യാതിരിക്കുന്നതും മനുഷ്യരല്ല, ദൈവം ചെയ്യിക്കുന്നതു നാം ചെയ്യുന്നു".

"മകൻ രാജാവാകുന്ന കാര്യം എന്തായി?"

"അനുജൻ രക്ഷപ്പെട്ടാൽ ജ്യേഷ്ഠനു രാജാവാകാൻ സാധിക്കില്ലേ?"

"ഇപ്പോഴും ആ ആശയുണ്ട്!"

"വെറും ആശ മാത്രമല്ല വല്യമ്മേ!"

"അതു നടക്കും എന്നല്ലേ?"

"മുപ്പതു വർഷത്തെ പൂജയാണ്. ദൈവം അതിൻെറ ഫലം തരണം."

"ഇതേ വീട്ടിൽ, ഇതേ മുറിയിൽ ഒരു കൊച്ചുകുട്ടിയായിരുന്നപ്പോൾ –അതെന്തു സുഖമുള്ള ജീവിതമായിരുന്നു! അതേ സ്ഥലത്തുവെച്ചുതന്നെ ഇപ്പോഴത്തെ ജോലി എന്താണ്? രണ്ടും കണ്ടവർക്ക് ഇതൊരാശ്ചര്യമായി തോന്നുന്നു."

"ഇതു നിങ്ങൾ ഇപ്പോൾ പറഞ്ഞു. നാലു ദിവസമായി ഞാൻ ഇതുതന്നെയാണു ചിന്തിച്ചുകൊണ്ടിരിക്കുന്നത്. ഈ മുൻവശത്തെ മുറിയിൽ വച്ചല്ലേ കുഞ്ഞിൻെറ കാലു തിരിച്ചത്? ഇവിടെ നിന്നല്ലേ തലയിൽ കെട്ടും കയറ്റി വച്ചുകൊണ്ടുപോയത്! ഓർമകളെല്ലാം സുഖകരമല്ല. വിഷമമുണ്ട്."

"ഇല്ലാതെ വരുമോ കുഞ്ഞേ?"

"അപ്പോൾ സംഭവിച്ചതറിയാവുന്നവർ രണ്ടു പേരാണ്. നിങ്ങളും ഉത്തയ്യതക്കനും."

"അറിയാവുന്നവരാണ്. എന്നാൽ വായ് തുറക്കാൻ പറ്റില്ല. രണ്ടു പേരെക്കൊണ്ടും സത്യം ചെയ്യിച്ചു. അതെന്തൊരു സത്യമായിരുന്നു?"

വെളുപ്പിനു ഭഗവതി യാത്രയാകുന്നതുകൊണ്ട് അടുപ്പത്തിൽ രണ്ടു വാക്കു സംസാരിക്കാമെന്നു കരുതിയാണ് വല്യമ്മ ഈ സംഭാഷണം തുടങ്ങിയത്. സംഭാഷണത്തിൻെറ തുടക്കം വളരെ പതിഞ്ഞ ശബ്ദത്തിലായിരുന്നു. ഉറങ്ങുന്ന രാജാവിൻെറ നിദ്രയ്ക്കു ഭംഗം വരുത്താതിരിക്കുകയായിരുന്നു അവരുടെ ഉദ്ദേശ്യം. സംസാരം കുറെയായപ്പോൾ രണ്ടുപേരുടെയും ശബ്ദം അല്പം ഉയർന്നു. മൂന്നു ദിവസം നന്നായി ഉറങ്ങിയശേഷം ആ സമയത്ത് രാജാവ് നല്ലവണ്ണം ഉണർന്നിരിക്കുകയായിരുന്നു. അർധരാത്രി കഴിഞ്ഞു. അരമന നിശ്ശബ്ദമായിരുന്നു. അതുകൊണ്ട് ഇവരുടെ സംസാരമെല്ലാം രാജാവു വളരെ സ്പഷ്ടമായിത്തന്നെ കേട്ടു.

## 145

ഭഗവതിയുടെ ചികിൽസകൊണ്ടു വീരരാജൻ സുഖം പ്രാപിച്ചു എന്നു മാത്രമല്ല, അദ്ദേഹത്തിനു പഴയതിനേക്കാളേറെ ശരീരസുഖം തോന്നി. മനസ്സിനു വളരെയധികം ഉൻമേഷവും തോന്നി.

ഇവരുടെ ഈ സംസാരമെല്ലാം കേട്ട് അദ്ദേഹത്തിനു വളരെയേറെ ആശ്ചര്യമുണ്ടായി. സംഭാഷണത്തിൻെറ മുമ്പും പിമ്പും അദ്ദേ

ഹത്തിനു നല്ലവണ്ണം മനസ്സിലായില്ല. എന്നാൽ ഇത്രയും കാര്യം മനസ്സിലായി: ഭഗവതിയെ വല്യമ്മ ചെറുപ്പത്തിൽ തന്നെ കണ്ടിട്ടുണ്ട്. അന്നവർ ഈ വീട്ടിൽ തന്നെയായിരുന്നു. ഏതോ കാരണത്താൽ വിഷാദത്തോടെ ഇവിടെ നിന്ന് ഇറങ്ങിപ്പോയി.

മടക്കേറിയിൽ നിന്നു യാത്ര തിരിക്കുമ്പോൾ രാജാവിന് ഉറക്കത്തിൻെറ ആലസ്യമായിരുന്നു. നാൽക്കുനാട് അരമനയിലെത്തിയപ്പോഴേക്ക് ഈ ആലസ്യം കുറെയൊക്കെ മാറി. അദ്ദേഹത്തെ ഈ മുറിയിൽ കൊണ്ടുവന്നു കിടത്തിയപ്പോൾ അദ്ദേഹത്തിനു സ്ഥലം മനസ്സിലായി. അടുത്തു വന്ന സേവകനോട് "മോളേലെ അരമനയല്ലേ?" എന്നു ചോദിച്ചു. അവൻ "അതെ തമ്പുരാനേ" എന്നു പറഞ്ഞപ്പോൾ "ഇവിടെ എന്തിനു കൊണ്ടുവന്നു?"എന്നു ചോദിച്ചു. സേവകൻ "സ്ഥലം മാറിത്താമസിക്കണമെന്ന് തമ്പുരാട്ടി കല്പിച്ചു" എന്നറിയിച്ചു. രാജാവ് സംസാരം അവിടെ അവസാനിപ്പിച്ചു.

അന്ന് അദ്ദേഹത്തിനു നല്ല സുഖമുണ്ടായിരുന്നില്ല. എന്നാൽ ചുറ്റുപാടു മാറിയതുകൊണ്ട് ഭിത്തിക്കരികിൽ കുട്ടിയുടെ ശവം കൊണ്ടിട്ടിരുന്നതും ഏതോ സ്ത്രീ മുഖം മറച്ച് കരഞ്ഞുകൊണ്ടിരിക്കുന്നതുമായ തോന്നലുകൾ മാറി. ഭഗവതിയുടെ ഔഷധ പ്രയോഗങ്ങൾ കൊണ്ട് ശരീരത്തെ തപിപ്പിച്ചുകൊണ്ടിരുന്ന ആ ഉഷ്ണവും മാറി, മനസ്സിനെ കോപം കൊള്ളിച്ചിരുന്ന പരിഭ്രമവും മാറി.

രണ്ടാം ദിവസം രാത്രി അദ്ദേഹം ഉറക്കത്തിൽ നിന്നുണർന്നപ്പോൾ സുന്ദരവും ഗംഭീരവുമായ ഒരു സ്ത്രീയുടെ മുഖം സമീപം വന്ന് അദ്ദേഹത്തെ ഒരു പ്രത്യേക രീതിയിൽ നോക്കുന്നതു കണ്ടു. ആ ക്ഷണത്തിൽ അദ്ദേഹത്തിന് അതു തൻെറ അമ്മയുടെ മുഖമാണെന്നു തോന്നി. ഉടൻ തന്നെ അതു തൻെറ അമ്മയുടെ മുഖമല്ലെന്നും മനസ്സിലായി. മനസ്സിൽ അവ്യക്തമായ ഒരു ഭയം തോന്നി. ആരാണത് എന്നു വിളിച്ചു കൂവണമെന്നു തോന്നി. അപ്പോൾ ആ മുഖത്തിനു സമീപം മറ്റൊരു മുഖവും കണ്ടു. അതു വല്യമ്മയുടെ മുഖമായിരുന്നു. സമാധാനത്തോടെ അദ്ദേഹം "വല്യമ്മ" എന്നു പറഞ്ഞു.

വല്യമ്മ ചോദിച്ചു: "എങ്ങനെയിരിക്കുന്നു ഉടയവരേ! അസുഖമൊന്നുമില്ലല്ലോ."

"ഇല്ല. ഇതാരാണ്?"

"ഭഗവതി. മരുന്നു തരാൻ വന്നു."

രാജാവിനു വീണ്ടും ഉറക്കം വന്നു. അപ്പോൾ തന്നെ അദ്ദേഹത്തിൻെറ അസുഖം പകുതി കുറഞ്ഞിരുന്നു.

രണ്ടു ദിവസം കൂടി കഴിഞ്ഞു. ഈ ഭഗവതി തൻെറ അസുഖം പൂർണമായി സുഖപ്പെടുത്തി. പണ്ട് ഇവിടെ ഉണ്ടായിരുന്നവളാണെന്നല്ലേ പറയുന്നത്? ആരാണിവൾ? ഇതേപ്പറ്റി നാളെ അന്വേഷിക്കണം.

രാജാവ് തൻെറ മഞ്ചത്തിൽ ഒരു വശത്തു നിന്നു മറുവശത്തേക്കു തിരിഞ്ഞുകിടന്നു. രാജാവ് ഉണർന്നു എന്നറിഞ്ഞ് വല്യമ്മ അടുത്തുവന്നുനോക്കിയിട്ടു തിരിച്ചുപോയി.

വെളുക്കുന്നതിനു മുമ്പു തന്നെ ഭഗവതി അരമനയിൽ നിന്നു യാത്ര തിരിച്ചു.

രാവിലെ രാജാവു വല്യമ്മയോട് ഭഗവതി ആരാണെന്നു ചോദിച്ചു.

"അങ്ങേയ്ക്കറിയാമല്ലോ തമ്പുരാനേ! നദിയുടെ കരയിലുള്ള മന്ദിരത്തിൽ താമസിക്കുന്നവരാണ്."

ഭഗവതി ആരാണെന്നു പറഞ്ഞാൽ അദ്ദേഹത്തിൻെറ ബുദ്ധി വീണ്ടും തകരാറിലോകുമോ എന്ന് അവർ ഭയപ്പെട്ടു.

"അതെനിക്കറിഞ്ഞു കൂടേ? പണ്ട് അവർ ഇവിടെ ഉണ്ടായിരുന്നെന്ന് നിങ്ങൾ രാത്രിയിൽ പറഞ്ഞില്ലേ? അതാണു പറയാൻ പറഞ്ഞത്."

"ഞങ്ങൾ രാത്രിയിൽ പറഞ്ഞ കാര്യമെല്ലാം കേട്ടോ?"

"കേട്ടു."

"ഉറക്കത്തിൽ കേട്ടതായിരിക്കും. പറഞ്ഞതൊന്നും കേട്ടതു മറ്റൊന്നുമാണ്."

"നിങ്ങളെന്താണ് പറഞ്ഞത്?"

"അതു വേറൊരാളുടെ കാര്യമാണ്. ഇവരുടെ കാര്യമല്ല. ഭഗവതി അവരെ കണ്ടിട്ടുണ്ട്. അക്കാര്യമാണു പറഞ്ഞത്."

വല്യമ്മ സത്യമല്ല പറയുന്നതെന്നും എന്തൊക്കെയോ ഒളിക്കുന്നുവെന്നും രാജാവിനു മനസ്സിലായി. എന്നാൽ അവർക്ക് ഇഷ്ടമല്ലെങ്കിൽ അതു പറയിക്കുന്നതിനുള്ള സമയം ഇതല്ല. എന്നാലും അവസാനമായി "ഭഗവതി ഇവിടെ വരാൻ പറയൂ!" എന്നു പറഞ്ഞു.

"ഭഗവതി വെളുപ്പിനു മന്ദിരത്തിലേക്കു പോയി."

146

രാജാവിനു ബുദ്ധിഭ്രമം വന്ന കാര്യം പുറത്തറിയിക്കാതിരിക്കാൻ വേണ്ടി റാണി ചെയ്ത ശ്രമമെല്ലാം വിഫലമായെന്ന കാര്യം നേരത്തെതന്നെ കണ്ടല്ലോ. ബസവൻ ഭഗവതിയുടെ സഹായം അഭ്യർഥിച്ചശേഷം ഭഗവതി മടക്കേറിയിൽ വന്ന് ദീക്ഷിതരെ കാണുന്ന സമയത്ത് നാരായണദീക്ഷിതർക്ക് ഇക്കാര്യം പുതുതല്ലായിരുന്നു.

ബോപ്പണ്ണൻ പറഞ്ഞ കാര്യം രാജാവിനോടു പറയാൻ കഴിഞ്ഞില്ലെന്നു ബസവൻ വന്നറിയിച്ചപ്പോൾ ഇതു രാജാവു മറുപടി പറയുന്നതിൽ നിന്നു രക്ഷപ്പെടാൻ വേണ്ടി ചെയ്യുന്ന ഒരു വേലയാണെന്ന് ബോപ്പണ്ണൻ കരുതി. കുറച്ചു സമയത്തിനകം രാജാവിന്റെ സ്ഥിതിയെപ്പറ്റിയുള്ള വിവരം ലഭിച്ചു. അപ്പോൾ താൻ പറഞ്ഞയച്ച കാര്യം യഥാർഥത്തിൽ രാജാവറിഞ്ഞിട്ടില്ല എന്ന് ബോപ്പണ്ണനു ബോധ്യമായി. വാസ്തവത്തിൽ രാജാവൊഴിഞ്ഞുമാറിയതാണോ, അതോ ബോപ്പണ്ണൻ പറഞ്ഞ കാര്യം അദ്ദേഹം അറിഞ്ഞില്ലേ എന്നത് അയാൾക്ക് അത്ര പ്രധാനമായിരുന്നില്ല. ഇംഗ്ലീഷുകാർ കുടകിനുനേരെ സൈന്യവുമായി വരുന്നു എന്നറിഞ്ഞ നിമിഷം വരെ അയാൾക്ക് തന്റെ വഴി നിശ്ചയമുണ്ടായിരുന്നില്ല. വെളിയിൽ നിന്നു സൈന്യം നാട്ടിലേക്കു വരുന്നു എന്നറിഞ്ഞപ്പോൾ അയാൾക്ക് തന്റെ വഴി സ്പഷ്ടമായി.

മുൻതീരുമാനമനുസരിച്ച് അയാൾ കുടകിലെ മുപ്പത്തിയഞ്ചു പ്രദേശങ്ങളിലെയും അധികാരികൾക്ക് ആളയച്ചു"വെളിയിൽ നിന്നു സൈന്യം വരുന്നുണ്ട്. അവരോടു യുദ്ധം ചെയ്ത് നമ്മൾ രാജാവിനെ രക്ഷിക്കണം എന്ന് എനിക്ക് തോന്നുന്നില്ല. ഇതു നിങ്ങൾക്കു സമ്മതമാണോ എന്ന് അറിയിക്കുക. അല്ലെങ്കിൽ ഉടൻ തന്നെ മടക്കേറിയിൽ വന്ന് എന്നോടു സംസാരിക്കുക. എങ്ങനെയെങ്കിലും നിങ്ങളുടെ പ്രദേശത്തുനിന്ന് ഇരുപത് ആളുകളെ ആയുധസമേതം അയച്ചു തരിക. അവർക്കുവേണ്ട ഏർപ്പാടുകൾ ഇവിടെ ഞാൻ നോക്കിക്കൊള്ളാം" എന്ന് അറിയിച്ചു.

അന്നു പോയ ആളുകളിൽ കൂടുതൽ പേരും അടുത്ത ദിവസം തന്നെ തിരിച്ചു വന്നു. എല്ലാ അധികാരികളും ഒരേ മറുപടി തന്നെ തന്നു. "ശരി എന്നു ബോപ്പണ്ണൻ തീരുമാനിക്കുന്ന കാര്യത്തിനു ഞങ്ങൾ അനുകൂലമാണ്. ബോപ്പണ്ണന്റെ ഉത്തരവനുസരിച്ച് അന്നുതന്നെ ഇരുപതുപേരെ അയയ്ക്കും."

അധികാരികൾക്കു തന്നോടുള്ള ഈ വിശ്വാസം കണ്ട് ബോപ്പണ്ണൻ അഭിമാനിച്ചു. രാജ്യം രക്ഷപ്പെടുമെന്ന് അയാൾ ധൈര്യപ്പെട്ടു. അധികാരികളുടെ മറുപടി ബോപ്പണ്ണൻ ലക്ഷ്മീനാരായണയ്യരെ അറിയിച്ചു.

പ്രമാണിമാരുടെ അടുത്തേക്ക് ആളുകളെ അയച്ചദിവസം തന്നെ ബോപ്പണ്ണൻ എല്ലാ പടനായകൻമാർക്കും, ഉടൻ തന്നെ മടക്കേറിയിൽ വന്ന് മേലിൽ എങ്ങനെ പ്രവർത്തിക്കണമെന്ന കല്പന വാങ്ങണമെന്ന് അറിയിക്കുവാനായി ആളയച്ചു. അഞ്ചു പടനായകൻമാരാണ് ഉണ്ടായിരുന്നത്. അവർ അഞ്ചുപേരും അടുത്ത ദിവസം തന്നെ വന്നു. ബോപ്പണ്ണൻ അവരോട് "ഇതുവരെ നിയമമനുസരിച്ച് അതിർത്തിക്കാവൽ മാത്രമായിരുന്നു നിങ്ങളുടെ ജോലി. എന്തെങ്കിലും പ്രത്യേക ജോലിയുണ്ടെങ്കിൽ ഞാനോ രാജാവോ അതറിയിച്ചിരുന്നു. ഇപ്പോൾ പുറത്തുനിന്നു സൈന്യം വരുന്നുണ്ട്. എന്താണ് ചെയ്യേണ്ടതെന്ന് നിങ്ങൾ അറിഞ്ഞിരിക്കണം. രാജാവു കല്പിക്കുന്നതുപോലെ ചെയ്യണമെന്ന് എനിക്കു തോന്നുന്നില്ല. അതുകൊണ്ട് ഞാൻ ചെയ്യുന്നതുപോലെ നിങ്ങൾ ചെയ്യണമെന്നും ഞാൻ പറയില്ല. മേലിൽ എന്തു ചെയ്യണമെന്നതിനെപ്പറ്റി അരമനയിൽ പോയി രാജാവിൽനിന്ന് കല്പന വാങ്ങാൻ കഴിയുമെങ്കിൽ അങ്ങനെ ചെയ്യാം. അദ്ദേഹത്തിന്റെ ഇഷ്ടമനുസരിച്ചു പ്രവർത്തിക്കാം. എനിക്കതിൽ വിരോധമില്ല" എന്നു പറഞ്ഞു.

ഉത്തയ്യൻ പടനായകൻമാരിൽ ഒരാളാണ്. അവർ അഞ്ചുപേരും കൂടി പുറത്തേക്കു നടന്നു. അവിടെ വച്ചു കൂടിയാലോചിച്ചു. അല്പസമയത്തിനകം തിരിച്ചു വന്ന് "ഞങ്ങളുടെ ഇതുവരെയുള്ള നായകൻ താങ്കളാണ്. മേലിലും താങ്കൾ തന്നെയായിരിക്കും ഞങ്ങളുടെ നായകൻ. ഞങ്ങൾ രാജാവിന്റെ മുന്നിൽ പോയി അദ്ദേഹത്തിന്റെ ആജ്ഞ നേരിട്ടു വാങ്ങേണ്ട കാര്യമില്ല. താങ്കൾ പറയുന്നതുപോലെ ചെയ്യാം. കല്പന തന്നാലും!"എന്നറിയിച്ചു.

"ഇതിനും വിരോധമില്ല. ഇനി നിങ്ങൾക്കു ചെയ്യാനുള്ളത് ഇതാണ്: വിദേശ സൈന്യം അതിർത്തിയിൽ വരുമ്പോൾ ഒരാൾ പോയി അവരുടെ നേതാവിനോട്, 'ഞങ്ങളുടെ നേതാവ് നിങ്ങളുടെ നേതാവിനോട് വളരെ പ്രധാനപ്പെട്ട ഒരു കാര്യത്തെക്കുറിച്ചു സംസാരിക്കാനാഗ്രഹിക്കുന്നു. അതു കഴിയുന്നതു വരെ ഞങ്ങൾ നിങ്ങളോടു യുദ്ധം ചെയ്യുകയില്ല. നിങ്ങൾ അതിർത്തിക്കപ്പുറത്ത് നിൽക്കുക. ഞങ്ങൾ സമരത്തിനു വരില്ല' എന്നു പറയണം. അവർ അതു സമ്മ

തിക്കുകയാണെങ്കിൽ അവരെ അപ്പുറത്തു നിർത്തിയിട്ട് നിങ്ങൾ ഇപ്പുറത്തു തന്നെ നിൽക്കുക. യുദ്ധം ചെയ്യേണ്ട. നിങ്ങൾ പറയുന്നതു കേൾക്കാതെ അവർ മുന്നോട്ടു വന്നാൽ അവരെ തടയുക, പോരാടുക!" പടനായകന്മാർ കല്പന മനസ്സിലാക്കി തങ്ങളുടെ അതിർത്തിയിലേക്കു പോയി. ബോപ്പണ്ണൻ ഇക്കാര്യവും ലക്ഷ്മീ നാരായണയ്യരെ അറിയിച്ചു.

പ്രവിശ്യകളിൽ നിന്നു പുറപ്പെട്ട പടയാളികൾ മൂന്നാം ദിവസം സന്ധ്യയ്ക്ക് മടക്കേറിയിലെത്തി. അവരിൽ മുന്നൂറു പേരെ മടക്കേറിയുടെ കാവലിനു നിയോഗിച്ചു. ബാക്കി നാനൂറുപേർ കുശാല നഗരത്തിലേക്കു പോയി, തന്നെ കാത്തു നിൽക്കാൻ ഏർപ്പാടു ചെയ്തു.

ഇതു കഴിഞ്ഞ് മൂന്നു ദിവസത്തിനകം ബാംഗളൂരിൽ നിന്നു പുറപ്പെട്ട സൈന്യത്തിൻെറ അഞ്ചു വിഭാഗങ്ങൾ അതിർത്തിയുടെ സമീപമെത്തി എന്നറിഞ്ഞു. ബസവൻ റാണിയുടെ കല്പനയനുസരിച്ച് ബോപ്പണ്ണൻെറ സമീപത്തെത്തി. "രാജാവിന് ഇപ്പോൾ സുഖമായി. താങ്കൾ പറഞ്ഞ കാര്യം അദ്ദേഹത്തെ അറിയിച്ചിട്ട്, എന്തു കല്പനയാണു തരുന്നതെന്നു നാളെ അറിയിക്കാം. ഇതുവരെ നടന്നിട്ടുള്ള ഏർപ്പാടുകൾ എന്താണെന്ന് അറിയിക്കുക" എന്നു പറഞ്ഞു. ബോപ്പണ്ണൻ മറുപടി നൽകി: "മൂന്നു ദിവസം മുമ്പു രാജാവ് എന്തെങ്കിലും ആജ്ഞ പുറപ്പെടുവിച്ചിരുന്നെങ്കിൽ അക്കാര്യം നോക്കാമായിരുന്നു. ഇപ്പോൾ ഇതെല്ലാം സംസാരിച്ചു കൊണ്ടു നിൽക്കാൻ സമയമില്ല. വന്നവരുടെ നടപ്പും വാക്കും നോക്കി നാം പ്രവർത്തിക്കണം. അപ്പോൾ നന്നെന്നു തോന്നുന്നതു ചെയ്യും. ഇതു രാജാവിനെ അറിയിക്കുക." ബസവന് ആശ തീരെ നശിച്ചു. അയാൾ ഇക്കാര്യം റാണിയെ അറിയിച്ചു. അവർ "രാജാവ് മൂന്നു ദിവസം മുമ്പ് തൻെറ രാജത്വം കളഞ്ഞുകുളിച്ചു. ഇന്നിപ്പോൾ പുതുതായെന്താണു സംഭവിച്ചത്?" എന്ന് ചിന്തിച്ചു സ്വയം ദുഃഖിച്ചു.

രാജാവിൻെറ അധികാരം അവസാനിച്ചു. അദ്ദേഹത്തിൻെറ ഭാര്യയായ തൻെറ റാണിത്വവും അവസാനിച്ചു. എന്നാൽ തൻെറ ഈ മകൾ ഇതിനായാണോ ഒരു അരമനയിൽ തന്നെ ജനിച്ചതെന്ന് അവർ വളരെയധികം ചിന്തിച്ചു. അവർ ഇതോർത്ത് വേദനിച്ചു. മകളെ സിംഹാസനത്തിലിരുത്താൻ ബോപ്പണ്ണൻ സമ്മതിച്ചാൽ അയാളുടെ അനന്തിരവനെക്കൊണ്ട് അവളെ കല്യാണം കഴിപ്പി

ക്കാം. അച്ഛനെക്കാൾ നല്ലവളെന്നു പറയിച്ച്, അമ്മയെക്കാളധികം സുഖം അനുഭവിക്കാം. ദൈവം ഇതു നടത്തിത്തരുമോ?

അവർ ഇക്കാര്യമൊന്നും ആരോടും പറഞ്ഞില്ല. ബസവയ്യ നോടു ചോദിച്ചു: "ഇപ്പോൾ രാജാവിനു സുഖമായില്ലേ ബസവ യ്യാ?"

"സുഖമായി അമ്മേ! കിടക്കയിൽ നിന്നെണീറ്റു നിൽക്കുകയും നടക്കുകയുമൊക്കെ ചെയ്യുന്നുണ്ട്. സംസാരവും ശരിയായിട്ടുണ്ട്."

"പോയി ഇവിടെ നടന്നതെല്ലാം അറിയിച്ചിട്ട്, എന്തു പറഞ്ഞു എന്നറിഞ്ഞ് വരാമോ?"

"പോയി വരാമമ്മേ!"

## 147

ബസവൻ നാൽക്കുനാട് അരമനയിലേക്ക് ഉടൻതന്നെ പുറപ്പെട്ടു. ബോപ്പണ്ണൻ പറഞ്ഞ കാര്യമെല്ലാം രാജാവിനെ അറിയിച്ചു. രാജാവിൻെറ അഭിപ്രായമറിഞ്ഞു വരാൻ റാണി അയച്ചതാണെന്നും പറഞ്ഞു.

രാജാവിന് തൻെറ ശരിയായ നിലയെപ്പറ്റി അറിവേ ഉണ്ടായിരുന്നില്ല. ആദ്യം അദ്ദേഹം "ആരാണിവൻ എന്നോടു സിംഹാസനത്തിൽ നിന്നിറങ്ങാൻ പറയാൻ? കൈത്തോക്കു കൊണ്ടു ചുട്ടുകളയും. സൂക്ഷിച്ചോ!" എന്നു പറഞ്ഞു."കുടകിലെ രാജാവ് ഇത്ര നിസ്സാരനായോ? ഈ ബോപ്പണ്ണനും ബിദ്ദണ്ണനുമൊക്കെ നമുക്കൊരു പ്രശ്നമാണോ? പുറത്തു നിന്നു സൈന്യം വരുന്നത്രേ! കുടക് അത്ര ചെറുതല്ല. തുലുക്കന്മാർ പെട്ട പാട് ഇവർ കണ്ടിട്ടില്ല." അറുപതു വർഷങ്ങൾക്കു മുമ്പ് തൻെറ വല്യച്ഛൻ കുടകിലെ ആളുകളെ ഒത്തു ചേർത്ത് പരദേശികളെ ഓടിച്ചു രാജാവായ പോലെ താനും ജനങ്ങളെ സംഘടിപ്പിച്ച് പുറനാട്ടുകാരെ ഓടിക്കും എന്ന അർഥത്തിൽ രാജാവു സംസാരിച്ചു. ഇതിനൊക്കെ എന്താണു മറുപടി പറയേണ്ടതെന്ന് ബസവന് മനസ്സിലായില്ല.

കുറച്ചു സമയം കഴിഞ്ഞ് അയാൾ രാജാവിനോട് "തമ്പുരാൻ മടക്കേറിയിലേക്കു യാത്ര തിരിക്കുന്നോ?" രാജാവ് "മടക്കേറി ആയാലെന്താ, നാൽക്കുനാട് ആയാലെന്താ? പോയി ബോപ്പണ്ണനോടു പറയൂ, നാം പറയുന്നതു കേട്ടു നടക്കുന്നതാണു നല്ലതെന്ന്! എന്നിട്ടും അവൻ കേൾക്കുന്നില്ലെങ്കിൽ നാം മടക്കേറിയിലേക്കും വരും, അതിർത്തിയിലേക്കും വരും" എന്നു പറഞ്ഞു.

ബസവൻ "ശരി അങ്ങനെയാകട്ടെ തമ്പുരാനേ!" എന്ന് പറഞ്ഞു മടക്കേറിയിലേക്കു തിരിച്ചു.

## 148

ബസവൻ മടക്കേറിയിലെത്തുന്നതിനു മുമ്പ് ബോപ്പണ്ണൻ തൻെറ സൈന്യത്തിനു പുറകെ കുശാല നഗരത്തിലേക്കു പുറപ്പെട്ടിരുന്നു. ബോപ്പണ്ണനെ പിന്തുടർന്ന് അദ്ദേഹത്തെ കാണണമോ, മറ്റെന്തെങ്കിലും ചെയ്യണമോ എന്താണു വേണ്ടതെന്ന് ബസവനും രൂപമായില്ല. അയാൾ പോയി റാണിയെ കണ്ട് എന്തു ചെയ്യണമെന്ന് ചോദിച്ചു. ലക്ഷ്മീനാരായണനെ പോയി കാണുവാൻ റാണി ബസവനോടു പറഞ്ഞു.

ബസവൻ ലക്ഷ്മീനാരായണയ്യരെ കണ്ടപ്പോൾ, അരമനയിൽ വന്നു റാണിയെ കണ്ടു സംസാരിക്കാമെന്ന് അയാൾ സമ്മതിച്ചു. രണ്ടു പേരും കൂടി റാണിയുടെ സമീപം വന്നു. ലക്ഷ്മീനാരായണയ്യർ റാണിയോടു പറഞ്ഞു: "ഇപ്പോൾ ഇക്കാര്യമെല്ലാം തികച്ചും വ്യക്തമായി എൻെറ കൈയിൽ നിന്നു വിട്ടാണു നിൽക്കുന്നത്. അവിടുന്ന് എന്തു പറയുന്നോ അതു പോലെ ചെയ്യാം. പക്ഷേ എന്തിനായാലും ബോപ്പണ്ണൻെറ സമ്മതം വേണം."

"അദ്ദേഹം രാജാവിനെതിരായിട്ടല്ലേ നിൽക്കുന്നത്? അദ്ദേഹത്തിൻെറ സമ്മതം എങ്ങനെയാണു വാങ്ങുക?"

"അക്കാര്യത്തിൽ അവിടുന്നും രാജാവിൻെറ എതിർകക്ഷി തന്നെയാണ്. ഇതുവരെ നടന്നതെല്ലാം ഒരു തൂക്കം, ഇപ്പോൾ നടക്കുന്നത് ഒരു തൂക്കം."

"ആകട്ടെ അയ്യനവരേ! ഇനി എന്താണു വഴി?"

"ഒരു വർഷം മുമ്പ് ഞങ്ങൾ അപേക്ഷിച്ചതനുസരിച്ച് പ്രവർത്തിച്ചിരുന്നെങ്കിൽ........"

"ഭർത്താവു കാട്ടിൽ പോകാൻ പറഞ്ഞവർ ഭാര്യയോട് അതു പ്രത്യേകിച്ച് പറയണമെന്നില്ലെന്നു സീതാദേവി പറഞ്ഞിട്ടുണ്ടത്രേ. രാജാവിനു സംഭവിച്ചതു എനിക്കും സംഭവിക്കണം. വേറെ ഒന്നിനും ഞാൻ സമ്മതിക്കുകയില്ല."

"ശ്രീരാമചന്ദ്രനെക്കുറിച്ചുള്ള വാക്ക് ലോകത്തിൽ ആർക്ക് അന്യയിക്കാമമ്മേ?"

"അതും അവിടെത്തന്നെ പറഞ്ഞിട്ടുണ്ട്. ഭർത്താവു ചീത്തയായിരുന്നാലും ഞാൻ അദ്ദേഹത്തെ വിട്ടു പോവില്ല എന്ന്. മഹാന്മാർ പറഞ്ഞ വാക്കുകൾ കേൾക്കുന്ന നമ്മൾ അനുസരിക്കണം."

"അവിടുത്തെ വാക്കുകൾ നിർദോഷമാണ് അമ്മേ! രാജ്യത്തിന് ആപത്തു വന്നു. അതു കൊണ്ട് എന്തോ പറഞ്ഞു. ക്ഷമിക്കണം. വേറെ എന്തു ചെയ്യണമെന്ന് കല്പന തന്നാലും!"

"നിങ്ങൾ പോയി രാജാവിനെ കണ്ടു, മകൾ റാണിയാകുന്നതിനു സമ്മതിപ്പിക്കുക. കുശാല നഗരത്തിൽ പോയി ബോപ്പണ്ണനെ കണ്ട്, ഈ വഴക്ക് അവസാനിപ്പിക്കുവാനും നല്ല മനസ്സു വിചാരിച്ച് ഞങ്ങളെയൊക്കെ രക്ഷിക്കുവാനും ഞങ്ങൾ അപേക്ഷിച്ചതായി അറിയിക്കുക."

ലക്ഷ്മീനാരായണയ്യർ "കല്പന പോലെ" എന്നു പറഞ്ഞു. വീട്ടിൽ വന്ന് നടന്ന കാര്യമെല്ലാം അമ്മയെ അറിയിച്ച ശേഷം നാൽക്കുനാട് അരമനയിലേക്കു തിരിച്ചു.

## 149

താൻ സിംഹാസനത്തിൽ നിന്നിറങ്ങണമെന്നതും മകൾ അതിനവകാശിയാകണമെന്നതും രാജാവു സമ്മതിക്കുമായിരുന്നോ എന്നു പറയാനാവില്ല. എന്നാൽ ബോപ്പണ്ണൻ പറഞ്ഞു എന്ന കാരണത്താൽ ഇങ്ങനെ പ്രവർത്തിക്കുവാൻ രാജാവ് തയ്യാറല്ല. അദ്ദേഹം ബസവനെ ശകാരിച്ചു, റാണിയെ പഴിച്ചു, ലക്ഷ്മീനാരായണയ്യരെ പേടിപ്പിച്ചു, ബോപ്പണ്ണനെ ശപിച്ചു. സ്വസ്ഥമായിരുന്നു സംസാരിക്കാൻ ക്ഷമയില്ലാതെ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും വീണ്ടും വീണ്ടും നടന്നുകൊണ്ട് ഗർജിച്ചു.

ലക്ഷ്മീനാരായണയ്യർ ഈ വാക്കുകളെല്ലാം കേട്ടു കൊണ്ടു വെറുതെയിരുന്നു. ഒടുവിൽ ബസവൻ വീരരാജന്റെ കാല്ക്കൽ വീണ് "തമ്പുരാനേ! വൃഷളൻമാരുടെ കാലം വന്നു. കുഴപ്പം പിടിച്ച സമയമാണ്. അതനുസരിച്ചു പ്രവർത്തിക്കണം. ഇതു സമ്മതിക്കണം. ബാക്കി പിന്നെ നോക്കാം" എന്ന് അപേക്ഷിച്ചു. രാജാവ് കാലു വിടുവിച്ചു. വീണ്ടും പല പ്രാവശ്യം അങ്ങോട്ടുമിങ്ങോട്ടും നടന്നു. എന്നിട്ടു പറഞ്ഞു. "ശരി അയ്യനവരേ! എന്റെ മകൾക്കു സിംഹാസനം വിട്ടു കൊടുക്കുന്നു. നിങ്ങൾ തിരിച്ചുപോയി ചെലവു തരാമെന്നു പറഞ്ഞ് വെള്ളക്കാരെ മടക്കി അയച്ചിട്ടു വരിക."

"കല്പന പോലെ."

"ഇതു നിങ്ങൾ എനിക്കു വേണ്ടി വെള്ളക്കാരോടു പറയേണ്ട കാര്യമാണ്". ലക്ഷ്മീനാരായണർ സമ്മതിച്ച് കൈകൂപ്പി ബസവനുമൊന്നിച്ചു പുറത്തു വന്നു.

രാജാവു സമ്മതിച്ച വിവരമറിഞ്ഞ് റാണിക്ക് ഇരുട്ടിൽ അല്പം പ്രകാശം കണ്ടതുപോലെ തോന്നി. നടന്ന കാര്യങ്ങളെല്ലാം റാണിയെ അറിയിച്ചിട്ട് ബോപ്പണ്ണനെ കാണാനായി ലക്ഷ്മീനാരായണയ്യർ കുശാലനഗരത്തിലേക്കു യാത്ര തിരിച്ചു.

## 150

ഫ്രേസർ സായിപ്പിന്റെ ഏർപ്പാടനുസരിച്ച് അയാളുടെ കീഴിലുള്ള അഞ്ചു സേനാവിഭാഗങ്ങൾ ഒരേ ദിവസം തന്നെ ഉച്ചയോട് കൂടി അവരുടെ യാത്ര പൂർത്തിയാക്കി കുടകിന്റെ അതിർത്തിയിലെത്തി. അഞ്ചിടത്തും നാട്ടിലെ പടനായകന്മാർ എതിരാളികളുടെ നായകന്മാരെ ബോപ്പണ്ണൻ പറഞ്ഞ കാര്യങ്ങൾ തങ്ങളുടെ ദൂതന്മാർ വഴി അറിയിച്ചു.

കുശാല നഗരത്തിലെത്തിയ വിഭാഗത്തിൽ ഫ്രേസർ തന്നെ ഈ സന്ദേശം സ്വീകരിച്ചു. "ഒരു വിരോധവുമില്ല"എന്നു മറുപടി നൽകി. ബാക്കി വിഭാഗങ്ങളുടെ നായകന്മാരും ഇതേ ഉത്തരം തന്നെ നൽകി. അരകലഗൂഡിലേക്കുള്ള അതിർത്തിയിൽ മാത്രം കാര്യങ്ങൾ അല്പം വഷളായി.

ബാംഗളൂരിൽ നിന്നു പുറപ്പെട്ടപ്പോൾ അപ്പാജി കേണൽ സായിപ്പിന്റെ കൂടെച്ചേർന്നു. കുറെ ദൂരം യാത്ര ചെയ്തപ്പോൾ അരകലഗൂഡിനു പോകുന്ന വിഭാഗത്തിന് സ്ഥലപരിചയമുള്ള ഒരാളിന്റെ സഹായം ആവശ്യമാണെന്നു കണ്ട് അപ്പാജി ആ വിഭാഗത്തിൽ ചേർന്നു. അതിർത്തിയിലെത്തിയപ്പോൾ എതിരാളികളുടെ സന്ദേശം കേട്ട് "ഞാൻ പടനായകന്മാരുടെ അടുത്ത് പോയി ഇതേപ്പറ്റി അറിഞ്ഞുകൊണ്ടു വരാം" എന്നു പറഞ്ഞു.

നായകനും അപ്പാജിയും തമ്മിൽ കുറച്ചു നേരം സംസാരിച്ചതിനു ശേഷം ഈ ജോലി അപ്പാജി തന്നെ ചെയ്യട്ടെ എന്നു തീരുമാനമായി. അപ്പാജിയും വേറൊരാളും കൂടി എതിരാളികളുടെ അടുത്തേക്കു തിരിച്ചു.

അതിർത്തിയിലെ നാട്ടുസേനയ്ക്കു നായകൻ ഉത്തരവു നൽകി "നമ്മുടെ സമ്മതമില്ലാതെ ഒരുത്തനും ഇപ്പുറത്തേക്ക് അതിർത്തി കടന്നു വരരുത്. വന്നാൽ വെറെ കാര്യമില്ല: വെടി വയ്ക്കുക."

നാട്ടുസേനയിലെ സൈനികർ "അവിടെ നിൽക്കൂ! ഇങ്ങോട്ടു വരരുത്!" എന്ന് വിളിച്ചു പറഞ്ഞു. അപ്പാജി അതു കേൾക്കാതിരുന്നതു കൊണ്ടോ കേട്ടിട്ടും മനസ്സിലാക്കാതിരുന്നതു കൊണ്ടോ "ഞാനൊരാൾ മാത്രമേ വരുന്നുള്ളൂ. ഒരുകാര്യം പറയാനുണ്ട്. അത്രമാത്രം" എന്നു പറഞ്ഞു കൊണ്ട് മുന്നോട്ടു തന്നെ നാലു വാര ദൂരം നടന്നു.

സൈനികർ അപ്പാജിയുടെ മാറു ലക്ഷ്യമാക്കി നിറയൊഴിച്ചു. അദ്ദേഹം അവിടെത്തന്നെ മരിച്ചു വീണു.

അപ്പാജിയുടെ കൂടെ വന്ന ആൾ നിലത്തു കിടന്നു. കുറച്ചു കഴിഞ്ഞ് എഴുന്നേറ്റ് അപ്പാജിയുടെ ശവവുമെടുത്തു കൊണ്ട് പത്തു വാരയോളം നടന്നു. വീണ്ടും വെടിയൊച്ച കേട്ടതുകൊണ്ട് നടപ്പു പതുക്കെയാക്കി.

സഹസൈനികർ എതിരേ വന്നു. അപ്പാജിയുടെ ശവം കൂടാരത്തിലെത്തിച്ചു. സമീപത്ത് ഒരു കുഴിയുണ്ടാക്കി ശവം അവിടെ സംസ്കരിച്ചു. നടന്ന സംഭവമെല്ലാം അറിയിച്ചിട്ടു വരാനായി ഒരാളെ ദളനായകൻ കുശാലനഗരത്തിലേക്കയച്ചു.

## 151

കുശാല നഗരത്തിൽ "താങ്കൾ ഇങ്ങോട്ടു വരുന്നോ അതോ ഞാൻ അങ്ങോട്ടു വരണമോ? താങ്കളുടെ ഇഷ്ടം അറിയിക്കുക. താങ്കളുടെ അഭിമാനത്തിനു ഹാനി വരുന്ന ഒരു നടപടിയും ഞങ്ങൾ എടുക്കുകയില്ല" എന്ന് കേണൽ സായിപ്പ് ബോപ്പണ്ണനെ അറിയിച്ചു. ബോപ്പണ്ണൻ അങ്ങോട്ടു ചെല്ലാമെന്നറിയിച്ചിട്ട് അരനാഴികയ്ക്കകം കേണലിന്റെ കൂടാരത്തിലേക്കു പോയി. ഫ്രേസർ ബോപ്പണ്ണനെ വളരെയേറെ ബഹുമാനപൂർവം സ്വീകരിച്ച് കൂടാരത്തിനകത്തേക്ക് ആനയിച്ചു കൊണ്ടുപോയി ഇരിപ്പിടം നൽകി. ബോപ്പണ്ണൻ ഇരുന്നതിനു ശേഷം അയാളും ഇരുന്നു. "താങ്കൾ കുടകിലെ മന്ത്രിയാണ്. താങ്കളുടെ സ്ഥാനം സമുന്നതമാണ്. താങ്കൾതന്നെ ഇവിടേക്കു വന്നതു കൊണ്ട് താങ്കളുടെ സൗമനസ്യം പ്രകടമാകുന്നു. താങ്കൾ വിനയശിരോമണിയാണെന്ന് ആളുകൾ പറയുന്നത് തെറ്റല്ല."

"ജനങ്ങൾക്ക് എന്നെ അത്ര നല്ലവണ്ണം അറിയില്ല. അതു പോട്ടെ. എന്നാലും നിങ്ങളുടെ നല്ല വാക്കു ഞങ്ങൾക്കു വേണം."

"വളരെ സന്തോഷം. കമ്പനിസർക്കാരും കുടകും തമ്മിലുള്ള ഈ ഇടപാട് എങ്ങനെ വ്യവസ്ഥയിലാക്കണം എന്നതിനെപ്പറ്റി താങ്കൾ ചിന്തിച്ചിട്ടുണ്ടോ?"

"രാജാവ് അദ്ദേഹത്തിന്റെ അനുജത്തിയുടെയും ഭർത്താവിന്റെയും പേരിൽ തെറ്റായ നടപടികളാണെടുത്തത്. അനുജത്തിയും അവരുടെ ഭർത്താവും നിങ്ങളുടെ അടുത്തു വന്നു. അതേപ്പറ്റി സംസാരിക്കാൻ നിങ്ങൾ മധ്യസ്ഥരെ അയച്ചു. രാജാവ് അവരെ തടവിലാക്കി. അനുജത്തിയുടെയും അവരുടെ ഭർത്താവിന്റെയും അഭിമാനവും ജീവനും രക്ഷിക്കുവാനും മധ്യസ്ഥരെ മോചിപ്പിക്കാനുമായിട്ടാണ് നിങ്ങൾ സൈന്യവുമായി വന്നത്."

"രാജാവ് അദ്ദേഹത്തിന്റെ അനുജത്തിയുടെ മകനെ കൊന്നു. അദ്ദേഹത്തെ ശിക്ഷിക്കുന്നതാണ് ഞങ്ങളുടെ ജോലി. അതു പോലെ തന്നെ കുടകിന്റെ ഭാവി ക്ഷേമങ്ങൾക്കു വേണ്ട നടപടികളെടുക്കേണ്ടതും ഞങ്ങളുടെ കടമയാണെന്ന് കമ്പനി സർക്കർ കരുതുന്നു."

"അനുജത്തിയുടെയും അവരുടെ ഭർത്താവിന്റെയും അഭിമാനം എന്നു പറഞ്ഞതിൽ അവരുടെ കുട്ടിയെ കൊന്ന കാര്യവും ഉണ്ട്. കുടകിന്റെ ഭാവിക്ഷേമം കുടകിലെ ഭരണാധികാരികൾ നോക്കിക്കൊള്ളും. അത് അന്യനാട്ടുകാരെ സംബന്ധിക്കുന്നതല്ല."

"കുടകിലെ അധികാരികൾ അപേക്ഷിക്കാതെ ഒന്നുംതന്നെ ഞങ്ങൾ ബലാൽക്കാരമായി ചെയ്യുകയില്ല. നിങ്ങൾക്കു രാജ്യം ഭരിക്കാനറിയാമെന്ന് കമ്പനി സർക്കാരിനറിയാം. എന്നാലും ഇത്തരം സന്ദർഭങ്ങളിൽ നാട്ടിലുള്ളവർതന്നെ പരിഹാരം കാണാൻ ശ്രമിച്ചാൽ തെറ്റുതിരുത്തുന്നതിനു തടസ്സമുണ്ടാകും. മിത്രങ്ങളായ പുറനാട്ടുകാർ ഇത്തരം സന്ദർഭങ്ങളിൽ പ്രശ്നപരിഹാരത്തിനു സഹായകമാവും. ഈ സഹായം മാത്രമേ ഞങ്ങൾ താങ്കളോടു സൂചിപ്പിച്ചുള്ളൂ."

"വളരെ സന്തോഷം. താങ്കളുടെ ഉദ്ദേശ്യമെന്താണെന്നറിയിക്കുക."

"രാജാവു കമ്പനി സർക്കാരിനെ ധിക്കരിച്ചു. കമ്പനി സർക്കാർ രാജാവിന്റെ അനുജത്തിക്കു സഹായം കൊടുത്തു എന്ന കോപം കൊണ്ട് അവരുടെ കുഞ്ഞിനെ കൊന്നു. ധിക്കാരത്തിനു ശിക്ഷയായി അദ്ദേഹത്തെ ഞങ്ങൾക്കു സ്ഥാനഭ്രഷ്ടനാക്കണം. കൊലക്കുറ്റ

ത്തിന് ശിക്ഷയായി രാജാവിനെ മരണശിക്ഷയ്ക്ക് വിധിക്കാമോ എന്ന കാര്യവും നോക്കണം."

"രാജാവിനെ ഇതിനകം തന്നെ ഞങ്ങൾ സ്ഥാനഭ്രഷ്ടനാക്കിക്കഴിഞ്ഞു. ഇതിൽ ഇനിയും നിങ്ങളുടെ കൈകടത്തൽ ആവശ്യമില്ല."

"ശരി."

"അനുജത്തിയുടെ മകനെ കൊന്നതിന് അദ്ദേഹത്തെ ശിക്ഷിക്കാൻ നിങ്ങൾക്ക് അധികാരമില്ല. അദ്ദേഹം കമ്പനിയുടെ പ്രജയല്ല."

"ശരിയാണ്. ശിക്ഷിക്കണമെന്നു കുടകിലെ ജനങ്ങൾ അപേക്ഷിക്കുന്നു എന്നു ഞങ്ങൾ മനസ്സിലാക്കി. വേണ്ടെന്നു നിങ്ങൾ പറഞ്ഞാൽ ഞങ്ങൾ അതിലേക്കു കടക്കുകയില്ല."

"ശരി. ഇനിയെന്താണ് പറയുക."

"ഞങ്ങൾ അയച്ച ആളുകളെ ഉടൻ തന്നെ വിട്ടു തരണം. രാജാവിന്റെ അനുജത്തിയുടെയും അവരുടെ ഭർത്താവിന്റെയും കാര്യത്തിൽ ശരിയായ വ്യവസ്ഥയുണ്ടാക്കണം. ഞങ്ങൾ സൈന്യവുമായി വന്നതു മൂലമുണ്ടായ ചെലവു തരണം. ഭാവിയിൽ കുടകിൽ അവ്യവസ്ഥകളുണ്ടാകാതിരിക്കുമെന്ന് ഞങ്ങൾക്കു സമ്മതമാകുന്ന ഏർപ്പാടുണ്ടാക്കണം."

"അവ്യവസ്ഥ ഉണ്ടാകരുത്. ഇതു ശരിയാണ്. പക്ഷേ ഞങ്ങളുടെ ഏർപ്പാട് നിങ്ങൾക്കു സമ്മതമാകേണ്ടത് എന്തിനാണ്?"

"കുടക് ഞങ്ങളുടെ ഭരണത്തിലിരിക്കുന്ന പ്രദേശങ്ങളുടെ മധ്യത്തിലാണ്. ഇവിടെയുണ്ടാകുന്ന സംഭവങ്ങൾക്ക് ഞങ്ങളുടെ ഭരണപ്രദേശങ്ങളിൽ ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ പ്രതികരണമുണ്ടാകും. ഞങ്ങൾക്ക് ശല്യമുണ്ടാകാതിരിക്കാൻ നിങ്ങളുടെ സ്ഥലത്തും ശല്യമുണ്ടാകാതെ നോക്കണം."

"നല്ലതു സാഹിബ്! ഇതു നിങ്ങൾ ഏതു രീതിയിൽ നിർവഹിക്കണമെന്നാണ് ഉദ്ദേശിക്കുന്നത്?"

"ഞങ്ങൾ ഒരു വഴിയും നിശ്ചയിച്ചിട്ടില്ല. നാം തമ്മിൽ കൂടിയാലോചിച്ച് നിങ്ങളുടെ ഇഷ്ടം മനസ്സിലാക്കി ആ രീതിയിൽ മാത്രമേ ഞങ്ങൾ പ്രവർത്തിക്കുകയുള്ളൂ. നിങ്ങൾക്കിഷ്ടമില്ലാത്ത ഒരു കാര്യവും ഞങ്ങൾ ചെയ്യുകയില്ല."

"വളരെ സന്തോഷം. പറയൂ!"

"ഞങ്ങൾ ഇത്ര ദൂരം വന്നത് കുടകിലെ ജനങ്ങളുടെ ക്ഷേമത്തിനായാണ്. നിങ്ങൾ ആവശ്യപ്പെട്ടാൽ മുന്നോട്ടു വരും. സിംഹാസനത്തിന് അടുത്ത അവകാശി ആരായിരിക്കണമെന്ന കാര്യത്തിൽ നിങ്ങൾക്ക് ഉപദേശം നൽകാം. പുതിയ രാജാവ് അധികാരമേറ്റെടുത്ത് ഈ ഇടപാടു ശുഭമായി പര്യവസാനിച്ച ശേഷം നിങ്ങളുടെ അനുവാദം വാങ്ങി സുഹൃത്തുക്കളായി ഞങ്ങളുടെ സ്ഥലത്തേക്കു തിരിച്ചു പോകും."

"ഇതിനായി നിങ്ങൾ മടക്കേറിയിലേക്കു വരണമെന്നാണോ പറയുന്നത്?"

"നിങ്ങൾക്കിഷ്ടമില്ലെങ്കിൽ ഞങ്ങൾ വരുകയില്ല. വേണ്ട ഏർപ്പാടുകൾ ചെയ്തിട്ടു വന്നറിയിക്കുക. ഞങ്ങൾ ഇവിടുന്നു തന്നെ തിരിച്ചു പോകാം."

"നല്ലത്. അല്പം ആലോചിച്ച ശേഷം, ഒരു നാഴികയ്ക്കുള്ളിൽ, ഞങ്ങളുടെ തീരുമാനമറിയിക്കാം."

"അടുത്ത സിംഹാസനാധികാരി ആരാണെന്ന കാര്യത്തിൽ നിങ്ങളുടെ മനസ്സിലുള്ള ആളുകളോടൊപ്പം കുറഞ്ഞത് മൂന്നുപേരെക്കൂടി, ഇല്ലെങ്കിൽ രണ്ടുപേരെക്കൂടിയെങ്കിലും നിശ്ചയമായും പരിഗണിക്കണം."

"ആരൊക്കെയാണവർ?"

"റാണിയും റാണിയുടെ മകളും നിശ്ചയമായും നിങ്ങളുടെ പരിഗണനയിൽ വരുന്നവരാണ്. രാജാവിൻെറ അനുജത്തിയാണ് മൂന്നാമത്തെ ആൾ. ഇതു നിങ്ങൾ സമ്മതിക്കുമോ ഇല്ലയോ എന്ന അർത്ഥത്തിലാണ് കുറഞ്ഞത് എന്നു പറഞ്ഞത്. നിങ്ങൾക്ക് ആലോചനയില്ലാത്ത രണ്ടുപേരിൽ ഒരാൾ വല്യച്ഛൻെറ മകനാണ്. മറ്റെയാൾ രാജാവിൻെറ നേരെ മൂത്തസഹോദരനും"

"രാജാവിൻെറ വല്യച്ഛൻെറ മകനും, നേരെ ജ്യേഷ്ഠനും?"

"രാജാവിൻെറ വല്യച്ഛൻ അപ്പാജി എന്ന ഒരാൾ ഉള്ളതായി താങ്കൾക്കറിയാമായിരിക്കും."

"രാജാവിൻെറ വല്യച്ഛൻ അപ്പാജി മരിച്ചിട്ട് മുപ്പതു വർഷമായെന്നാണ് പലരും പറയുന്നത്."

"ശരിയായിരിക്കാം. ഒരാൾ അപ്പാജിയാണെന്നു പറഞ്ഞുകൊണ്ട് വന്നിട്ടുണ്ട്. ഞങ്ങളുടെ കൂടെയുണ്ട്."

"ഇവിടെ?"

"ഇല്ല. അരകലഗൂഡിനുപോയ സൈന്യവിഭാഗത്തിൻെറ കൂടെയുണ്ട്. താങ്കൾ അപേക്ഷിച്ചാൽ ഞങ്ങൾ അദ്ദേഹത്തെ മടക്കേറിയിലേക്കു വിളിപ്പിക്കാം."

"അദ്ദേഹത്തിൻെറ മകൻെറ കാര്യമാണോ താങ്കൾ പറയുന്നത്?"

"അതെ."

"മകൻ ഇവിടെയുണ്ടോ?"

"ഇല്ല. മടക്കേറിയിൽ വച്ചു നിങ്ങളെ കാണും."

"വേറൊരാൾ രാജാവിൻെറ നേരെ ജ്യേഷ്ഠൻ?"

"അതെ."

"ഇതു ഞങ്ങൾക്കു പുതിയ ഒരു വാർത്തയാണ്. രാജാവിൻെറ കൂടെ ജനിച്ച ആ അനുജത്തിയൊഴികെ ആരുടെയും കാര്യം ഞങ്ങൾ കേട്ടിട്ടില്ല."

"ഒരു ജ്യേഷ്ഠൻ ഉണ്ട് എന്ന് ഞങ്ങൾക്ക് എഴുത്തുകൾ വന്നിട്ടുണ്ട്, ഇതെപ്പറ്റിയുള്ള എല്ലാ കടലാസുകളും ഞങ്ങൾ കൊണ്ടു വന്നിട്ടുണ്ട്. വേണമെന്നു കണ്ടാൽ താങ്കൾ ആവശ്യപ്പെടുന്ന പക്ഷം താങ്കളെ കാണിക്കുന്നതാണ്."

"നല്ലത്. ഇത്രയൊക്കെ കൂടിയാലോചന നടത്തണമെങ്കിൽ താങ്കൾ മടക്കേറിയിലേക്കു വരുന്നതാണു നല്ലത്."

"നിങ്ങളുടെ ഇഷ്ടം. വരൂ! എന്നു പറഞ്ഞാൽ ഞങ്ങൾക്കു വരാൻ വിരോധമില്ല."

"ഇതുമാത്രം ശ്രദ്ധിക്കണം. ഞങ്ങൾ വിളിക്കുന്നു, നിങ്ങൾ വരുന്നു. ജോലി തീർന്നു, തിരിച്ചു പോകണമെന്നു ഞങ്ങളുടെ ആളുകൾ പറയുമ്പോൾ യാത്ര തിരിക്കണം. സൗഹൃദം നിലനില്ക്കണം."

"നിങ്ങളുടെ സ്നേഹത്തെക്കാൾ വലുതായി ഞങ്ങൾക്കൊന്നും തന്നെയില്ല. ഞങ്ങൾ കുടകിലെ ജനങ്ങളുടെ സുഹൃത്തുക്കളായി വരുന്നു. സേവകരായി വരുന്നു. അവർ സുഖമായി ജീവിക്കുന്നു എന്നു തീർച്ചയായാലുടൻ ഞങ്ങൾ കല്പന വാങ്ങി ഞങ്ങളുടെ പാട്ടിനു തിരിച്ചുപോകും."

"ശരി. വേറൊന്നുമില്ലല്ലോ?"

"ഇല്ലെന്നാണു കാണുന്നത്. നമ്മുടെ ഈ സമ്മതത്തിൻെറ ചുരുക്കം ഇംഗ്ലീഷിലും കന്നഡയിലും പതുപ്പത്തു വാചകങ്ങളിൽ എഴുതി അയയ്ക്കാം. ഇംഗ്ലീഷ് വാചകങ്ങൾ ശരിതന്നെയാണോ എന്ന് ദ്വിഭാഷി സത്യം ചെയ്യും. ഇംഗ്ലീഷ് സമ്മതിച്ച് ഞാനും കന്നഡ സമ്മതിച്ചു നിങ്ങളും അതിൽ ഒപ്പുവെയ്ക്കണം. അതിൻെറ ഒരു പ്രതി ഞങ്ങളുടെ കൈയിലും ഒന്നു നിങ്ങളുടെ കൈയിലുമിരിക്കും. "

"വേണമെങ്കിൽ അങ്ങനെ ചെയ്യാം".

"രാജ്യഭരണം സംബന്ധിച്ച കാര്യങ്ങളിൽ ഇതു പതിവാണ്. 'എവിടെയോ ആരോ എന്തൊക്കെയൊ പറഞ്ഞു'എന്നു പിന്നീടു പറയാവുന്നതുകൊണ്ട് ഇത് എഴുതി സൂക്ഷിക്കുകയാണ് ഞങ്ങളുടെ പതിവ്."

"വാക്ക് വെറും പറച്ചിൽ എന്നു പറയുന്നവർ എഴുത്ത് വെറും മഷിയാണെന്നു പറയില്ലേ?വിരോധമൊന്നുമില്ല. അങ്ങനെ ചെയ്യൂ! "

## 152

കേണൽ ഫ്രേസർ വളരെ ബുദ്ധിശാലിയാണ്. സൈന്യാധികാരത്തിൽ മാത്രമല്ല ജനങ്ങളോടു പെരുമാറുന്നതിലും ഭരണം നടത്തുന്നതിൽ കൂടിയും അയാൾ പരിചയ സമ്പന്നനും നിപുണനുമായിരുന്നു. താനും ബോപ്പണ്ണനും തമ്മിലുള്ള സന്ധിയുടെ പ്രധാന വിവരങ്ങളെപ്പറ്റി അയാൾ അപ്പപ്പോൾ ഇംഗ്ലീഷിൽ ചില വാക്യങ്ങളെഴുതിയെടുത്തിരുന്നു. ദ്വിഭാഷിയോട് അതു കന്നഡയിലേക്കു പരിഭാഷപ്പെടുത്തുവാൻ ആവശ്യപ്പെട്ടു. ദ്വിഭാഷിയുടെ കന്നഡ വിവർത്തനം ബോപ്പണ്ണന് അയച്ചുകൊടുത്ത് നമ്മുടെ സന്ധിവിവരങ്ങൾ ഇതിൽ ശരിയായി വന്നിട്ടുണ്ടോ എന്ന് അറിയിക്കണമെന്ന് അഭ്യർഥിച്ചു

വിവരങ്ങൾ ശരിതന്നെയായിരുന്നു. ബോപ്പണ്ണൻ സമ്മതം അറിയിച്ചുകൊണ്ട് കരടുപത്രം തിരിച്ചയച്ചുകൊടുത്തു.

ഫ്രേസർ, ദ്വിഭാഷിയോട് അതിൻെറ രണ്ടു പ്രതി തയ്യാറാക്കുവാൻ ആവശ്യപ്പെട്ടു. ഫ്രേസർ ഉച്ചയ്ക്ക് ബോപ്പണ്ണൻെറ താമസസ്ഥലത്തേക്ക് വരുന്നുണ്ടെന്നും, അപ്പോൾ സന്ധിവിവരങ്ങളടങ്ങിയ കടലാസും കൊണ്ടുവരുമെന്നും, രണ്ടുപേരും ഒരുമിച്ച് ഒപ്പുവെയ്ക്കാമെന്നും ബോപ്പണ്ണനെ അറിയിച്ചു.

വൈകിട്ട് അയാൾ ബോപ്പണ്ണന്റെ സമീപം വന്നു. ബോപ്പണ്ണൻ അയാളെ ആദരപൂർവം സ്വീകരിച്ചു. ആദ്യം ഇരിക്കാൻ അപേക്ഷിച്ചിട്ട് പിന്നീടു ബോപ്പണ്ണനും ഇരുന്നു. കുടക് ഇംഗ്ലീഷുകാരെക്കാൾ ആതിഥ്യത്തിന്റെ കാര്യത്തിൽ താഴെയല്ല എന്നു കാണിക്കുന്ന വിധത്തിൽ പെരുമാറി. സമ്മതപത്രം ദ്വിഭാഷിമാരെക്കൊണ്ട് വായിപ്പിച്ച് രണ്ടുപേരും അതിൽ ഒപ്പു വച്ചു. ഫ്രേസർ ഒരു പ്രതി ബോപ്പണ്ണന്റെ കൈയിൽ കൊടുത്തു. രണ്ടാമത്തെ പ്രതി ബോപ്പണ്ണന്റെ കൈയിൽ നിന്നു വാങ്ങി സൂക്ഷിച്ചു. ഇങ്ങനെ അവർ തമ്മിലുള്ള കരാർ രൂപം കൊണ്ടു.

പ്രധാന കാര്യങ്ങളൊക്കെ കഴിഞ്ഞതിനുശേഷം ഫ്രേസർ ബോപ്പണ്ണനുമായി അല്പം കുശലം പറയാനിരുന്നു. "മൈസൂർ വളരെ സുന്ദരമായ പ്രദേശമാണ്. കടന്നു വന്നത് അതിസുന്ദരമായ പ്രദേശങ്ങളിൽ കൂടിയാണ്. കാവേരി കണ്ണിന് ആനന്ദകരമാണ്. കുടക് സുന്ദരമായ ഭൂവിഭാഗമാണ്. കുടകർ ധീരരാണ്, സ്വാതന്ത്ര്യ പ്രേമികളാണ്. നയകുശലൻമാരാണെന്നാണു കേൾക്കുന്നത്"എന്നു തുടങ്ങി പല കാര്യങ്ങളും അയാൾ പറഞ്ഞു. ബോപ്പണ്ണൻ ഒരു വായാടിയല്ല. എന്നാൽ ഇംഗ്ലീഷുകാരുടെ ഇടയിൽ ഇതൊരു പതിവാണെന്ന് അയാൾക്കറിയാം. അതുകൊണ്ട് അയാൾ പറഞ്ഞ കാര്യങ്ങളെല്ലാം വിനയത്തോടെ കേട്ട് നാലു വാക്കിന് ഒരു വാക്ക് എന്ന രീതിയിൽ ഉത്തരം നൽകി.

## 153

ഇവർ ഇങ്ങനെ സംസാരിച്ചുകൊണ്ടിരുന്നപ്പോൾ പുറത്ത് ലക്ഷ്മീനാരായണയ്യന്റെ ശബ്ദം കേട്ടു. ബോപ്പണ്ണൻ ആ ശബ്ദം ശ്രദ്ധിച്ചു. അതു ലക്ഷ്മീനാരായണയ്യന്റെ ശബ്ദമാണെന്നു തീർച്ചയായപ്പോൾ ഫ്രേസറോട് "അല്പ നേരത്തേക്കു ക്ഷമിക്കണം. കൂടെയുള്ള മന്ത്രി വന്നിട്ടുണ്ട്. അദ്ദേഹത്തെ സ്വീകരിക്കണം" എന്നു പറഞ്ഞ് വാതിൽക്കലേക്കു പോയി.

ലക്ഷ്മീനാരായണയ്യർ അപ്പോൾ കുശാലനഗരത്തിലെത്തി ബോപ്പണ്ണന്റെ കൂടാരത്തിലേക്കു വന്നതേയുള്ളൂ. ബോപ്പണ്ണനെ കാണണമെന്നയാൾ പറഞ്ഞപ്പോൾ ബോപ്പണ്ണന്റെ പരിചാരകൻ "ഇംഗ്ലീഷ് കേണൽ വന്നിട്ടുണ്ട്. മന്ത്രി അദ്ദേഹവുമായി സംസാരിച്ചുകൊണ്ടിരിക്കുകയാണ്" എന്നു പറഞ്ഞു.

ഇംഗ്ലീഷ് കേണൽ ബോപ്പണ്ണന്റെ കൂടാരത്തിൽ വരുന്നിടത്തോളം സംഭവങ്ങൾ പുരോഗമിച്ചു എന്ന് ലക്ഷ്മീനാരായണയ്യന് സങ്ക

ല്പം പോലും ഉണ്ടായിരുന്നില്ല. ഇക്കാര്യമറിഞ്ഞ് അയാളുടെ ഹൃദയം പടഹമടിച്ചു. രാജാവിന്റെ സന്ദേശം നിഷ്പ്രയോജനമായെന്ന് അയാൾക്കു തോന്നി.

ലക്ഷ്മീനാരായണയ്യരെ കണ്ടപ്പോൾ ബോപ്പണ്ണൻ "നമസ്കാരം അയ്യനവരേ! "എന്നു പറഞ്ഞു. അയാളുടെ സമീപം വന്ന് ബോപ്പണ്ണൻ അറിയിച്ചു "കേണൽ സായിപ്പു വന്നിട്ടുണ്ട്. അദ്ദേഹത്തെ കാണാം."

"അതിനുമുമ്പ് നമുക്കു തമ്മിൽ ചില കാര്യങ്ങൾ സംസാരിക്കരുതോ ബോപ്പണ്ണാ?"

"അങ്ങനെയാണെങ്കിൽ ഇദ്ദേഹത്തെ പറഞ്ഞയയ്ക്കട്ടേ?"

"അയയ്ക്കുക. നമ്മുടെ സംഭാഷണം കഴിഞ്ഞ് ആവശ്യമെന്നുകണ്ടാൽ നമുക്കുതന്നെ അദ്ദേഹത്തിന്റെ സമീപത്തേക്കു പോകാം."

"ശരി. അദ്ദേഹത്തെ അയച്ചിട്ടുവരാം."

ഇപ്രകാരം പറഞ്ഞ് ബോപ്പണ്ണൻ ഫ്രേസറുടെ അടുത്തുപോയി "താങ്കൾ ഞങ്ങൾക്ക് അല്പം സമയം തരണം. ഞങ്ങൾ താങ്കളുടെ കൂടാരത്തിൽ വന്നു കണ്ടുകൊള്ളാം" എന്നു പറഞ്ഞ് വീണ്ടും ലക്ഷ്മീനാരായണയ്യന്റെ സമീപത്തു വന്നു. ഫ്രേസർ തന്റെ കൂടാരത്തിലേക്കുപോയി.

## 154

"ഇവിടെ വരുമെന്നു വിചാരിച്ചില്ല" ബോപ്പണ്ണൻ പറഞ്ഞു. ലക്ഷ്മീനാരായണയ്യർ നടന്ന സംഗതികളെല്ലാം വിവരിച്ചു. ബോപ്പണ്ണൻ,എല്ലാം കേട്ടശേഷം പറഞ്ഞു "താങ്കൾ എന്നെ ശിലാഹൃദയൻ എന്നു പറയേണ്ട. റാണിയുടെ കാര്യത്തിൽ എനിക്കു സങ്കടമുണ്ട്. എന്നാൽ രാജാവ് പറയുന്ന കാര്യം ഞാൻ സമ്മതിക്കുകയില്ല".

"രാജാവിന്റെ കാര്യത്തിൽ താങ്കൾക്കുള്ളത്ര കോപം തന്നെ എനിക്കുമുണ്ടു ബോപ്പണ്ണാ!എന്നാൽ അക്കാര്യം ഇപ്പോൾ കഴിഞ്ഞില്ലേ? രാജാവു സിംഹാസനം ഉപേക്ഷിക്കാം എന്നു പറഞ്ഞിട്ടുണ്ട്. മകൾ സിംഹാസനത്തിന് അവകാശിയാകട്ടെ എന്നും, അക്കാര്യം നാം സമ്മതിച്ച് വെള്ളക്കാരെ തിരിച്ചയയ്ക്കണമെന്നും പറഞ്ഞു. ഇങ്ങനെ ചെയ്താൽ മംഗളകരമായി കലാശിക്കില്ലേ?"

"സിംഹാസനം ഒഴിയുന്നത് ഇദ്ദേഹമാണ്. പക്ഷേ മകൾക്കു കൊടുക്കുന്നത് ഇദ്ദേഹമല്ല. ഈ നാട്ടുകാരെല്ലാം സമ്മതിച്ചിട്ടല്ലേ ഇക്കാര്യം നടത്തേണ്ടത്?"

"അതു ശരിയാണ്".

"നോക്കൂ അയ്യനവരേ!കഴിഞ്ഞവർഷം ഇദ്ദേഹമിതു പറഞ്ഞിരുന്നെങ്കിൽ ഞാൻ സമ്മതിക്കുമായിരുന്നു. എങ്കിൽ ഇദ്ദേഹം ഇപ്പോഴും പേരിനെങ്കിലും രാജാവായിരിക്കുമായിരുന്നു. ഇപ്പോൾ എന്താണു കഥ?"

"അദ്ദേഹം പറഞ്ഞതുകൊണ്ടല്ല. നമുക്കു വേണമെന്നു കരുതിയെങ്കിലും ഇതു ചെയ്യരുതോ?"

"ഒരു വിരോധവുമില്ല. എന്നാൽ ഇതു രാജാവിൻെറ കല്പനയാണെന്നു പറയരുത്. രാജാവായിരുന്ന ആൾ സിംഹാസനത്തിൽ നിന്നിറങ്ങി. ഇനി ആരാണു രാജാവ്, കുടകും രാജാവും തമ്മിലുള്ള ബന്ധമെന്താണ് തുടങ്ങിയ കാര്യങ്ങൾ തീരുമാനിക്കുന്നതിൽ രാജാവിന് പങ്കില്ല. ഇക്കാര്യം അദ്ദേഹം മനസ്സിൽ നിന്ന് ഉപേക്ഷിക്കണം."

"രാജാവിൻെറ തീരുമാനം താങ്കളെ അറിയിച്ചിട്ട് വെള്ളക്കാരുമായി സംസാരിച്ച് അവരെ തിരിച്ചയയ്ക്കുവാൻ രാജാവു പറഞ്ഞു. അദ്ദേഹത്തിൻെറ തീരുമാനം നമുക്കുവേണ്ടെന്നു താങ്കൾ പറയുന്നു."

"എന്താണ് അയ്യനവരേ?ഒരിക്കൽ കൂടി പറയൂ. രാജാവിൻെറ തീരുമാനം താങ്കളെ അറിയിച്ചപ്പോൾ എന്നെ അറിയിച്ചശേഷം വെള്ളക്കാരെ അറിയിക്കാൻ പറഞ്ഞോ?"

ലക്ഷ്മീനാരായണയ്യർ ഉത്തരമൊന്നും പറഞ്ഞില്ല. ബോപ്പണ്ണൻെറ മുഖത്തുനോക്കിക്കൊണ്ടിരുന്നു.

"എന്നെ അറിയിക്കണമെന്നു രാജാവു പറഞ്ഞില്ല. അദ്ദേഹത്തെ രക്ഷിക്കാൻ വേണ്ടി താങ്കൾ ഇക്കാര്യം പറയുകയാണ്."

"താങ്കളെ അറിയിക്കണമെന്നു പ്രത്യേകിച്ചു പറഞ്ഞില്ല. എന്നാൽ അർഥമാക്കിയത് അതാണ്".

"നോക്കൂ അയ്യനവരേ!താങ്കളുടെയും എൻെറയും മനസ്സ് ഒന്നാണ്. പക്ഷേ നമ്മുടെ കണക്കുകൂട്ടലുകൾ ഒന്നല്ല. താങ്കൾ ധരിച്ചിരിക്കുന്നത് കുടകു രാജാവിൻേറതാണെന്നാണ്. ഞാൻ പറയുന്നത് കുടകു നമ്മുടേതാണെന്നാണ്. ബഹുമാനത്തോടെ നിങ്ങളെപ്പോലുള്ളവർ പറയുന്നത് വിശ്വസിച്ചുകൊണ്ട് രാജാവു കുടകു സ്വന്തമാണെന്നു കരുതി കളിച്ചു. ആ കളി ഇന്നു തീർന്നു. രാജാവായിരുന്ന ആൾ അർഥം വെച്ചോ അല്ലാതെയോ ബോപ്പണ്ണനോട് പറയു

വാൻ ആവശ്യപ്പെടേണ്ടതില്ല. ഇദ്ദേഹം പറയാത്തതുകൊണ്ട് ഞാൻ നമ്മുടെ ജനങ്ങളുടെ ഭാവി നോക്കാതിരിക്കുകയില്ല."

ബോപ്പണ്ണൻ സാധാരണ ഒറ്റശ്വാസത്തിൽ ഇത്രയും പറയുന്ന ആളല്ല. ഇതേപ്പറ്റി ചർച്ച തുടരുന്നതുകൊണ്ട് പ്രയോജനമില്ലെന്നു ലക്ഷ്മീനാരായണയ്യനു തോന്നി. അയാൾ ഒന്നും മിണ്ടാതിരുന്നു.

## 155

സംഭാഷണം ഇവിടെ അവസാനിപ്പിച്ച് ഇവർ രണ്ടുപേരും കേണ ലിൻെറ താമസസ്ഥലത്തേക്കു പോയി. പോകുന്ന വഴിയിൽ ബോപ്പണ്ണൻ ലക്ഷ്മീനാരായണയ്യരോടു പറഞ്ഞു"അപ്പാജിയുടെ മകൻ ഈ സായിപ്പിനെ കണ്ടത്രേ!അപ്പാജി അരകലഗൂഡിലേക്കു ള്ള വഴിക്കു വരുന്ന സൈന്യവിഭാഗത്തോടൊപ്പമുണ്ടത്രേ". ലക്ഷ് മീനാരായണയ്യർ "സന്തോഷം. എന്നാൽ ഇവരെ ജനങ്ങൾ അംഗീക രിക്കുന്ന കാര്യം വളരെ പ്രയാസമാണ്. മുപ്പതുവർഷക്കാലം പുറ ത്തു നിന്ന ആളിനെ അറിയാവുന്നവർ വളരെ ചുരുക്കമായിരിക്കും. ഇനിയും ഇവർ വേണമെന്നു പറയുന്നത് ആരാണ്?" എന്നു പറ ഞ്ഞു.

ബോപ്പണ്ണൻ:"നമ്മുടെ രാജാവിന് നേരെ മൂത്ത ഒരു ജ്യേഷ്ഠ നുണ്ടെന്ന് ആരോ കമ്പനിസർക്കാരിന് എഴുതിയിട്ടുണ്ടത്രേ. അദ്ദേ ഹത്തെ കാണിക്കാമെന്നു പറഞ്ഞു."

"നമുക്ക് അറിയാവുന്ന ആരും ഇല്ല. ആരെങ്കിലും അങ്ങനെ ഒരു ത്തനെ സൃഷ്ടിച്ചുകൊണ്ടു വരുന്നെങ്കിൽ വരട്ടെ, കാണാം.!"

"ഞാൻ സായിപ്പിനോട് അങ്ങനെതന്നെയാണു പറഞ്ഞത്."

അവർ ഫ്രേസർ സായിപ്പിൻെറ കൂടാരത്തിൽ എത്തി. ബോപ്പ ണ്ണൻ സായിപ്പിന് ലക്ഷ്മീനാരായണയ്യരെ പരിചയപ്പെടുത്തിക്കൊ ടുത്തു. ഫ്രേസർ എഴുന്നേറ്റു നിന്ന് ലക്ഷ്മീനാരായണയ്യരെ വന്ദിച്ചു കൊണ്ട് ഇരിക്കുവാൻ അപേക്ഷിച്ചു.

എല്ലാവരും ഇരുന്നു. കുശലപ്രശ്നങ്ങൾ നടന്നു.. "അയ്യനവർ കരാർ പത്രം വായിക്കണം" എന്നു പറഞ്ഞുകൊണ്ട് കരാറിൻെറ പ്രതി അദ്ദേഹത്തിൻെറ കൈയിൽ കൊടുത്തു. ലക്ഷ്മീനാരായണ യ്യർ കരാർ വായിച്ചു. "ഇനി ഒന്നും ചെയ്യാനില്ല, അല്ലേ?"എന്നു ചോ ദിച്ചു.

ബോപ്പണ്ണൻ : "കരാർ ശരിയാണെന്നു താങ്കൾക്കു തോന്നുന്നി ല്ലേ?"

"ഒരു കാര്യം മനസ്സിലാകുന്നില്ല ബോപ്പണ്ണാ!"

"ഏതു കാര്യം?"

"ഇനി രാജാവ് എന്തു ചെയ്യണമെന്നത്."

"ഒന്നും ചെയ്യേണ്ടതില്ല. വെറുതെ വരണം. നാം പറയുന്നതു പോലെ ചെയ്യണം."

"രാജാവു വരുമോ ബോപ്പണ്ണാ?"

"വരേണ്ട. നമ്മൾ പിടിച്ചുകൊണ്ടു വരും".

"നമ്മുടെ ആളുകൾ പോകുമോ?"

"പോയാൽ മാന്യത. ഇല്ലെങ്കിൽ വിദേശികളെ അയയ്ക്കാം."

"ഇങ്ങനെ ശിലാഹൃദയനായാലെങ്ങനെയാണു ബോപ്പണ്ണാ?"

"ഞാൻ നേരത്തെതന്നെ പറഞ്ഞു, നമ്മുടെ രണ്ടുപേരുടെയും മനസ്സൊന്നാണ്, കണക്കുകൂട്ടൽ ഒന്നല്ല എന്ന്. ഞാൻ ചെയ്യുന്നതു തെറ്റാണെന്നു കണ്ടാൽ അതു തെറ്റാണെന്നു പറയുക. ആലോചിക്കാം. അങ്ങനെയാണെങ്കിൽ തിരുത്താം. അല്ലെങ്കിൽ എനിക്കു ശരിയെന്നു കണ്ടതു ചെയ്യും. താങ്കൾ അക്കാര്യം സമ്മതിച്ച് മറന്നേക്കണം. എന്നോടു ദേഷ്യപ്പെടരുത്."

ലക്ഷ്മീനാരായണയ്യർ നിസ്സഹായനായിരുന്നു. അയാൾ പറഞ്ഞു "കുടകു നിങ്ങളുടേതാണു ബോപ്പണ്ണാ!അതിനെ വിദേശികളുടെ കൈയിൽ കൊടുക്കാം."

## 156

ലക്ഷ്മീനാരായണയ്യന് തന്റെ നിയോഗം നിഷ്ഫലമായെന്നും ഇനി രാജാവിനോട് ഒന്നും പറയേണ്ടതില്ലെന്നും തോന്നി. അയാൾ ബോപ്പണ്ണന്റെ സമ്മതം വാങ്ങി മടക്കേറിയിലേക്കു തിരിച്ചു. ഉടൻ തന്നെ റാണിക്കും രാജാവിനും തന്നാൽ ചെയ്യാവുന്നതായി യാതൊന്നും ഇല്ല എന്ന് ഒരു സേവകനെ വിട്ട് അറിയിച്ചു. ലക്ഷ്മീനാരായണയ്യർ തന്റെ സമീപം വരാതിരുന്നതുകൊണ്ട് അയാൾക്കു തന്നെ കാണാനിഷ്ടമില്ല എന്നു കരുതി റാണി കാര്യം അവിടെത്തന്നെ ഉപേക്ഷിച്ചു. ലക്ഷ്മീനാരായണയ്യർ പറഞ്ഞയച്ചകാര്യം ബസവനിൽനിന്നറിഞ്ഞപ്പോൾ രാജാവ് "എന്തായെന്ന് നേരിട്ടുവന്ന് അറിയിക്കാതെ, ആളെ പറഞ്ഞയച്ചല്ലോ നിന്റെ ബ്രാഹ്മണൻ" എന്നു കോപിച്ച് ബഹളമുണ്ടാക്കി.

ലക്ഷ്മീനാരായണയ്യർ തിരിച്ചുപോന്നതിന്റെ അടുത്ത ദിവസം കേണൽ ഫ്രേസർ തന്റെ ഒരു ദളത്തെ കുശാലനഗരത്തിലെത്തിച്ചു. അന്നുച്ചയ്ക്ക് അയാളുടെ ദളത്തെ ബോപ്പണ്ണന്റെ ദളവുമായി ചേർത്ത് മടക്കേറിയിലേക്കു യാത്രയായി. അന്നു സന്ധ്യയ്ക്കു പകുതി വഴി പൂർത്തിയാക്കി, അടുത്തദിവസം രാവിലെ യാത്ര തുടർന്ന് മധ്യാഹ്നമായപ്പോഴേക്ക് മടക്കേറിയിലെത്തി.

ബോപ്പണ്ണൻ നേരത്തെതന്നെ സേവകരെ പറഞ്ഞയച്ച് ഈ യാത്രയ്ക്കു വേണ്ട സൗകര്യങ്ങളേർപ്പെടുത്തി. ഗ്രാമീണർ അവിടവിടെ ഇവരെ നിർത്തി സ്വാഗതമർപ്പിച്ചശേഷം മുന്നോട്ടയച്ചു. ഈ ജനങ്ങളുടെ വേഷഭൂഷകളും ആദരവിനയങ്ങളും വാദ്യകോലാഹലങ്ങളും സന്തോഷവും കണ്ട് കേണൽ ഫ്രേസർ ഈ ജനങ്ങളെ കഷ്ടമായി ഭരിക്കരുത് എന്നു വിചാരിച്ചു.

കുടകിലെ പ്രമാണിമാർ ഉത്തയ്യതക്കന്റെ നേതൃത്വത്തിലും പട്ടണത്തിലെ കച്ചവടക്കാർ ചിക്കണ്ണശെട്ടിയുടെ നേതൃത്വത്തിലും നാട്ടിലെ മറ്റു പ്രമുഖരൊന്നിച്ച് മടക്കേറിയിൽ ഇവരെ സ്വാഗതം ചെയ്തു. കേണൽ ഫ്രേസർ ബോപ്പണ്ണന്റെ അനുമതി വാങ്ങി ദ്വിഭാഷിയുടെ സഹായത്തോടെ അവരോട് ഏതാനും വാക്കുകൾ സംസാരിച്ചു. "ഞങ്ങൾ നിങ്ങളുടെ സ്നേഹിതരായി വന്നിരിക്കുകയാണ്. നിങ്ങളുടെ ആതിഥ്യത്തിന് അപേക്ഷിക്കുകയാണ്. ഞങ്ങളെ തീരെ കടക്കാരാക്കി മാറ്റേണ്ട എന്നതുകൊണ്ട് ഞങ്ങളുടെ സേവനം സമർപ്പിക്കുകയാണ്. നിങ്ങൾ അതു സ്വീകരിക്കണമെന്ന് അപേക്ഷിക്കുന്നു. കുടകിലെ ജനങ്ങൾ സുഖമായിരിക്കണം. അവരുടെ ഇഷ്ടം നടക്കണം. അതിനു ഞങ്ങളുടെ സഹായം വേണമെന്നാണ് ഞങ്ങളുടെ വിശ്വാസം. ഈ അപേക്ഷ നിങ്ങളുടെ നായകനായ ശ്രീ ബോപ്പണ്ണനവർകൾ സമ്മതിച്ചിട്ടുണ്ട്. അദ്ദേഹം ഞങ്ങളെ വിളിച്ചുകൊണ്ടു വന്നു. സ്വാഗതം കൊണ്ടു നിങ്ങളും നിങ്ങളുടെ സമ്മതം അറിയിച്ചു. ഈ സ്വാഗതത്തിന് ഞങ്ങൾ വന്ദനങ്ങളർപ്പിക്കുന്നു."

അവിടെ കൂടിയിരുന്ന ജനങ്ങളെല്ലാം ആർത്തുവിളിച്ച് സന്തോഷം സൂചിപ്പിച്ചു. ഫ്രേസർ ബോപ്പണ്ണനോടൊപ്പം, തനിക്കായി ഏർപ്പെടുത്തിയിരുന്ന വസതിയിലേക്കു പോയി.

ഉച്ചയ്ക്ക് അയാൾ ബോപ്പണ്ണന്റെ താമസസ്ഥലത്തു വന്നു. ബോപ്പണ്ണനെയും വിളിച്ചുകൊണ്ട് തന്റെ വസതിയിലേക്കുപോയി. രണ്ടുപേരും കൂടി അവിടെയിരുന്ന് ഭാവികാര്യങ്ങളെപ്പറ്റി ആലോചിച്ചു.

സംഭാഷണം തുടങ്ങുന്നതിനു മുമ്പ് ബോപ്പണ്ണൻ ലക്ഷ്മീനാരായണയ്യന് ആളയച്ച് അദ്ദേഹം കൂടി ചർച്ചയിൽ പങ്കെടുക്കണമെന്നറിയിച്ചു. ലക്ഷ്മീനാരായണയ്യർ "കുറെകഴിഞ്ഞുവരാം. ആലോചന നടക്കട്ടെ. ബോപ്പണ്ണന്റെ തീരുമാനം തന്നെയാണ് എന്റെയും തീരുമാനം എന്നറിയിക്കുക" എന്ന് മറുപടി നൽകി. രണ്ടു നാഴിക കഴിഞ്ഞ് ലക്ഷ്മീനാരായണയ്യർ അവിടെ എത്തി.

അപ്പോഴേക്കും അവർ കാര്യങ്ങളെപ്പറ്റി തീരുമാനമെടുത്തിരുന്നു. ഫ്രേസർ കമ്പനിസർക്കാരിന്റെ പ്രതിനിധിയായി ഒരു പ്രഖ്യാപനം പുറപ്പെടുവിക്കണം."കുടകിലെ രാജാവ് വീരരാജേന്ദ്രൻ രാജ്യഭരണം ശരിയായി നടത്താതെ ക്രൂരമായി പ്രവർത്തിച്ച്, പ്രജകളെ ഉപദ്രവിച്ച്, അനേകം കൊലകൾ നടത്തി, ഇംഗ്ലീഷുകാർ അയച്ച മധ്യസ്ഥരെ തടവിലാക്കി കമ്പനി സർക്കാരിനെ ധിക്കരിച്ചതുകൊണ്ട് അദ്ദേഹത്തെ ശിക്ഷിക്കുവാനായി ഞങ്ങൾക്കു സൈന്യസമേതം വരേണ്ടി വന്നു. രാജാവു പീഡിപ്പിച്ചവർ ഞങ്ങൾക്കു പരാതി തന്നു. അവരുടെ സങ്കടത്തെപ്പറ്റി ഈ സ്ഥലത്തുവെച്ചു തന്നെ അന്വേഷിക്കുകയാണു ഞങ്ങളുടെ ലക്ഷ്യം. ഞങ്ങൾ ഇവിടേക്കു വരുമ്പോൾ നിങ്ങളുടെ നേതാക്കൾ വീരരാജനെ സ്ഥാനഭ്രഷ്ടനാക്കി എന്നറിഞ്ഞു. ഇക്കാര്യത്തിൽ ഇനി ഞങ്ങൾ ചെയ്യേണ്ടതൊന്നുമില്ല. കുടകിലെ ജനങ്ങൾക്ക് പുതിയൊരു രാജാവിനെ കണ്ടുപിടിക്കേണ്ടി വന്നിരിക്കുന്നു. എന്തായാലും ഇവിടേക്കു വന്നതുകൊണ്ട് ഇക്കാര്യത്തിൽ ഞങ്ങൾ നിങ്ങളെ സഹായിക്കാം. ഈ സിംഹാസനത്തിന് അവകാശികളാണെന്ന് ചിലരിൽ നിന്ന് ഞങ്ങൾക്കു കത്തുകൾ കിട്ടിയിട്ടുണ്ട്. അക്കാര്യത്തെപ്പറ്റി വളരെ വിശദമായിത്തന്നെ നിങ്ങളുടെ നേതാക്കളുടെ സഭയിൽ അറിയിക്കുന്നുണ്ട്. കുടകിലെ ജനങ്ങൾ സുഖമായി കഴിയണം എന്നതു മാത്രമാണ് കമ്പനി സർക്കാരിന്റെ ഉദ്ദേശ്യം. ഇത് എങ്ങനെ നിർവഹിക്കണമെന്ന് കുടകിലെ ആളുകൾ തന്നെ നിശ്ചയിക്കേണ്ടതാണ്. ഇത് കമ്പനിസർക്കാരിന്റെ അപേക്ഷയാണ്." ഇതായിരുന്നു അതിന്റെ സാരാംശം.

ഇംഗ്ലീഷ് സൈന്യം വരുന്നു എന്നു കേട്ട് ഭയന്ന് നാൽക്കുനാട് അരമനയിലേക്കോടിയ വീരരാജനെ "കുടകിലെ ജനങ്ങൾ നിങ്ങളെ നിഷ്കാസനം ചെയ്തുകഴിഞ്ഞു. നിങ്ങൾ ഉടൻ തന്നെ ഇവിടെ ഹാജരാകണം "എന്നറിയിക്കാൻ കാര്യസ്ഥൻമാരെ അയയ്ക്കണം. കുടകുസേനയിലെ അമ്പതു പേരും ഇംഗ്ലീഷ് സേനയിലെ അമ്പത് അംഗങ്ങളും കൂടെ പോകണം. രാജാവു സമ്മതിച്ചാൽ അദ്ദേഹ

ത്തെ വിളിച്ചുകൊണ്ടു വരണം. ഇല്ലെങ്കിൽ യുദ്ധം ചെയ്തു പിടിച്ചു കൊണ്ടു വരണം.

റാണിക്കും രാജകുമാരിക്കും ഉറപ്പുകൊടുക്കണം. ഞങ്ങൾ യാതൊരുപദ്രവവും ചെയ്യുകയില്ല. വിചാരപ്പെടേണ്ടതില്ല എന്നാശ്വസിപ്പിക്കണം.

അടുത്തദിവസം രാവിലെ പ്രമാണിമാരുടെ സഭ ചേരണം. പുതിയ രാജാവിനെ തിരഞ്ഞെടുക്കുവാനുള്ള ചർച്ച നടത്തണം.

ഇത്രയും കാര്യങ്ങളാണ് ഉടൻ നിർവഹിക്കേണ്ടത്.

ഇവർ ഇത്രയും കാര്യങ്ങൾ ആലോചിച്ചുറപ്പിച്ച് കാര്യസ്ഥൻമാർ അവ രേഖപ്പെടുത്തുന്ന സമയത്ത് ലക്ഷ്മീനാരായണയ്യർ വന്നു. ഈ ക്രമങ്ങൾ തനിക്ക് സമ്മതമാണെന്നറിയിച്ചു.

ഇതിനെത്തുടർന്ന് ഒരു നാഴികയ്ക്കുള്ളിൽ കുടകുസേനയിലെ അമ്പതു പടയാളികളും ഇംഗ്ലീഷ് സേനയിലെ അമ്പതു പടയാളികളും ലഫ്റ്റനൻറ് കേണൽ ജാക്സൻെറ നേതൃത്വത്തിൽ നാൽക്കുനാട് അരമനയിലേക്കു പുറപ്പെട്ടു. കുതിരകൾക്കും പടയാളികൾക്കും വിഷമമുണ്ടാകരുതെന്നു കരുതി സാവധാനം യാത്രചെയ്ത്, രാത്രി വഴിയിൽ തങ്ങി, വെളുപ്പിനു മുമ്പെ വീണ്ടും യാത്രചെയ്ത് അടുത്ത പ്രഭാതം വിടർന്ന ശേഷം നാൽക്കുനാട് അരമനയിലെത്തി.

## 157

ഫ്രേസർ സായിപ്പിൻെറ പ്രഖ്യാപനത്തിൻെറ ഉള്ളടക്കം ജനങ്ങൾക്കു വളരെയേറെ ഇഷ്ടപ്പെട്ടു. ഓരോരുത്തരും അതിനെ അഭിനന്ദിച്ചു സംസാരിച്ചു. "ഈ കമ്പനി സർക്കാരിൻെറ ആൾക്കാർ എത്ര വലിയവരാണ് ! സൈന്യത്തെ കൊണ്ടുവന്നു. പേടിപ്പിച്ചാൽ പേടിക്കുന്നവരല്ല. എന്നാലും എത്ര ബഹുമാനത്തോടെ പെരുമാറുന്നു" എന്നായിരുന്നു ഇവരുടെയെല്ലാം സംസാരത്തിൻെറ സാരാംശം.

രാത്രി ഇങ്ങനെ കഴിഞ്ഞു. പ്രഭാതമായി. കുടകിലെ അധികാരികളും പേട്ടയിലെ വർത്തകപ്രമുഖരും, നാട്ടിലെ പ്രമാണിമാരും കൊട്ടാരവളപ്പിലെത്താൻ തുടങ്ങി. പത്തു നാഴിക പുലർന്നാൽ സഭ ആരംഭിക്കണം. കേണൽ സായിപ്പ് അതിന്നായി തയ്യാറെടുത്തു കൊണ്ടിരുന്നു.

ഒരു സേവകൻ വന്ന് അദ്ദേഹത്തോട് "ഏതോ സ്ത്രീ വന്ന് അങ്ങയെ കാണണമെന്ന് പറയുന്നു" എന്ന് അറിയിച്ചു. സായിപ്പ് "ഇരി

ക്കാൻ പറയൂ, ഞാൻ വരുന്നു"എന്നു പറഞ്ഞയച്ചു. കുറച്ചുകഴിഞ്ഞ് അദ്ദേഹം പുറത്തു വന്നു.

കാണാൻ വന്ന സ്ത്രീ ഭഗവതിയായിരുന്നു. അവർ എഴുന്നേറ്റുനിന്ന് കൈകൂപ്പി. ആ സമയത്ത് ദ്വിഭാഷി ഒരു മുറിയിൽ നിന്ന് പുറത്തു വന്ന് സായിപ്പിന്റെ അരികിൽ ഒരു വശത്തു നിന്നു. "എന്താണു പറയാനുള്ളത്? പറയൂ!" എന്ന് ഭഗവതിയോട് ആവശ്യപ്പെട്ടു.

ഭഗവതി: "എന്നെ ഇവിടുത്തെ ആളുകൾ ഭഗവതി എന്ന് വിളിക്കുന്നു. എനിക്കു കേണൽ സായിപ്പിനെ ഒരു കാര്യം അറിയിക്കാനുണ്ട്; അതറിയിക്കാനാണു വന്നത്".

ഫ്രേസർ: "വളരെ സന്തോഷം. പറയൂ!"

"ഞാൻ ആരാണെന്ന് താങ്കളെ അല്പം അറിയിക്കേണ്ടിയിരിക്കുന്നു. ബാംഗളൂരിലെ സായിപ്പവർകൾക്ക് ഇതിനകം ചില എഴുത്തുകൾ കിട്ടിയിട്ടുണ്ട്. ലിംഗരാജന്റെ മൂത്ത മകൻ ഒരാളുണ്ട്. കുടകിലെ സിംഹാസനത്തിന് ഇപ്പോഴത്തെ രാജാവിനെക്കാൾ അവകാശം അയാൾക്കാണ് എന്ന് ആ എഴുത്തുകളിൽ പറഞ്ഞിട്ടുണ്ട്."

"ശരിയാണ്."

"ആ എഴുത്തുകൾ അയച്ചത് ഞാനാണ്."

"അങ്ങനെയോ? സന്തോഷം. ഈ കാര്യങ്ങളെല്ലാം ഇപ്പോൾ നടക്കാനിരിക്കുന്ന സഭയിൽ ചർച്ചയ്ക്കു വരുന്നുണ്ട്. ഇത് നിങ്ങൾ അവിടെ പറയുക ."

"പറയാം. എന്നാൽ ഇക്കാര്യം എന്നെ പരിചയപ്പെടുത്തുന്നതിനുവേണ്ടി പറഞ്ഞതാണ്."

"ശരി ."

"നിങ്ങൾ രാജാവിനെ പിടിച്ചു കൊണ്ടു വരുന്നതിനായി സൈന്യത്തെ അയച്ചിട്ടുണ്ടല്ലോ. അവിടെ ചെയ്യേണ്ട കാര്യത്തെപ്പറ്റി ഒരു സൂചന തരണമെന്നു വിചാരിക്കുന്നു".

"തീർച്ചയായും തരണം."

"രാജാവ് സമ്മതിച്ച് സൈന്യത്തോടൊപ്പം വന്നാൽ നന്നായി. മിക്കവാറും വരില്ല, ശാഠ്യം പിടിക്കും. താങ്കളുടെ സൈന്യത്തിന് അരമനയിൽ കടന്നു ചെല്ലേണ്ടി വരും. അതിന് നിങ്ങൾ അയച്ച ആളുകൾ മതിയാവില്ല."

"നിങ്ങൾ വളരെ ബുദ്ധിമതിയാണെന്നു കാണുന്നു. ഇപ്പോൾ എത്ര ആളുകൾ പോയിട്ടുണ്ടെന്നാണറിഞ്ഞിട്ടുള്ളത്?"

"സുമാർ നൂറാളുകൾ. വീണ്ടുമൊരു നൂറാളുകൾ കൂടിയെങ്കിലും പോകേണ്ടത് അത്യാവശ്യമാണ്. എന്നാലും രാജാവിനെ എളുപ്പം കൈയിൽ കിട്ടില്ല. സ്വഭാവം കൊണ്ട് ആൾ ശാഠ്യക്കാരനാണ്. അരമനയിൽ നിന്ന് രക്ഷപ്പെട്ട് കാട്ടിലേക്കു പോയേക്കും; നിങ്ങൾക്ക് അലഞ്ഞുതിരിയേണ്ടിവരാം. ഇങ്ങനെ അദ്ദേഹം രക്ഷപ്പെടാതിരിക്കാൻ വേണ്ട ഏർപ്പാടു ചെയ്യണം."

"എന്തു ചെയ്യണമെന്നു പറയൂ, തീർച്ചയായും ചെയ്യാം.".

"നാല്ക്കുനാട് അരമനയിലെ ഒരു മുറിയിൽ നിന്ന് കാട്ടിലേക്കു പോകാൻ ഒരു തുരങ്കം ഉണ്ട്. ആക്രമണത്തെ ശക്തമായി നേരിടാൻ കഴിയില്ലെന്നു കണ്ടാൽ രാജാവ് ഈ തുരങ്കത്തിലൂടെ രക്ഷപ്പെട്ടു കടന്നേക്കാം. നിങ്ങൾ തുരങ്കത്തിൻെറ പുറവാതിലിന്നരികിൽ ആളുകളെ അയച്ച് അദ്ദേഹം അവിടെ വരികയാണെങ്കിൽ, പിടികൂടാൻ ഏർപ്പാടു ചെയ്യണം".

തുരങ്കത്തിൻെറ പുറവാതിൽ എവിടെയാണെന്ന് താങ്കളിപ്പോൾ പറഞ്ഞുതരുമല്ലോ?"

"ഓഹോ! നിലത്തു വരച്ചു കാണിച്ചുതരാം. താങ്കളുടെ ആളുകൾ അതു മനസ്സിലാക്കിക്കൊള്ളട്ടെ."

"വളരെ നന്ദി, ഞങ്ങൾ താങ്കളോട് എത്ര കൃതജ്ഞരായാലും അധികമാവില്ല. ഞങ്ങൾ വന്ന കാര്യം സാധിച്ചശേഷം താങ്കളുടെ ഈ ഉപകാരത്തിന് താങ്കൾ ആഗ്രഹിക്കുന്ന രീതിയിൽ കടം വീട്ടുന്നതിന് ശ്രമിക്കാം."

"കടത്തിൻെറ ഒരു കാര്യവും ഇല്ല. ഇപ്പോഴത്തെ രാജാവിൻെറ ജ്യേഷ്ഠൻ രാജാവാകണം എന്നതു മാത്രമാണ് എൻെറ ആഗ്രഹം".

സായിപ്പിന് ഈ സമയം ഒരു ചോദ്യം ചോദിക്കണമെന്നു തോന്നി : " ആ ആളും നിങ്ങളുമായി എന്താണു ബന്ധം?" മനസ്സിലുദിച്ച ഈ ചോദ്യം അയാൾ ചോദിച്ചില്ല. വെറുതെ "നല്ലത്" എന്നുമാത്രം പറഞ്ഞു.

"രാജാവിനോടൊപ്പം അദ്ദേഹത്തിൻെറ മന്ത്രി ബസവയ്യൻ എന്നയാൾ ഉണ്ട്. നിങ്ങളുടെ ആളുകൾ അവരെ രണ്ടുപേരെയും പിടിച്ചു കൊണ്ടുവരണം. ആരെയും ഉപദ്രവിക്കരുത്. രണ്ടുപേ

രെയും ഇവിടെ വിളിച്ചു കൊണ്ടുവരുന്നതിന് താങ്കൾ ഏർപ്പാടു ചെയ്യണം."

ഈ സംഭാഷണത്തിലടങ്ങിയ മനോധർമം അല്പം വിചിത്രമാണെന്ന് സായിപ്പിനു തോന്നി. രാജാവ് ഇവർക്കു വേണ്ടാത്തയാളാണ്. അയാൾക്ക് എന്തെങ്കിലും ഉപദ്രവം ഉണ്ടായാൽ ഇവർക്കെന്താണ്? അയാൾ ഇവിടേക്കു വരുന്ന വേളയിൽ സുഖമായിത്തന്നെയിരിക്കണമെന്ന് എന്താണിത്ര നിർബന്ധം?

ഈ മുന്നറിയിപ്പ് മിക്കവാറും മന്ത്രിയെക്കുറിച്ചുള്ളതായിരിക്കാം. അയാൾ ഇവർക്കു വേണ്ടപ്പെട്ടവനായിരിക്കാം. സ്ത്രീ സൗന്ദര്യവതിയാണ്. ഇവൾക്ക് ഒരു കാമുകനുണ്ടായാൽ ആശ്ചര്യപ്പെടാനില്ല. എന്നാൽ ഈ ആലോചന പറയാൻ പറ്റുന്നതല്ല. സായിപ്പ് ഒരു കടലാസും പെൻസിലും കൊണ്ടുവരാൻ ആവശ്യപ്പെട്ടു. അവ ഭഗവതിയുടെ കൈയിൽ കൊടുത്തിട്ട് " അരമനയുടെ വാതിൽ ഏതു ഭാഗത്താണ് എന്നു വരച്ചു കാണിക്കുക" എന്നു പറഞ്ഞു. ഭഗവതി അത് അടയാളപ്പെടുത്തിക്കാണിച്ചു. സായിപ്പ്"വളരെ ഉപകാരമായി. താങ്കൾക്ക് ഇനി എന്തെങ്കിലും വിവരം ധരിപ്പിക്കാനുണ്ടോ?"എന്നു ചോദിച്ചു. "മറ്റൊന്നുമില്ല. ഞാൻ ദേവിയുടെ ഉപാസികയാണ്. ഈ സന്ദർഭത്തിൽ രാജാവ് നിങ്ങളുടെ കൈയിൽ പെട്ടേക്കാം. പക്ഷേ ഇതുമൂലം അദ്ദേഹത്തിൻെറ ദേഹത്തിന് അപകടം ഉണ്ടാകരുത്. പ്രഹരമൊന്നും ഏല്ക്കുകയും അരുത്. അങ്ങനെയെന്തെങ്കിലും സംഭവിച്ചാൽ ഞാൻ നോല്ക്കുന്ന വ്രതത്തിന് ഭംഗമുണ്ടാകും. അതുകൊണ്ട് അദ്ദേഹത്തിനാകട്ടെ, അദ്ദേഹത്തിൻെറ മന്ത്രിക്കാകട്ടെ അപായമൊന്നും വരാതെ നോക്കണം. ഇത് എൻെറ പ്രത്യേക അപേക്ഷയാണ്."

"നല്ലത്. അത് ഞങ്ങൾ നോക്കിക്കൊള്ളാം."

ഭഗവതി അനുമതി വാങ്ങി യാത്രയായി. സായിപ്പ് ഒരു സേവകനെ വിളിച്ച് ബോപ്പണ്ണന് ചെറിയ ഒരു കത്ത് എഴുതിക്കൊടുത്തയച്ചു. "നാല്ക്കുനാട് അരമനയിലേക്കു വീണ്ടും അത്രയും ആളുകളെക്കൂടി അയയ്ക്കുന്നത് നന്നായിരിക്കും എന്ന് അറിയുന്നു. നമ്മുടെ ഒരു ദളം ആളുകൾ പോകുന്നുണ്ട്. താങ്കളും ഒരു സംഘം ആളുകളെ അയച്ചാൽ നന്നായിരുന്നു. വഴി നല്ലവണ്ണം അറിയാവുന്ന ആളുകൾ വേണം". ബോപ്പണ്ണൻ ഉടനെ മറുപടി അയച്ചു. ഒരു നായകനോടൊപ്പം അമ്പതു കൂടകുപടയാളികൾ ഒരു നാഴികയ്ക്കകം സായിപ്പിൻെറ ബംഗ്ളാവിൻെറ സമീപമെത്തി.

ഈ ആളുകൾ അധികം വൈകാതെ ക്യാപ്റ്റൻ കാർപ്പെൻററ് എന്ന അധികാരിയുടെ നേതൃത്വത്തിൽ നാല്ക്കുനാട് അരമനയിലേക്കു പുറപ്പെട്ടു.

158

ലക്ഷ്മീനാരായണയ്യർ സ്വയം വരാതെ കാര്യംമാത്രം പറഞ്ഞയച്ചതുകൊണ്ട് ദേഷ്യപ്പെട്ട് രാത്രി കഴിച്ചുകൂട്ടിയ വീരരാജൻ കാലത്തെഴുന്നേറ്റ് പുറത്തിറങ്ങി ഉലാത്തുകയായിരുന്നു. അപ്പോൾ മടക്കേറിയുടെ ഭാഗത്തുനിന്ന് ഒരു സൈന്യസമൂഹം വരുന്നുണ്ട് എന്ന കാര്യം മനസ്സിലാക്കി. ഇതിനു മുമ്പുതന്നെ ബസവൻ അടുത്തുള്ള മൂന്നു ഗ്രാമങ്ങളിൽ ആളെ പറഞ്ഞയച്ച് ഇരുനൂറു പേരെ വരുത്തിയിരുന്നു. സൈന്യം വരുന്നതു നല്ലതിനായിരിക്കില്ല എന്നു മനസ്സിലാക്കി അയാൾ ഈ ആളുകളെ അരമനകാവലിന്ന് തയ്യാറാക്കി നിർത്തി. താൻ ചെയ്തിരിക്കുന്ന ഏർപ്പാട് രാജാവിനു മനസ്സിലാക്കിക്കൊടുത്തു. വീരരാജൻ ഭീരുവല്ല. യൗവനത്തിൽ അയാൾ ആനകളെയും പുലികളെയും കൊന്നിട്ടുണ്ട്. എന്നാൽ ഇപ്പോൾ പല കാരണങ്ങളാലും അദ്ദേഹത്തിന് സ്വത്വം നഷ്ടപ്പെട്ടിരുന്നു. ബസവന്റെ വാക്കുകേട്ട് അദ്ദേഹത്തിന്റെ മുഖം വികാരഭരിതമായി. "മരുന്നും ഉണ്ടകളും തോക്കും ഉണ്ടോ?"എന്നു ചോദിച്ചു.

"ഭയപ്പെടേണ്ട തമ്പുരാനേ!, നമ്മുടെ ആളുകളുടെ ഉന്നവും കൊള്ളാം. വേണ്ടി വന്നാൽ ഒന്നോ രണ്ടോ ദിവസം യുദ്ധം ചെയ്യാം."

"ശരി. കാണാം, ആരാണു വരുന്നതെന്ന് അറിയട്ടെ."

ഇതു കഴിഞ്ഞ് കുറച്ചു സമയത്തിനകം വിദേശ സൈന്യത്തെത്തന്നെ ദൂരെ കാണാൻ കഴിഞ്ഞു. അതിനെ നയിച്ചുകൊണ്ടു വന്നത് ഒരു ഇംഗ്ലീഷ് സൈനികനായിരുന്നു.

സൈന്യത്തെ വേണ്ടത്ര അകലത്തിൽ തന്നെ നിർത്തി അയാൾ ഒരാളിന്റെ കൈയിൽ ഒരു വെള്ളക്കൊടി കൊടുത്തിട്ട് "അരമനയിൽ നിന്ന് ആരെങ്കിലും വരണം, സ്വല്പം സംസാരിക്കേണ്ടതുണ്ട്" എന്ന് അറിയിക്കാനായി പറഞ്ഞയച്ചു.

ബസവൻ അരമനയിൽ നിന്ന് ഒരു ഉദ്യോഗസ്ഥനെ പറഞ്ഞയച്ചു. അവൻ ഇംഗ്ലീഷ് സേനാനായകനുമായി സംസാരിച്ചിട്ടു വന്ന് "ബാംഗളൂരിൽ നിന്നു വന്ന സൈന്യമാണത്രേ. കേണൽ സായിപ്പ് മടക്കേറിയിൽ വന്നിട്ടുണ്ടത്രേ. രാജാവ് സ്വയം മടക്കേറിയിലേക്കു പോയി അവരോടൊപ്പം ചേരുന്നതാണ് നല്ലത്, അല്ലെങ്കിൽ പിടി

ച്ചുകൊണ്ടുപോകാനാണ് സൈന്യത്തെയും കൊണ്ടുവന്നിരിക്കുന്നത്" എന്നറിയിച്ചു.

രാജാവ് ഈ വർത്തമാനം കേട്ട ഉടനെ കോപം കൊണ്ടു വിറച്ചു. അദ്ദേഹം"എടാ ഇവരുടെ ഒരഹങ്കാരം!എന്തഹങ്കാരമാണു പറയുന്നത്!സമ്മതിക്കണം!അല്ലെങ്കിൽ പിടിച്ചുകൊണ്ടുപോകുമെന്നോ? നാലു പുലയാടിമക്കളെ വെടിവെച്ചുകൊല്ലണം. ബുദ്ധി തെളിയട്ടെ!" എന്നു മുറുമുറുത്തു.

ബസവൻ : "അതെ തമ്പുരാനേ!പക്ഷേ വന്നിരിക്കുന്നത് ബാംഗളൂരുകാരാണ്. അവരുടെ തോക്ക് നമ്മുടെതിനെക്കാൾ നല്ലതാണ്. നമ്മൾ ഒളിവിൽനിന്നാണ് വെടിവെയ്ക്കുന്നത്. പക്ഷേ അധികനേരം ചെറുത്തുനില്ക്കാൻ കഴിയില്ല."

"അങ്ങനെയെങ്കിൽ കീഴടങ്ങണമെന്നാണോ നീ പറയുന്നത്?"

"അല്ല. അവിടുന്നു സമ്മതിച്ചാൽ ഞാൻ പോയി ഞങ്ങളുടെ യജമാനൻ സ്വയം വരും, പക്ഷേ ബന്ധനത്തിലിരിക്കണമെന്ന കാര്യം മാത്രം പറയരുത് എന്നു പറഞ്ഞിട്ടു വരാം. എങ്കിൽ അപമാനമില്ലാതെ തല ഉയർത്തിപ്പിടിച്ചുകൊണ്ട് പോകാൻ കഴിഞ്ഞേക്കും."

"നീ വലിയ ബുദ്ധിമാനാണെന്നാണോ മൂടന്താ, വിചാരിക്കുന്നത്?പറയുന്നതുപോലെ ചെയ്യാൻ നിനക്കിനിയും അറിയില്ല."

"ചെയ്യാം തമ്പുരാനേ!എന്നാലും ഒന്നു രണ്ടു നാഴിക കഴിഞ്ഞാൽ, അവർ മുകളിൽ ചാടി വീണാൽ, അങ്ങിവിടിരിക്കുന്നതു നല്ലതല്ല".

"അതു നല്ലതല്ല. പിന്നെ എങ്ങനെ തുലയണമെന്നാ പറയുന്നത്?"

"രണ്ടോ മൂന്നോ നാഴിക നേരം ഇവരെ ഞങ്ങൾ തടഞ്ഞു നിർത്താം. അങ്ങ് അങ്ങോട്ടുമിങ്ങോട്ടും നടന്ന് ഇവിടെ ഉണ്ടെന്നുകാണിച്ച് ഒടുവിൽ തുരങ്കം വഴി പുറത്തുകടക്കുന്നതാണു നല്ലത്. ഇവരുടെ കൈയിൽപ്പെടേണ്ടെങ്കിൽ കുറച്ചുദിവസം കാട്ടിൽ ഒളിച്ചിരിക്കണം. വെള്ളക്കാർ തിരിച്ചുപോയശേഷം പുറത്തു വരാം, മടക്കേറിയിലേക്കു പോകാം."

"അതു നല്ലകാര്യമാണ് അങ്ങനെ തന്നെ നടക്കട്ടെ. നാലു വെടിവയ്ക്ക്! എന്റെ തോക്കു കൊണ്ടുവരൂ !"

"കല്പനപോലെ."

ഇതു പറഞ്ഞശേഷം ബസവൻ "രാജാവ് സമ്മതിക്കുന്നില്ലെന്ന് അവരോടു പോയി പറയൂ. അവിവേകം കാണിക്കാൻ വന്നാൽ

യുദ്ധം ചെയ്യേണ്ടി വരും; കുറെ ആളുകൾ ചാകേണ്ടിവരും"എന്നറിയിക്കാനായി ആളു പറഞ്ഞയച്ചു. കോട്ടമതിലിന്നരികിൽ നിന്നിരുന്ന തൻെറ ആളുകളോട് "തയ്യാറായി നിന്നോ, ഉത്തരവു തരുന്നതുപോലെ വെടിവയ്ക്കണം. ഉണ്ട പാഴാക്കരുത്. ഒരു വെടിക്ക് ഒരുത്തൻ വീഴണം; സൂക്ഷിച്ചു നിന്നോ!" എന്നു പറഞ്ഞു. രാജാവിൻെറ കൈയിൽ ഒരു തോക്കു കൊടുത്തിട്ട് "അവിടുന്നു കൊട്ടാരത്തിനകത്തുനിന്നു മാത്രം വെടിവച്ചാൽ മതി, വെളിയിലിറങ്ങരുത്" എന്നു പറഞ്ഞു. അഞ്ചുകുതിരപ്പട്ടാളക്കാരെ വിളിച്ച്, മാദപ്പൻ എന്നൊരുത്തനെ നായകനാക്കി "പുറകിൽ തുരങ്കത്തിൻെറ വാതിലിനരികിൽ പോയി കാവൽനില്ക്കൂ. ഒന്നു രണ്ടു നാഴികയ്ക്കകം രാജാവ് അവിടെയെത്തും. വന്നാലുടൻ അദ്ദേഹത്തെ കുതിരപ്പുറത്തു കയറ്റി കാട്ടിലേക്കുകൊണ്ടുപോകണം" എന്ന് കല്പന കൊടുത്തു.

അവൻ "ആകട്ടെ"എന്നു പറഞ്ഞു. മാദപ്പൻ മറ്റുള്ളവരെയും വിളിച്ചുകൊണ്ട് തുരങ്കത്തിൻെറ വാതിൽ ലക്ഷ്യമാക്കി, പിൻവശത്തുകൂടി യാത്ര തിരിച്ചു.

159

അരമനയിൽ നിന്നു പോയി കാര്യസ്ഥൻ, ബസവൻ പറഞ്ഞ പ്രകാരം ഇംഗ്ളീഷ് സൈനികനെ വിവരം ധരിപ്പിച്ചപ്പോൾ അയാൾ "രാജാവിനും മന്ത്രിക്കും ഒരു അപായവും വരുത്തരുതെന്ന് ഞങ്ങൾക്കു പ്രത്യേകം ഉത്തരവു തന്നിട്ടുണ്ട്. ഞങ്ങൾ അവർക്ക് ഒരു ഉപദ്രവവും ചെയ്യുകയില്ല. യുദ്ധം കഴിയുന്നതുവരെ അവർ എവിടെയെങ്കിലും മറഞ്ഞിരിക്കട്ടെ. ഞങ്ങൾ രാജാവിനെ ബന്ധനസ്ഥനാക്കി കൊണ്ടുപോകേണ്ടി വരും" എന്നു പറഞ്ഞയച്ചു. തൻെറ കൂടെയുള്ള സൈന്യത്തിലെ എത്ര ആളുകൾ എവിടെയൊക്കെ നില്ക്കണമെന്നാലോചിച്ചിട്ട് സൈന്യത്തെ ഒരു വ്യൂഹമാക്കി അണിനിരത്താൻ തുടങ്ങി.

സേവകൻ തിരിച്ചുചെന്ന് ഇംഗ്ലീഷ് സൈനികൻെറ സന്ദേശം അറിയിച്ച മാത്രയിൽ അരമനപ്പടയാളികളുടെ ഭാഗത്തുനിന്ന് വെടിവയ്ക്കുന്ന ശബ്ദം കേട്ടു. അതിനു മറുപടിയെന്നോണം ഇപ്പുറത്തു നിന്നും വെടിവച്ചു. യുദ്ധം ആരംഭിച്ചു.

കുനകളുടെയും മറ്റും മറപറ്റി തൻെറ നൂറാളുകൾ അമ്പതു വീതം രണ്ടു വഴിയിലൂടെ മുന്നേറണം; എതിർ വശത്തുള്ള ആളുകളുടെ ഉന്നം തെറ്റിക്കുന്ന വിധത്തിൽ അവിടെയുമിവിടെയും അലഞ്ഞു നടക്കണം; ചിലർക്കു വെടികൊള്ളുമെന്നതു തീർച്ചയാണ്;

ബാക്കിയുള്ളവർ കോട്ടവാതിലിൽ നുഴഞ്ഞുകയറണം, അവിടെയുള്ളവരെ വെടിവച്ചു കൊല്ലണം, അരമനയിൽ കടക്കണം എന്നതായിരുന്നു ഇംഗ്ലീഷ് സൈനികൻെറ തന്ത്രം.

ഇക്കാര്യം അത്ര എളുപ്പമല്ലെന്ന് അയാൾക്കറിയാമായിരുന്നു. അരമനയുടെ ഭാഗത്തുള്ളവരുടെ തയ്യാറെടുപ്പും ധൈര്യവും കണ്ട് ഇത്രയും പേർ കൂടി വന്നാൽ ജോലി എളുപ്പമാകുമായിരുന്നെന്ന് അയാൾ വിചാരിച്ചു.

കുറച്ചു സമയം യുദ്ധം നടന്നു. വിദേശസൈന്യം അമ്പതോളം വാര മുന്നേറിയിരുന്നു. മടക്കേറിയിൽ നിന്ന് രണ്ടാമതു പുറപ്പെട്ട സൈന്യത്തിൽ ഭൂരിഭാഗവും വന്ന് ഇവരോടൊപ്പം ചേർന്നു.

രാജാവ് കൊട്ടാരത്തിൻെറ മട്ടുപ്പാവിൽ കഴിയുന്നിടത്തോളം ഏതെങ്കിലുമൊരു തൂണിൻെറ മറവിൽ നിന്ന് യുദ്ധം വീക്ഷിച്ചു കൊണ്ടിരുന്നു. തൻെറയാളുകളുടെ കൈകൊണ്ട് വിദേശികളിൽ നാലുപേർ മരിച്ചു വീണതു കണ്ട് അദ്ദേഹത്തിനു ധൈര്യം വന്നു. വിദേശികൾക്ക് അത്രയും നേരത്തിനകം അരമനയിലെ സൈന്യത്തിലെ ഒരാളിനെ മാത്രമേ പരിക്കേല്പിക്കാൻ സാധിച്ചുള്ളു. ബസവൻ കൊട്ടാരത്തിൻെറ പുറന്തിണ്ണയിൽ വളരെ സൂക്ഷിച്ചുനിന്ന് തൻെറയാളുകൾക്ക് നിർദേശങ്ങൾ നല്കിക്കൊണ്ടിരുന്നു. മൊത്തത്തിൽ ആദ്യത്തെ ഒരു നാഴികനേരം യുദ്ധം അരമനയ്ക്ക് അനുകൂലമായിരുന്നു.

സഹായത്തിന് ആളുകൾ വന്നുചേർന്ന ഉടൻ ഇംഗ്ലീഷ് സൈന്യാധിപൻ കൂടുതൽ ധൈര്യത്തോടെ പ്രവർത്തിക്കുമെന്നു തീർച്ചയായി. അയാളുടെ സൈനികർ കൂടുതൽ വേഗത്തിൽ മുന്നേറി. വളരെപ്പേർ വെടികൊണ്ടുവീണു: എന്നാലും ഈ വേഗത്തിൽ അവർ മുന്നേറിയാൽ ഒരു നാഴികയ്ക്കകം കോട്ടച്ചുമരിന്നടുത്തെത്തും. അതിനുശേഷം അരമനയിലെ ആളുകൾക്ക് ഇപ്പോഴുള്ളത്ര സൗകര്യം ഉണ്ടാവുകയില്ല. മാത്രമല്ല, അടുത്തു നിന്നുള്ള യുദ്ധത്തിൽ തൻെറ ആളുകൾക്കും അപായം കൂടുതലുണ്ടായേക്കാം.

ഈ അവസരത്തിൽ ബസവൻ അയച്ച കുതിരപ്പടയാളികൾ തുരങ്കത്തിൻെറ വാതിലിന്നരികിൽ എത്തിച്ചേർന്നു. മാദപ്പൻ അവരിലൊരാളെ ഒരു വശത്തും മറ്റൊരാളെ മറുവശത്തും നിർത്തി, രാജാവുവന്നാലുടൻ കുതിരപ്പുറത്തു കയറ്റി വേറൊരു കുതിരയെയും കൊണ്ട് ഇവർ രണ്ടുപേരും ഓടണം, നൂറുവാര പിന്നിൽ മറ്റു

രണ്ടുപേരും പിന്തുടരണം എന്നു പറഞ്ഞു. എന്നിട്ട് അയാൾ അവിടെ കാത്തുനിന്നു. അരനാഴികയ്ക്കുള്ളിൽ വേറെ അഞ്ചു കുതിരപ്പട്ടാളക്കാർ കൂടി അവിടെ വന്നു. അവരുടെ നായകൻ മുദ്ദപ്പൻ "രാജാവ് ഇനിയും വന്നില്ലല്ലോ?" എന്നു പറഞ്ഞ ഉടൻ "ഇവൻ മടക്കേറിയിൽ ഉണ്ടാകേണ്ടതല്ലേ? ഇവിടെ എപ്പോൾ വന്നു?" എന്നു ചോദിച്ചു. മുദ്ദപ്പൻ "ഇപ്പോൾത്തന്നെ" എന്നു പറഞ്ഞു. മാദപ്പൻ"നിങ്ങളെ ബസവയ്യൻ അയച്ചതാണോ?"മുദ്ദപ്പൻ:"സംസാരമൊന്നും ഇപ്പോൾ വേണ്ട. ഏല്പിച്ച കാര്യം ചെയ്തു തീർക്കാം."

ഇങ്ങനെ പറഞ്ഞുകൊണ്ട് മുദ്ദപ്പൻ തന്റെ കൂടെയുള്ള നാലുപേരെയും മുന്നോട്ടുകൊണ്ടു വന്നു. തുരങ്കത്തിൻെറ വാതിലിൻെറ വളരെയടുത്തു നിർത്തി. രണ്ടു നിമിഷത്തിനകം പുതിയ ആളുകൾ വന്ന ദിക്കിൽ നിന്ന് വേറെ രണ്ടുപേർ കൂടി വന്നു ജീനി ഉള്ള രണ്ടു കുതിരകളെ കൂടി കൊണ്ടു വന്നു.

മുദ്ദപ്പനെ ബസവൻ അയച്ചതായിരിക്കും എന്നു വിചാരിച്ച മാദപ്പന് വേറെ ഒരു സംശയവും തോന്നിയില്ല "നല്ലതു തന്നെ, ജോലിക്ക് നാലുപേരെക്കൂടി സഹായത്തിനയച്ചു" എന്നു വിചാരിച്ച് അയാൾ വെറുതെയിരുന്നു.

## 160

അരമനയുടെ മുൻവശത്ത് യുദ്ധം കൂടുതൽ തീവ്രമായി. വിദേശികൾ കോട്ടയുടെ അടുത്തേക്കടുത്തേക്കുവന്നു. ബസവൻ വരാന്തയിൽ നിന്ന് തൻെറ ആളുകൾക്ക് ധൈര്യം കൊടുത്തിട്ട് അകത്തേക്ക് ഓടി."ഇനിയും തമ്പുരാൻ ഇവിടെ ഇരിക്കേണ്ട; തുരങ്കത്തിൽ കൂടി രക്ഷപ്പെടണം"എന്നു രാജാവിനോട് അപേക്ഷിച്ചു.

രാജാവ്: "നീ എന്തു ചെയ്യാൻ പോകുന്നു ?"

"ഞാനും വരുന്നുണ്ട് തമ്പുരാനേ! അങ്ങുപോയാലും! പുറത്തു കടന്നാൽ മുന്നോട്ടുപോകുക, ഞാൻ പുറകെ വരുന്നുണ്ട്. എനിക്കായി കാത്തു നില്ക്കേണ്ട."

രാജാവിനെ തുരങ്കത്തിൽ ഇറക്കി, പുറകെ ഒരാളിനെ അയച്ചിട്ട് ബസവൻ വീണ്ടും വരാന്തയിൽ വന്നു നിന്നു.

തുരങ്കത്തിൽ കൂടി രാജാവ് പുറത്തു വന്നപ്പോൾ എതിരെതന്നെ കാത്തുനിന്ന മാദപ്പൻെറയും മുദ്ദപ്പൻെറയും ആളുകളെകണ്ടു. മുദ്ദപ്പൻ മുന്നിൽനിന്ന് താൻ കൊണ്ടുവന്ന ഒരു കുതിരയെ മുന്നോ

ട്ടു കൊണ്ടുവരാൻ ആംഗ്യം കാട്ടി. അത് അടുത്തു വന്നപ്പോൾ അതിന്റെ പുറത്തുകയറുന്നതിനായി രാജാവിനെ സഹായിച്ചു. തന്റെ കുതിരപ്പുറത്തു കയറി അദ്ദേഹത്തിന്റെ അടുത്തു നിന്നിട്ട്"വന്നോളൂ!"എന്ന് കൂടെയുള്ള ആളുകൾക്ക് ആജ്ഞകൊടുത്തു. അവരിലൊരാൾ ഒരു പ്രത്യേക രീതിയിൽ ശബ്ദമുണ്ടാക്കി. അത് ഒരു അടയാളമായിരുന്നിരിക്കണം. ഒന്നു രണ്ടു നിമിഷത്തിനുള്ളിൽ ഇവർ വന്ന ഭാഗത്തുനിന്ന് പത്തു കുതിരകൾ കൂടി വന്നു. അതിനെ ഒരു ഇംഗ്ലീഷുകാരനാണ് നയിച്ചിരുന്നത്. അയാൾ കുതിരയെ ഓടിച്ചു കൊണ്ടുവന്ന് മുദ്ദപ്പനോട് "തമ്പുരാനല്ലേ?" എന്നു ഹിന്ദുസ്ഥാനിയിൽ ചോദിച്ചു. മുദ്ദപ്പൻ "അതെ"എന്നു പറഞ്ഞു. ഇംഗ്ലീഷുകാരൻ വീരരാജന് സലാം കൊടുത്തിട്ട് ഹിന്ദുസ്ഥാനിയിൽ "താങ്കൾ ഞങ്ങളുടെ തടവുകാരനായിരിക്കുന്നു; ഞങ്ങൾ താങ്കളെ ബഹുമാനത്തോടെ വിളിച്ചുകൊണ്ടുപോകും. ഒരു തടസ്സവും ഉണ്ടാക്കാതെ കൂടെ വരണം. ഞങ്ങൾ താങ്കളോട് വളരെയധികം നന്ദിയുള്ളവരായിരിക്കും"എന്നു പറഞ്ഞു.

വീരരാജനു കാര്യമൊന്നും മനസ്സിലായില്ല "ഇതെന്താ ബസവന്റെ തന്ത്രമെന്തെങ്കിലുമാണോ? "എന്ന് അദ്ദേഹം ആരോടുമല്ലാതെ വെറുതെ ചോദിച്ചു. ഉദ്ദേശ്യമൊന്നും ഇല്ലാതെതന്നെ അദ്ദേഹത്തിന്റെ കൈ കൈത്തോക്കിൻമേൽ സ്പർശിച്ചു.

മാദപ്പൻ രാജാവിന്റെ ചോദ്യത്തിന് "ആയിരിക്കണം തമ്പുരാനേ!" എന്ന് ഉത്തരം നല്കി. ആ ക്ഷണത്തിൽ ഇംഗ്ലീഷുകാരൻ "തമ്പുരാൻ കൈത്തോക്കിൽ തൊടേണ്ട. അങ്ങനെയല്ലെങ്കിൽ ഞാൻ അതെടുത്തു സൂക്ഷിക്കേണ്ടി വരും. താങ്കളോട് ആ ബഹുമാനമില്ലായ്ക കാണിക്കുന്നത് എനിക്ക് ഇഷ്ടമല്ല" എന്നു പറഞ്ഞു.

രാജാവ് കൈത്തോക്കിൻമേൽ നിന്ന് കൈ എടുത്തു. ഒരു നിമിഷത്തിനുള്ളിൽ അദ്ദേഹത്തിന്റെ മനസ്സിൽ ബസവനെക്കുറിച്ച് നൂറു നൂറു ചിന്തകൾ മിന്നൽവേഗത്തിൽ വന്നു മറഞ്ഞു. "ഈ ബസവനും, ആ ഭഗവതിയും വല്യമ്മയും - ഇവർ തമ്മിൽ എന്തോ രഹസ്യം ഉണ്ട്. താനറിയാതെ എന്തോ തന്ത്രം നടന്നു. എന്തോ പ്രയോജനത്തിനുവേണ്ടി ബസവൻ തന്നെ ഇംഗ്ലീഷുകാരുടെ കൈയിൽ പിടിച്ചുകൊടുത്തു" എന്ന് അദ്ദേഹം തീർച്ചയാക്കി.

ഇംഗ്ലീഷ് ദളപതി കൂടെയുള്ളവരുടെ നായകത്വം വഹിച്ചുകൊണ്ട് 'മഹാസ്വാമി എന്നോടു ദയ കാണിക്കണം"എന്നു രാജാവിനോ

ടു പറഞ്ഞിട്ട് "നമ്മുടെയാളുകൾ മൂന്നു വശവും ചുറ്റി വരട്ടെ", എന്നു മുദ്ദപ്പനോട് ആജ്ഞാപിച്ചു. ഈ ക്രമത്തിൽ അവർ കുന്നിനു പ്രദക്ഷിണം വച്ച് അരമനയുടെ മുൻവശത്ത് എത്തിച്ചേർന്നു.

## 161

അരമനയുടെ വരാന്തയിൽ നിന്ന് ബസവൻ തന്റെ ആളുകൾക്കു വേണ്ട ധൈര്യം കൊടുത്ത് യുദ്ധം നടത്തിക്കൊണ്ടുനിന്നിരുന്നു. രാജാവ് ചുറ്റും ഇരുപതോളം ആളുകളുമായി കുതിരപ്പുറത്തു വരുന്നത് അയാളുടെ കണ്ണിൽപ്പെട്ടു. ഇതെന്താണു താൻ കാണുന്നതെന്ന് അയാൾ പരിഭ്രമിച്ചു. ഉടൻതന്നെ അത് രാജാവായിരിക്കില്ല എന്നു വിചാരിച്ചു. അടുത്ത നിമിഷത്തിൽ ഇവർ വരുന്നത് തുരങ്കത്തിന്റെ വാതിലിനരുകിൽ നിന്നാണെന്നു മനസ്സിലായതുകൊണ്ട് ആൾക്കൂട്ടത്തിന്റെ നടുവിലുള്ള ആളിനെ സൂക്ഷിച്ചുനോക്കി. അപ്പോൾ ആളുകളെ തിരിച്ചറിയാവുന്ന വിധം ആ സംഘം അടുത്തെത്തിയിരുന്നു. സൂക്ഷിച്ചുനോക്കിയപ്പോൾ ബസവന് സംശയമെല്ലാം തീർന്നു. സഹായത്തിന് ആളിനെ കിട്ടിയപ്പോൾ രാജാവ് പിൻഭാഗത്തുകൂടി യുദ്ധത്തിനായി വന്നതാണോ എന്നും ഒരു നിമിഷം ബസവൻ ആലോചിച്ചു. എന്നാൽ ഉടൻതന്നെ ഈ തോന്നൽ തെറ്റാണെന്നു മനസ്സിലായി. രാജാവിന്റെ അടുത്തുതന്നെ ഒരു ഇംഗ്ലീഷ് സൈന്യാധിപനുണ്ട്! ബസവന്റെ ഹൃദയം തകർന്നു. ഈ ഇംഗ്ലീഷുകാരൻ തുരങ്കത്തിന്റെ വാതിൽക്കൽ കാത്തിരുന്ന് രാജാവിനെ ബന്ധനസ്ഥനാക്കിയിരിക്കണം. തന്റെ പദ്ധതി വ്യർഥമായി. രാജാവ് പിടിയിൽ പെട്ടല്ലോ, ഇനി എന്താണു ഗതി എന്ന് ബസവൻ പരിഭ്രമിച്ചു. വരാന്തയിൽ നിന്ന് താഴെയിറങ്ങി ഓടിവന്ന് കോട്ടയുടെ പിൻവാതിൽ തുറന്നു പുറത്തു വന്നു. പെട്ടെന്ന് താഴേക്കിറങ്ങി "അയ്യോ തമ്പുരാനേ! ഇവരുടെ കൈയിൽ പെട്ടോ?"എന്ന് വിളിച്ചു പറഞ്ഞുകൊണ്ട് രാജാവിന്റെ സമീപത്തേക്ക് പാഞ്ഞു വന്നു.

മുടന്തി മുടന്തി ഓടി വരുന്ന ഈ രൂപത്തെക്കണ്ട് സൈന്യാധിപൻ ആംഗ്യം കാട്ടി തന്റെ ആളുകളെ നിർത്തി. രാജാവിന്റെ കുതിരയെയും തന്റെ കുതിരയെയും നിന്ന സ്ഥാനത്തു തന്നെ നിർത്തി.

"കൈയിൽ പെട്ടോ?"എന്ന് വിളിച്ചുപറഞ്ഞു കൊണ്ടുവരുന്ന ബസവനെ കണ്ട് രാജാവിന് കോപമുണ്ടായി. അദ്ദേഹം ബസവൻ

വിളിച്ചു പറഞ്ഞതുകേട്ടു, കാര്യംമനസ്സിലായില്ല. ഇയാൾ തന്നെയാണ് തന്നെ പിടിച്ചു കൊടുത്തത് എന്ന വിശ്വാസം ഈ അവസരത്തിൽ പ്രബലമായി. ഈ തുരങ്കത്തിൻെറ കാര്യവും ഇവനല്ലാതെ ആർക്കും അറിയില്ല. അരമനയുടെ മുൻവശത്ത് യുദ്ധം ചെയ്യുകയാണെന്നു കാണിച്ചുകൊണ്ട് ഒരു ദളത്തെ തുരങ്കത്തിൻെറ വാതില്ക്കൽ അയയ്ക്കൂ എന്ന് എതിരാളികളുടെ നായകനോട് ഇവൻ തന്നെ പറഞ്ഞിട്ടുണ്ടായിരിക്കണം.

ഈ വിശ്വാസം കൊണ്ട് രാജാവിൻെറ മനസ്സിൽ തളംകെട്ടിക്കിടന്ന കോപം കവിഞ്ഞൊഴുകി. "നീ തന്നെ പിടിച്ചുകൊടുത്തിട്ട് കിട്ടിയോ എന്നു ചോദിക്കുന്നോ, പുലയാടിമോനെ?" എന്നു മുറുമുറുത്തു കൊണ്ട് അദ്ദേഹം തൻെറ കൈത്തോക്കെടുത്ത് നേരെ എതിരെ വരുന്ന തൻെറ സേവകൻെറ മാറുനോക്കി നിറയൊഴിച്ചു.

വീരരാജൻ ഉന്നം പിഴയ്കാത്ത നല്ലൊരു വെടിക്കാരനാണ്. തോക്കുപിടിക്കുന്ന സമയത്ത് അദ്ദേഹത്തിൻെറ കൈ എങ്ങുമില്ലാത്ത രീതിയിൽ സ്ഥിരമായി നില്ക്കുന്നത് കണ്ടിട്ടുണ്ട്. അയാളുടെ തോക്കിൽ നിന്നു പുറപ്പെട്ട ഉണ്ട ലക്ഷ്യത്തിൽ തറയ്ക്കുമെന്ന കാര്യം തീർച്ചയാണ്. ഈ തവണയും ഉണ്ട നേരെ ബസവൻെറ മാറിൽ തുളച്ചു കയറി. തൻെറ യജമാനൻ തന്നെ വെടിവയ്ക്കുന്നതു കണ്ട ബസവൻ വിസ്മയിച്ച്, ഒരു നിമിഷം"അയ്യോ തമ്പുരാനേ!"എന്നു വിളിച്ചുകൊണ്ട് അപ്പോൾ തന്നെ ജീവൻ വെടിഞ്ഞു. ക്ഷണത്തിനുള്ളിൽ ഒരു ഭാണ്ഡം പോലെ അയാൾ യജമാനൻെറ മുമ്പിൽ നിലത്തു വീണു.

ഇംഗ്ലീഷ് സൈനികൻ രാജാവിൻെറ കൈക്കു കടന്നു പിടിച്ചു കൊണ്ട് "എന്തിനാണ് ഇങ്ങനെ ചെയ്തത്?"എന്നു ചോദിച്ചു.

രാജാവ് തൻെറ കൈവിടുവിക്കാൻ ശ്രമിച്ചു കൊണ്ട് "ഇവൻ ദ്രോഹിയാണ്. നമ്മെ നിങ്ങൾക്കു പിടിച്ചുതന്നു"എന്നു പറഞ്ഞു.

"ഛെ! താങ്കളുടെ വിശ്വാസം തെറ്റാണ്."

"എന്തുകൊണ്ട്? തുരങ്കത്തിൻെറ വാതിലിനരികിൽ നിങ്ങളെ അവൻ തന്നെയാണ് പറഞ്ഞയച്ചത്."

"അല്ല. തുരങ്കത്തിൻെറ കാര്യം ഞങ്ങൾ മടക്കേറിയിൽ വച്ചുതന്നെ അറിഞ്ഞു. അത് അറിഞ്ഞിട്ടു തന്നെയാണ് ഞാൻ രണ്ടാമത്തെ ദളത്തിൻെറ കൂടെ വന്നത്."

രാജാവിന് വിശ്വാസം വന്നില്ല. അയാൾ "ഈ ഇംഗ്ലീഷുകാരൻ കള്ളം പറയുകയാണ് " എന്നു വിചാരിച്ചു; ബസവനെ കൊന്ന കാര്യത്തിൽ പശ്ചാത്തപിച്ചില്ല.

**162**

തലേദിവസം വൈകുന്നേരം നാട്ടിൽ പെരുമ്പറയടിച്ചു വിളംബരം ചെയ്തതനുസരിച്ച് അന്നു രാവിലെ പത്തുമണിയോടുകൂടി കുടകിലെ തലവൻമാരുടെയും നാട്ടുപ്രമാണിമാരുടെയും സഭ അരമനയുടെ പുറത്തെ മതിൽക്കെട്ടിനുള്ളിൽ കൂടി. സമയത്തിനു വരാൻ പറ്റില്ല, ഒരു മണിക്കൂർ താമസിക്കും എന്ന് നേരത്തെ അറിയിച്ചിരുന്ന കേണൽ ഫ്രേസർ കുറെ സമയം കഴിഞ്ഞു വന്നു. ബോപ്പണ്ണനും ലക്ഷ്മീനാരായണയ്യരും മന്ത്രി പൊന്നപ്പനോടൊപ്പം ഫ്രേസറെ സ്വീകരിച്ചു. ഇവരോടൊപ്പം ദീക്ഷിതരും ഉത്തയ്യതക്കനും ഉണ്ടായിരുന്നു.

മതിൽക്കെട്ടിൻെറ മുകൾവശത്തെ അരമതിലിൻെറ മധ്യഭാഗത്തായി നാലു പീഠത്തിൻമേൽ സായിപ്പും മൂന്നു മന്ത്രിമാരും ആസനസ്ഥരായി. പിന്നിലായി ദീക്ഷിതർ, ഉത്തയ്യതക്കൻ, ലിൻഡ്സേ എന്നിവർ ഇരുന്നിരുന്നു. മതില്ക്കെട്ടിൻെറ വലതുവശത്തായി പേട്ടയിലെ ശെട്ടിപ്രമുഖരും ഇരുന്നു. ജനങ്ങൾ വരിവരിയായി മൂന്നു വശത്തും ഇരുന്നു. സായിപ്പിൻെറ ഇടതുവശത്ത് മന്ത്രിമാരുടെ പിന്നിലായി ദ്വിഭാഷി ഉണ്ടായിരുന്നു.

ജനങ്ങളോട് എന്തു പറയണമെന്ന് ഫ്രേസറും ബോപ്പണ്ണനും നേരത്തെതന്നെ തീരുമാനിച്ചിരുന്നു. സഭാനടപടികളെല്ലാം സായിപ്പുതന്നെ നടത്തണമെന്ന് ഇവർ തീരുമാനിച്ചിരുന്നു. ഫ്രേസർ തനിക്കു പറയാനുള്ളതെല്ലാം ഹിന്ദുസ്ഥാനിയിൽ പറഞ്ഞു,

"സഭ ആരംഭിക്കരുതോ, ബോപ്പണ്ണനവരേ?" ബോപ്പണ്ണൻ:"ആകാം; അല്ലേ പൊന്നപ്പമന്ത്രികളേ, അയ്യനവരേ?" എന്ന് കൂടെയുള്ള മന്ത്രിമാരോടു ചോദിച്ചു. അവർ "ആകാം, ആകാം"എന്നു പറഞ്ഞു.

ഫ്രേസർ: "നിങ്ങളുടെ രാജാവായ വീരരാജൻ ശരിയായി രാജ്യഭരണം നടത്താത്തതുകൊണ്ട് നിങ്ങൾ അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കി എന്നു കേട്ടു. ഇതു ശരിയല്ലേ?"

ആരും ഉത്തരം പറഞ്ഞില്ല. ഫ്രേസർ ദ്വിഭാഷിയോട് "ഇതു കന്നഡയിൽ പറയൂ!" എന്നു കല്പിച്ചു. ദ്വിഭാഷി ഇക്കാര്യം സഭയെ അറിയിച്ചു.

ബോപ്പണ്ണൻ തലവൻമാരുടെ വശത്തേക്കു തിരിഞ്ഞ് സൂചന കൊടുത്തു. അവർ "അതെ" എന്നു പലസ്വരത്തിൽ പറഞ്ഞു. ബോപ്പണ്ണൻ ശെട്ടികളുടെയും, നഗരപ്രമാണികളുടെയും നേരെ നോക്കി. അവരും പലശബ്ദത്തിൽ "അതെ" എന്നു പറഞ്ഞു.

ഫ്രേസർ: "കമ്പനി സർക്കാർ നിങ്ങളുടെ അപേക്ഷ നടത്തിത്തരാൻ സഹായം ചെയ്യാനായിട്ടാണു ഞങ്ങളെ അയച്ചത്. ഞങ്ങൾ വരുന്നതിനു മുമ്പു തന്നെ നിങ്ങൾ ഈ തീരുമാനം നടപ്പിൽ വരുത്തിയതു നന്നായി. പുറനാട്ടുകാരായ ഞങ്ങൾ വന്ന് ഭരണം കൈക്കിമറിച്ചു എന്ന സംശയത്തിനിടവരാതിരിക്കുന്നതു ഞങ്ങൾക്കു സന്തോഷമാണ്"

ബോപ്പണ്ണൻ വീണ്ടും സൂചന നല്കി. വീണ്ടും പ്രധാനികൾ "അത്തരം ഒരു സംശയവും ഇല്ല" എന്നുത്തരം നല്കി.

ഫ്രേസർ: "അടുത്തത്, കുടകിലെ പ്രജകളായ നിങ്ങൾ ഒരു പുതിയ രാജാവിനെ തിരഞ്ഞെടുക്കണം. രാജാവിന് ആൺമക്കൾ ഇല്ല. റാണിയിൽ ജനിച്ച ഒരു കുമാരിയുണ്ട്. സാധാരണ നിലയ്ക്ക് അവരാണ് അനന്തരാവകാശി. എന്നാൽ അവർക്ക് വയസ്സു തികഞ്ഞിട്ടില്ല. അവരെ രാജ്ഞിയായി തിരഞ്ഞെടുത്താൽ അവർക്കുവേണ്ടി കാര്യങ്ങൾ നടത്താൻ പ്രായമായ ആരെങ്കിലും ഒരാൾ വേണം. അവരുടെ മാതാവ് ഇതിനു സമ്മതിച്ചാൽ ഈ ഏർപ്പാടു ശരിയായേക്കും."

ബോപ്പണ്ണൻ പൊന്നപ്പന്റെ നേരെ നോക്കി. പൊന്നപ്പൻ "കുമാരിയെ രാജ്ഞിയായി വാഴിച്ചിട്ട് റാണിയെ രക്ഷകയായി വയ്ക്കുന്നതിനെക്കാൾ റാണിയെത്തന്നെ വാഴിക്കുന്നതാണു നല്ലത് " എന്നു പറഞ്ഞു.

"റാണി ഈ സ്ഥാനം ഏറ്റെടുക്കാൻ സമ്മതിക്കുകയില്ല. ഇത് ബോപ്പണ്ണനറിയാം. എന്നാലും പൊന്നപ്പനെക്കൊണ്ട് ഇക്കാര്യം പറയിപ്പിക്കുകയാണ്. ഇതെന്തിനാണ്?" എന്ന് ലക്ഷ്മീനാരായണയ്യർ ആലോചിച്ചു. അദ്ദേഹം ബോപ്പണ്ണനോട്, "ബോപ്പണ്ണാ, ഇക്കാര്യമെല്ലാം നാം പ്രത്യേകമായി ആലോചിച്ചു തീരുമാനമെടുക്കുകയാണെങ്കിൽ റാണിയെ കണ്ട് അവരെ കാര്യം അറിയിച്ചിട്ട് അവരുടെ ആഗ്രഹം അറിഞ്ഞു പ്രവർത്തിക്കുന്നതല്ലേ നല്ലത്?" എന്നു ചോദിച്ചു. ബോപ്പണ്ണൻ "അതു തന്നെ ചെയ്യണം അയ്യനവരേ! ജനങ്ങളുടെ മനസ്സറിയട്ടെ. കുറച്ചു കാത്തിരിക്കൂ!" എന്ന് അയാളെ സമാധാനപ്പെടുത്തി.

ഫ്രേസർ: "പൊന്നപ്പമന്ത്രി രാജസ്ഥാനം റാണിയെ ഏൽപ്പിക്കണമെന്നു സൂചിപ്പിക്കുന്നു. ഇതു നിങ്ങൾക്കു സമ്മതമല്ലേ?"

ബോപ്പണ്ണൻ പ്രമാണിമാരുടെ നേരെ നോക്കി; അവർ "സമ്മതമാണ്, സായിപ്പേ!" എന്നു പറഞ്ഞു. ബോപ്പണ്ണൻ "ഇക്കാര്യം റാണിയോടു പറഞ്ഞിട്ടു തീരുമാനിക്കണമെന്നാണ് മന്ത്രി അയ്യനദ്ദേഹം പറയുന്നത്. എന്റെയും അഭിപ്രായമതാണ്" എന്നു പറഞ്ഞു.

ഫ്രേസർ പതുക്കെ: "സന്തോഷം; നാം റാണിയെ എപ്പോഴാണു കാണണമെന്നു വിചാരിക്കുന്നത്?"

ബോപ്പണ്ണൻ: "അതെപ്പറ്റി ആലോചിക്കാം. എന്നാൽ അവരുമായി സംസാരിച്ചിട്ടു വരാൻ കുറച്ചു സമയം പിടിക്കും. അതുവരെ ജനങ്ങൾ ഇവിടെ കാത്തിരിക്കേണ്ട. ഉച്ചകഴിഞ്ഞു നാലു നാഴികയ്ക്കുശേഷം വരട്ടെ. അപ്പോൾ എല്ലാം തീരുമാനിക്കാം."

ഫ്രേസർ : "നല്ല സൂചനയാണ്. അതുപോലെ തന്നെ ചെയ്യാം."

ഫ്രേസർ ജനങ്ങളോട് "ഞാനും മന്ത്രിമാരും റാണിയെ സന്ദർശിച്ച് സംസാരിക്കേണ്ട ചില കാര്യങ്ങളുണ്ട്. വൈകുന്നേരം വീണ്ടും തുടരാം. നിങ്ങളെല്ലാം ഇപ്പോൾ വീട്ടിലേക്കു പോവുക. ഉച്ചകഴിഞ്ഞ് നാലുനാഴികയ്ക്കുശേഷം തിരിച്ചുവരണം" എന്ന് അറിയിച്ചു.

ജനങ്ങളെല്ലാം എഴുന്നേറ്റ് യാത്രതിരിക്കാൻ തുടങ്ങി. ഇവർ സന്ദർശനം അനുവദിക്കണമെന്ന് റാണിയെ അറിയിച്ചു. റാണി "ഉടൻതന്നെയാകാം, രാജാവിന്റെ മുറിയിൽ വച്ചുകാണാം" എന്ന് ഉത്തരം നല്കി. ഇവരെല്ലാം രാജാവിന്റെ മുറിയിലെത്തുമ്പോഴേക്ക് റാണി അവിടെ ആസനസ്ഥയായിക്കഴിഞ്ഞിരുന്നു.

## 163

രാജാവിനെ സ്ഥാനഭ്രഷ്ടനാക്കിയ വിവരം ഇവർ റാണിയെ അറിയിച്ചു. ഒരു രാജാവിനെ സ്ഥാനഭ്രഷ്ടനാക്കാൻ ഇവർക്ക് ഇത്ര എളുപ്പമായല്ലോ എന്ന് റാണി കുണ്ഠിതപ്പെട്ടു. കാണണമെന്ന് ആവശ്യപ്പെട്ടപ്പോൾ "ഇഷ്ടംപോലെ ചെയ്യാം എന്നോടു ചോദിക്കേണ്ട കാര്യമില്ല. നിങ്ങൾക്കു തോന്നിയതുപോലെ ചെയ്യാൻ നിങ്ങൾ സ്വതന്ത്രരാണ് " എന്നു മറുപടി കൊടുക്കണമെന്നാണ് ഇവർ ആദ്യം വിചാരിച്ചത്. എന്നാൽ ഇന്നല്ലെങ്കിൽ നാളെ തന്റെ മകൾ റാണിയാകണം. താൻ ആലോചനയില്ലാതെ പ്രവർത്തിച്ച് അവളുടെ ഭാഗ്യം നശിപ്പിക്കരുത് എന്ന് ഉടൻതന്നെ ഓർത്തു. തന്മൂലം അവരെ കാണാൻ റാണി സമ്മതിച്ചു. നാലുവാക്കിൽ കൂടുതൽ

സംസാരിക്കരുത്; താൻ ധൈര്യം വെടിഞ്ഞാണ് ഇരിക്കുന്നത് എന്ന് അവർക്കു തോന്നുന്ന വിധത്തിൽ പെരുമാററരുത് - എന്നു വിചാരിച്ച് അവർ വളരെ ഗാംഭീര്യത്തോടുകൂടിത്തന്നെ പെരുമാറി. ഗൃഹസ്ഥയെപ്പോലെ ആഢ്യത്വം വിടാതെ കൈകൂപ്പി അവരോട് ഇരിക്കാൻ പറഞ്ഞിട്ട് താനും ഇരുന്നു. അടുത്ത ക്ഷണത്തിൽ രാജകുമാരി പിന്നിൽ കൂടി വന്ന് അമ്മയുടെ അടുത്ത് ചേർന്നിരുന്നു.

ഫ്രേസർ : "ഞാൻ കേണൽ ഫ്രേസർ. താങ്കളെ ഇതിനെക്കാളും ശുഭകരമായ ഒരു സന്ദർഭത്തിൽ സന്ദർശിക്കാൻ അവസരം കിട്ടിയാൽ നന്നായിരുന്നു എന്ന് വിചാരിക്കുകയാണ്. ഞങ്ങൾ പറഞ്ഞ കാര്യം അവിടുത്തേക്ക് ദേഷ്യമുണ്ടാക്കുന്നതായിരുന്നേക്കാം. അതിൽ വ്യക്തിപരമായി ഒരു ബഹുമാനക്കുറവും ഇല്ലെന്ന് വിനയത്തോടെ അറിയിച്ചുകൊള്ളുന്നു."

റാണി: "താങ്കൾ വളരെ സത്യസന്ധനാണെന്നു കേട്ടിട്ടുണ്ട്. താങ്കൾ തെറ്റു ചെയ്യുകയില്ല. ബാക്കികാര്യം ദൈവേച്ഛപോലെ. പറയുക".

ഫ്രേസർ: "രാജാവിന്റെ കാര്യത്തിൽ ജനങ്ങൾ കൈക്കൊണ്ട തീരുമാനം താങ്കൾ അറിഞ്ഞുകാണുമല്ലോ?"

"അറിഞ്ഞു."

"താങ്കൾ രാജ്യഭാരം ഏറ്റെടുക്കണമെന്നാണ് ജനങ്ങളുടെ ആഗ്രഹം."

"അതു സാധ്യമല്ല. അത്തരം പ്രവൃത്തി ധർമത്തിനെതിരാണ്. ഇക്കാര്യം നേരത്തെതന്നെ വ്യക്തമാക്കിയിരുന്നു. ഇനി നിർബന്ധിക്കരുതെന്ന് അപേക്ഷിക്കുന്നു."

ഫ്രേസർ മന്ത്രിമാരെനോക്കി. ലക്ഷ്മീനാരായണയ്യർ "ഇക്കാര്യം ഞങ്ങൾ ഇതിനുമുമ്പ് അറിയിച്ചിരുന്നു. ഇതിവിടെ നിർത്താം" എന്നു പറഞ്ഞു.

ഫ്രേസർ റാണിയോട്: "എങ്കിൽ കുമാരിയെ റാണിയായി വാഴിക്കണം. അവർ പ്രാപ്തയാകുന്നതുവരെ താങ്കൾ അവരുടെ കൂടെ നില്ക്കണം."

"രാജാവ്?"

"അദ്ദേഹത്തിന്നിഷ്ടപ്പെട്ട ഒരുസ്ഥലത്തേക്ക് ഞങ്ങൾ അയയ്ക്കാം. അവിടെ അദ്ദേഹത്തിന് എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കാം."

"രാജാവ് എവിടെയാണോ അവിടെ ഞാനും ഉണ്ടായിരിക്കേണ്ട താണ്. മകൾ സിംഹാസനത്തിന്റെ അവകാശിയായി ഇവിടെത്ത ന്നെ നില്ക്കട്ടെ. അവളുടെ സഹായത്തിന് വേറെ ഏർപ്പാടുചെയ്യു."'

രാജകുമാരി "അമ്മേ, ഞാൻ സമ്മതിക്കില്ല. ഞാനും അമ്മയുടെ കൂടെത്തന്നെ വരും"എന്നുപറഞ്ഞ് അമ്മയുടെ കവിളിൽ കവിൾ ചേർത്ത് കെട്ടിപ്പിടിച്ചു.

ഇതുകണ്ട് എല്ലാവരുടെയും മനസ്സലിഞ്ഞു. ഫ്രേസർ പോലും ചഞ്ചലനായി. പക്ഷേ വേറെ വഴി ഉണ്ടായിരുന്നില്ല. അദ്ദേഹം "താങ്കൾ ഇങ്ങനെ പറഞ്ഞാൽ ഇനിയും മൂന്നു നാലു വർഷം വരെ യെങ്കിലും ഞങ്ങൾ വേറെ ഏർപ്പാടു ചെയ്യണം."

റാണി ഇതിന് ഉത്തരമൊന്നും പറഞ്ഞില്ല.

ഫ്രേസർ : "ഇക്കാര്യത്തെപ്പറ്റി താങ്കൾക്ക് എന്തെങ്കിലും അഭിപ്രാ യം പറയാനുണ്ടോ?"

"കുറച്ചുവർഷങ്ങൾക്കുള്ളിൽ എന്റെ മകൾ രാജ്യാധികാരിയാ യി വന്നാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. ബാക്കികാര്യങ്ങൾ നിങ്ങ ളുടെ ഇഷ്ടംപോലെ ചെയ്യാവുന്നതാണ്. "

ഇങ്ങനെ പറഞ്ഞതിനുശേഷം റാണി എഴുന്നേല്ക്കാൻ ഭാവിച്ചു കൊണ്ട് "ഇനി എനിക്കു പോകാമല്ലോ?" എന്നു ചോദിച്ചു.

റാണി ഇപ്രകാരം പറഞ്ഞപ്പോൾ തന്നെ ഫ്രേസർ എഴുന്നേറ്റുനി ന്നു. വളരെ ബഹുമാനത്തോടെ അവരെ കൈകൂപ്പി "ഞങ്ങൾ കല്പന അപേക്ഷിക്കുന്നവർ, താങ്കൾ നല്കുന്നവരും "എന്നു പറ ഞ്ഞു.

റാണി എഴുന്നേറ്റു കൈകൂപ്പി മകളുടെ കൂടെ അന്തഃപുരത്തി ലേക്കു പോയി.

പുറത്തേക്കുവരുന്ന വഴി ലക്ഷ്മീനാരായണയ്യർ പുറകിൽ നിന്ന് ബോപ്പണ്ണനെ ഒരു വശത്തേക്കു വിളിച്ചിട്ട് "എനിക്കു നിങ്ങ ളോട് ഒരു കാര്യം പറയാനുണ്ട്, ബോപ്പണ്ണാ!അത് നിങ്ങൾ നടത്തി ത്തരണം"എന്നു പറഞ്ഞു.

"അതെന്താണെന്നു പറഞ്ഞാട്ടെ അയ്യനവരേ!"

"രാജാവിനെ സ്ഥാനഭ്രഷ്ടനാക്കി, വേറെ ഏർപ്പാട് ഒന്നും ശരിയാകുന്നില്ല. ഇതിന് ഒരു വഴിയേ ഉള്ളൂ. അതിന് നിങ്ങളുടെ സമ്മതം വേണം."

"കഴിവുള്ള കാര്യമാണെങ്കിൽ ഞാൻ അതിന് തടസ്സമുണ്ടാക്കില്ല." ലക്ഷ്മീനാരായണയ്യർ ഒരു നിമിഷം കഴിഞ്ഞ് "രാജാവും റാണിയും മകളും സിംഹാസനാവകാശിയാകുന്നില്ല എന്നു പറഞ്ഞു കഴിഞ്ഞ സ്ഥിതിക്ക് നിങ്ങൾ തന്നെ സന്മനസ്സുകാട്ടി സിംഹാസനത്തിലേറണം" എന്നു പറഞ്ഞു.

ബോപ്പണ്ണൻ ലക്ഷ്മീനാരായണയ്യരെ സൂക്ഷിച്ചുനോക്കി. അയാൾ ഈ അഭിപ്രായം പ്രതീക്ഷിച്ചിരുന്നില്ല. ഈ ബ്രാഹ്മണൻ വ്യംഗ്യമായി പറയുകയാണോ എന്ന് ക്ഷണനേരം ശങ്കിച്ചു. ലക്ഷ്മീനാരായണയ്യൻെറ കണ്ണിൽ കുടിലത ഉണ്ടായിരുന്നില്ല. അയാൾ ഈ അഭിപ്രായം സദുദ്ദേശ്യത്തോടെ പറഞ്ഞതായിട്ടാണ് കണ്ടത്. ബോപ്പണ്ണൻ സമാധാനപ്പെട്ടു. അയാളുടെ മുഖം പ്രസന്നമായി. അയാൾ ചിരിച്ചു."നല്ലകാര്യമാണ് പറഞ്ഞത് അയ്യനവരേ! എന്നാൽ കുടകൻ ഇതു ചെയ്യാമോ? മറ്റൊന്നുമല്ല. രാജാവിനെ താഴെ ഇറക്കിയവർ മറ്റാരെയെങ്കിലും സിംഹാസനത്തിലിരുത്തിയാൽ നല്ല കാര്യത്തിനു ചെയ്തു എന്നു പറയിപ്പിക്കാം. രാജാവിനെ ഇറക്കി ആ സിംഹാസനത്തിൽ ഞാനിരുന്നാൽ അതു നല്ലതിനോ ദുരാശകൊണ്ടോ എന്ന് ആരു പറയണം? നിങ്ങൾ ദ്രോഹം, ദ്രോഹമെന്നു പറഞ്ഞല്ലോ ആളുകൾ ഇത് ദ്രോഹമാണെന്നു പറഞ്ഞാലെനിക്കത് കള്ളമെന്നു പറഞ്ഞു നിഷേധിക്കാനാവില്ല."

"നിങ്ങൾ അങ്ങനെ പറയേണ്ട ബോപ്പണ്ണാ!ദ്രോഹമല്ലെന്നു ഞാൻ പറയും. നിങ്ങൾ മന്ത്രിയായിരിക്കുന്നത് നാടിൻെറ പുണ്യമാണെന്ന് ജനങ്ങൾക്കറിയാം. നിങ്ങളെപ്പോലുള്ളവർ രാജാവായിരിക്കുന്നത് അതിലും വലിയ പുണ്യമായി അവർ കാണും. മനസ്സുണ്ടാകണം. ഞാൻ തന്നെ കൂടെ നില്ക്കാം. മന്ത്രിയായിരിക്കാം."

"നിങ്ങൾ മന്ത്രിയായിരിക്കും അയ്യനവരേ! ഒരു സംശയവുമില്ല. മുകളിലിരിക്കുന്നവൻ വലിയവനാകില്ല. താഴെ നില്കുന്നവൻ ചെറിയവനുമാകില്ല. ദ്രോഹമെന്നു പറയുന്നകാര്യവും ഞാൻ പിന്നിൽ തള്ളാം. പക്ഷേ കുടകനായ ഞാൻ രാജാവാകണോ?"

"മറ്റുമാർഗമില്ലെങ്കിൽ ആകണം."

"ഞാൻ സമ്മതിക്കില്ല സ്വാമീ!കുടകർ ഭൂമിയുടെ മക്കളാണ്. ഭൂപതി എന്നപേരിന് അവർ ഒരിക്കലും സമ്മതിച്ചിട്ടില്ല. ഈ കുഴപ്പം പിടിച്ചകാര്യം ആർക്കുവേണം? കുടകൻ രാജാവുതന്നെവേണമെങ്കിൽ ഈ രാജാവിൻെറ മുത്തച്ഛൻെറ മുത്തച്ഛനെ എന്തിനു രാജാ

വാക്കി? അദ്ദേഹത്തിൻെറ മുമ്പത്തെ രാജാവു ദിവംഗതനായി, വേറൊരു രാജാവിനെ തിരഞ്ഞെടുക്കേണ്ടിവന്നപ്പോൾ നാട്ടുപ്രമാണികൾ എല്ലാം ചേർന്ന് അവരെ രാജാവാക്കിയില്ലേ? വേണ്ടവർ വരട്ടെ. സിംഹാസനത്തിലേറട്ടെ. രാജാവായി വാഴിക്കാം. മാന്യമായി ഭരിക്കട്ടെ. നമ്മൾ ഒപ്പം നിന്ന് രാജ്യകാര്യങ്ങൾ നോക്കാം. ഇതു കുടകൻെറ ജോലി, ബ്രാഹ്മണൻെറ ജോലി. സിംഹാസനത്തിലിരിക്കുന്നതു വലിയ കാര്യമല്ല."

ബോപ്പണ്ണൻ ഇക്കാര്യം പറഞ്ഞതു കേട്ടിട്ട് ഇനിയും ഒരു ചർച്ചയ്ക്ക് വകയില്ലെന്നു മനസ്സിലായി. ലക്ഷ്മീനാരായണയ്യർ നിശ്ശബ്ദനായി. രണ്ടുപേരും വരാന്തയിലേക്കു വന്നു.

## 165

വരാന്തയിൽ നിന്ന് മറ്റുള്ളവരെല്ലാം പൊയ്ക്കഴിഞ്ഞിരുന്നു. ദീക്ഷിതരും ഉത്തയ്യതക്കനും മാത്രം ഇവരെ കാത്തിരുന്നു. ഫ്രേസർ അവരോട് ഉപചാരത്തിനായി എന്തോ ചില കുശലപ്രശ്നങ്ങൾ നടത്തി.

ഫ്രേസർ ഇവരുമായി ഭാവി പരിപാടികളെക്കുറിച്ചു ചർച്ചചെയ്ത് തീരുമാനമെടുത്തു. ബോപ്പണ്ണൻ തല്ക്കാലത്തേക്കെങ്കിലും നാടിൻെറ രക്ഷകനായി നില്ക്കുന്നത് എല്ലാവർക്കും സമ്മതമാണെന്ന് ലക്ഷ്മീനാരായണയ്യർ അറിയിച്ചു. താൻ വലിയവനാകാൻ വേണ്ടിയാണ് വിദേശികളെ വിളിച്ചുവരുത്തി ഇത്രയൊക്കെ ചെയ്തത് എന്നു പറയിച്ചുകൊണ്ട് ജീവിക്കുന്നതിലും നല്ലത് മരിക്കുകയാണെന്നു പറഞ്ഞ് ബോപ്പണ്ണൻ ഒഴിഞ്ഞുമാറി. ഉത്തയ്യതക്കൻ ബോപ്പണ്ണനെ പിൻതാങ്ങി. ഫ്രേസർ: "ബോപ്പണ്ണനവരുടെ ഉന്നതസ്വഭാവത്തിനുചേർന്നതാണ് ഈ പെരുമാറ്റം. അദ്ദേഹം രക്ഷകനായിരിക്കുന്നതു നല്ലതാണെന്ന് എനിക്കും തോന്നുന്നുവെങ്കിലും സ്നേഹത്തിൻെറ ദൃഷ്ടിയിൽ അദ്ദേഹത്തിൻെറ തീരുമാനത്തെ ഞാനും അനുകൂലിക്കുന്നു "എന്നു പറഞ്ഞു.

പൊന്നപ്പനാകട്ടെ, ലക്ഷ്മീനാരായണയ്യരാകട്ടെ തല്ക്കാലത്തേക്കെങ്കിലും രക്ഷകനായിരിക്കട്ടെ എന്ന നിർദേശം ഉണ്ടായില്ല. രാജാവിൻെറ അനുജത്തിയോ അവരുടെ ഭർത്താവോ രക്ഷകരായിരിക്കുന്നത് ബോപ്പണ്ണന് ഇഷ്ടമല്ല. ലിംഗരാജൻെറ മകളാണെന്നതുകൊണ്ട് ഉത്തയ്യതക്കൻ അവരുടെ ഭാഗത്തേക്കു ചാഞ്ഞു. രാജകുമാരിയുടെ ഈ ബന്ധുക്കൾക്ക് തല്ക്കാലത്തേക്ക് അധികാരം കൊടുക്കുന്നതു ശരിയല്ലെന്ന് ഫ്രേസർ പറഞ്ഞു. മറ്റുള്ളവർ സമ്മതിച്ചു.

അവശേഷിക്കുന്ന രണ്ടുകാര്യങ്ങളിലൊന്ന് രാജാവിൻെറ വലിയച്ഛനായ അപ്പാജിയുടെ മകൻ ഇപ്പോൾ രാജാവാകണോ എന്നതാണ്. അപ്പാജിയുടെ പേർ ഇവർക്കെല്ലാം അറിയാം. അപ്പാജിയുടെ മകൻ എവിടെയുണ്ട് എന്ന് ഇവരാരും കണ്ടിട്ടില്ല. ഫ്രേസർ: " അപ്പാജി എന്നോടൊപ്പം ബാംഗളൂരിൽ നിന്ന് യാത്ര തിരിച്ച് ഹെബ്ബാലെയ്ക്ക് പോയ സൈന്യവിഭാഗത്തോടൊപ്പം അതിർത്തിയിലെത്തി. അവിടെവെച്ച് അതിർത്തികാവൽക്കാരുടെ വെടിയേറ്റു മരിച്ചു. കുശാല നഗരത്തിൽ നിന്നു യാത്ര തിരിക്കുന്ന സമയത്ത് ഞാൻ ഈ വാർത്ത അറിഞ്ഞു. ഇനി അയാളുടെ മകൻ ആരാണ് എന്നതിനെപ്പറ്റി ആലോചിക്കണം."

അപ്പോൾ ദീക്ഷിതർ "അപ്പാജി അദ്ദേഹത്തിൻെറ മകൻ ഇവിടെ അപരംപരസ്വാമി എന്ന പേരിൽ സന്യാസിവേഷത്തിൽ നടക്കുന്നയാളാണ്. അയാളുടെ പേര് വീരണ്ണൻ എന്നാണ് "എന്നു പറഞ്ഞു.

മറ്റുള്ളവർക്ക് ഇക്കാര്യം അറിയില്ലായിരുന്നു. ഇതു തീർത്തുപറയാൻ കഴിവുണ്ടായിരുന്ന അപ്പാജി മരിച്ചുപോയി. "അപരംപരസ്വാമിക്ക് രാജാവാകണമെന്നു പറയുകയാണെങ്കിൽ അപ്പോൾ ഇക്കാര്യം പരിശോധിക്കാം"എന്ന് ഫ്രേസർ സൂചിപ്പിച്ചു. മന്ത്രിമാർ സമ്മതിച്ചു.

ഫ്രേസർ: "അവസാനമായി രാജാവിൻെറ നേരെ ജ്യേഷ്ഠനൊരാളുണ്ട്, അദ്ദേഹം രാജാവാകണമെന്നാണ്. ഈ ജ്യേഷ്ഠൻ ആരാണ്, എവിടെയാണ് എന്നകാര്യം നമുക്കറിയില്ല. ഇന്നലെ ഭഗവതി എന്ന സ്ത്രീ, ഈ കാര്യം തനിക്കറിയാമെന്നും സഭയിൽവെച്ചു പറയാമെന്നും എന്നോടു പറഞ്ഞിട്ടുപോയി. നിങ്ങളെല്ലാവരും സമ്മതിക്കുകയാണെങ്കിൽ വൈകുന്നേരം സഭകൂടുമ്പോൾ ഇക്കാര്യം എന്താണെന്ന് അവരോടു ചോദിക്കാം."

ഉത്തയ്യതക്കൻ "ഇക്കാര്യം എനിക്കും അറിയാം. എന്നാൽ ഞാനായിട്ടു പറയില്ല എന്ന് സത്യം ചെയ്തിട്ടുണ്ട്. ആ അമ്മ പറഞ്ഞതിനുശേഷം ഞാൻ പറയാം " എന്നു പറഞ്ഞു. വൈകുന്നേരം ഇവിടെ വെച്ചു കാണാമെന്നു പറഞ്ഞ് എല്ലാവരും അവരവരുടെ വീടുകളിലേക്കുപോയി.

## 166

രാവിലെ എടുത്ത തീരുമാനമനുസരിച്ച് പ്രധാനികളും ശെട്ടിപ്രമുഖരും ജനങ്ങളും വൈകുന്നേരം സഭയിൽ വന്നു നിറഞ്ഞു. എല്ലാ

വരും അവരവരുടെ സ്ഥാനങ്ങളിൽ ഇരുന്നു. മന്ത്രിമാരും ഫ്രേസറും യഥാസമയം വന്ന് അവരവരുടെ ഇരിപ്പിടങ്ങളിൽ ഇരുന്നു.

ഫ്രേസർ രാവിലെ തങ്ങൾ എടുത്ത തീരുമാനങ്ങൾ സംഗ്രഹിച്ച് ഇംഗ്ലീഷിൽ എഴുതിയെടുത്ത് ദ്വിഭാഷിയെക്കൊണ്ട് അതിൻെറ അർഥം കന്നഡയിൽ എഴുതിച്ചിരുന്നു. സഭയിൽ വന്ന ഉടൻ ഒരു നിമിഷം ഇരുന്നിട്ട്, എഴുന്നേറ്റു നിന്ന് തൻെറ ഇംഗ്ലീഷ് വാക്യങ്ങളുടെ അർഥം ഹിന്ദുസ്ഥാനിയിൽ പറഞ്ഞു. അതിനുശേഷം ദ്വിഭാഷിയെക്കൊണ്ട് കന്നഡ വിവർത്തനം വായിപ്പിച്ചു.

രാജാവിനെപ്പറ്റിയുള്ള തീരുമാനം, റാണിയും രാജകുമാരിയും അദ്ദേഹത്തോടൊപ്പം പോകുന്നുവെന്ന തീരുമാനം, ബോപ്പണ്ണൻ രക്ഷകനായിരിക്കാൻ സമ്മതിക്കുന്നില്ല എന്ന കാര്യം, രാജാവിൻെറ അനുജത്തി അല്ലെങ്കിൽ അവരുടെ ഭർത്താവ് അല്ലെങ്കിൽ അവർ രണ്ടുപേരും ഈ സ്ഥാനത്തിരിക്കുന്നത് ഉചിതമായിരിക്കില്ല എന്ന തീരുമാനം, ഇത്രയും വായിച്ചുകേൾപ്പിച്ചു കഴിഞ്ഞതിനുശേഷം ഫ്രേസർ എഴുന്നേറ്റു നിന്ന് " ഇതെല്ലാം നിങ്ങൾക്കു സമ്മതമാണെന്നു ഞാൻ മനസ്സിലാക്കുന്നു" എന്നു പറഞ്ഞു.

പ്രധാനി: "ഇതെല്ലാം മന്ത്രിമാർ സമ്മതിച്ചോ?

ഫ്രേസർ: "സമ്മതിച്ചു."

" ഞങ്ങളെല്ലാവരും സമ്മതിക്കുന്നു" എന്നു പറഞ്ഞിട്ട് "അങ്ങനെയല്ലേ?" എന്ന് എതിർവശത്തിരുന്ന ശെട്ടി പ്രമുഖരോടും, പിന്നിലിരുന്ന ജനങ്ങളോടും ചോദിച്ചു. എല്ലാവരും"അതെ അതെ," എന്നു പറഞ്ഞു

ഫ്രേസർ: "ഇനിയുള്ളതു രണ്ടു കാര്യങ്ങളാണ്. ആദ്യമായി രാജാവിൻെറ വല്യച്ഛൻെറ മകൻ വീരണ്ണനെപ്പറ്റിയുള്ളതാണ്. അപരംപരസ്വാമി എന്നയാൾ ഇവിടെ ഉണ്ടോ?" പ്രമുഖൻമാരുടെ കൂട്ടത്തിൽ ഇരുന്ന നാരായണദീക്ഷിതർ എഴുന്നേറ്റു നിന്ന് "സ്വാമികൾ വെളുപ്പിന് ഇവിടെ നിന്നു യാത്രതിരിച്ചു. ഉച്ചയ്ക്ക് അദ്ദേഹത്തിൻെറ ബന്ധുക്കൾ ആരോ ഹെബ്ബലെയിൽ വെച്ചു മരിച്ചു എന്ന വാർത്ത അറിഞ്ഞു. അവിടേക്കു പോയി" എന്നു പറഞ്ഞു.

ഫ്രേസർ, "ശരി, അദ്ദേഹം വന്നതിനുശേഷം അദ്ദേഹത്തെക്കുറിച്ചുള്ളകാര്യം സംസാരിക്കാം. ഇപ്പോൾ വേറൊരു കാര്യത്തെപ്പറ്റി തീരുമാനമെടുക്കണം. രാജാവിന് ഒരു ജ്യേഷ്ഠൻ ഉണ്ടെന്ന് നിങ്ങളുടെ കൂട്ടത്തിലുള്ള ഒരു സ്ത്രീ എന്നെ അറിയിച്ചു. ആ സ്ത്രീ വന്ന് ആ

ജ്യേഷ്ഠൻ ആരാണെന്നു സഭയെ അറിയിക്കണം. അവർ ഇവിടെ വന്നിട്ടുണ്ടോ?"എന്നു ചോദിച്ചു.

ഭഗവതി നാട്ടിലെ പ്രധാനികൾ ഇരിക്കുന്ന സ്ഥലത്തുനിന്ന് അല്പം മാറി ഇരിപ്പുണ്ടായിരുന്നു. ഫ്രേസർ ഇങ്ങനെ ചോദിച്ചപ്പോൾ എഴുന്നേറ്റു മുന്നോട്ടു വന്ന് സഭയിലെ പ്രമാണിമാരെ വണങ്ങിക്കൊണ്ട് "വന്നിട്ടുണ്ട്" എന്നു പറഞ്ഞു.

ഭഗവതി എഴുന്നേറ്റു വന്നതുകണ്ട് സഭ ആശ്ചര്യപ്പെട്ടുപോയി. "എടാ! ഭഗവതി! നോക്ക് " എന്നൊരുത്തൻ. "ഇവർക്ക് ഇതുമായിട്ടെന്തു ബന്ധം?" എന്നു മറ്റൊരുത്തൻ. 'രാജാവിന്റെ ജ്യേഷ്ഠനെ ഇവർ എവിടെവച്ചു കണ്ടു?" എന്ന് വേറൊരുത്തൻ. ആകെക്കൂടി സഭ മുഴുവൻ കുശുകുശുപ്പുകൊണ്ടു നിറഞ്ഞു.

ഫ്രേസർ ഭഗവതിയോട് "നിങ്ങൾക്കു പറയാനുള്ളത് സഭയെ അറിയിക്കൂ!" എന്നു പറഞ്ഞു

ഭഗവതി ഗംഭീരമായ ശബ്ദത്തിൽ "ലിംഗരാജന്റെ മകനായ വീരരാജനെക്കാൾ മൂത്ത ഒരാൾ ഉണ്ട്. ലിംഗരാജനുശേഷം അയാൾ തന്നെയാണ് അവകാശിയാകേണ്ടിയിരുന്നത്. അന്യായത്താൽ അതു നടന്നില്ല. ഇപ്പോൾ എങ്ങനെയായാലും വീരരാജനെ സ്ഥാനഭ്രഷ്ടനാക്കി. ആ സ്ഥാനം അദ്ദേഹത്തിന്റെ ജ്യേഷ്ഠനു നൽകി പണ്ടു നടന്ന അന്യായത്തിനു പരിഹാരം ഉണ്ടാക്കണം."

മന്ത്രി പൊന്നപ്പൻ: "ആരമ്മാ ആ ജ്യേഷ്ഠൻ? ഞങ്ങളാരും കണ്ടിട്ടില്ല?"

ഭഗവതി: "ലിംഗരാജൻ നിങ്ങൾക്കറിയാത്ത വിധത്തിൽ സത്യം മറച്ചു. മന്ത്രി ബസവയ്യൻ അദ്ദേഹത്തിന്റെ മൂത്ത മകനാണ്."

ഈ വാക്കുകൾ കേട്ട് സഭയിൽ ആശ്ചര്യപ്പെടാതിരുന്നത് ഉത്തയ്യതക്കൻ ഒരാൾ മാത്രമാണ്. തന്റെ മകളുടെ മകൻ ഒരാൾ ഉണ്ട് എന്ന് അറിയാമായിരുന്ന ദീക്ഷിതർക്കു കൂടി ആ മകൻ ബസവനാണെന്നത് പുതിയ അറിവായിരുന്നു. ബോപ്പണ്ണനും പൊന്നപ്പനും, ലക്ഷ്മീനാരായണയ്യനും "മുടന്തൻ" "ക്ഷുരകൻ" 'ബസവയ്യൻ" എന്ന് ആശ്ചര്യപൂർവം പറഞ്ഞുകൊണ്ട് ഭഗവതിയുടെ നേരെ നോക്കി. മറ്റു സഭാവാസികളും ഇങ്ങനെ തന്നെ ആശ്ചര്യം പ്രകടിപ്പിച്ചു. ഇവരുടെയൊക്കെ സംസാരം കേട്ട് ഫ്രേസർ "ഇത് ഇവിടെയുള്ളവരിൽ ആർക്കും തന്നെ അറിയില്ലെന്നാണു കാണുന്നത്. എന്താണു തെളിവ്?" എന്നു ചോദിച്ചു.

ഭഗവതി "ബസവയ്യൻ എൻെറ മകനാണ്. ഇതറിയാവുന്നവർ ഇവിടെത്തന്നെയുണ്ട്. ലിംഗരാജൻ എന്നെ വിവാഹം കഴിച്ചിരുന്നു. ആ മാന്യന് ഇത് അറിയാം. സഭയിൽ താങ്കളുടെ പിന്നിലിരിക്കുന്ന ദീക്ഷിതർ എൻെറ വല്യച്ഛനാണ്."

ഫ്രേസറും മന്ത്രിമാരുമെല്ലാം ദീക്ഷിതരുടെ നേരെനോക്കി. ദീക്ഷിതർ എഴുന്നേറ്റുനിന്ന്"ഇവൾ എൻെറ അനുജൻെറ മകളാണ്. ലിംഗരാജനോടൊത്ത് ജീവിച്ചിരുന്നു. ഇവളുടെ മകൻ ഒരാൾ ഉണ്ട്. ആ മകൻ ബസവനാണെന്ന് ഞാനറിഞ്ഞത് ഇപ്പോഴാണ്."

ഫ്രേസർ ഭഗവതിയോട്: "ബസവയ്യൻ നിങ്ങളുടെ മകനാണെന്ന് നിങ്ങളുടെ വല്യച്ഛനുപോലുമറിയില്ല. അതു പിന്നെ ജനങ്ങൾ എങ്ങനെ വിശ്വസിക്കും.?"

"എൻെറ വല്യച്ഛൻ ഇത്തരം കാര്യങ്ങളിൽ മനസ്സുവയ്ക്കുന്ന ആളല്ല. ഈ കാര്യം വേണ്ട സമയത്ത് അറിയിക്കാം എന്ന് ഞാൻ പറഞ്ഞിരുന്നു. വേണ്ട സമയം ഇപ്പോഴാണ് വന്നത്. എന്നാൽ ഈ കാര്യം ഉത്തയ്യതക്കനറിയാം."

ഉത്തയ്യതക്കൻ എഴുന്നേറ്റു നിന്ന് ഭഗവതിയെ നോക്കിക്കൊണ്ട് "അതെ.നിങ്ങൾ ലിംഗരാജൻെറ റാണിയെക്കാളും വലിയവളായിരുന്നു. ഈ മകനെയും പ്രസവിച്ചു. എന്നിട്ടെന്തു സംഭവിച്ചു? വിവാഹമെന്നുപറഞ്ഞ് അദ്ദേഹം വഞ്ചിച്ചു. നിന്നെ ഓടിച്ചു. മകൻെറ കാല് ഒടിച്ചു. പട്ടികളുടെ കൂട്ടത്തിൽ എറിഞ്ഞു. ഇതുകണ്ട എന്നെയും, വല്യമ്മയെയും കൊണ്ട് നിങ്ങൾ വഴി ഈ കാര്യം പുറത്തു വരരുതെന്ന് സത്യം ചെയ്യിച്ചു. നാൽപതുവർഷം കഴിഞ്ഞില്ലേ. ഇനിയും ആ മകൻ രാജാവാകുമോ?" എന്നു ചോദിച്ചു.

ഭഗവതി: "പുരുഷൻ വഞ്ചിച്ചുഎന്നു വെച്ച് പെണ്ണ് ഭാര്യയെപ്പോലെ ജീവിച്ചത് അസത്യമാണോ?അച്ഛൻ മകനോട് അന്യായം പ്രവർത്തിച്ചു. നാട്ടുപ്രമാണിമാർ അതിന് പരിഹാരം കാണണം."

ബോപ്പണ്ണൻ: "പരിഹാരം കണ്ടിട്ടെന്തു ചെയ്യാനാണ്? രാജാവിനെത്തന്നെ സ്ഥാനഭ്രഷ്ടനാക്കിയവർ രാജാവിൻെറ പട്ടിയായിട്ടു നടന്നവനെ രാജാവാക്കുമോ?"

ഭഗവതി: "പട്ടിയായിട്ടു കഴിഞ്ഞോ?മന്ത്രിമാരോടൊപ്പം മന്ത്രിയായി വാണില്ലേ?"

ബോപ്പണ്ണൻ: "അന്നേ പറഞ്ഞു, അതു വലിയ തെറ്റാണെന്ന്. ഇപ്പോൾ ഞങ്ങൾ പറയുന്നു ഈ കാര്യം നടക്കില്ലെന്ന്. രാജാവി

ൻെറ സ്വന്തം മന്ത്രിയായിരുന്നു മുടന്തൻ. രാജാവ് എവിടെ പോയാലും അവനും അവിടെ പോകും."

ഭഗവതി:" എന്തിനാണവനെ മുടന്തനെന്നു വിളിക്കുന്നത്? ജനിച്ചപ്പോൾ അവനും നിങ്ങളെപ്പോലെതന്നെയായിരുന്നു. ക്രൂരൻമാർ അവൻെറ കാൽ ഒടിച്ചുകളഞ്ഞു."

ബോപ്പണ്ണൻ "ആ കാര്യം കഴിഞ്ഞു" എന്നു പറഞ്ഞിട്ട് ഫ്രേസറുടെ നേരെ തിരിഞ്ഞ്,"ബസവൻ വേണ്ടാത്തയാളാണ്. രാജാവിൻെറ ജ്യേഷ്ഠനല്ല, അച്ഛൻ തന്നെയായിക്കൊള്ളട്ടെ. അയാൾ രാജാവാകാൻ ഞങ്ങളാരും സമ്മതിക്കില്ല" എന്നു പറഞ്ഞിട്ട് സഭയുടെ നേരെ തിരിഞ്ഞ് "എന്തു പറയുന്നു ശെട്ടിമാരെ, പ്രമാണിമാരെ?" എന്നു ചോദിച്ചു. എല്ലാവരും"അതെ അതെ"എന്ന് മറുപടി നൽകി.

## 167

ഭഗവതി വീണ്ടും എന്താണു പറഞ്ഞുകൊണ്ടിരുന്നതെന്നും, സ്ഥിതിഗതികൾ എങ്ങനെയാണു മുന്നോട്ടുപോകുന്നതെന്നുമുള്ള കാര്യങ്ങൾ ഫ്രേസർ ദ്വിഭാഷി വഴി നല്ലവണ്ണം മനസ്സിലാക്കിക്കൊണ്ടിരുന്ന സമയത്ത് അയാളുടെ നേരെ താഴെയുള്ള സേനാനായകൻ കാർപ്പെൻറർ കുതിരപ്പുറത്ത് മതിൽക്കെട്ടിൻെറ വാതിൽക്കൽ വരെ വന്നു. കുതിരപ്പുറത്തുനിന്നിറങ്ങി പട്ടാളച്ചിട്ടയിൽ സലാം ചെയ്തിട്ട് നാൽക്കുനാടിനു പോയ സേനാവിഭാഗം തിരിച്ചുവരുന്നുണ്ട്, രാജാവിനെയും ബസവനെയും കൊണ്ടുവരുന്നുണ്ട്" എന്ന് അറിയിച്ചു.

ഫ്രേസർ: "അങ്ങനെയോ? വളരെനന്നായി" എന്നു പറഞ്ഞിട്ട് ദ്വിഭാഷിയോട് "ഈ കാര്യം എല്ലാവരെയും അറിയിക്കൂ!" എന്ന് ആജ്ഞാപിച്ചു.

ദ്വിഭാഷി ഇതുപറഞ്ഞപ്പോൾ തന്നെ പുറത്തു നിന്നിരുന്ന ആളുകൾ ആർത്തു വിളിച്ച് ജയഘോഷം മുഴക്കി, രാജാവിനെയും ബസവനെയും കൊണ്ടു വരുന്ന സൈന്യത്തെ കാണാൻ അരമനയുടെ പുറവാതിലിനു നേർക്ക് മുഖംതിരിച്ചു.

ഏതാനും നിമിഷങ്ങൾക്കകം ആ സൈന്യവിഭാഗം കണ്ണിൽപ്പെട്ടു. മുമ്പിൽ ഇംഗ്ലീഷ് സൈന്യാധിപൻ, പിന്നിൽ രണ്ടു സവാരിക്കാർ, ഒരു മഞ്ചൽ, അതിനുപിന്നിൽ നാലു സവാരിക്കാർ, അതിനുപിന്നിൽ മറ്റൊരു മഞ്ചൽ, അതിൻെറ പിന്നിൽ ബാക്കി സൈന്യം.

ഇങ്ങനെ അത് കഴിയുന്നത്ര വേഗത്തിൽ മുന്നോട്ടു വന്നു കൊണ്ടിരുന്നു. കുതിരപ്പുറത്തുനിന്നിറങ്ങിയ ഇംഗ്ലീഷ് സൈന്യാധിപൻ മുമ്പു വന്നയാൾ ചെയ്തപോലെ കേണൽ ഫ്രേസറെ സലാം ചെയ്തിട്ട് "നമ്മുടെ കാര്യം ശരിയായി, രാജാവിനെ കൊണ്ടു വന്നിട്ടുണ്ട്. പക്ഷേ ബസവയ്യൻ വെടിയേറ്റു മരിച്ചു എന്ന് അറിയിക്കാൻ സങ്കടമുണ്ട്. പിന്നിലുള്ള മഞ്ചലിൽ അദ്ദേഹത്തിൻെറ ശവശരീരം കൊണ്ടുവന്നിട്ടുണ്ട്"എന്നു പറഞ്ഞു. ദ്വിഭാഷി ബോപ്പണ്ണനോട് ഇതിൻെറ അർഥം പറഞ്ഞു.

ബോപ്പണ്ണൻ: "എന്തു പറഞ്ഞു? മുടന്തൻ ചത്തുപോയെന്നോ?" എന്നു ചോദിച്ചു.

ഈകാര്യം ഭഗവതി കേട്ടു. അവരുടെ ഹൃദയം തകർന്നു. അവർ "എന്ത്?" എന്നു നിലവിളിച്ചു. ദ്വിഭാഷി "ബസവയ്യൻ വെടിയേറ്റു മരിച്ചു" എന്ന് സ്പഷ്ടമായി പറഞ്ഞു.

ഇതിന്നകം സൈന്യത്തിലെ ആളുകളിൽ നിന്ന് സഭയിലെ ആളുകൾ ഈ കാര്യം അറിഞ്ഞു.

തൻെറ മകൻ മരിച്ചു. അവൻെറ ശവം പിന്നിലുള്ള മഞ്ചലിലുണ്ടെന്ന കാര്യം ഒരു നിമിഷത്തിനുള്ളിൽ ഭഗവതിക്കു മനസ്സിലായി. അവർ "അയ്യോ, മോനേ!" എന്നു മാറത്തലച്ചു നിലവിളിച്ചുകൊണ്ട് ശവശരീരം കൊണ്ടുവന്ന മഞ്ചലിൻെറ സമീപത്തേക്ക് ഓടി. രണ്ടാമത്തെ മഞ്ചലിന്നടുക്കൽ നിന്ന ആളുകൾക്കും ആ ക്ഷണത്തിൽ ബസവൻ ഇവരുടെ മകനാണെന്ന കാര്യം മനസ്സിലായി, അവർ ഭഗവതിക്കു വഴിമാറിക്കൊടുത്തു. ഭഗവതി മഞ്ചലിനടുത്തിരുന്നിട്ട് അതിന്നകത്തേക്ക് തലയിട്ട് മകൻെറ കവിളിൽ തലോടിക്കൊണ്ട് "കുഞ്ഞേ, നീ രാജാവാകാൻവേണ്ടി ഞാൻ ഇത്രയൊക്കെ ചെയ്തല്ലോ, ചെയ്തതെല്ലാം പാഴായിപ്പോയല്ലോ!"എന്ന് വിലപിച്ചു.

എല്ലാ കരച്ചിലും പവിത്രമാണ്. അമ്മയുടെ കരച്ചിൽ മറ്റു കരച്ചിലുകളെക്കാളേറെ പവിത്രമാണ്. മൃഗങ്ങളുടെ ജീവിതത്തിലും ഇതു കാണാം. മനുഷ്യരുടെ ജീവിതത്തിൽ ഇത് എല്ലായിടത്തും കാണാം. ചത്തത് ബസവൻ തന്നെയാണെങ്കിലും ഈ അമ്മയുടെ ദു:ഖം കണ്ട് ജനങ്ങൾ പറഞ്ഞു"പാവം. പെറ്റമനസ്സ് നോവാതിരിക്കുമോ?"

ഫ്രേസർ ബോപ്പണ്ണനോടാലോചിച്ചിട്ട് സഭ ഇപ്പോൾ അവസാനിപ്പിക്കാമെന്നു നിശ്ചയിച്ചു. തൻെറ കൂടെയുള്ള പ്രമാണിമാരോട്

ഒരു നിമിഷം അവിടെയിരിക്കാൻ പറഞ്ഞിട്ട് രാജാവിൻെറ മഞ്ചലി നടുക്കലേക്കു പോയി. രാജാവിനെ ഉപചാരപൂർവം നമസ്കരിച്ചിട്ട് "ദയയുണ്ടാകണം!" എന്നു പറഞ്ഞ് അദ്ദേഹത്തെ മഞ്ചലിൽനിന്നിറക്കി.

മഞ്ചലിൽ നിന്നിറങ്ങിയ രാജാവ് നിൽക്കാനാവാതെ വിഷമിക്കുന്നുണ്ടായിരുന്നു. പത്തുദിവസങ്ങളോളം അസുഖമായിരുന്നത് ഒരു കാരണം. ഇന്നത്തെ സംഭവമെല്ലാം കൂടി മറ്റൊരു കാരണം. ഇനി എന്താണു ഗതി എന്ന ചിന്ത വേറൊരു കാരണം. അദ്ദേഹത്തിൻെറ മുഖം വിയർത്തിരുന്നു. ക്ഷീണിച്ച സ്വരത്തിൽ "നമസ്കാരം സായിപ്പേ!" എന്നു പറഞ്ഞു.

ഫ്രേസർ: "നമസ്കാരം തമ്പുരാനേ! ഞാൻ ചെയ്യേണ്ട കർത്തവ്യം മധുരമുള്ളതല്ല. അത് എനിക്കു ചെയ്യേണ്ടിയിരിക്കുന്നു. എന്നാൽ ഞാൻ അങ്ങയോട് അനാവശ്യമായി ഒരു കാഠിന്യവും കാട്ടില്ല. അങ്ങയുടെ സ്ഥാനത്തിനു തക്ക എല്ല ബഹുമാനങ്ങളും ആചരിക്കാം. ഇപ്പോൾ അരമനയിലേക്കു പോകാൻ ദയവുണ്ടാകണം. ഞാൻ വീണ്ടും അങ്ങയെ വന്നു കാണുന്നതാണ് " എന്നു പറഞ്ഞു.

രാജാവ് ഒന്നും മിണ്ടിയില്ല. ഫ്രേസർ അദ്ദേഹത്തെ വിളിച്ചുകൊണ്ട് വരാന്തയിലെത്തി. അവിടെയുണ്ടായിരുന്ന ജനങ്ങളിൽ ചിലർ കൈകൂപ്പി. മറ്റുള്ളവർ വെറുതെയിരുന്നു. ഫ്രേസർ രാജാവിനെ അദ്ദേഹത്തിൻെറ മുറിയുടെ വാതിൽ വരെ അനുഗമിച്ച് അദ്ദേഹത്തെ മുറിക്കകത്തേക്ക് പറഞ്ഞയച്ചിട്ട് ഒരു ഇംഗ്ലീഷ് സേനാനായകനെ കാവൽ നിർത്തി തിരിച്ചു വന്നു. ബോപ്പണ്ണനോടും അദ്ദേഹത്തിൻെറ കൂടെയുള്ള മന്ത്രിമാരോടും എന്തോ സംസാരിച്ചിട്ട് "ഇന്നത്തെ സഭ കഴിഞ്ഞു. ബാക്കികാര്യങ്ങളെല്ലാം നാളെ അറിയിക്കാം. ഇപ്പോൾ എല്ലാവരും പിരിഞ്ഞുപോകണം" എന്ന് ആവശ്യപ്പെട്ടു. അതിനുശേഷം മന്ത്രിമാരോട "നിങ്ങളുടെ ഭഗവതി എന്ന ഈ സ്ത്രീ നമ്മുടെ വിജയത്തിനു വളരെയധികം സഹായിച്ചു. അവർക്കു സംഭവിച്ച ദു:ഖത്തിൽ നമ്മളും സഹാനുഭൂതി പ്രകടിപ്പിക്കണം. താങ്കളും ദയവുചെയ്ത് എന്നോടൊപ്പം വരണം" എന്നു പറഞ്ഞു. പ്രമാണിമാരും മന്ത്രിമാരും അയാളോടൊപ്പം നടന്നു. അയാൾ ഭഗവതിയുടെ അടുത്തെത്തി. വരുമ്പോൾത്തന്നെ സേനാനായകൻ ജാക്ക്സണിൽ നിന്ന് ബസവൻെറ മരണത്തെപ്പറ്റിയുള്ള വിശദവിവരങ്ങൾ മനസ്സിലാക്കി.

## 168

സഭ തീർന്നിട്ടും ജനങ്ങൾ പിരിഞ്ഞു പോയില്ല. ഭഗവതിയുടെ ദു:ഖം കണ്ടുകൊണ്ട് അനേകം പേർ അവിടെത്തന്നെ നിന്നു. ഇവരിൽ കൂടുതലും സ്ത്രീകളായിരുന്നു ഒന്നും അറിയാത്ത പിഞ്ചു പെൺകുട്ടി മുതൽ എല്ലാം കഴിഞ്ഞ പ്രായത്തിലുള്ള വൃദ്ധകൾ വരെയും, കീറത്തുണിയുടുത്ത ഭിക്ഷക്കാരിമുതൽ പട്ടുചേലയുടുത്ത കുലീനകളായ വീട്ടമ്മമാർ വരെയും ഉള്ള-പല പ്രായത്തിലും പല വിഭാഗത്തിലും പെട്ട-സ്ത്രീകൾ അവിടെ കൂടി നിന്ന് ഒരു പെണ്ണിന്റെ സങ്കടം കണ്ടു ദു:ഖിച്ചു.

ഫ്രേസർ മഞ്ചലിനടുക്കലെത്തി തന്റെ തൊപ്പിയൂരി ശവശരീരത്തെ വന്ദിച്ചിട്ടു നിവർന്നു നിന്ന് ഉപചാരപൂർവം ഭഗവതിയോട് "അമ്മേ!നിങ്ങൾക്കു സംഭവിച്ച ഈ ദു:ഖത്തിൽ ഞങ്ങളും പങ്കാളികളാണ്. നിങ്ങളുടെ കരച്ചിൽ തടയാൻ ഞങ്ങൾക്കു കഴിയില്ല. എന്നാലും നിങ്ങളുടെ ഈ മകനെ വേണ്ട വിധത്തിൽ സംസ്കരിക്കണം. അധികം വൈകാതെ നമുക്ക് ഇതു നടത്തണം" എന്നു പറഞ്ഞു.

ഭഗവതി: " നിങ്ങൾ ഇവനെ ഇതുവരെ നോക്കിയതു മതി. ഇനി എന്താണു ചെയ്യേണ്ടത്? ശവം മണ്ണിലടക്കുന്നതല്ലേ? പട്ടികൾക്ക് എറിഞ്ഞുകൊടുക്കൂ എന്നു കല്പിക്കാതെ, അടക്കാൻ കല്പന കൊടുത്താൽ മതിയായിരുന്നു. ഞാൻ നോക്കിക്കൊള്ളാം."

"മരിച്ച ആളിന്റെ അമ്മ എന്നതുകൊണ്ട് തന്നെ നിങ്ങളുടെ വാക്കുകളെ ഞാൻ മാനിക്കുന്നു. ഞങ്ങളുടെ വിജയത്തിന് ഒരു കാരണക്കാരിയായ നിങ്ങളെ ഞാൻ കൂടുതൽ മാനിക്കുന്നു. നിങ്ങളുടെ മകൻ മരിച്ചുപോയി എന്നതു ശരിയാണ്. എന്നാൽ ഞങ്ങളുടെ അധികാരി പറയുന്നത് ഇതു ഞങ്ങളുടെ കുറ്റം കൊണ്ടു സംഭവിച്ചതല്ല എന്നാണ്. ഈ കാര്യത്തിൽ നിങ്ങൾ ഞങ്ങളെ സഹിഷ്ണുതയോടെ കാണണം."

"സഹിഷ്ണുതയില്ലാതെ കണ്ടാൽ നിങ്ങൾക്കെന്തു പറ്റും? താങ്കൾ ഇപ്പോൾ പോകുക. ഈ ശരീരം എനിക്കു വിട്ടുതന്നാൽ മതി."

"വിരോധമില്ലെങ്കിൽ സംസ്കാരച്ചടങ്ങുകൾക്ക് ഞങ്ങളും നിങ്ങളോടൊപ്പം വരാം."

"ഇവനെ ഇവിടെ സംസ്കരിക്കുന്നില്ല. ഞങ്ങളുടെ മന്ദിരത്തിനടുത്ത് കൊണ്ടുപോയി, സംസ്കരിച്ചു കൊള്ളാം. നിങ്ങൾ അവിടെ വരേണ്ട ആവശ്യമില്ല."

"ശരി അമ്മേ!നിങ്ങൾ ദു:ഖിച്ചിരിക്കുന്ന ഈ അവസരത്തിൽ കൂടുതലായൊന്നും ചെയ്യുന്നില്ല."

ഇങ്ങനെ പറഞ്ഞ് ഫ്രേസർ തൻെറ കീഴിലുള്ള ക്യാപ്റ്റൻ ലെഹാർഡിന് "പത്തുപേരെക്കൂടി കൂട്ടിക്കൊള്ളൂ. ഇവർക്കു വേണ്ട സഹായം ചെയ്തു കൊടുക്കൂ!"എന്ന് ആജ്ഞ കൊടുത്തു. തൊപ്പിയെടുത്ത് തലകുനിച്ച് വീണ്ടും ആദരം പ്രകടിപ്പിച്ച് കൂടെയുള്ള പ്രമാണിമാരോട് "ഇനി നമുക്ക് യാത്രതിരിക്കരുതോ?" എന്നു ചോദിച്ചു. എല്ലാവരും സമ്മതിച്ചു. അവർ ഫ്രേസറോടൊപ്പം പുറപ്പെട്ടു. ദീക്ഷിതർ മാത്രം അവിടെ നിന്നു.

## 169

ഭഗവതി ദീക്ഷിതരുടെ കാല്ക്കൽ വീണുരുണ്ടു. അദ്ദേഹത്തിൻെറ കാലിൽ കെട്ടിപ്പിടിച്ചുകൊണ്ട് "ഇതെന്താണു വല്യച്ഛാ, ഇങ്ങനെ സംഭവിച്ചത്? സ്ഥാനം കിട്ടാറായപ്പോൾ ചത്തു ശവമായല്ലോ!" എന്നു നിലവിളിച്ചു.

ദീക്ഷിതർ കണ്ണുനീരൊഴുക്കി "എണീക്കൂ മകളേ, എണീക്കൂ!നീ ഒന്നുമറിയാത്ത സ്ത്രീയാണോ? ഭഗവതിയുടെ ഉപാസന നടത്തിയ മകളോട് ഞാൻ എന്തെങ്കിലും പറഞ്ഞു തരണോ? എണീക്ക്, ശേഷം കാര്യങ്ങൾ ചെയ്യാൻ നോക്ക്" എന്നു പറഞ്ഞു. കുനിഞ്ഞ് മകളുടെ തോളിൽ പിടിച്ച് അവളെ എഴുന്നേൽപ്പിച്ചു.

ഭഗവതി എണീറ്റുനിന്നു "ഇതെന്താണ് ഇങ്ങനെ സംഭവിച്ചത്?" എന്നു ചോദിച്ചു.

"ദൈവേച്ഛപോലെ സംഭവിച്ചു."

"ശാസ്ത്രം തെറ്റിയല്ലോ?"

"ആ കാര്യമെല്ലാം പിന്നെ പറയാം. ഇപ്പോൾ ഈ സംസ്കാരത്തിൻെറ കാര്യം നടക്കട്ടെ."

"അയ്യോ സംസ്കാരമോ?ഞാനിത് എങ്ങനെയാണു ചെയ്യുന്നത്? ചെയ്താൽ ഞാൻ ജീവനോടെയിരിക്കില്ല. ആശ്രമത്തിനു പിന്നിലെ മലകേറി അതിൻെറ മുകളിൽ നിന്നു ചാടി മരിക്കും."

"ശരിയായ ആലോചനയാണ്. നിനക്കു സംഭവിച്ച ഗതി കണ്ട് ഞാനും അതിനുശേഷം ആ മലമുകളിൽ നിന്ന് ചാടിച്ചാകണോ? രണ്ടുപേരുടെ ഉപാസനയും സാർഥകമാകും."

ഭഗവതി ദീക്ഷിതരുടെ മുഖത്തേക്കു തുറിച്ചുനോക്കി.

"മകൻ പോയി. അച്ഛൻ എന്തിനാണിരിക്കുന്നത് എന്നു വിചാരിക്കുന്നുണ്ടെങ്കിൽ കൊടുമുടിയിൽ കേറൂ,വീണു ചാകൂ!അച്ഛൻ ഇരിക്കണമെന്നുണ്ടെങ്കിൽ ജോലിതീർത്തിട്ടു വരൂ!"

ഭഗവതി ഈ സ്നേഹത്തിൻെറ മുമ്പിൽ തോറ്റുപോയി. എങ്ങനെയോ എന്തോ പറയാൻ കഴിയാത്ത രീതിയിൽ അവളുടെ ദു:ഖം അവളുടെ അധീനത്തിലായി. അവൾ "ശരി അച്ഛാ, ആ കാര്യം ഞാൻ കളഞ്ഞു"എന്നു പറഞ്ഞു.

ദീക്ഷിതർ: "ശരി പോകൂ!എത്രസമയമായാലും എന്നെ വന്ന് കാണണം. അമ്പലമണ്ഡപത്തിലിരിക്കാം."

ഭഗവതി മകൻെറ ശരീരവുമെടുത്തുകൊണ്ട് യാത്രയായി. ദീക്ഷിതർ വീട്ടിൽ വന്നു. വീട്ടിലുള്ളവരെല്ലാം കുളിക്കാൻ പറഞ്ഞു. താനും ആശ്രമത്തിനു മുമ്പിലുള്ള പുഷ്കരിണിയിൽ സ്നാനം ചെയ്തു. ആശ്രമത്തിലെ പൂജകളെല്ലാം പതിവുപോലെ നടത്തിയിട്ട് ഭഗവതിയുടെ വരവും കാത്തു മണ്ഡപത്തിലിരുന്നു.

ആ രാത്രി നാടുമുഴുവൻ ഏതാണ്ട് ഉണർന്നു തന്നെയിരുന്നു. കുടകിൻെറ ചരിത്രത്തിൽ സുപ്രധാനമായൊരു വഴിത്തിരിവിൻെറ രാത്രിയായിരുന്നു അത്. രാത്രിയായിരുന്നിട്ടുകൂടി ജാഗ്രതയോടിരുന്ന പട്ടണത്തിൻെറ നടുവിലെ ഓംകാരമന്ദിരത്തിൽ ദീക്ഷിതർ, ഈ ലോകത്തിൽ വേറെയാർക്കും വിലയുള്ളതായി കാണപ്പെടാത്ത ഒരു പെണ്ണിൻെറ ജീവൻ രക്ഷിക്കണമെന്ന നിശ്ചയത്തോടെ നിശാന്ധകാരത്തിൻെറ മങ്ങിയവെളിച്ചത്തിൽ കാത്തിരുന്നു.

രാത്രിയുടെ രണ്ടു യാമം കഴിഞ്ഞു. ഇവളെന്താണു വരാത്തതെന്നു ദീക്ഷിതർ പല പ്രാവശ്യം സംശയിച്ചു. വളരെ കഴിഞ്ഞശേഷം ഭഗവതി വന്ന് "വന്നു അച്ഛാ" എന്നു പറഞ്ഞു. ദീക്ഷിതർ അവളോട് അടുത്തുവരാനാവശ്യപ്പെട്ടു "കിടന്നുകൊള്ളൂ കുഞ്ഞേ, ഓംകാരനെ ഓർത്തുകൊള്ളൂ!അവൻെറ പേരു ജപിച്ചാൽ ദു:ഖം മാറും" എന്നു പറഞ്ഞു.

ഭഗവതി മണ്ഡപത്തിൻെറ ഒരു ഭിത്തിക്കരുകിൽ കിടന്നു. "അച്ഛൻ കിടന്നില്ലേ?" എന്നു ചോദിച്ചു. ദീക്ഷിതർ "കിടക്കുകയായി കുഞ്ഞേ! ജപം കുറച്ചുകൂടി ബാക്കിയുണ്ട്. അതു തീർക്കട്ടെ "എന്നു പറഞ്ഞു.

## 170

പകുതി വിദേശികളുടെ ചതികൊണ്ടും പകുതി കാവലിന്റെ അശ്രദ്ധകൊണ്ടും ശത്രുവിന്റെ കൈയിലകപ്പെട്ട രാജാവ് ബസവനെ കൊന്നുകളഞ്ഞ സ്ഥിതിക്ക്, തനിക്കിനി ഒന്നും ചെയ്യാനില്ലെന്നു മാദപ്പൻ മനസ്സിലാക്കി. "നിങ്ങൾ പറയുന്നപോലെ നടന്നുകൊള്ളാം" എന്നു ജയിച്ചവർക്കു വാക്കു കൊടുത്ത് അരമനയിലെ ആളുകളെയും വിളിച്ചുകൊണ്ട് ജയിച്ച സൈന്യത്തോടൊപ്പം സായുധനായി മടക്കേറിയിലേക്കു വന്നു. അരമനയിലെത്തിയപ്പോൾ മുദ്ദപ്പൻ വഴി അനുമതി വാങ്ങിയിട്ട് നടന്ന കാര്യം അറിയിക്കാൻ വേണ്ടി റാണിയുടെ സമീപത്തേക്കു പോയി.

രാജാവ് ബന്ധനസ്ഥനായി വരുന്ന കാര്യം അറിഞ്ഞ് റാണി, ജനാലയ്ക്കരികിൽ ജയിച്ച സൈന്യത്തെ നോക്കിനിന്നു. രാജാവ് പല്ലക്കിൽ നിന്നിറങ്ങിയതുകണ്ട് അദ്ദേഹത്തെ വിളിച്ചുകൊണ്ടുവരാനായി താഴേക്കിറങ്ങി വന്നു. ഭഗവതി ദു:ഖം കൊണ്ടു നിലവിളിച്ചത് അവർ അറിഞ്ഞു. ഒരു സേവകനെ പറഞ്ഞയച്ച് കാരണം മനസ്സിലാക്കി. ഭഗവതി തന്റെ ഭർത്തൃപിതാവിന്റെ ഭാര്യയായിരുന്നെന്നും, ബസവൻ അരമനയിലെ സന്താനമാണെന്നും അറിഞ്ഞ് അവർ അദ്ഭുതപ്പെട്ടു.

ഫ്രെസർ, രാജാവിനെ വിളിച്ചുകൊണ്ടു വന്ന് മുറിക്കുള്ളിൽ വിട്ടിട്ട് പോയതിനുശേഷം റാണി മകളോടൊപ്പം രാജാവിന്റെ അടുക്കലേക്കു നടന്നു. രാജാവ് തന്റെ മുറിയിലെ മഞ്ചത്തിൽ മയങ്ങിക്കിടന്നിരുന്നു. റാണി മകളെ രാജാവിന്റെ സമീപമിരുത്തി. റാണിയും രാജാവിന്റെ കാല്ക്കൽ ഇരുന്നു.

ഒരു ദാസി വന്ന് "മാദപ്പൻ കാണണമെന്ന് അപേക്ഷിക്കുന്നു" എന്നറിയിച്ചപ്പോൾ റാണി മുറിയിലേക്കു വന്നു.

മാദപ്പൻ നാല്ക്കുനാട് അരമനയിൽ നടന്ന സംഗതിയെല്ലാം അറിയിച്ചു. ബസവനെ കൊന്നതു രാജാവു തന്നെയാണെന്നു റാണിക്കു മനസ്സിലായി. ഇതെന്തു വിധിവിലാസമാണ് എന്ന് അവർ വേദനിച്ചു.

വല്യമ്മ വന്നിട്ടുണ്ടെന്നറിഞ്ഞ് റാണി മാദപ്പനെ രാജാവിന്റെ സമീപം നിർത്തിയിട്ട് തന്റെ മുറിയിലേക്കു വന്നു. വല്യമ്മയെ സ്വീകരിച്ചശേഷം ആദ്യം രാജാവിന്റെ ദേഹസ്ഥിതി മെച്ചപ്പെട്ടിട്ടുണ്ടെന്നു പറഞ്ഞു. അതിനുശേഷം"ഭഗവതി ആരാണെന്നും, ബസ

വയ്യൻ അവരുടെ മകനാണെന്നും നിങ്ങൾക്കറിയില്ലേ വല്യമ്മേ? ഇതിനെപ്പറ്റി ഒരറിവും തരാതെ എന്നിൽ നിന്നു മറച്ചു വച്ചതെന്തിനാണ്?" എന്നു ചോദിച്ചു.

വല്യമ്മ: "എൻെറ തെറ്റ് ആയിരമാണ് അമ്മേ!അതെല്ലാം ക്ഷമിച്ച് അമ്മയെന്നെ രക്ഷിക്കണം. എല്ലാം ഞാൻ അറിഞ്ഞകാര്യമാണ്. പക്ഷേ വായ് തുറക്കാൻ പറ്റുമായിരുന്നില്ല."

"അതെന്താണ്?"

"വലിയരാജാവ് ആ ദിവസം തന്നെ സത്യം ചെയ്യിച്ചു അമ്മേ! ഈ അനിയത്തിമോളെ കാണുമ്പോൾ അദ്ദേഹം രാജാവല്ലാതാകുമായിരുന്നു. ഇവർ അത്രമാത്രം ഒന്നായിരുന്നു. മോനും അച്ഛൻെറ മുത്തായിരുന്നു. റാണി ഈ മകനെ പ്രസവിച്ചു. അപ്പോൾ രാജാവിന് ഈ മൂത്തമോനെ ഇഷ്ടമല്ലാതായി. അനുജത്തി ബഹളമുണ്ടാക്കി. കുഞ്ഞിനെ രാജാവു പിടിച്ചെടുത്തു. കുഞ്ഞിൻെറ അമ്മയെ അതിർത്തിയിലേക്കോടിച്ചു. കുഞ്ഞിനെ എൻെറ മടിയിലെറിഞ്ഞുതന്നിട്ട് "ഇതാ നിൻെറ മോനേ എടുത്തോ!കഴിയുന്നതുപോലെ വളർത്തിക്കോ! കുഞ്ഞ് ആരുടേതാണെന്ന് ആരോടും പറയരുത്, സൂക്ഷിച്ചോ!സത്യം ചെയ്യ്!" എന്നു പറഞ്ഞു. ആണ ഇട്ടു അമ്മേ! ഒന്നല്ല, മൂന്ന്. എന്തൊരാണയായിരുന്നു അതെന്നു പറയാൻ എനിക്കു നാണമാണ്. "അധിക പ്രസംഗം കാണിച്ചാൽ നീയും നിൻെറ കൊച്ചു മകനും പിന്നെ ജീവിച്ചിരിക്കില്ല" എന്നു പറഞ്ഞ് രാജാവു പോയി. ഞാൻ ജീവിച്ചില്ലെങ്കിൽ എന്ത്? എന്നാൽ ഈ അനാഥക്കുഞ്ഞിനെ എന്തിനു കൊല്ലണമെന്നു കരുതി ഒന്നും മിണ്ടിയില്ല. ഒടുക്കം ഈ സൗഭാഗ്യം കിട്ടി."

വല്യമ്മയുടെ കണ്ണിൽ നീരൂറി. റാണിയും ദു:ഖിതയായി.

"നിങ്ങളുടെ സത്യം അങ്ങനെതന്നെയിരിക്കട്ടെ. രാജാവിൻെറ മകൻ നാല്പതു വർഷക്കാലം നായ സൂക്ഷിപ്പുകാരനായി കഴിയേണ്ടി വന്നു."

"കുപ്പത്തൊട്ടി മെഴുകുന്നതുകൊണ്ട് എന്തു ഫലമാണമ്മേ? അവൻ കേട്ടതെല്ലാം അവൻ വിഴുങ്ങി. എല്ലാവരുടെ കാര്യവും അത്രതന്നെ."

ഒരു നിമിഷം ഒന്നും മിണ്ടാതിരുന്നിട്ട് റാണി "നോക്കൂ, വല്യമ്മേ!ആ ഒരു ജീവൻ പോയതു കൊണ്ട് രാജാവിന് സ്നേഹിതനും മന്ത്രിയും ആരും തന്നെ ഇല്ലാതായി. കൈകാലുകൾ കൂടി മുറി

ച്ചതു പോലെയായി. നാളെ എവിടെയാണോ, എങ്ങനെയാണോ! നാംതന്നെ നോക്കിക്കൊള്ളണം. ഇപ്പോൾ മാദപ്പൻ അരികിൽ നില്പുണ്ട്. നിങ്ങൾ വാതിലിനടുത്ത് ഇരിക്കുക. പരിചയമുള്ള മുഖ മായിരിക്കട്ടെ "എന്നു പറഞ്ഞു.

വല്യമ്മ " കല്പനപോലെ അമ്മേ!" എന്നു പറഞ്ഞ് കൈകൂപ്പി യാത്രയായി.

റാണി "അങ്ങനെയാണെങ്കിൽ കൊച്ചുമകൻെറ ശവമടക്കുന്ന കാര്യത്തിൽ അല്പം ശ്രദ്ധ വെയ്ക്കണം. "

വല്യമ്മ "ശരി അമ്മേ!" എന്നു പറഞ്ഞു പുറത്തേക്കു നടന്നു.

171

അടുത്ത ദിവസം രാവിലെ മന്ത്രിമാരുമായി ചർച്ച നടത്തിയ ശേഷം ഫ്രേസർ ഒറ്റയ്ക്ക് അരമനയിലേക്കു വന്നു. രാജാവിനെ കണ്ട് തീരുമാനിച്ച കാര്യങ്ങളെല്ലാം ധരിപ്പിച്ചു.

വീരരാജൻ താൻ തന്നെ ഭാവിയിലും രാജാവായിരിക്കാമെന്നും എല്ലാ കാര്യത്തിലും കമ്പനിക്കധീനമായി നടന്നുകൊള്ളാമെന്നും പറഞ്ഞു. ഫ്രേസർ " ഇത് സാധ്യമല്ല. ഏറിയാൽ രാജാവിൻെറ മകൾക്ക് രാജാവാകാം. അതും ഗവർണർ ജനറലിൻെറ ഇഷ്ടത്തെ ആശ്രയിച്ചിരിക്കുന്നു. ഇപ്പോൾ രാജാവ് വേലൂരിൽ പണ്ട് ടിപ്പു സുൽത്തൻെറ മകൾ താമസിച്ചിരുന്ന കൊട്ടാരത്തിൽ താമസമാ ക്കണം. റാണിയെയും മകളെയും ആവശ്യമുള്ളത്ര മിതമായ പരി വാരങ്ങളെയും വേലൂരിലേക്കു കൊണ്ടുപോകാം. രാജാവിന് പ്രതി മാസം ആറായിരം രൂപാ രാജവേതനം ലഭിക്കും "എന്ന് അറി യിച്ചു. ഈ തീരുമാനങ്ങളൊന്നും രാജാവിന് ലംഘിക്കുവാൻ കഴി യുമായിരുന്നില്ല.

"അങ്ങ് ഈ സ്ഥലത്തുനിന്ന് എത്രവേഗം യാത്രയാകാമോ അത്രയും എല്ലാ വിധത്തിലും നന്നായിരുന്നു. അങ്ങയ്ക്ക് എപ്പോൾ പുറപ്പെടാം?"

"രാജാവല്ലാതായിക്കഴിഞ്ഞ സ്ഥിതിക്ക് ഇവിടെ ഒരു നാഴിക പോലും എന്തിനാണിരിക്കുന്നത്? ഇപ്പോൾ തന്നെ പുറപ്പെടാം."

"ശരി. ഈ കാര്യം റാണിയെ അറിയിക്കാം. ഇവിടെ നിന്ന് കൊ ണ്ടു പോകാവുന്ന വസ്ത്രങ്ങളും, അരമന വക പണവും സ്വർണവും മറ്റു സാധനങ്ങളുമെല്ലാം കൊണ്ടുപോകാം. കൂടെ കൊണ്ടുപോ

കാവുന്നത് കൊണ്ടുപോകുക. ബാക്കി പുറകെ കൊടുത്തയയ്ക്കാം."

"ഈ കാര്യമൊന്നും എനിക്കറിയില്ല. ബസവനോട് ..........."

രാജാവ് പതിവനുസരിച്ച് ബസവൻെറ പേര് ഉച്ചരിച്ചുപോയി. അദ്ദേഹം വാക്യം പൂർത്തിയാക്കിയില്ല. "പുലയാടിമോനെ കൊന്നു കളഞ്ഞല്ലോ!" എന്ന് മനസ്സിൽ പിറുപിറുത്തുകൊണ്ട് വെറുതെയിരുന്നു. ഈ സമയത്തിനകം അദ്ദേഹം ബസവൻ തന്നെ പിടിച്ചുകൊടുത്തിട്ടില്ലെന്നും, തുരങ്കത്തിൻെറ കാര്യം ഭഗവതിയാണ് പറഞ്ഞതെന്നും, തന്നെയും ബസവനെയും ഒരപായവും കൂടാതെ പിടിച്ചുകൊണ്ടുവരാൻ അവർ അപേക്ഷിച്ചിരുന്നുവെന്നും മനസ്സിലാക്കിയിരുന്നു.

ഫ്രേസർ: "ശരി, ഇതെല്ലാം വേറെയാളുകൾ നോക്കിക്കൊള്ളും. എല്ലാ ഏർപ്പാടും പൂർത്തിയാക്കിയശേഷം അറിയിക്കാം "എന്നു പറഞ്ഞ് രാജാവിൻെറ കല്പന വാങ്ങി യാത്രയായി.

രാജാവും റാണിയും രാജകുമാരിയും നാട്ടിൽ നിന്നു പുറപ്പെടുന്നതിനുള്ള എല്ലാ ഏർപ്പാടുകളും ബോപ്പണ്ണൻെറ നിർദേശമനുസരിച്ച് ലക്ഷ്മീനാരായണയ്യരെ ഏൽപ്പിച്ചു. ലക്ഷ്മീനാരായണയ്യർ "ഞാൻ എങ്ങനെയാണ് റാണിയെ പോയി കാണുന്നത്? ഇതിൽ ഞാൻ ചെയ്യേണ്ടതായി എന്താണ് ഉള്ളത്? മുക്കാലും അന്തഃപുരത്തിലെ കാര്യമാണ്"എന്നു വിചാരിച്ച് വീട്ടിൽ വന്ന് എല്ലാ കാര്യവും അമ്മയെ അറിയിച്ചു. ഏർപ്പാടിൻെറ വിവരങ്ങൾ റാണിയെ അറിയിക്കാനും, യാത്രയ്ക്ക് തയ്യാറാകൂ എന്ന് പറയാനും അമ്മയെ അയച്ചു. സാവിത്രമ്മ "ഭാഗ്യക്കേടിന് ശനീശ്വരനെന്നു പറഞ്ഞതു പോലെ ഈ കാര്യത്തിന് മൊട്ടത്തല തന്നെയാണു കുഞ്ഞേ നല്ലത്" എന്നു പറഞ്ഞു. അരമനയിൽ ചെന്ന് കരഞ്ഞുകൊണ്ട് എല്ലാ കാര്യവും റാണിയെ അറിയിച്ചു.

അവർ പറഞ്ഞ എല്ലാ കാര്യങ്ങളും ഗൗരമ്മ സമാധാനത്തോടെ കേട്ടു. സേവകരെ വിളിച്ച് തൻെറ സ്വന്തവും അരമനയിലെ ഭണ്ഡാരത്തിലുള്ളതുമായ വസ്ത്രങ്ങളും ആഭരണങ്ങളും സ്വയം നോക്കിയെടുത്ത് പത്തുപെട്ടികളിലായി നിറപ്പിച്ചു. സ്വർണവും നാണയങ്ങളും നാലുപെട്ടികളിലായി നിറപ്പിച്ചു. ദരിദ്രർക്കുകൊടുക്കുവാൻ ആഭരണങ്ങളും വസ്ത്രങ്ങളും, ദൈവത്തിനർപ്പിക്കാൻ അഞ്ചു രത്നങ്ങളും ആയിരം പൊന്നും എടുത്തു.

"ഞങ്ങൾ എന്തായാലും യാത്രയാകുകയാണ്. അരമനയിലെ സേവകരുടെ കാര്യമെങ്ങനെ?ഈ വിവരമറിഞ്ഞാൽ ഞങ്ങൾ സമാധാനത്തോടെ യാത്ര തിരിക്കാം "എന്ന് അവർ ലക്ഷ്മീനാരായണയ്യരെ അറിയിച്ചു. അയാൾ ഫ്രേസർ സായിപ്പിനെ കണ്ട് ഈ കാര്യത്തെപ്പറ്റി സംസാരിച്ചിട്ട് അരമനയിൽ വന്നു. "പതിവായി അരമനയിലെ സേവയിൽ കഴിഞ്ഞ ആരെയും ഞങ്ങൾ നിസ്സഹായരായി വിടില്ല. വൃദ്ധർക്ക് വേതനം കൊടുക്കും. അല്ലാത്തവർക്ക് ജോലി കൊടുക്കും, അല്ലെങ്കിൽ ഭൂമി കൊടുക്കും. രാജാവിനെ ആശ്രയിച്ചു കഴിഞ്ഞ അന്ത:പുര സ്ത്രീകളുടെ കാര്യം മാത്രം ഞങ്ങൾ നോക്കുകയില്ല "എന്ന ഫ്രേസറുടെ വാക്കുകൾ റാണിയെ അറിയിച്ചു.

റാണി സേവകരെയെല്ലാം ഈ കാര്യം അറിയിച്ചു. വല്യമ്മയെ വിളിച്ച് "ദാസിമാരിൽ ആരെങ്കിലും കൂടെ വരാമോ? എന്ന് രാജാവിനോടു ചോദിച്ചിട്ടു വാ !" എന്നു പറഞ്ഞു.

വല്യമ്മ പോയി രാജാവിനോട് ഇക്കാര്യം ചോദിച്ചു. അദ്ദേഹം രാജ്യം കളഞ്ഞു കുളിച്ചെങ്കിലും ഇക്കാര്യത്തിൽ ഉദാസീനനായിരുന്നില്ല. പല കാരണങ്ങൾ കൊണ്ടും തനിക്കിഷ്ടപ്പെട്ട നാലു യുവതികൾ കൂടെ വരട്ടെ എന്നു പറഞ്ഞു.

വല്യമ്മ വന്ന് ഇക്കാര്യം റാണിയെ അറിയിച്ചു. ഗൗരമ്മ ഒട്ടും തന്നെ വിഷമിക്കാതെ "ഇവർ കൂടെ വരട്ടെ. ബാക്കിയെത്ര പേരുണ്ടെന്ന് നോക്കി അറിയിക്കൂ!"എന്നാവശ്യപ്പെട്ടു. തനിക്കായി എടുത്തു കൊണ്ടിട്ട വസ്ത്രങ്ങൾ അവിടെ വെയ്ക്കാൻ പറഞ്ഞിട്ട് "ഈ പെട്ടികൾ ചിക്കണ്ണശെട്ടിയുടെ വീട്ടിൽ കൊണ്ടുപോകൂ!അയാൾ ഇതിന് എന്തു വില പറയുന്നോ അത്രയും സ്വർണം തരാൻ പറയൂ!"എന്നു പറഞ്ഞു.

റാണിയുടെ ഉദ്ദേശ്യമറിഞ്ഞ് ചിക്കണ്ണശെട്ടി തന്നെ ഓടി വന്ന് "തമ്പുരാട്ടീ ! അവിടുത്തെ വസ്ത്രവും പൊന്നും വെള്ളിയും ഒരു തുണ്ടുപോലും വിട്ടിട്ടു പോകേണ്ട. അന്ത:പുരത്തിലെ പെൺകുട്ടികൾ അനാഥരാകാതെ ഞാൻ നോക്കിക്കൊള്ളാം. ആ കുട്ടികളെയെല്ലാം എന്റെ പെൺകുട്ടികളെപ്പോലെ ഞാൻ നോക്കാം" എന്ന് ഉണർത്തിച്ചു.

റാണി:"നിങ്ങൾ വളരെ വലിയവരാണ് ശെട്ടികളേ! ഇതു കള്ളമല്ല. എന്നാലും അരമനയിൽ കഴിഞ്ഞ പെണ്ണുങ്ങളുടെ കാര്യം അരമനയുടെ ഉത്തരവാദിത്വമാണ്. അത് അരമന, പുറത്തുള്ളവർക്കു വിട്ടുകൊടുക്കാൻ പാടില്ല. ഇനി എനിക്ക് വസ്ത്രാഭരണങ്ങൾ എന്തിനാ

ണ്? രാജകുമാരിക്കായി വേണ്ടത്ര എടുത്തിട്ടുണ്ട്. ഈ കുട്ടികൾ നിങ്ങളുടേതാണെന്നു പറയണം. അവർ ഞങ്ങളുടേതുമാണ്. ഞങ്ങൾ ചെയ്യാവുന്നിടത്തോളം ചെയ്യാം. പോരാത്തത് നിങ്ങളും ചെയ്യുക. അന്ത:പുരത്തിലെ പെണ്ണുങ്ങൾ പെരുവഴിയിൽ അലഞ്ഞു തിരിയരുത്. ഇതു നോക്കുന്ന പുണ്യം ഞങ്ങൾക്കും ഇരിക്കട്ടെ."

ചിക്കണ്ണശെട്ടി വേറെ വഴി കാണാതെ ഇതു സമ്മതിച്ച് റാണി കൊടുത്ത പെട്ടികൾ എടുപ്പിച്ചുകൊണ്ടുപോയി.

ഏർപ്പാടുകൾക്കെല്ലാം വളരെയധികം സമയമെടുത്തതുകൊണ്ട് വീരരാജൻ 'താൻ ഇന്നു വൈകുന്നേരം തന്നെ പുറപ്പെടുന്നു എന്നും റാണിയും മകളും അടുത്തദിവസം യാത്രയായാൽ മതി' യെന്നും അറിയിച്ചു. റാണിയാകട്ടെ പിന്നീടു പുറപ്പെടുന്ന കാര്യം സമ്മതിച്ചില്ല."ഇനി ചെയ്യാൻ ഒരേർപ്പാടും ബാക്കിയില്ല. ഞങ്ങളും വൈകുന്നേരം തന്നെ യാത്രതിരിക്കാം"എന്നു പറഞ്ഞയച്ചു. ഓംകാരേശ്വരന് പ്രത്യേക പൂജ നടത്തണം എന്ന് ദീക്ഷിതരെ അറിയിച്ചിട്ട് "വൈകുന്നേരം ഞങ്ങൾ യാത്രയാകുകയാണ്. യാത്രയാകുന്ന സമയത്ത് ആരും കൂട്ടം കൂടി വരരുത് " എന്ന് അടുത്തുള്ള ആളുകളെ അറിയിച്ചു.

അരമനയിലെ സേവകരെല്ലാവരും വന്ന് റാണിയുടെ കാൽക്കൽ വീണു. ഇങ്ങനെ ഒക്കെ വന്നല്ലോ എന്നു വിലപിച്ചു. റാണി മകളെ അടുത്തുവിളിച്ച് അവളെ അരികിലണച്ചിരുത്തിക്കൊണ്ട് എല്ലാവരെയും നല്ലവാക്കു പറഞ്ഞു സമാധാനപ്പെടുത്തി. "രാജകുമാരി റാണിയായി വരാൻ ദൈവത്തോടു പ്രാർഥിക്കൂ!" എന്നു പറഞ്ഞു. എല്ലാവർക്കും മകളുടെ കൈകൊണ്ട് നാലു പൊന്നുവീതം കൊടുപ്പിച്ചു.

വല്യമ്മ അടുത്തുവന്ന് "അന്ത:പുരത്തിലെ പെണ്ണുങ്ങൾ രാജാവിന്റെ കാല്ക്കൽ വീഴണമെന്നു പറയുന്നു " എന്നറിയിച്ചു. റാണി "എന്തിനു വിസമ്മതിക്കുന്നുവല്യമ്മേ ? വരാൻ പറയൂ !"എന്നു പറഞ്ഞു.

ഈ സ്ത്രീകൾ വരിവരിയായി വന്ന് റാണിയുടെയും രാജകുമാരിയുടെയും കാല്ക്കൽ വീണു. റാണിയോട് " ഞങ്ങളുടെ തെറ്റെല്ലാം പൊറുക്കണം"എന്നപേക്ഷിച്ചു.

ഗൗരമ്മ: "രാജാവിന് സേവ ചെയ്ത നിങ്ങളെല്ലാവരും ഞങ്ങൾക്ക് വേണ്ടപ്പെട്ടവരാണ്. നിങ്ങൾ തെറ്റൊന്നും ചെയ്തിട്ടില്ല. രാജാവിനും അദ്ദേഹത്തിന്റെ മകൾക്കും നല്ലതുവരട്ടെ എന്നു പ്രാർഥി

ച്ചുകൊണ്ട്പോകുക!" മകളെക്കൊണ്ട് അവർക്കും നാലു പൊന്നു വീതം കൊടുപ്പിച്ചു.

വല്യമ്മ ഇവരെയെല്ലാം രാജാവിന്റെ മുറിയിലേക്കു വിളിച്ചു കൊണ്ടുപോയി. ഓരോരുത്തരായി രാജാവിനെ നമസ്കരിച്ചിട്ട് പുറത്തു വന്നു. രാജാവ് ഒന്നും മിണ്ടിയില്ല. നമസ്കരിക്കുന്ന ഓരോരുത്തരെയും നോക്കിക്കൊണ്ട് വെറുതെയിരുന്നു. ഒന്നു രണ്ടു പേർ വന്നപ്പോൾ അദ്ദേഹത്തിന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. എല്ലാവരും നമസ്കരിച്ചിട്ട് പുറത്തുവന്നപ്പോഴേക്കും കവിളിൽ കൂടി കണ്ണുനീർ ധാരധാരയായി പ്രവഹിച്ചിരുന്നു.

അവരും കരയുന്നുണ്ടായിരുന്നു. വല്യമ്മപോലും കരയാതിരുന്നില്ല. അവർ പെണ്ണുങ്ങളോട് " നിങ്ങൾ നോക്കൂ, ഞാൻ വരുന്നുണ്ട്," എന്നു പറഞ്ഞിട്ട് രാജാവിന്റെ സമീപം വന്ന് "തമ്പുരാട്ടി ഇവർക്കെല്ലാം വേണ്ട ഏർപ്പാടു ചെയ്തിട്ടുണ്ട്, തമ്പുരാൻ ദു:ഖിക്കണ്ട" എന്നുപറഞ്ഞു. രാജാവ് മനസ്സിലായി എന്ന അർഥത്തിൽ തലയാട്ടി.

"കല്പനയായാൽ ഞാൻ ഇവിടെ നില്ക്കാം. ദേവാലയത്തിനു പ്രദക്ഷിണം വെച്ച് ദിവസം കഴിക്കാം. മുതുക്കിയായി."

വീരരാജൻ ഇതിനും സമ്മതം സൂചിപ്പിച്ചു. വല്യമ്മ പുറത്തു വന്നു.

ദീക്ഷിതർ ഉച്ചയ്ക്ക് പൂജ കഴിഞ്ഞ് പ്രസാദം കൊണ്ടുവന്നു കൊടുത്തു. ഗൗരമ്മ ആദ്യം അത് രാജാവിനും പിന്നീടു മകൾക്കും കൊടുത്തിട്ട് ഒടുവിൽ താനും എടുത്തു.

ആ സന്ധ്യയ്ക്കു തന്നെ മൂന്നു പല്ലക്കിലായി വീരരാജനും റാണിയും രാജകുമാരിയും മടക്കേറി വിട്ട് വേലൂരിനു യാത്രയായി.

## 172

വീരരാജൻ മടക്കേറിവിട്ടപ്പോൾ തന്നെ ഫ്രേസർ ഒരു പ്രഖ്യാപനം പുറപ്പെടുവിച്ചു. അതിന്റെ കന്നഡ വിവർത്തനം പെരുമ്പറയടിച്ചു പ്രസിദ്ധപ്പെടുത്താൻ ഏർപ്പാടും ചെയ്തു.

"കുടകിലെ പ്രജകൾ, ഇനി ഞങ്ങൾക്ക് വീരരാജേന്ദ്രൻ രാജാവായിരിക്കേണ്ട, ഈസ്റ്റിന്ത്യാ കമ്പനിയുടെ ഇംഗ്ലീഷ് സർക്കാർ ഈ പ്രദേശം ഭരിക്കണം എന്ന് ഏകാഭിപ്രായത്തോടെ അപേക്ഷിച്ചതു കാരണം ആ രാജാവ് ഇതുവരെ ഭരിച്ച ഈ രാജ്യം ഇന്ത്യാ രാജ്യ

ത്തിന്റെ ഗവർണർ ജനറൽ സന്തോഷ പൂർവം കമ്പനി സർക്കാരിന്റെ ഭരണത്തിൻ കീഴിൽ ഏറ്റെടുത്തിരിക്കുന്നു.

രാജ്യം തിരിച്ച് രാജാവിന് വിട്ടുകൊടുക്കയില്ലെന്നും, പ്രജകളുടെ ജീവിതത്തിലും മതപരമായ കാര്യങ്ങളിലും അവരവരുടെ സമ്പ്രദായങ്ങൾ ബഹുമാനപൂർവം കണ്ടു നടത്തിക്കൊള്ളാമെന്നും, ജനങ്ങളുടെ ക്ഷേമൈശ്വര്യങ്ങൾ അഭിവൃദ്ധിപ്പെടുത്താനുള്ള കർത്തവ്യം സദാ പാലിച്ചുകൊള്ളള്ളാമെന്നും കമ്പനിയുടെ ഇംഗ്ലീഷ് സർക്കാർ ഇതിനാൽ അറിയിച്ചു കൊള്ളുന്നും."

മടക്കേറി,

7-5-1834 ജെ . എസ് . ഫ്രേസർ.

ലെഫ് ടനൻറ് കേണലും രാജപ്രതിനിധിയും.

ഈ പ്രഖ്യാപനത്തിലെ വാക്യങ്ങളെക്കുറിച്ച് കേണലും മന്ത്രിമാരും തമ്മിൽ അല്പം ചർച്ച നടത്തി. ഭാവിയിൽ രാജകുമാരിക്ക് രാജ്യംവിട്ടുകൊടുക്കാമെന്നതിന്റെ സൂചന ഇതിൽ വേണമെന്ന് മന്ത്രിമാർ അഭിപ്രായപ്പെട്ടു. ഫ്രേസർ " നിങ്ങളെല്ലാവരും അപേക്ഷിച്ചാൽ അതിനെന്താ വിഷമം? അവർ പ്രായപൂർത്തിയായശേഷം, ഏകാഭിപ്രായത്തോടെ ഞാൻ തന്നെ അതു നടത്താം."

ലക്ഷ്മീനാരായണയ്യർ " ഈ കാര്യം എഴുതിച്ചേർക്കുന്നതു നല്ലതല്ലേ ബോപ്പണ്ണാ?"

ബോപ്പണ്ണൻ " നമ്മളെല്ലാം വേണമെന്നു പറഞ്ഞാൽ വേണ്ടെന്നു പറയാൻ ഇവരാരാണ്" എന്നു ധൈര്യം കൊടുത്തു.

കുടകിലെ പുതിയ ഭരണസംവിധാനത്തിൽ മൈസൂർ സംസ്ഥാനത്തെ ചീഫ് കമ്മിഷണർ തന്നെ ചീഫ് കമ്മിഷണറാണെന്നും, താൻ അദ്ദേഹം കഴിഞ്ഞാൽ പ്രത്യേക കമ്മിഷണർ ആയിരിക്കുമെന്നും, നേരിട്ടു ഭരണം നടത്തുന്നതിന് സൂപ്രണ്ട് എന്നൊരധികാരി ഉണ്ടായിരിക്കുമെന്നും ഫ്രേസർ അറിയിച്ചു. ലെഹാർഡ് എന്ന ഇംഗ്ലീഷ് സേനാനായകൻ-ഇദ്ദേഹത്തോടൊപ്പം വന്നവരിൽ ഒരു പ്രധാനി-സൂപ്രണ്ടായിനിയമിതനായി.

മേഗ്ലിംഗ്പാതിരിയുടെനിർദേശമനുസരിച്ച് രാജകുമാരിയെയും ഗൗരമ്മാജിയെയും ഇംഗ്ലീഷ് ഭാഷയും ജീവിതരീതിയും പഠിപ്പിക്കാനും, അവർ ഇഷ്ടപ്പെടുമെങ്കിൽ ക്രൈസ്തവമതത്തിന്റെ ശ്രേഷ്ഠതകൾ പഠിപ്പിക്കാനും ഒരധ്യാപിക കൂടെ ഉണ്ടായിരിക്കു

ന്നതു നന്നായിരിക്കുമെന്നു പറഞ്ഞ് വീരരാജന്റെ സമ്മതം വാങ്ങി, മദ്രാസ് ഗവർണർ ജനറലിന്റെ അനുമതിയോടെ സിസ്റ്റർ ലൂസി ഹാക്കറെ ആ സ്ഥാനത്തു നിയമിച്ചു.

വീരരാജന്റെ അനുജത്തി ദേവമ്മാജിക്ക് അവരുടെ ഭാഗമനുസരിച്ചുള്ള കൊട്ടാരവും ഭൂമിയുമല്ലാതെ പ്രതിമാസം ഇരുന്നൂറ്റിഅമ്പതു രൂപാ കൂടി രാജവേതനം നല്കാൻ ഏർപ്പാടു ചെയ്തു. രാജാവിന്റേതായിരുന്ന നാല് അരമനകളിൽ ഒന്നിൽ അവർക്ക് താമസിക്കാമെന്നും വ്യവസ്ഥചെയ്തു. ചെന്നബസവയ്യൻ, ഇത് താൻ ചെയ്ത സേവനത്തിന് വളരെ കുറഞ്ഞ ഒരു പ്രതിഫലമാണെന്ന് പറഞ്ഞ് കേണൽ സായിപ്പിനെ നിന്ദിച്ചു. വേതനം കൂട്ടിത്തരണമെന്നും അരമന തനിക്കായി വിട്ടുതരണമെന്നും അപേക്ഷിച്ചു. അയാളുടെ ഈ അപേക്ഷ ഫലിച്ചില്ല. ദേവമ്മാജിയുടെ മകനുവേണ്ടി ബലിയായ കാരണത്താൽ ചോമന്റെ ഭാര്യയ്ക്ക് പ്രതിമാസം നാലു പൊന്ന് വേതനം കിട്ടി.

ഓംകാരേശ്വരക്ഷേത്രം, തലക്കാവേരി, ഭാഗമണ്ഡലം, ലക്ഷ്മണതീർഥ നദീമുഖം, ഇവിടുത്തെ ക്ഷേത്രങ്ങൾ, ഇപ്രകാരമുള്ള മറ്റുസ്ഥാപനങ്ങൾ ഇവയ്ക്കെലാം അതുവരെ നടന്നുവന്നിരുന്ന എല്ലാ സേവകളും, നടത്തിപ്പു ചെലവും തുടർന്ന് നൽകണമെന്ന് കമ്മിഷണർ സായിപ്പ് പ്രത്യേക ഉത്തരവ് പുറപ്പെടുവിച്ചു.

ഭഗവതി നല്കിയ സഹായത്തിന്റെ ഓർമയ്ക്കായി കമ്മിഷണർ അവർക്ക് ഒരു വീതം കൊടുക്കാമെന്നു പറഞ്ഞു. അവർ അതു നിരസിച്ചു.

ഏതാനും മാസങ്ങൾക്കുള്ളിൽ, കൃഷിക്കാർ സർക്കാരിന് ധാന്യം കൊടുക്കുന്ന ഏർപ്പാടു ശരിയല്ല, അതിന്റെ വില പണമായി കൊടുത്താൽ മതിയെന്ന് കമ്മിഷണർ ആജ്ഞാപിച്ചു.

കുടകിൽ പശുക്കളെ കൊല്ലുന്നത് നിഷിദ്ധമാണെന്നറിഞ്ഞതിനാൽ ഈ കാര്യത്തിൽ ഒരു വിജ്ഞാപനം പുറപ്പെടുവിച്ച് കുടകിൽ എല്ലായിടത്തും, ഇംഗ്ലീഷുകാർപോലും ആഹാരാവശ്യങ്ങൾക്കായി പശു; എരുമ തുടങ്ങിയ മൃഗങ്ങളെ കൊല്ലരുതെന്ന് അഭ്യർഥിച്ചു.

## 6 കഥാശേഷം

### 173

നാലു മാസം കഴിഞ്ഞു. ഉത്തയ്യതക്കൻ ഒരു ദിവസം ബോപ്പണ്ണ ന്റെ സമീപം വന്ന് " എല്ലാം അല്പം സമാധാനത്തിലാകട്ടെ, അതു കഴിഞ്ഞ് പറയാം എന്നു വിചാരിച്ചിരുന്നു. ഇപ്പോൾ അതു പറയാ നാണു വന്നത്" എന്നറിയിച്ചു.

"പറയണം തക്കരേ ! "

"രാജാവ് വൃത്തികെട്ടവനാണെങ്കിലും എന്റെ കൂട്ടുകാരന്റെ മകനാണ്. സ്ഥാനം നഷ്ടപ്പെട്ടാലും അദ്ദേഹം ഇവിടെത്തന്നെയു ണ്ടായിരുന്നെങ്കിൽ നന്നായിരുന്നു. അദ്ദേഹം ഇവിടെത്തന്നെ കഴി യട്ടെ എന്നു നിങ്ങൾ പറഞ്ഞു. സായിപ്പു കേട്ടില്ല. നിങ്ങൾ പറഞ്ഞ തു ശരിയാണെന്നു പറഞ്ഞു, ചിരിച്ചു. അതു തള്ളിക്കളയുകയും ചെയ്തു. നമ്മുടെ ആളു പോയി വനവാസവും തുടങ്ങി. "

" ഈ കാര്യത്തിൽ എനിക്ക് അല്പം പോലും സങ്കടമില്ല. സ്ഥാ നം നഷ്ടപ്പെട്ട രാജാവ് ഇവിടെത്തന്നെ താമസിച്ചാൽ വേണ്ടപ്പെട്ട വർ എന്തെങ്കിലും തന്ത്രം പ്രയോഗിക്കും. വേണ്ടാത്തവർ അവരു ടെ മേൽ കൈ വയ്ക്കും. ഈ അവസ്ഥ എന്തിനാണ് സൃഷ്ടിക്കു ന്നത്? ദൂരെത്തന്നെ താമസിക്കട്ടെ. സുഭിക്ഷമായി ഭക്ഷണം കഴി ച്ചുകൊണ്ട് സുഖമായി താമസിക്കട്ടെ. ഭക്ഷണത്തിനും വസ്ത്രത്തി നും വേണ്ടതു കൊടുത്തിട്ടുണ്ടു്. "

" വീട്ടിനു മുമ്പിലിരുന്നാൽ ലിംഗരാജൻ എവിടെ നിന്നോ, 'എ ന്റെ സ്നേഹിതനാണെന്നു പറയുന്ന നീ എന്റെ മകനെ രക്ഷി ക്കേണ്ടേ?' എന്നു ചോദിക്കുന്നതുപോലെ തോന്നുന്നു. ഞാനെന്തു ചെയ്യാനാണ്? ജനങ്ങൾക്ക് അദ്ദേഹത്തെ വേണ്ടാതെയായെന്നു കരുതും. അപ്പോൾ റാണിയെയും മകളെയും ജനങ്ങൾക്കു വേണ്ടെ ന്നു പറഞ്ഞോ എന്നു ചോദിക്കുന്നതുപോലെ തോന്നുന്നു . "

" എന്തുചെയ്യാനാ തക്കരേ ? പകുതി അഴുകിയ പഴം . അഴുകിയ പകുതി കളഞ്ഞ് നല്ലപകുതി എടുക്കാമെന്നു പറഞ്ഞു. അപ്പോൾ ഈ നല്ലഭാഗം പറയുകയാണ് ഞാനുണ്ടെങ്കിൽ അതും വേണം,

അതുപോയാൽ എനിക്കും പോകണമെന്ന്. നല്ലതിരിക്കട്ടെ എന്നു കരുതി ചീഞ്ഞഭാഗവും കൂടി ഇരിക്കട്ടെ എന്നുപറയാൻ പറ്റുമോ?"

"സംസാരം ശരിയാവാതെ പോയി. പക്ഷേ മനസ്സു സമ്മതിക്കുന്നില്ല. തമ്പുരാട്ടി കുടകരുടെ മകളാണ്. നൂറുശതമാനവും അവർ ഇവിടെത്തന്നെ താമസിക്കണം . "

"സമ്മതിച്ചു. തക്കരേ! എന്തുചെയ്യാൻ കഴിയുമെന്നു പറയൂ !"

"നടത്താമെന്നു വാക്കു തരൂ, പറയാം .

" വേണമെങ്കിൽ വഴിവിട്ടും നടത്താം; നിങ്ങളുടെ ആലോചന എന്താണെന്നു പറയൂ . "

"നിങ്ങളുടെ അനന്തിരവൻ ഉത്തയ്യനെക്കൊണ്ട് അവരുടെ മകളെ വിവാഹം കഴിപ്പിക്കണമെന്ന് തമ്പുരാട്ടി അഭ്യർഥിച്ചിരുന്നു പക്ഷേ നിങ്ങൾ സമ്മതിച്ചില്ല . "

"വംശം നല്ലതല്ല. അതുകൊണ്ടു് സമ്മതിച്ചില്ല .

" വംശം അച്ഛന്റെതുമാത്രമല്ല , അമ്മയുടെതും കൂടിയാണ്. മകളുടെ വംശം അച്ഛന്റെതിനെക്കാളേറെ അമ്മയുടെതാണ്. "

"ശരി, ഉത്തൻ സമ്മതിക്കുന്നെങ്കിൽ നടത്തൂ . എനിക്കു വിരോധമില്ല . "

ഉത്തയ്യതക്കൻ ഈ വാക്കുകൾ കേട്ട് വളരെയധികം സന്തോഷിച്ചു. ബോപ്പണ്ണനെ പുകഴ്ത്തിപ്പറഞ്ഞു. ഈ ആലോചനയ്ക്ക് ചെറിയ ഉന്തയ്യന്റെ സമ്മതം വാങ്ങാൻ പുറപ്പെട്ടു.

ചെറിയ ഉത്തയ്യന് രാജകുമാരിയെ വിവാഹം കഴിക്കാൻ സമ്മതമാണ്. എന്നാൽ അമ്മാവൻ വേണ്ടന്നു പറഞ്ഞ പെണ്ണാണ്. ഇപ്പോൾ ഈ മുത്തശ്ശന്റെ നിർബന്ധം കൊണ്ട് സമ്മതിച്ചു എന്നു വയ്ക്കുക. താൻ വേണ്ടെന്നു പറയണമെന്നു തന്നെയാണ് അമ്മാവന്റെ അപേക്ഷയെന്ന് അയാൾ കരുതി. ദിവസംമുഴവൻ ആലോചിച്ച് ഒടുവിൽ അമ്മാവന്റെ ഇഷ്ടക്കേടിനേക്കാൾ പെൺകുട്ടിയുടെ ചന്തം അയാൾക്ക് വലുതായി തോന്നി . അയാൾ "ബോപ്പണ്ണനമ്മാവൻ സമ്മതിച്ചാൽ എനിക്കും സമ്മതമാണ് മുത്തശ്ശാ!" എന്നു പറഞ്ഞു.

ഈ കാര്യമൊന്നും തന്നെ രഹസ്യമായി നടത്തണമെന്ന് ഇവർക്ക് ഉദ്ദേശ്യമുണ്ടായിരുന്നില്ല. ബോപ്പണ്ണൻ തന്റെ ഉദ്ദേശ്യം സ്ഥലത്തെ സായിപ്പിനെ അറിയിച്ചു. അയാൾ വഴി കമ്മിഷണർ അറിഞ്ഞു. കമ്മിഷണർ "മുഖ്യമായ ഇത്തരമൊരു ബന്ധത്തിന് കുറച്ചു

നാൾകൂടി കാത്തിരുന്നെങ്കിൽ നന്നായിരുന്നു " എന്നുമാത്രം പറഞ്ഞു. ഉത്തയ്യതക്കനും ചെറിയ ഉത്തെയ്യനും വേലൂരിൽ പോയി ഇതേപ്പറ്റി ആലോചിക്കാൻ സമ്മതം നല്കി . അപ്പോൾത്തന്നെ മദ്രാസ് ഗവർണർജനറലിനെയും വീരരാജനെയും അത് അറിയിച്ചു. ആ അവസരത്തിൽത്തന്നെ ലൂസിക്ക് ഒരു കത്തുമയച്ചു. അതിൽ "രാജകുമാരി ഇപ്പോൾ ആരംഭിച്ചിരിക്കുന്ന പാഠ്യക്രമങ്ങൾ പൂർത്തിയാക്കിയതിനുശേഷം അവരുടെ വിവാഹം നടത്തുന്നതു നന്നായിരിക്കുമെന്നാണ് എൻെറ അഭിപ്രായം. ഇക്കാര്യം രാജാവിനെ അറിയിക്കുക. എൻെറ സ്വന്തം അഭിപ്രായം അദ്ദേഹത്തിൻെറ തീരുമാനത്തിന് തടസ്സമാകരുത്. എന്നാലും അത് അദ്ദേഹം അറിഞ്ഞിരിക്കണമെന്ന കാരണത്താൽ സൂചിപ്പിക്കുന്നു" എന്ന് അറിയിച്ചു .

തക്കനും യുവാവും ഒരുമിച്ചു പോകണോ, തക്കൻ ഒറ്റയ്ക്കു പോകണോ എന്നതിനെപ്പറ്റി ചർച്ചചെയ്ത് ഒടുവിൽ രണ്ടുപേരും ഒരുമിച്ചു യാത്രയായി. യഥാസമയം വേലൂരിലെത്തി റാണി ഗൗരമ്മയെ കണ്ടു.

റാണി കണ്ണുനീരൊഴുക്കി. കമ്മിഷണരുടെ അടുക്കൽ നിന്ന് നേരത്തെ തന്നെ വന്ന എഴുത്ത് രാജാവിനെക്കൊണ്ട് പറയരുതാത്ത കാര്യങ്ങളെല്ലാം പറയിച്ചു. രാജാവ് തൻെറ എല്ലാ ദൗർഭാഗ്യങ്ങൾക്കും ബോപ്പണ്ണൻ തന്നെയാണ് കാരണക്കാരൻ എന്നു വിശ്വസിച്ചിരുന്നു. ഈ വൃത്തികെട്ട ജന്തുവിൻെറ അനന്തിരവന് എൻെറമകളെ കല്യാണം കഴിച്ചുകൊടുക്കുകയോ? അതിനും പുറമെ ലൂസി കമ്മിഷണരുടെ സ്വന്തം അഭിപ്രായം രാജാവിനെ അറിയിച്ചു. റാണിയോടും പറഞ്ഞു. "എന്തായാലും ചെറിയ തമ്പുരാട്ടി ഒരു രാജാവിൻെറ പുത്രിയാണ്. ഭാരതത്തിലെ ഏതു രാജാവിന്റെ അരമനയിലും പോകാൻ അവൾക്ക് അവകാശമുണ്ട്. അവൾ കുടകിലെ റാണിയായാൽ അവളുടെ ഭർത്താവ് ഒരു രാജകുമാരനായിരിക്കുന്നത് എത്രയോ നല്ലതാണ്!കുടകിൽ ജനിച്ച് കുടകിൽ വളർന്ന ഒരു സാധാരണക്കാരനായ യുവാവ് അത്ര വലിയ കാര്യമാണോ?"

കൂടാതെ ലൂസി, മേഗ്ലിംഗ് പാതിരിയുടെ പ്രേരണയാൽ വേറെ ഒരു ശ്രമത്തിനു സഹായിയായിത്തീർന്നു. രാജകുമാരി ക്രിസ്ത്യാനിയായാൽ കുടകിലെ വളരെയധികം പേർ ക്രിസ്തുമതം സ്വീകരിക്കുവാൻ സാധ്യതയുണ്ട്. ഇപ്പോൾ ഈ ആളുകൾ ആചരിച്ചുവരുന്ന പഴഞ്ചൻ രീതി ഉപേക്ഷിക്കുന്നത് ഇവർക്കും നല്ലതാണ്. "സിംഹാസനം തിരിച്ചു കൊടുക്കും, ക്രിസ്ത്യാനിയാകുക!"എന്നു പറയുന്നത്

തെറ്റല്ല. ഈ പെൺകുട്ടിയെയും ഇവളുടെ ജനങ്ങളെയും നരകജ്വാലയിൽനിന്ന് ഉദ്ധരിച്ചു സംരക്ഷിക്കുന്നത് ദൈവത്തിനു പ്രിയമുള്ള സേവയാണ്. ഇവൾ ഇപ്പോൾ തന്നെ വിവാഹം കഴിഞ്ഞ് കുടകിലേക്കു മടങ്ങിയാൽ ക്രിസ്തുമതം സ്വീകരിക്കുവാനുള്ള സാധ്യത വളരെ കുറവാണ്.

ലൂസി ഹാക്കറുടെ മനസ്സിൽ വേറൊരു ആലോചനയും ഉണ്ട്. ക്യാപ്റ്റൻ സായിപ്പ് രാജകുമാരിയെ വിവാഹം കഴിച്ചാൽ കുടകിലെ അരമനയിലെ അനർഘരത്നങ്ങളെല്ലാം തങ്ങൾക്കു സ്വന്തമാകും. ക്യാപ്റ്റൻ ഈ സമയം ഉത്തരേന്ത്യയിൽ പോയിരിക്കുകയാണ്. എന്നാലും കുടകിനെപ്പറ്റി ഓർത്ത് ഒന്നു രണ്ടെഴുത്തുകൾ അയച്ചിരുന്നു.

ഈ ഘടകങ്ങളുടെ നൂലാമാലകൾ കാരണം ഉത്തയ്യതക്കൻെറ ശ്രമം വിഫലമായി. വീരരാജൻ ഇവരെ കാണുകയില്ലെന്നു പറഞ്ഞു." എൻെറ മകളെ വന്നു ചോദിക്കാൻ എത്ര ധൈര്യമാണ് ഈ തെണ്ടികൾക്ക്? ഇവിടെ കാലുകുത്തിപ്പോകരുത്. പോകാൻ പറയൂ!" എന്നു ഗർജിച്ചു. രാജകുമാരിക്ക് ഉത്തയ്യനെ വാവാഹം കഴിക്കാൻ സമ്മതമാണ്. എന്നാൽ അച്ഛൻെറ വാക്കു ധിക്കരിച്ചു വിവാഹം കഴിക്കേണ്ടെന്നു തോന്നി. ഗൗരമ്മയ്ക്ക് ഒരുപായം മനസ്സിലുദിച്ചു. മകൾ ഉത്തയ്യനെ വിവാഹം കഴിക്കുന്നതിനു മുമ്പ് റാണിയാകുന്ന കാര്യം മറക്കണം. അധികാരം തിരിച്ചു കിട്ടണമെങ്കിൽ ഈ ഇംഗ്ലീഷുകാർ പറയുന്നതുപോലെ നടക്കണം. ഒരു സാധാരണ വീട്ടമ്മയായി കഴിയുന്നോ കുടകിലെ റാണി ആകാൻ കാത്തിരിക്കണോ? മകൾക്ക് ഏതാണു നല്ലത്?ഗൗരമ്മയുടെ മനസ്സ് ഇതു തീരുമാനിക്കാൻ കഴിയാതെ വിഷമിച്ചു. ഈ സന്ദർഭത്തിൽ അച്ഛൻെറ വാക്കിനെ അനുസരിക്കുന്നതാണു നല്ലതെന്ന തീരുമാനത്തിലെത്തി. എങ്ങനെയായാലും അതു ധിക്കരിച്ചു നടക്കുന്നത് എളുപ്പമായിരുന്നില്ല.

ഉത്തയ്യതക്കൻ നിരാശനായി "വരുന്ന വഴിക്കു ചുങ്കമില്ല. വരൂ കുഞ്ഞേ !നമുക്കു പോകാം" എന്നു പറഞ്ഞ് യുവാവിനെയും വിളിച്ചുകൊണ്ട് മടക്കേറിക്കു യാത്രയായി.

## 175

ഉത്തയ്യതക്കനും ചെറിയ ഉത്തയ്യനും വേലൂരിൽ വന്നിട്ടു തിരിച്ചു പോയതുകൊണ്ട് കുടകിലെ കമ്മിഷണറും മദ്രാസ് ഗവർണറും കൂടി ആലോചിച്ച് ഒരു പദ്ധതി നടപ്പാക്കേണ്ടി വന്നു. രാജാവ്

മടക്കേറിയിൽ തന്നെ താമസിച്ചാൽ പുതിയ ഏർപ്പാടുകളെ എതിർക്കുന്നവർ രാജാവുമായി സഹകരിച്ച് എന്തെങ്കിലും ബഹളമുണ്ടാക്കുമെന്നു കരുതിയാണ് രാജാവിനെ മടക്കേറിയിൽ നിന്ന് വേലൂരിൽ കൊണ്ടുവന്നത്. ഈ വൃദ്ധനും യുവാവും കൂടി ഒന്നു സംസാരിക്കാൻ വേണ്ടി വേലൂരിൽ വന്നു മടങ്ങിയതുകൊണ്ട് വേലൂർ മടക്കേറിയിൽ നിന്ന് വേണ്ടത്ര അകലെയല്ലെന്ന കാര്യം തെളിഞ്ഞു.

മദ്രാസ് ഗവർണർ, രാജാവിന് ഒരു കത്തെഴുതി."ഒരു സ്ഥലത്തുതന്നെ താമസിക്കുന്നതുകൊണ്ട് താങ്കൾക്ക് മുഷിച്ചിൽ തോന്നുന്നുണ്ടാവാം. വടക്കൻ പ്രദേശങ്ങളും ഒന്നു കണ്ടാലെന്താണ്? കാശിയിൽ കുറച്ചുകാലം താമസിക്കരുതോ?" എന്ന് ആരാഞ്ഞു. ആ സമയം തന്നെ ഗൗരമ്മാജിയോട് "കാശി താങ്കൾക്ക് പുണ്യക്ഷേത്രമാണ്. അവിടെ പോയാൽ മനസ്സിന് കൂടുതൽ സമാധാനം ലഭിച്ചേക്കും" എന്ന് ലൂസി വഴി സൂചിപ്പിച്ചു.

വീരരാജനും ഗൗരമ്മാജിയും ഇതിനു സമ്മതിച്ചു. വേലൂരിലെ ഒരു വർഷത്തെ താമസം കഴിഞ്ഞപ്പോൾ അവർ കാശിയിലേക്ക് യാത്ര തിരിച്ചു. പോകുന്നതിനു മുമ്പ് റാണി"എങ്ങനെയായാലും പുണ്യക്ഷേത്രത്തിൽ പോകുകയാണ്. അരമനയിലെ വകയായി വിശ്വേശ്വരന് എല്ലാ സേവയും ദക്ഷിണസമ്പ്രദായമനുസരിച്ച് നടത്തുന്നതിനായി ഞങ്ങളുടെ പുരോഹിതൻ കൂടി ഉണ്ടായാൽ നന്നായിരുന്നു" എന്ന് അറിയിച്ച് ദീക്ഷിതരെ വരുത്തി. ബാക്കി പരിവാരങ്ങളോടൊപ്പം അയാളും കാശിക്കു പോയി.

ഇവർ കാശിയിലേക്കു പോയി ഒന്നു രണ്ടു മാസങ്ങൾക്കകം മേഗ്ലിംഗ് പാതിരിയുടെ നിർദേശമനുസരിച്ച് ഉത്തരേന്ത്യയിലെ ക്രൈസ്തവ ധർമ പ്രചാരകമണ്ഡലത്തിന്റെ തലവൻമാർ, രാജകുമാരിയെ ഉന്നത ആംഗ്ലേയ സമുദായക്കാരുടെ രീതികളും അതുപോലെ തന്നെ ക്രൈസ്തവ മതത്തിന്റെ വൈശിഷ്ട്യങ്ങളും പറഞ്ഞു മനസ്സിലാക്കാൻ ക്യാപ്റ്റൻ സായിപ്പിന്റെ ജ്യേഷ്ഠത്തി ശ്രീമതി ലോഗൻ എന്ന സ്ത്രീയെ നിയമിക്കാൻ ഏർപ്പാടു ചെയ്തു.

റാണി, ദീക്ഷിതർ വഴി വിശ്വേശ്വരനു നിരന്തരം പൂജകളർപ്പിക്കുന്നതുപോലെ ഈ ആളുകൾ രാജകുമാരിയുടെ മനസ്സ് ക്രിസ്തുമതത്തിലേക്ക് തിരിച്ചുവിടാൻ ശ്രമിച്ചുകൊണ്ടിരുന്നു.

കുറച്ചു മാസങ്ങൾക്കുള്ളിൽ ഇവരിലാരോ "താങ്കളുടെ മകൾ ക്രിസ്തുമതം സ്വീകരിച്ചാൽ അവർക്കു രാജ്യം തിരിച്ചുകിട്ടുന്നതിന്

എളുപ്പമായിരിക്കും. റാണി ജനങ്ങളെ നല്ലവണ്ണം സംരക്ഷിക്കുമെന്ന് ഉറപ്പുവേണമെന്ന് കമ്പനി സർക്കാർ ആഗ്രഹിക്കുന്നു. കുമാരി ക്രിസ്തുമതം സ്വീകരിച്ചാൽ ഈ കാര്യം ഉറപ്പാകും" എന്ന് രാജാവിനോടു സൂചിപ്പിച്ചു. "എന്തുകൊണ്ടായിക്കൂടാ? ഈ മതത്തിൽ വിശ്വസിച്ചതുകൊണ്ട് എന്താണുണ്ടായത്?ആ മതത്തിൽ പോയി നഷ്ടപ്പെടാനെന്താണ്?അധികാരം അവർക്കു കൊടുക്കൂ. ക്രിസ്തുമതം സ്വീകരിക്കും" രാജാവു പറഞ്ഞു.

ഈ കാര്യമെല്ലാം റാണി അറിഞ്ഞു. രാജാവിന് ഒരിക്കലും മതകാര്യത്തിൽ ശ്രദ്ധയുണ്ടായിരുന്നില്ല. എന്നാൽ മകളുടെ മനസ്സും വേറെ വഴിക്കു തിരിയുകയാണെന്നു കണ്ട് അവർ വളരെയധികം ദു:ഖിച്ചു. ഒരു ദിവസം ദീക്ഷിതരോട് " എനിക്ക് ഈ ജീവിതം മടുത്തു. ഇനി ജീവിക്കണമെന്നു തോന്നുന്നില്ല. വിശ്വേശ്വരൻ എന്നെയങ്ങു വിളിച്ചാൽ മതിയായിരുന്നു" എന്നു പറഞ്ഞു.

ദീക്ഷിതർക്ക് അവരുടെ ദു:ഖത്തിൻെറ കാരണം മനസ്സിലായി. അവർക്കുവേണ്ടി വളരെയധികം ദു:ഖിച്ചു. "അമ്മേ!എനിക്ക് അധികമൊന്നും അറിയില്ല. എങ്കിലും വലിയവരിൽ നിന്ന് കുറച്ചു സംഗതികളൊക്കെ കേട്ടറിഞ്ഞിട്ടുണ്ട്. ഏഴു ജൻമത്തെ സുഖം കൊണ്ടും, മൂന്നു ജൻമത്തെ ദു:ഖം കൊണ്ടും ജീവൻ ഉദ്ധരിക്കപ്പെടുമെന്നാണ് ഞാൻ അറിയുന്നത്. കഷ്ടപ്പെടുന്ന ജീവന് വേഗം മോക്ഷം കിട്ടും. ദൈവനാമം ഉച്ചരിച്ചുകൊണ്ട് കഷ്ടപ്പാടുകൾ സഹിക്കണം."

"കഷ്ടപ്പാടു തരുന്ന ദൈവം ഈ ജീവിതം തന്നെ അവസാനിപ്പിക്കാൻ പ്രാർഥിക്കുകയാണ്, ദീക്ഷിതരേ!"

ദീക്ഷിതന് ഇതിനു മറുപടിയൊന്നും പറയാനാവാതെ പോയി. എത്ര മഹത്തായ ജീവിതം എന്തൊരു കഷ്ടപ്പാടിലകപ്പെട്ടുപോയെന്നാലോചിച്ച് ഈ തമ്പുരാട്ടിക്കായി ദു:ഖിച്ചു.

## 176

ഒരു വർഷം കഴിഞ്ഞു. കാശിക്കുപോയതിനുശേഷമുള്ള രണ്ടാമത്തെ ശ്രാവണമാസത്തിൽ റാണി മണ്ഡല വ്രതം ആരംഭിച്ചു. ദിവസവും മൂന്നു നേരം ഗംഗാസ്നാനം, സംതർപ്പണം, അന്നദാനം, വിശ്വേശ്വരന് അഭിഷേകം, ഇങ്ങനെ കഠിനമായ സേവ. രാജാവിനും മകൾക്കും നല്ലതു വരുത്താൻ നിരന്തരമായി പ്രാർഥിച്ചു.

ഗംഗാജലം പുണ്യതീർഥമാണ്. എന്നാലും ശ്രാവണ പ്രവാഹത്തിൽ മുങ്ങുന്നവർക്ക് ചിലപ്പോഴൊക്കെ അസുഖമുണ്ടാകും. മണ്ഡലസ്നാനം കൊണ്ട് റാണിക്ക് ദേഹാസ്വാസ്ഥ്യമുണ്ടായി. മൂന്നു ദിവസങ്ങൾക്കുള്ളിൽ അതു ജ്വരമായി മാറി.

ദീക്ഷിതർ "ജ്വരമായിരിക്കുമ്പോൾ വ്രതം നോക്കേണ്ട ആവശ്യമില്ല. ജ്വരം മാറട്ടെ, വീണ്ടും വ്രതം നോക്കാം"എന്ന് റാണിയോടപേക്ഷിച്ചു. റാണി സമ്മതിച്ചില്ല "ശരീരത്തെപ്പറ്റി നോക്കിയാൽ, കുറച്ചു തലവേദനയും, ചൂടും സ്വാഭാവികമല്ലേ ? ഇതിനായി വ്രതം നിർത്തണോ? വേറെ കുഴപ്പമൊന്നും ഇല്ല. വ്രതം മുഴുമിക്കട്ടെ ! " എന്നു പറഞ്ഞു.

ഗൗരമ്മ മരിക്കാൻ തന്നെ തീരുമാനിച്ചോ? ഇത് അവരുടെ അന്ത:രാത്മാവിനറിയാം. വേറെ ആരു പറയണം? ജ്വരം വർധിച്ചു. വ്രതം തീരുന്ന ദിവസമായപ്പോഴേക്ക് ജ്വരം വളരെയധികം കൂടി. തന്റെ അന്ത്യകാലമടുത്തെന്ന കാര്യം റാണി മനസ്സിലാക്കി.

അന്നു വൈകുന്നേരം അവർ മകളെ അടുത്തു വിളിച്ചു "കുഞ്ഞേ! ഞാൻ നിന്നെ വിട്ടുപോകുകയാണെന്നാണു തോന്നുന്നത്. നീ ധൈര്യമായിരിക്കണം. ഇതുവരെ എല്ലായ്പ്പോഴും ഞാൻ പറഞ്ഞതു നീ അനുസരിച്ചു. അച്ഛനെയും സന്തോഷിപ്പിക്കുന്ന രീതിയിൽത്തന്നെയാണ് പ്രവർത്തിച്ചത്. ഇനിയും ഇതുപോലെ തന്നെ നീ പ്രവർത്തിക്കണം. നല്ലവളെന്നു പറയിക്കണം. സുഖമായി വാഴുക !" എന്നു പറഞ്ഞു. അതു കഴിഞ്ഞ് ദീക്ഷിതരോടു പറഞ്ഞു "എനിക്ക് മനസ്സിൽ അശേഷം ഭയമില്ല. ദൈവത്തെ വിചാരിക്കുകയാണ്. ഇവിടുത്തെ ജോലി കഴിഞ്ഞ് നിങ്ങൾ നാട്ടിലേക്കു മടങ്ങണം. ഓംകാരന്റെ അമ്പലത്തിലേക്കായി മടിശ്ശീലയിൽ പൊന്ന് സൂക്ഷിച്ചിട്ടുണ്ട്. എന്റെ കഴുത്തിൽ കിടക്കുന്ന മാലയും തരാം. ഇതും കൂടെ കൊണ്ടുപോകണം. അവിടെ സേവ നടത്തുക. എന്റെ പുണ്യം കൊണ്ട് ദൈവം താങ്കളെ സദാ എന്റെ അടുത്തു തന്നെയിരുത്തി."

"എന്തിനാണ് ഇക്കാര്യമെല്ലാം പറയുന്നത്? അമ്മയ്ക്കു സുഖമാകും. വീണ്ടും ദൈവപൂജ നടത്തും, ഓംകാരനെ കാണും." ദീക്ഷിതർ തനിക്കുപോലും ഇല്ലാത്ത ധൈര്യത്തോടെ റാണിയെ സമാധാനിപ്പിക്കാനായി പറഞ്ഞു.

റാണി ഇതിന് മറുപടി ഒന്നും പറഞ്ഞില്ല."ഈ കണ്ഠാഭരണത്തിന്റെയും ഈ മടിശ്ശീലപ്പൊന്നിന്റെയും കാര്യം മറ്റുള്ളവരോടു പറയണം. തലവനെ വിളിക്കൂ!" എന്നു പറഞ്ഞു. ദീക്ഷിതർ തലവൻ

വരാൻ പറഞ്ഞു. റാണിക്ക് അസുഖം കൂടുതലാണെന്നു കേട്ട് രാജകുമാരിയുടെ അധ്യാപികമാർ രണ്ടുപേരും അടുത്തു വന്നു. റാണി കണ്ഠാഭരണത്തിൻെറയും പൊന്നിൻെറയും കാര്യം ലൂസിയോടു പറഞ്ഞിട്ട് ഇതു രാജാവിനെ അറിയിക്കണമെന്നാവശ്യപ്പെട്ടു. ലൂസി "കല്പനപോലെ" എന്നു പറഞ്ഞു. മനസ്സിൽ എന്തോ ആലോചിച്ച് "രാജാവിനോട് ഇവിടേക്കു വരാൻ പറയണോ?" എന്നു ചോദിച്ചു.

റാണി: "വേണ്ട, അദ്ദേഹത്തെ ബുദ്ധിമുട്ടിക്കേണ്ട" ക്ഷീണം കൊണ്ട് അവർ വെറുതെ കണ്ണടച്ചു.

രാജവൈദ്യൻ വന്നു. നാഡിനോക്കി. ദീക്ഷിതരുടെ ചെവിയിൽ പറഞ്ഞു "ദൈവത്തിൻെറ മുന്നിൽ വിളക്കു വെയ്ക്കൂ!"

ഒരു നാഴികകൂടി കഴിഞ്ഞു. റാണിയുടെ ശ്വാസോഛ്വാസം പതുക്കെ നേർത്തു വന്നു. വളരെ നേരം കണ്ണടച്ചു കിടന്ന അവർ കണ്ണു തുറന്നു. തലയ്ക്കലിരുന്ന മകളെ നോക്കി, പതിഞ്ഞ സ്വരത്തിൽ, "വിശ്വേശ്വരാ, ഓംകാരാ, എന്നെ രക്ഷിക്കണേ!" എന്നു പറഞ്ഞു. പിന്നീടൊന്നും സംസാരിച്ചിട്ടില്ല.

കണ്ണുതുറന്നിരിക്കെത്തന്നെയാണ് ജീവൻ പോയത്. ദീക്ഷിതർ രാജകുമാരിയോടു പറഞ്ഞ് കണ്ണു തിരുമ്മി അടപ്പിച്ചു. ജ്വരം കൊണ്ടുണ്ടായ മുഖത്തെ ക്ഷീണം അന്ത്യശ്വാസത്തോടെ മറഞ്ഞു. ഒടുവിലത്തെ മുഖഭാവം അവരുടെ ജീവിതത്തിൻെറ പ്രതീകമെന്നവണ്ണം ശാന്തവും ഗംഭീരവുമായിരുന്നു. മരണം കൊണ്ട് മുഖത്തെ ദീപ്തി മറഞ്ഞില്ല. അസാധാരണമായ ശാന്തിയാൽ ആവൃതമായ പുതിയ ഒരു ദീപ്തികൂടി ആ മുഖത്തിന് കൈവന്നതായി കണ്ടു.

177

വിശ്വാരാധ്യ ഗുരു പീഠത്തിലെ ജംഗമവാടിയിലെ ശ്രേഷ്ഠരുടെ സഹായത്തോടെ ദീക്ഷിതർ ഗൗരമ്മാജിയുടെ ശേഷക്രിയകളെല്ലാം ശാസ്ത്രവിധിപ്രകാരം നടത്തി. സ്ഥലത്തെ ഇംഗ്ലീഷ് അധികാരിയുടെയടുക്കൽ പോയി റാണിയുടെ ആത്മശാന്തിക്കായി തനിക്ക് പത്തു പുണ്യക്ഷേത്രം സന്ദർശിച്ച് പൂജകൾ നടത്തണമെന്നും അതിലേക്കായി വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കണമെന്നും അഭ്യർഥിച്ച് അദ്ദേഹത്തിൽ നിന്ന് ഒരു സഹായ പത്രം സമ്പാദിച്ചു. റാണി ദൈവത്തിനായി സമർപ്പിച്ച പൊന്നും പണങ്ങളും മടക്കേറിയിലേക്കയയ്ക്കാൻ വേണ്ട ഏർപ്പാടുചെയ്യാമെന്ന് അദ്ദേഹത്തെ

കൊണ്ടു സമ്മതിപ്പിച്ചു. താൻ തിരിച്ചുപോകുന്നതിനായി വീരരാജനെ അറിയിച്ചിട്ട് രാജകുമാരിയുടെ കല്പന വാങ്ങി കാശിയിൽ നിന്നു യാത്രതിരിച്ചു.

ദീക്ഷിതർക്ക് റാണി ഗൗരമ്മാജിയെപ്പറ്റി അപാരമായ ബഹുമാനം തോന്നി. ഈ പുണ്യാത്മാവ് ഏതുയോഗം കൊണ്ടാണാവോ ഈ സിദ്ധി നേടിയത്? അന്ത്യസമയത്ത് ഇത്ര ശാന്തമായി ദൈവത്തെ ഓർത്തുകൊണ്ട് ഇച്ഛയ്ക്കൊത്തു ജീവനെ നിർത്തണമെങ്കിൽ എത്ര തപസ്സുചെയ്തിട്ടുണ്ടായിരിക്കണം!എങ്ങനെ ദൈവത്തെ പ്രീതിപ്പെടുത്തിയിട്ടുണ്ടാവണം!

ഇത്തരം ആത്മാവിന് മംഗളം കരഗതമായൊരു വസ്തുവാണ്, അതു നല്കണമെന്ന് പ്രത്യേകിച്ചു ദൈവത്തോടപേക്ഷിക്കേണ്ട ആവശ്യമില്ല. എന്നാലും ഈ പുണ്യാത്മാവിനെ ഓർത്തുകൊണ്ട് പത്തു പുണ്യക്ഷേത്രങ്ങളിൽ പോകുന്നതു തനിക്കു നല്ലതാണ്. ഗംഗാതീർഥം ഈ സ്ഥലത്തെല്ലാം തളിച്ചിട്ട് ഓരോ സന്നിധിയിലും റാണിയുടെ പേരിൽ പത്തുപേർക്കുവീതം അന്നദാനം നടത്തുന്നത് റാണിക്കുവേണ്ടി താൻ ചെയ്യുന്ന അന്തിമസേവയായിരിക്കും.

കാശിയിൽ നിന്നു യാത്ര തിരിച്ച ദീക്ഷിതർ പ്രയാഗയിൽ ചെന്നിട്ട് ജാബാല ക്ഷേത്രത്തിലേക്കും അവിടെ നിന്ന് ജഗന്നാഥപുരം, കാളഹസ്തം, സിംഹാചലം, തിരുപ്പതി വഴി കാഞ്ചിയിലേക്കും അവിടെനിന്ന് ശ്രീരംഗം, മധുര, രാമേശ്വരം, കന്യാകുമാരി വഴി തിരുവനന്തപുരത്തേക്കും വന്നു. ഇങ്ങനെ മലയാളദേശത്തെത്തി, വയനാട്ടിലെത്തി പശ്ചിമഘട്ടം കയറി വീരരാജപ്പേട്ട വഴി മടക്കേറിയിലെത്തി. ദീക്ഷിതരുടെ ഈ സഞ്ചാരത്തിന് ഒരു വർഷവും ആറുമാസവും എടുത്തു.

കാശിയിൽ വെച്ച് റാണി മരണമടഞ്ഞ കാര്യം ഒരു വർഷം മുമ്പു തന്നെ മടക്കേറിയിൽ അറിഞ്ഞിരുന്നു. അവർ ദൈവത്തിനായി സമർപ്പിച്ച സ്വർണത്തിൻെറ അത്രയും സ്വർണം ക്ഷേത്രത്തിലേക്കായി കൊടുക്കണമെന്നും, ഈ കണ്ഠാഭരണം കൂടികൊടുക്കണമെന്നും കാശിയിലെ അധികാരി മടക്കേറിയിലെ അധികാരിയെ അറിയിച്ചുകൊണ്ട് കണ്ഠാഭരണത്തോടൊപ്പം ഒരു എഴുത്തും അയച്ചു. അതും അന്നു തന്നെ കിട്ടി. ദീക്ഷിതർ നാട്ടിലെത്തിയപ്പോൾ അദ്ദേഹത്തിൻെറ മകൻ ഇക്കാര്യം അറിയിച്ചു.

മൂന്നു വർഷം അകലത്തിരുന്നതുകൊണ്ട് ഓർമയിൽ മാത്രം സാന്നിധ്യമുണ്ടായിരുന്ന ഓംകാരൻ വീണ്ടും തൻെറ കൈകൊണ്ടു

ള്ള സേവയ്ക്ക് അടുത്തുണ്ടായപ്പോൾ ദീക്ഷിതർക്ക് അപൂർവമായ ഒരു ആനന്ദം അനുഭവപ്പെട്ടു. ആ ആനന്ദത്തിന് ഒരു കുറവു മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഈ സാന്നിധ്യത്തെ അവർണനീയമായ ആദരത്തോടെ പൂജിച്ചിരുന്ന ഗൗരമ്മാജി ഇനി ഇവിടെ സേവനടത്തുകയില്ല. അല്ലെങ്കിൽ നടത്തുന്നതെന്തിന്?

ദേഹം വെടിഞ്ഞശേഷം ആ ചേതന ഇവിടെത്തന്നെ ദൈവസന്നിധിയിൽ അർച്ചനനടത്തിയിരിക്കാം.

ഇങ്ങനെ, ദീക്ഷിതർ റാണിയെ ഓർത്തുകൊണ്ട് വീണ്ടും ദൈവപൂജ ആരംഭിച്ചു. റാണിയുടെ പേരിൽ അർച്ചന നടത്തി, ദരിദ്രർക്ക് അന്നദാനം നടത്തി.

അതിനുശേഷം റാണി സമർപ്പിച്ച സ്വർണവും കണ്ഠാഭരണവും കൊടുപ്പിക്കുവാൻ പറയാനായി ബോപ്പണ്ണന്റെ സമീപത്തേക്കു പോയി.

## 178

അതുവരെ കുടകിൽ നടന്ന സംഗതികളെല്ലാം രണ്ടു ദിവസത്തിനകം നാരായണൻ ദീക്ഷിതരെ അറിയിച്ചു.

ആകെക്കൂടി രാജ്യം രാജാവിന്റെ കാലത്തെക്കാൾ സമാധാനത്തോടെയാണു കഴിയുന്നത്. കൃഷിക്കാർ കരം വിളയായല്ല, പണമായിത്തന്നെ നൽകണമെന്ന ഉത്തരവായിരുന്നു ഒരേ ഒരു കുറവ്. സമ്പാജെയിലെ ഗൗഡമക്കൾക്ക് ഇതു ശരിയല്ലെന്നു തോന്നി. അവർ പുതിയ സർക്കാരിനെതിരെ ബഹളമുണ്ടാക്കി. ലക്ഷ്മീനാരായണയ്യന്റെ അനുജൻ സൂരപ്പനും അപ്പാജിയുടെ മകൻ വീരപ്പനും ഈ അസ്വസ്ഥത വളർത്തുവാൻ ശ്രമിച്ചു. അവർ കുടകിനു രാജാവു വേണമെന്ന് വാദിച്ചുകൊണ്ടു വളരെയേറെ ആളുകളെ ഭരണത്തിനെതിരാക്കിത്തീർത്തു.

പുതിയ സർക്കാർ കുടകരുടെ സഹായത്തോടെ ഈ ലഹള അടിച്ചമർത്തി. വീരപ്പാജി, അപരംപരസ്വാമിയെന്ന പേരിൽ അറിയപ്പെടുന്ന സന്യാസി വേഷധാരിയാണെന്നു മനസ്സിലാക്കിയ കമ്മിഷണർ വിചാരണ എന്നപേരിൽ ഒരു പ്രഹസനം നടത്തി സൂരപ്പനെ നാടുകടത്തുകയും വീരപ്പനെ ബാംഗളൂരിൽ തടവിലിടുകയും ചെയ്തു.

ലക്ഷ്മീനാരായണയ്യർ തന്റെ അനുജൻ സൂരപ്പനു പിന്തുണ നൽകുന്നുണ്ടെന്നു സംശയം തോന്നിയ കമ്മിഷണർ അയാളെ

ബാംഗളൂരിൽ വരുത്തി. "നിങ്ങൾ ഇനി മടക്കേറിക്കുപോകരുത്. ഇവിടെത്തന്നെ ഞങ്ങളോടൊപ്പം താമസിക്കണം" എന്നു കല്പിച്ചു. ഇത് അന്യായമാണെന്ന് ബോപ്പണ്ണൻ പറഞ്ഞു. ഈ നിർബന്ധം മൂലം ലക്ഷ്മീനാരായണയ്യരെ മോചിപ്പിക്കാൻ കമ്മിഷണർ തയ്യാറാകുമായിരുന്നോ എന്നു പറയുവാനാവില്ല. പക്ഷേ ലക്ഷ്മീനാരായണയ്യർ അത് ആഗ്രഹിച്ചില്ല. " പോകട്ടെ ബോപ്പണ്ണാ. മടക്കേറിയായാലെന്ത്, ബാംഗളൂരായാലെന്ത്?ഇപ്പോൾ എന്റെ മനസ്സിന് മടക്കേറി അത്ര പിടിക്കുന്നില്ല. ഇനിയുള്ള കാലം ബാംഗളൂരിൽ കഴിക്കാം" എന്ന് അയാൾ പറഞ്ഞു.

അയാളുടെ അനുജന്റെ മകൻ മടക്കേറിയിൽ തന്നെ നിന്നു. അതിനു ഭരണകൂടം എതിരൊന്നും പറഞ്ഞില്ല. സാവിത്രമ്മ "ജനിച്ചതും വളർന്നതും ഇവിടെത്തന്നെ. ഇനി നാലു ദിവസത്തേക്ക് ഞാനെവിടെ വരാനാണ്?" എന്നു മകനോടു പറഞ്ഞിട്ട് മടക്കേറിയിൽ തന്നെ ജീവിച്ചു.

ഭഗവതി ഒരു വർഷം തന്റെ മന്ദിരത്തിൽ തന്നെ താമസിച്ചു. കൂടെക്കൂടെ മടക്കേറിയിൽ വന്ന് വല്യമ്മയുടെ സഹായത്തോടെ ക്ഷേത്രത്തിൽ പൂജ നടത്തി ദീക്ഷിതരുടെ വീട്ടുകാരോടു കുശലം പറഞ്ഞു പോകുമായിരുന്നു. ഒരു വർഷത്തിനുശേഷം അവർ അവിടെ വന്നിട്ടേ ഇല്ല. എവിടെ പോയെന്നു ആർക്കും അറിയില്ല.

## 179

ദീക്ഷിതർ ബോപ്പണ്ണന്റെ സമീപം വന്ന് കുശലപ്രശ്നങ്ങൾ നടത്തിയശേഷം താൻ അറിയിക്കണമെന്നുദ്ദേശിച്ച കാര്യങ്ങൾ വിവരിച്ചു." ആകട്ടെ അയ്യനവരെ, അതിനെന്താ വിഷമം?"എന്ന് ബോപ്പണ്ണൻ പറഞ്ഞു. കാശിയിലെ കാര്യമെല്ലാം ചോദിച്ചു. റാണി അത്ര വേഗം മരണമടഞ്ഞതിൽ ബോപ്പണ്ണൻ ദു:ഖിച്ചു. പക്ഷേ രാജാവിന്റെ കൈയിൽ നിന്ന് കുടകിനെ മോചിപ്പിച്ചത് തന്റെ ജന്മം സാർഥകമാക്കിയ പ്രവൃത്തിയായി അയാൾ വിശ്വസിച്ചിരുന്നു. പിന്നെ, വിദേശികൾ ഭരിക്കുന്നുവെന്നല്ലേ? ഇതിൽ എന്താണു കുഴപ്പം? ഭരിക്കുന്നവൻ മനുഷ്യനാണ്. ജനങ്ങൾ അയാളെ നിയന്ത്രിക്കണം. താൻ ജീവിച്ചിരിക്കുന്നിടത്തോളം താൻ ഇതു നോക്കിക്കൊള്ളാം. അതിനുശേഷം അനന്തര തലമുറകൾ നോക്കണം. ദീക്ഷിതർ പറഞ്ഞു ഏത് ഭരണകൂടമായാലും എന്നും ഒരുപോലെ ധർമത്തോടെ നടക്കുകയില്ല. കുറെനാൾ നല്ലവണ്ണം ഭരിക്കും, അതിനുശേഷം ദുഷിക്കും. കുറെനാളിനകം ജനങ്ങളോടു പോരാടി താഴെ

വീഴും. ഇത് ഈശ്വരസങ്കല്പമാണ്. ഗീതയിലെ 'യദായദാഹി' എന്ന ശ്ലോകം പറയുന്ന തത്വമാണ് ഇത്."

ബോപ്പണ്ണൻ: "ഇതെല്ലാം താങ്കൾക്ക് വളരെ വിശ്വാസമല്ലേ അയ്യനവരേ?"

"അതെ മന്ത്രികളേ!"

"ഇപ്പോൾ ഞാൻ മന്ത്രിയല്ല. മറ്റുള്ളവരെപ്പോലെ ഞാനും ഒരുത്തൻ. അതിരിക്കട്ടെ. ഇവരും അന്യായം നടത്തും, അതിന്റെ ഫലം അനുഭവിക്കും എന്നല്ലേ താങ്കൾ പറയുന്നത്?"

"അതെ."

"ഇവർ എത്രനാൾ ഭരിക്കും? പ്രശ്നം വച്ചു ഗണിച്ചു പറയാമോ?"

"ഉവ്വ് ഗണിച്ചുനോക്കി. എന്നാൽ നിങ്ങൾക്ക് അതിൽ വിശ്വാസമില്ലല്ലോ?"

"വിശ്വാസമില്ലെന്നല്ല, അയ്യനവരെ! അറിഞ്ഞുകൊണ്ടുചെയ്യുന്ന ഒന്നും ഇല്ല. അത്ര തന്നെ. നോക്കൂ, നിങ്ങൾ പറഞ്ഞില്ലേ, രാജാവ് അനന്തിരവനെ കൊന്നേക്കുമെന്ന്. എല്ലാവരും പറഞ്ഞിരുന്നു കൊന്നേക്കുമെന്ന്. നിങ്ങൾ പറഞ്ഞിരുന്നതുപോലെ രാജാവു കൊല്ലുകതന്നെ ചെയ്തു. നിങ്ങൾ മനസ്സിലാക്കിയതെന്താണ്? പറയിൻ."

"ശരിയാണ്. എന്നാലും നിശ്ചയിച്ച ദൈവം നാം അപേക്ഷിച്ചാൽ നിശ്ചയം മാറ്റും എന്നത് നമ്മുടെ മിഥ്യാധാരണയാണ്. നിശ്ചയം മാറ്റില്ല. അനുഭവിച്ചു തന്നെ തീരണം."

"അതു ശരിയാണ്. നാം കുതിരപ്പുറത്തു കയറിയിരിക്കുന്നു. അത് കടിഞ്ഞാൺ പിടിക്കുന്നതനുസരിച്ച് ഓടുന്നു. കടിഞ്ഞാൺ പല്ലുകൊണ്ടു കടിച്ചുപിടിക്കുക. ഓട്ടം നമ്മുടെ ഇച്ഛയ്ക്കനുസരിച്ചാകുകയില്ല. കുതിരയുടെ ഇഷ്ടത്തിനനുസരിച്ചായിരിക്കും. അതെവിടെപ്പോയാലും നമ്മളും അവിടെപോകണം. അപ്പോൾ സവാരിക്കാരന്റെ നോട്ടം വീഴാതെ അതിന്റെ പുറത്തു പറ്റിപ്പിടിച്ചിരിക്കാനാണ്."

"ശരിയാണ്. ഭാഗ്യദോഷമായ കടിഞ്ഞാൺ പല്ലുകൊണ്ടു കടിച്ചു പിടിച്ച എല്ലാവരുടെയും കാര്യം ഇതുപോലെയാണ്."

"കുടകിലെ ഇന്നത്തെ സ്ഥിതി എത്രനാൾ നിലനിൽക്കുമെന്ന് പറയാമോ?"

"കാര്യമായിട്ടു ചോദിക്കുകയാണോ? കളിയാക്കുകയല്ലല്ലോ?"

"കാര്യമായിത്തന്നെ. നിങ്ങൾക്കറിയാവുന്നതു പറയുക."

"രണ്ടുവർഷക്കാലം നടക്കും. ഇതിനിടയ്ക്ക് അവർ തന്നെ വിട്ടു പോയേക്കാം. നിങ്ങൾക്കു വേണമെങ്കിൽ വിടുവിക്കാം. ഒന്നും സംഭവിക്കാതിരിക്കുകയാണെങ്കിൽ നൂറുവർഷത്തേക്ക് ഭദ്രമാണ്."

"അപ്പോഴായാലും എന്തിനീ ഭരണം മാറണം?"

"എന്തും മാറുന്നതിന് ഒരേയൊരുകാരണമാണുള്ളത്. ഞാനെന്ന ഭാവം ചീത്തയാണ്. സ്വാർഥത വർധിക്കും. സ്വരൂപജ്ഞാനം നഷ്ടപ്പെടും. പ്രവൃത്തിയാകെ വഷളാകും."

"ശരി അയ്യനവരേ!വേറെന്ത്, പറയിൻ."

ഒന്നു രണ്ടുകാര്യങ്ങൾകൂടി പറഞ്ഞ് ദീക്ഷിതർ യാത്രയായി.

## 180

പത്തു വർഷത്തിലേറെക്കാലം പിന്നിട്ടു. തങ്ങളുടെ പഴയരാജാവ് വീരരാജൻ മകളോടൊത്ത് ഇംഗ്ലണ്ടിലേക്ക് പോയ വാർത്ത കുടകിലെ ജനങ്ങൾ അറിഞ്ഞു. മകൾക്ക് രാജ്യം കിട്ടുമെന്ന ആഗ്രഹം കൊണ്ട് രാജാവ് വിക്ടോറിയ രാജ്ഞിയെ അറിയിച്ചിട്ട് മകൾ ക്രിസ്തുമതത്തിൽ ചേരുവാനുള്ള ഏർപ്പാടുകൾ ചെയ്തു. വിക്ടോറിയാ രാജ്ഞി അയാളുടെ അപേക്ഷ കേട്ടു. രാജകുമാരി ക്രിസ്തു മതം സ്വീകരിച്ചു. ഈ വിവരം കുടകർ അപ്പോൾ അറിഞ്ഞില്ല. മേഗ്ലിംഗ് പാതിരി, കുമാരിക്ക് രാജ്യം കൊടുപ്പിക്കുവാൻ ശ്രമിച്ചു. പക്ഷേ അയാളുടെ ശ്രമം വിജയിച്ചില്ല. ഒന്നു രണ്ടു വർഷത്തിനകം രാജകുമാരി ക്യാപ്റ്റൻ സായിപ്പിനെ വിവാഹം കഴിച്ചു. കുറെ വർഷങ്ങൾക്കുള്ളിൽ ഒരു കുട്ടിയെ പ്രസവിച്ചു. മൂന്നു വർഷം കൂടി കഴിഞ്ഞപ്പോൾ വീരരാജൻ ചരമമടഞ്ഞു. അതു കഴിഞ്ഞ് രണ്ടുവർഷത്തിനകം രാജകുമാരിയും മരണമടഞ്ഞു. കുടകിലെ രാജകുടുംബത്തിൻെറ ഇംഗ്ലീഷ് ജീവിതത്തിൻെറ സ്മാരകമായി "ഈഡിത് സേതു വിക്ടോറിയഗൗരി ക്യാംബെൽ" എന്ന ചെറിയ പെൺകുട്ടി തൻെറ അച്ഛൻ ക്യാപ്റ്റൻെറ കൂടെ ഇംഗ്ലണ്ടിൽ വളർന്നു.

ഈ സമയത്ത് കുടകിലെ ഇംഗ്ലീഷ് ഭരണം മുപ്പതു വർഷം പിന്നിട്ടിരുന്നു. കുടകിലെ ജനം ഇതൊന്നും തന്നെയറിയാതെ ജീവിച്ചു.

## 7 സമാരോപകം

### 181

വീണ്ടും അറുപതു വർഷം കഴിഞ്ഞു. ഭാരതം ഇംഗ്ലീഷുകാരുടെ പിടിയിൽ നിന്നു വിമുക്തമാകാനുള്ള ശ്രമം തുടങ്ങി. ഉത്തയ്യന്റെ ക്ഷണം സ്വീകരിച്ച് മൈസൂറിൽനിന്ന് നാലു സ്നേഹിതർ കുടകു സന്ദർശനത്തിനായി വന്നു. അവർ കുടകിന്റെ സൗന്ദര്യത്തിൽ ആകൃഷ്ടരായി. മൈസൂറുകാരായ നമുക്ക് ബുദ്ധിയുണ്ടായില്ല. എന്തിനാണ് കുടകർ സ്വയം ഇംഗ്ലീഷുകാർക്ക് ഈ ഭൂമി വിട്ടുകൊടുത്തത് എന്ന് അവർ ആശ്ചര്യപ്പെട്ടു. ഉത്തയ്യൻ ഇളയവീരരാജന്റെ കഥ വിവരിച്ചു. തന്റെ അച്ഛൻ പടനായകൻ ഉത്തയ്യൻ ആ രാജാവിന്റെ പുത്രിയെ വിവാഹം കഴിക്കാൻ ആലോചിച്ചുപോലും! രാജ്യം തിരിച്ചുകിട്ടുമെന്ന ആശയാൽ വീരരാജൻ അതു സമ്മതിക്കാതെ മകളെ ക്രിസ്തുമതത്തിൽ ചേർത്തുപോലും!ഈ സന്ദർഭത്തിൽ കുടകിലെ ജനങ്ങളുടെയിടയിൽ ഈ രാജാവിനെപ്പറ്റി പ്രചരിച്ചിരുന്ന ചില വിവരങ്ങൾ അറിയാനിടയായി. ചിക്കവീരരാജന്റെ കഥ തങ്ങളുടെ കരളലിയിക്കുന്നതാണെന്ന് ഇവർക്കു തോന്നി. കഥാകൃത്ത് ഈ കഥ എഴുതുന്നതിനെപ്പറ്റി ആലോചിച്ചു.

ഇതു കഴിഞ്ഞിട്ടു നാലു വർഷമായി. ഭാരത സ്വാതന്ത്ര്യസമരം ഒരു ഘട്ടം കൂടി മുന്നേറി. ഇംഗ്ലണ്ടിൽ വച്ച് വട്ടമേശസമ്മേളനം നടന്നു. അപ്പോൾ ഈ സ്നേഹിതരിൽ ഒരാൾ ഇംഗ്ലണ്ടിൽ പോയി.

മനുഷ്യർ കെട്ടുകഥ ഇഷ്ടപ്പെടുന്നതുപോലെ, ജീവിത കഥയും ഇഷ്ടപ്പെടുന്നു. മിക്കവാറും ജീവിതകഥ ഇഷ്ടപ്പെടുന്നതുകൊണ്ട് മനുഷ്യരിൽ കഥ ഇഷ്ടപ്പെടാനുള്ള വാസന കാണുന്നു. ഇംഗ്ലണ്ടിൽ പോയി ഏതാനം ദിവസങ്ങൾക്കുള്ളിൽ ആ സുഹൃത്തിന് ഈ അനുഭവമുണ്ടായി. തന്റെ കൂട്ടുകാരന് ഈ കഥയെഴുതുവാൻ ഉദ്ദേശ്യമുണ്ടെന്ന് ആ സുഹൃത്തിനറിയാമായിരുന്നു. അതുകൊണ്ട് അദ്ദേഹം തന്റെ അനുഭവത്തെക്കുറിച്ച് ഈ ആളിന് ഒരു കത്തെഴുതി.

"പ്രിയമുള്ള ഉത്തയ്യാ, നമ്മൾ കുടകിന്റെ ചരിത്രത്തെക്കുറിച്ചു സംസാരിച്ചിരുന്നുവല്ലോ? നിങ്ങൾ കുടകിന്റെ ചരിത്രം ആസ്വദമാ

ക്കി ഒരു കഥയെഴുതണമെന്നു ആലോചിക്കുകയുമുണ്ടായല്ലോ. ഇവിടെ, ഈ മൂന്നു ദിവസങ്ങൾക്കുള്ളിൽ നടന്ന സംഗതികൾ ഇക്കാര്യം എന്നെ വീണ്ടും ഓർമിപ്പിച്ചു. കാര്യമറിയിച്ചാൽ നിങ്ങൾ ഒരു പക്ഷേ ആശ്ചര്യപ്പെട്ടേക്കും. ഇത് നിങ്ങളുടെ കഥയ്ക്കുവേണ്ടി തന്നെയാണ് സംഭവിച്ചത് എന്നു തോന്നിയാൽത്തന്നെ ഞാൻ അല്ലെന്നു പറയില്ല.

"മൂന്നു ദിവസം മുമ്പ് ഇവിടെ സമ്മേളനത്തിനു വന്ന ഞങ്ങൾ നാലുപേർ സഭാമന്ദിരത്തിൽ നിന്ന് അല്പം അകലെ സ്ഥിതിചെയ്യുന്ന സ്വീകരണമന്ദിരത്തിൽ ഉച്ചഭക്ഷണത്തിനായി പോയി. ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ സഭയിൽ നടന്ന ഒരു ചർച്ചയെ ആസ്പദമാക്കി ഞങ്ങളുടെ അഭിപ്രായങ്ങൾ അല്പം ഉച്ചത്തിൽ തന്നെ പറഞ്ഞുകൊണ്ടിരുന്നു. അടുത്തുള്ള ഒരു മേശയ്ക്കരികിൽ ഇരുന്ന ഒരു ഇംഗ്ലീഷ് യുവതി ഭക്ഷണത്തിനു ശേഷം ഞങ്ങളുടെ അടുത്തു വന്നു. അവരുടെതായ രീതിയിൽ അഭിവാദനം ചെയ്തിട്ട്" ക്ഷമിക്കണം, പ്രത്യേകിച്ച് ഉദ്ദേശ്യമൊന്നും ഇല്ലാതെ ഞാൻ നിങ്ങളുടെ സംസാരം കേട്ട് നിങ്ങൾ മൈസൂറിൽ നിന്നു വന്നവരാണെന്നു മനസ്സിലാക്കി. നിങ്ങളോട് അല്പം സംസാരിച്ചാൽ കൊള്ളാമെന്നുണ്ട്" എന്നു പറഞ്ഞു.

"ഞങ്ങളെല്ലാവരും എഴുന്നേറ്റു നിന്നു, അവർക്ക് ഒരു ഇരിപ്പടം നീക്കിയിട്ടു കൊടുത്തിട്ട് ഇരിക്കാൻ പറഞ്ഞു. അതിനുശേഷം ഞങ്ങൾ ഇരുന്നു. നിങ്ങൾക്ക് മൈസൂറിനോട് ബഹുമാനം തോന്നാൻ എന്തെങ്കിലും കാരണമുണ്ടായിരിക്കണം. അതെന്താണെന്നു പറയുന്നതിൽ വിരോധമുണ്ടോ?" എന്നു ചോദിച്ചു.

"ഞാൻ മൈസൂറിന്റെ കാര്യത്തിൽ താല്പര്യം കാണിക്കുന്നതിനു കാരണം അത് കുടകിനോടു ചേർന്ന ഒരു സംസ്ഥാനം ആണെന്നതാണ്. എനിക്ക് കുടകുമായിട്ടാണു ബന്ധമുള്ളത്."

"വളരെ സന്തോഷം. നിങ്ങൾക്ക് അവിടെ കാപ്പിത്തോട്ടവും മറ്റുമുണ്ടായിരിക്കാം."

"ഇല്ല, പക്ഷേ ദൈവാനുഗ്രഹം ഉണ്ടായിരുന്നെങ്കിൽ കുടകു തന്നെ എന്റെതായിത്തീരുമായിരുന്നു."

"എന്നു വച്ചാൽ ?ദയവുചെയ്തു വിശദമായി പറയുക."

"കുടകിലെ അവസാനത്തെ രാജാവ് വീരരാജേന്ദ്രൻ ഈ നാട്ടിൽ വന്ന് മരണമടഞ്ഞു. നിങ്ങൾക്ക് അതറിയില്ലേ? അദ്ദേഹത്തി

ൺറ മകൾ വിക്ടോറിയ ഗൗരമ്മയും ഇവിടെവച്ചുതന്നെ മരണമടഞ്ഞു. അവർ ക്യാപ്റ്റൻ ക്യാംബെൽ എന്നയാളിനെ വിവാഹം കഴിച്ചിരുന്നു. അവരുടെ ഒരേ ഒരു പുത്രിയാണ് ഞാൻ. എൻെറ പേര് ഈഡിത് സേതു."

ഞങ്ങൾക്കെല്ലാം രോമാഞ്ചമുണ്ടായി. വളരെ സന്തോഷത്തോടെ, "നിങ്ങളെ കണ്ടത് ഞങ്ങളുടെ ഭാഗ്യമാണെന്നു കരുതുന്നു." എന്നു ഞങ്ങൾ പറഞ്ഞു.

ഞങ്ങൾക്ക് വീണ്ടും സമ്മേളനത്തിനു പോകണമായിരുന്നു. അവർക്കും വേറെ ജോലിയുണ്ടായിരുന്നു. അതുകൊണ്ട് അവർ തൻെറ മേൽവിലാസം കുറിച്ച ഒരു കടലാസു തന്നിട്ട്, "ഒഴിവു കിട്ടിയാൽ ദയവു ചെയ്ത് എൻെറ വീട്ടിൽ വന്ന് ചായ കുടിച്ചിട്ടുപോകുക!" എന്നു പറഞ്ഞു.

ഒഴിവു കിട്ടാൻ കുറച്ചു ദിവസം വേണ്ടിവന്നേക്കും. അതുവരെ ഇതറിയിക്കാതിരിക്കാൻ മനസ്സുവരുന്നില്ല. അതുകൊണ്ടാണ് ഈ കത്തെഴുതിയത്. ബാക്കി വിവരം അവരെ കണ്ടതിനുശേഷം എഴുതാം.

## 182

പതിനാലു ദിവസത്തിനുശേഷം എഴുതിയ കത്തിൽ കഥ തുടർന്നു:

ഇന്ന് ഞാനും രായരും കൂടി ശ്രീമതി സേതു ഗൗരമ്മയുടെ വീട്ടിൽ പോയി. ഒരു മണിക്കൂറോളം ഇരുന്ന് കഴിയുന്നത്ര സംസാരിച്ച് ചായകുടിച്ചിട്ടു തിരിച്ചു വന്നു. അതെപ്പറ്റിയാണ് ഈ കത്ത്.

രാ. രാ : "നിങ്ങൾ മുത്തച്ഛനെ കണ്ടിട്ടില്ലായിരിക്കും.? "

അവർ: "അതു ശരിയാണ്. അമ്മയെ കണ്ടതിൻെറ തന്നെ നേരിയ ഓർമയേ ഉള്ളൂ. എൻെറ അച്ഛനെ കാണാതായ വിവരം നിങ്ങൾ വായിച്ചിട്ടുണ്ടായിരിക്കണം. ആ സമയത്ത് എനിക്ക് സുമാർ ഏഴു വയസ്സു പ്രായമുണ്ടായിരുന്നു. എനിക്ക് നല്ലവണ്ണം ഓർമയുള്ളത് അദ്ദേഹത്തിൻെറ മുഖം മാത്രമാണ്."

"വാസ്തവത്തിൽ അദ്ദേഹത്തിനെന്തു സംഭവിച്ചെന്ന് അതിനുശേഷമെങ്കിലും അറിഞ്ഞോ? നിങ്ങളുടെ ഭാഗമായി, അമ്മ രാജകുമാരി ഗൗരമ്മ തന്നിരുന്ന ആഭരണങ്ങളും രത്നങ്ങളും എടുത്തുകൊണ്ട് ഒരു ദിവസം രാവിലെ പുറപ്പെട്ടു പോയെന്നും അതിനുശേഷം

അദ്ദേഹത്തെപ്പറ്റി ഒരു വിവരവും ലഭിച്ചില്ലെന്നും പുസ്തകത്തിൽ വായിച്ചിട്ടുണ്ട്."

"ശരിയാണ്. എന്റെ അച്ഛന് എന്തോ ജോലിക്കായി ഫ്രാൻസിലേക്കു പോകേണ്ടിവന്നു. വളരെ വിലപിടിപ്പുള്ള ഈ ആഭരണങ്ങളും രത്നങ്ങളും ഇവിടെ വീട്ടിൽ സൂക്ഷിക്കേണ്ട, ബാങ്കിൽ നിക്ഷേപിക്കാം എന്നു കരുതി അന്നു രാവിലെ അവയെല്ലാം എടുത്തുകൊണ്ടു പോയി. അദ്ദേഹം ബാങ്കിൽ എത്തിയില്ല. ഈ വിവരം ഞങ്ങളറിഞ്ഞപ്പോഴേക്ക് സമയം വൈകുന്നേരമായിക്കഴിഞ്ഞിരുന്നു. അതുകഴിഞ്ഞ് പോലീസിൽ പരാതിപ്പെട്ടു. പോലീസ് എന്തൊക്കെയോ ചെയ്തു. അച്ഛനെ എങ്ങനെയാണ് കാണാതായതെന്ന് തീരുമാനിക്കാൻ കഴിഞ്ഞില്ല. എന്റെ അച്ഛൻ വളരെ വിലപിടിപ്പുള്ള ഈ വസ്തുക്കൾ കട്ടു കൊണ്ട് ഓടിപ്പോയതാകാൻവഴിയുണ്ടെന്ന് അവരിൽ ചിലർ സൂചിപ്പിച്ചു. മറ്റു ചിലരും ഇതു തന്നെ വിചാരിച്ചു. വാസ്തവത്തിൽ ഇത് അസംഭവ്യമാണ്."

" നിങ്ങളുടെ അച്ഛൻ നിങ്ങളെ വഞ്ചിച്ചിട്ടു പോകുന്ന ആളായിരുന്നില്ലെന്നാണോ പറയുന്നത് ?"

"അതെ. അദ്ദേഹം ഈ അനർഘരത്നങ്ങൾ ബാങ്കിൽ നിക്ഷേപിക്കാൻ കൊണ്ടുപോകുന്നവിവരം ഞങ്ങളുടെ വേലക്കാരിൽ നിന്ന് ഏതോ കള്ളലർക്ക് കിട്ടിയിരിക്കാം. അവർ അച്ഛനെ ഉപായത്തിൽ കൂട്ടിക്കൊണ്ടുപോയി എന്തോ ചെയ്തിരിക്കണമെന്നാണ് എന്റെ അമ്മ പറയുന്നത്. അപ്പോൾ ഞാനൊരു ചെറിയ കുട്ടിയായിരുന്നു. ഇത്തരം കാര്യങ്ങളെക്കുറിച്ച് ആലോചിക്കാനുള്ള കഴിവുണ്ടായിരുന്നില്ല. എന്നാലും ഇപ്പോൾ ആലോചിക്കുമ്പോൾ അമ്മയുടെ ആലോചന ശരിയാണെന്നാണ് എനിക്കും തോന്നുന്നത്."

സു. രാ : "നിങ്ങളുടെ അമ്മ എന്നു പറഞ്ഞാൽ ശ്രീമതി ലോഗൻ? "

അവർ: " അതെ. "

രാ. രാ : " ഇത്തരം കാര്യങ്ങളിൽ നിങ്ങളുടെ വിചാരത്തിനാണ് പ്രാധാന്യം. കള്ളനാണെന്നും മറ്റും പറഞ്ഞ് നിങ്ങളുടെ അച്ഛന്റെ പേരു ചീത്തയാക്കാൻ ആർക്കാണധികാരം?"

അവർ : "ശരിയാണ്. ഈ കാര്യത്തിന് ഞാൻ താങ്കളെ വന്ദിക്കുന്നു."

സു. രാ : "ഈ മുതലെല്ലാം കളഞ്ഞുപോയതുകൊണ്ട് നിങ്ങൾക്ക് ബുദ്ധിമുട്ടുണ്ടായില്ലേ ? "

അവർ : " അതൊന്നും ഉണ്ടായില്ല. കളവുപോയത് വളരെ വിലപിടിപ്പുള്ളവയായിരുന്നു. എന്നാലും എന്റെ അമ്മയുടെ പേരിൽ ഉണ്ടായിരുന്ന സ്വത്ത് എന്റെ പേരിൽ വന്നതും പുറമെ അച്ഛന്റെ സ്വന്തം സമ്പാദ്യവും വളരെയധികം ഉണ്ടായിരുന്നു. അത്തെ ലോഗൻ എന്നെ സുഖമായിട്ടാണ് വളർത്തിയത്."

സു. രാ : " പറയാൻ വിരോധമില്ലെങ്കിൽ നിങ്ങളുടെ ഇന്നത്തെ സ്ഥിതി എന്താണെന്ന് അറിയാൻ ആഗ്രഹമുണ്ട്. "

അവർ: " എന്താണു വിഷമം ? പറയാം. ഞാൻ ഇരുപതു വയസ്സായപ്പോൾ വിവാഹം കഴിച്ചു. നാലു വർഷത്തിനുള്ളിൽ ഒരു ആൺകുട്ടിയെ പ്രസവിച്ചു. 1910 ൽ എന്റെ ഭർത്താവ് ക്യാപ്റ്റൻ യാർഡ്ലി അന്തരിച്ചു. അതിനുമുമ്പു തന്നെ മകന് സൈന്യത്തിൽ കമ്മിഷൻ ലഭിച്ചു. 1918- ലെ യുദ്ധത്തിൽ മകൻ ആസ്ട്രേലിയയിൽ പോയി. അവിടെവച്ച് ഈയിടെ മരണമടഞ്ഞു. ഇപ്പോൾ ഞാനൊറ്റയാണ്. ദൈവം വിളിക്കുന്നതും കാത്തു കഴിയുന്നു. "

രാ. രാ : " ദൈവം സാവധാനത്തിൽ വിളിക്കട്ടെ. നിങ്ങളുടെയടുത്ത് അമ്മ, അച്ഛൻ, മുത്തശ്ശി എന്നിവരെപ്പറ്റിയുള്ള രേഖകൾ ഇല്ലേ?"

അവർ :" ചില പ്രമാണങ്ങളൊക്കെ ഉണ്ടായിരുന്നെന്നാണ് അറിയുന്നത്. അവയിൽ ചിലത് കളഞ്ഞുപോയി. മറ്റുള്ളവ സർക്കാർ ഗ്രന്ഥാലയത്തിനു കൊടുത്തെന്ന് അത്തെ പറഞ്ഞു. ഇപ്പോൾ എന്റെ കൈയിലുള്ളത് അമ്മ എന്നെ എടുത്തുകൊണ്ട് അച്ഛന്റെയും മുത്തച്ഛന്റെയും കൂടെനിൽക്കുന്ന ഒരു ഫോട്ടോ. എന്റെ അമ്മ തന്നെ വരച്ച മുത്തശ്ശിയുടെ ഒരു വർണ്ണചിത്രം, ഇവമാത്രമാണ്. ഇവയെല്ലാം കാണിക്കാം. "

ഇങ്ങനെ പറഞ്ഞ് ശ്രീമതി ഈഡിത് സേതു അകത്തെ മുറിയിൽ പോയി ഒരു ഫോട്ടോയും നാലു ചിത്രങ്ങളുള്ള ഒരു കെട്ടും എടുത്തുകൊണ്ടു വന്നു.

ഫോട്ടോയിൽ കണ്ട രൂപങ്ങൾ നോക്കി. വീരരാജന്റെ മുഖം തേജസ്സും ഗാംഭീര്യവുമുള്ളതായി കണ്ടു. മകൾ രോഗിണിയാണെന്നു കാണാമായിരുന്നു. അളിയൻ ഒരു സാധാരണക്കാരൻ.

ഇതുനോക്കിക്കഴിഞ്ഞപ്പോൾ ഞങ്ങളുടെ കൈയിൽ ഒരു പടം തന്നിട്ട് "ഇത് എൻെറ മുത്തശ്ശിയാണ് "എന്നു പറഞ്ഞു.

ഞങ്ങൾ അതുനോക്കി, അദ്ഭുതപരതന്ത്രരായി. അത് വിഖ്യാത നടിയായ എലൻ ടെറിയുടേതായിരുന്നു.

ഞങ്ങൾ എന്തെങ്കിലും പറയുന്നതിനുമുമ്പുതന്നെ ഞങ്ങളുടെ മുഖഭാവം കണ്ട് അതു തൻെറ മുത്തശ്ശിയുടെ ചിത്രമല്ലെന്നു മനസ്സിലാക്കി അവർ " എന്താണ്, വീണ്ടും ഞാൻ തെറ്റു കാണിച്ചോ? ഇങ്ങനെ ഓരോ തവണയും എലൻ ടെറിയുടെ ചിത്രം ആദ്യം കൊടുത്തിട്ട്, പിന്നീട് അതല്ലെന്നു പറഞ്ഞ് മുത്തശ്ശിയുടെ ചിത്രം കൊടുത്തിട്ടുണ്ട്. എലൻ ഞങ്ങൾക്കു പരിചയമുള്ള ഒരു സ്ത്രീയാണ്. വളരെ പ്രസിദ്ധയാണ്. അവർ എനിക്ക് ഈ ചിത്രം തന്നു. മുത്തശ്ശിയുടെ ചിത്രം ഇതാണ്" എന്നു പറഞ്ഞ് വേറെ ഒരു ചിത്രം കാണിച്ചു.

ഹാ, എന്തൊരു മുഖം! അതെ, ഇത് കുടകിലെ റാണിയുടെ മുഖം തന്നെയാണ്.

ഞാനും കൂട്ടുകാരും പെട്ടെന്ന് എണീറ്റു. ചിത്രത്തിൽ കണ്ട രൂപത്തെ വന്ദിച്ചു. വീണ്ടും അവിടെയിരുന്ന് വളരെനേരം ആ ചിത്രം നോക്കി. എത്ര കണ്ടിട്ടും മതി വന്നില്ല.

അവർ : " ഈ ചിത്രം നിങ്ങൾക്ക് ഇത്ര ഇഷ്ടപ്പെട്ടതിൽ എനിക്ക് വളരെ സന്തോഷമുണ്ട്. എൻെറ മുത്തശ്ശി സ്വഭാവേന ഒരു റാണി തന്നെയായിരുന്നുവെന്ന് അതിൽ നിന്നു കാണാം. "

രാ. രാ : " അതെ, അക്കാര്യത്തിൽ ഒട്ടും തന്നെ സംശയമില്ല. തൻെറ അമ്മയെ ഇങ്ങനെ വരയ്ക്കാൻ കഴിയണമെങ്കിൽ നിങ്ങളുടെ.അമ്മ ഒരു നല്ല ചിത്രകാരിയായിരുന്നിരിക്കണം. "

അവർ :" അതെ, ചാതുര്യത്തിലുമേറെ അവർക്ക് ജോലിയിൽ ശ്രദ്ധയുണ്ടായിരുന്നെന്നാണ് അത്തെ പറഞ്ഞിട്ടുള്ളത്."

സു. രാ : " നിങ്ങളുടെ അത്തെയ്ക്ക് അനുജൻെറ ഭാര്യയെപ്പറ്റി വളരെയധികം മതിപ്പുണ്ടായിരുന്നെന്നാണ് ഇതിൽ നിന്നു മനസ്സിലാകുന്നത്."

അവർ : " നിങ്ങളുടെ ഊഹം ശരിയാണ്. അമ്മയുടെ ജീവിതത്തിൽ അത്തെയുടെ സ്നേഹം എല്ലാത്തിലും വലിയ സന്തോഷത്തിനു കാരണമായിരുന്നു. "

രാ. രാ : " ഇത് വിശദമായി പറയണം ."

അവർ: " പറയാം, ഒളിക്കുന്നതെന്തിനാണ് . അവസാനം ചില ദിവസങ്ങളിൽ അമ്മയുമച്ഛനും തമ്മിൽ അത്ര ചേർച്ചയിലായിരുന്നില്ല ."

രാ. രാ: " ഇതു ഞാൻ വായിച്ചിട്ടുണ്ട്. "

അവർ: " എന്റെ അമ്മ ചെറുപ്പത്തിൽ തന്നെ ഉത്തയ്യൻ എന്ന കുടക യുവാവിനെ കണ്ടിട്ടുണ്ടത്രേ. അയാളെ വിവാഹം കഴിക്കാൻ ആലോചനയും ഉണ്ടായിരുന്നുപോലും ! എന്റെ അച്ഛൻ അന്ന് ഇന്ത്യയിലായിരുന്നു. ഈ കാര്യവും അറിഞ്ഞിരുന്നു. ഗർഭിണിയായിരുന്നപ്പോൾ അമ്മ വളരെയധികം ക്ഷീണിച്ചിരുന്നു. പ്രസവ ദിനം അടുത്തപ്പോൾ, പ്രസവത്തോടുകൂടി താൻ മരിക്കുമെന്ന് തീർച്ചയാണെന്നു തോന്നി. അവർ കുട്ടി രക്ഷപ്പെട്ടാൽ അതിന്റെ പേരിനോടൊപ്പം ആണാണെങ്കിൽ ഉത്ത എന്നും, പെണ്ണാണെങ്കിൽ സേതു എന്നും ചേർക്കണമെന്ന് അപേക്ഷിച്ചുപോലും! ഭാര്യ പഴയ പ്രേമം ഓർക്കുകയാണെന്നു കരുതി അച്ഛൻ ദേഷ്യപ്പെട്ടു. അത്തെ അദ്ദേഹത്തോട് നീ നല്ല ഒഥല്ലോ ആയല്ലോ എന്ന് ദേഷ്യപ്പെട്ടത്രേ! ഇതു കാരണം അമ്മ വളരെയധികം ദു:ഖിച്ചു. ഞാൻ പെണ്ണായി പിറന്നെങ്കിൽ എന്നാശിച്ചു. കൂടാതെ അവർക്ക് മറ്റൊരു ദു:ഖവും ഉണ്ടായിരുന്നു". ഞങ്ങൾ ഒന്നും മിണ്ടിയില്ല. അവർ ഒരു നിമിഷം കഴിഞ്ഞ് ഇങ്ങനെ തുടർന്നു:

"തന്റെ അച്ഛന്റെ ആഗ്രഹം മൂലം താനേതായാലും ക്രിസ്തുമതം സ്വീകരിച്ചു. എന്നാൽ അമ്മ ഭക്തിയോടെ ആദരിച്ചിരുന്ന ഓംകാരദേവന് അവരുടെ പേരിൽ താൻ ഒരു വജ്രം അർപ്പിക്കണമെന്ന് അവർക്ക് അപേക്ഷയുണ്ടായിരുന്നു. അവർ ആ വജ്രം വേറെ എടുത്തു വെച്ചു. ഇന്ത്യയിലേക്കയയ്ക്കാൻ പറ്റിയില്ല. ഞാൻ അയയ്ക്കാതെ വൈകിച്ചു, നിങ്ങളെങ്കിലും അയയ്ക്കണം എന്ന് കണ്ണടയ്ക്കുന്നതിനു മുമ്പ് അച്ഛനോട് പറഞ്ഞിരുന്നത്രേ."

രാ. രാ : " ആ വജ്രം ഓംകാരദേവന് അയച്ചുകൊടുത്തില്ലേ?"

അവർ: " ഇല്ല, എന്റെ അച്ഛൻ തടസ്സം നിന്നു. അച്ഛനെ കാണാതായ ദിവസം മറ്റുള്ള ആഭരണങ്ങളോടൊപ്പം അതും കാണാതായി."

സു. രാ : " അതിനു പകരം നിങ്ങളൊന്നും നല്കിയില്ലേ? "

അവർ : " പതിനായിരം പവൻ വിലയുള്ള വജ്രം. അതിനു പകരമെനിക്കെന്താണ് കൊടുക്കാൻ കഴിയുക ?"

പിന്നീട് കുറച്ചുനേരം കൂടി കുശലം പറഞ്ഞിരുന്ന ശേഷം ഞങ്ങൾ യാത്ര തിരിച്ചു.

കാര്യം നന്നായി അല്ലേ? വീരരാജൻെറ മകളെ നിങ്ങളുടെ മുത്തശ്ശൻ ഉത്തയ്യൻ എന്ന പടയാളി വിവാഹം കഴിക്കാനാഗ്രഹിച്ചിരുന്നെന്നും, വീരരാജൻ വേലൂരിൽ പോയശേഷം ഇക്കാര്യം നടക്കാതെയായെന്നും, മുത്തശ്ശൻ ഉത്തയ്യൻ പിന്നീട് ഉത്തയ്യതക്കൻ എന്ന പ്രമാണിയുടെ മകളെ വിവാഹം കഴിച്ചു എന്നും സ്നേഹിതർ ഉത്തയ്യൻ നമ്മോടു പറഞ്ഞ കാര്യവും ഇവിടെ വിശദമാക്കുന്നു.

നിങ്ങൾ കഥ ഇതിനകം എഴുതിയിട്ടുള്ളതായി തോന്നുന്നില്ല. കഴിയുന്നത്ര വേഗം എഴുതുക. ഞാനിപ്പോൾ അറിയിക്കുന്ന കാര്യവും പ്രയോജനപ്പെടുത്തക്കാം. നിങ്ങൾക്കു തോന്നുന്നതുപോലെ ഇതു വികസിപ്പിക്കുക. നിങ്ങൾ എത്ര വേഗം കഥയെഴുതിത്തീർക്കുമോ അത്രയും വേഗം ഞാൻ അതു വായിച്ച് സന്തോഷം കൊള്ളും."

എഴുത്ത് ഇങ്ങനെ അവസാനിച്ചു. എഴുത്തിലുണ്ടായിരുന്ന എല്ലാ വിവരവും ഈ കഥയിൽ പ്രയോജനപ്പെട്ടു. ആ എഴുത്ത് കഥയിൽ ഉപയോഗപ്പെടുത്തുക മാത്രമല്ല, അതിലെ തന്നെ വാക്യങ്ങളാൽ കഥ അവസാനിപ്പിക്കുകയും ചെയ്യുന്നതു നന്നായിരിക്കും. രായരുടെ കത്താണ് കഥയുടെ ഭരത വാക്യം.

Printed by Printsman, 18A/11, Doriwalan, New Delhi-110005.